# അഷ്ടാംഗഹൃദയം

# ബാലോപചരണീയം

## പ്രഥമാദ്ധ്യായഃ

അഥാതോബാലോപചരണീയം നാമാദ്ധ്യായംവ്യാഖ്യാസ്യാമഃ ഇതിഹസ്മാഹുരാത്രേയാദയോമഹർഷയഃ॥

൧- ജാതമാത്രംവിശോദ്ധ്യാൽബാൽബാലംസൈന്ധവസർപ്പിഷാ। പ്രസൂതിക്ലേശിതംചാനുബലാതൈലേനസേചയേൽ॥

അന്വയം —— ഭിഷക് - ജാതമാത്രം - ബാലം - സൈന്ധവസർപ്പിഷാ - ഉൽബാൽ - വിശോദ്ധ്യ - അനു - പ്രസൂതിക്ലേശിതം - ബലാതൈലേന സേചയേൽ - ച -

അന്വയാർത്ഥം —— ഭിഷക്ജാതമാത്രനായിരിക്കുന്നബാലനെ സൈന്ധവസർപ്പിസ്സുകൊണ്ടു ഉൽബത്തിങ്കൽനിന്നു വിശോധനംചെയ്തിട്ട അനന്തരം പ്രസൂതിക്ലേശിതനായിരിക്കുന്നഅവനെബലാതൈലംകൊണ്ടുസേചനംചെയ്യുകയുംവേണം.

പരിഭാഷ —— ഭിഷക്=വൈദ്യൻ, ജാതമാത്രൻ=കേവലംജാതൻ. ജാതൻ=ജനിച്ചവൻ. ബാലൻ=കുട്ടി. സൈന്ധവസർപ്പിഃ=സൈന്ധവസഹിതമായിരിക്കുന്നസർപ്പിസ്സ്. സൈന്ധവസഹിതം=സൈന്ധവത്തോടുസഹിതം. സൈന്ധവം=ഇന്തുപ്പ്. സഹിതം കൂടിയതു. സർപ്പിസ്സ്=നെയ്യ്- ഉൽബം=മഴല- വിശോധനംചെയ്ക=ശുദ്ധിവരുത്തുക- പ്രസൂതിക്ലേശിതൻ= പ്രസൂതിയാൽക്ലേശിതൻ- പ്രസൂതി=സൂതിമാരുതൻ- ക്ലേശിതൻ=ക്ലേശിക്കപ്പെട്ടവൻ- ക്ലേശിക്ക=തളരുക- ബലാതൈലം=ബലാതൈലമെന്നപേരോടുകൂടിയതു (ധാന്വന്തരതൈലം) സേചനംചെയ്ക=കുളുർക്കപുരട്ടുക-

താല്പര്യം —— വൈദ്യൻ ജനിച്ചസമയത്തിങ്കൽ തന്നെബാലനെ ഇന്തുപ്പോടുകൂടിയിരിക്കുന്നനെയ്യുകൊണ്ടു മഴലയെക്കളഞ്ഞി

ട്ട അനന്തരം പ്രസൂതിവാതത്താൽ ഉണ്ടാക്കപ്പെട്ട തളൎച്ചയോടുകൂടി യബാലനെ ബാഹ്യവായുസ്പൎശം ഹേതുവായിട്ട ഉണ്ടായിരിക്കുന്നരൂക്ഷതയെ കളവാനായിക്കൊണ്ടും പ്രസവസമയത്തിങ്കലുള്ളക്ലേശം ഹേതുവായിട്ടതളൎന്നിരിക്കുന്ന പ്രാണവായുവിന്റെ അനുലോമനത്തിനായിക്കൊണ്ടും ശരീരസ്ഥാനാദ്ധ്യായത്തിൽപറഞ്ഞിരിക്കുന്ന ബലാതൈലംകൊണ്ടുകുട്ടക്കെപുരട്ടുകയുംവെണം-

൨- അശ്മനൊൎവാദനഞ്ചാസ്യകൎണ്ണമൂലെസമാചരെൽ। അഥാസ്യദക്ഷിണെകൎണ്ണെമന്ത്രമുച്ചാരയെദിമം॥

അന്വയം — അസ്യ- കൎണ്ണമൂലെ- അശ്മനൊഃ- വാദനം- ച- സമാചരെൽ- അഥ- അസ്യ- ദക്ഷിണെ- കൎണ്ണെ- ഇമം- മന്ത്രം- ഉച്ചാരയെൽ-

അന്വയാൎത്ഥം — ഇവന്റെ കൎണ്ണമൂലത്തിംകൽ അശ്മാക്കളുടെ വാദനത്തെയുംസമാചരിക്കണം-അനന്തരംഇവന്റെദക്ഷിണമായിരിക്കുന്ന കൎണ്ണത്തിംകൽ ഈമന്ത്രത്തെ ഉച്ചരിക്കണം-

പരിഭാഷാ — ഇവൻ=ബാലൻ- കൎണ്ണമൂലം=കൎണ്ണങ്ങളുടെമൂലം- കൎണ്ണങ്ങൾ=ചെവികൾ- മൂലം=സമീപം- അശ്മാക്കൾ=കല്ലുകൾ- വാദനം=താഡനം- (അന്യോന്യം മുട്ടുക എന്നൎത്ഥം) സമാചരിക്ക=ചെയ്യുക- ഇവൻ=ബാലൻ- ദക്ഷിണം=വലത്തെ കൎണ്ണം=ചെവി- ഉച്ചരിക്ക=ചൊല്ലുക-

സാരം — കുട്ടിയുടെ ചെവികളുടെസമീപത്തിംകൽ പ്രസവസമയത്തുണ്ടായിരിക്കുന്ന മോഹത്തെകളയുവാനായിക്കൊണ്ടു രണ്ടുകല്ലുകളെക്കൊണ്ടു അന്യോന്യം മുട്ടുകയും സംഗ്രഹത്തിങ്കൽ പറഞ്ഞിരിക്കുന്ന മററുചിലപ്രവൃത്തികളെയും ചെയ്തതിന്നശെഷം ആയുസ്സിന്റെ വൎദ്ധനക്കായിക്കൊണ്ടു ബാലന്റെവലത്തെ ചെവിയിൽ വക്ഷ്യമാണമായിരിക്കുന്ന മന്ത്രത്തെ ഉച്ചരിക്കുകയുംവെണം-

൩- സ്ഥാനസ്ഥിതസ്യനാഭിഞ്ച സൂത്രെണചതുരംഗുലാൽ। ബദ്ധ്വോൎദ്ധ്വം വൎദ്ധയിത്വാതുഗ്രീവായാമവസഞ്ജയെൽ॥

അന്വയം — സ്ഥാനസ്ഥിതസ്യ- ച- നാഭിം- ചതുരംഗുലാൽ- ഊൎദ്ധ്വം- സൂത്രെണ- ബദ്ധ്വാ- വൎദ്ധയിത്വാ-ഗ്രീവായാം- അവസഞ്ജയെൽ-

അന്വയാൎത്ഥം — സ്ഥാനസ്ഥിതനായിയുമിരിക്കുന്നവന്റെ നാഭിയെ ചതുരംഗുലത്തിങ്കൽനിന്ന ഊൎദ്ധ്വഭാഗത്തിങ്കൽ കൊണ്ടുബന്ധിച്ചിട്ട വൎദ്ധിപ്പിച്ചിട്ടാകട്ടെഗ്രീവയിങ്കൽ അവസഞ്ജിക്കണം-

പരിഭാഷാ— സ്വസ്ഥീഭൂതൻ=സ്വസ്ഥനായിഭവിച്ചവൻ- സ്വസ്ഥൻ=തളൎച്ചയൊടുകൂടാത്തവൻ- നാഭി=നാഭിനാളം- (പൊക്കിൾക്കൊടി) ചതുരംഗുലം=നാലവിരല- ഊൎദ്ധ്വഭാഗം=മെൽഭാഗം- സൂത്രം=ചരട- ബന്ധിക്ക=കെട്ടുക- വൎദ്ധിക്ക=മുറിക്കുക- ഗ്രീവാ=കഴുത്ത- അവസജ്ജിപ്പിക്ക=കെട്ടുക-

സാരം— മന്ത്രോച്ചാരണാനന്തരം തളൎച്ചയൊടുകൂടാത്തവനായിയും സംഗ്രഹത്തിങ്കൽപറഞ്ഞിരിക്കുന്ന പ്രാണപ്രത്യാനയനത്തൊടുകൂടിയവനായിയുമിരിക്കുന്നബാലന്റെ പൊക്കിൾക്കൊടിയുടെനാലവിരലമീതെ ക്ഷൌമപ്പട്ട മുതലായവകളെകൊണ്ടുണ്ടാക്കിയിരിക്കുന്ന ചരടുകൊണ്ടുബന്ധിച്ചിട്ട അതിന്റെ മെൽഭാഗത്തെ തീക്ഷ്ണമായിരിക്കുന്നശസ്ത്രംകൊണ്ടു വഴിപൊലെ മുറിച്ചിട്ട മുറിയാനായിക്കൊണ്ടുകെട്ടിയിരിക്കുന്ന ചരടിന്റെതല കൊണ്ടുകഴുത്തിൽ അധികംമുറുകാതെയും അധികംഅഴഞ്ഞിട്ടല്ലാതെയുംകെട്ടണം- ഇവിടെപ്രമാണാന്തരങ്ങളെയും പറയാം- (നാഭിനാഡീംബന്ധനാച്ചതുരംഗുലസ്യോൎദ്ധ്വം ക്ഷൌമസൂത്രേണ ബദ്ധ്വാതദ്ദുപരിതീക്ഷ്ണശസ്ത്രേണോൎദ്ധ്വമുഖംവൎദ്ധയെൽ-) എന്നസംഗ്രഹത്തിലും- നാഭിബന്ധനാൽപ്രഭൃത്യഷ്ടാംഗുലമഭിജ്ഞാനം കൃത്വാഛേദനാവകാശസ്യദ്വയോരന്തരയൊശ്ശനൈൎഗ്ഗൃഹീത്വാരാജതായസാനാം ഛേദനാനാമന്യതമെനൊൎദ്ധ്വധാരേണഛേദയെൽ- എന്നചരകത്തിലും പറഞ്ഞിട്ടുണ്ടാകയാൽ മെൽപൊട്ടമുഖമാകുംവണ്ണം ഛേദിക്കെണം- ഇങ്ങിനെവെണ്ടതുപൊലെഅല്ലാതെആയാൽ അസമ്യഗുപകല്പനെഹിനാഡ്യായാമൌത്തുണ്ഡീപിണ്ഡലികാവിനാമികാവിജൃംഭികാബാധെഭ്യോഭയംഭവതി- എന്നചരകത്തിലും അസമ്യക്കല്പനാന്നാഭെസ്സ്യാദ്വിനാമൊവിജൃംഭികാ വാതപിത്തഹരംകൎമ്മതത്രാന്തൎബ്ബഹിരാചരെൽവാതെനാദ്ധ്മാപിതാംനാഭിംസരുജാംതുണ്ഡിസംജ്ഞിതാം മാരുതഘ്നൈഃപ്രശമയെൽസ്നെഹസ്വെദൊപനാഹനൈഃ- എന്നസംഗ്രഹത്തിലുംപറഞ്ഞിട്ടുണ്ടാകയാൽ തുണ്ഡീ- പിണ്ഡലികാ, വിനാമികാ, വിജൃംഭികാ ഇത്യാദികളായവ്യാധികളുണ്ടാകുമെന്ന അറിഞ്ഞുകൊൾക- അങ്ങിനെവന്നാൽ ആവ്യാധിയിങ്കൽവാതത്തെയും പിത്തത്തെയുംനശിപ്പിക്കുന്നതായ കൎമ്മത്തെപാനവിഷയമായി അകത്തും ലെപനവിഷയമായി പുറത്തും ഉപചരിക്കുകയുംവാതത്താൽ വീൎപ്പിക്കപ്പെട്ടതായിയും വെദനയൊടുകൂടിയതായിയും തുണ്ഡീഎന്നപെരൊടുകൂടിയതായിയുമിരിക്കുന്ന നാഭിയെവാതത്തെനശിപ്പിക്കുന്നവകളായ സ്നെഹം,സ്വെദം ഇത്യാദിപ്രവൃ

ത്തികളെക്കൊണ്ടു ശമിപ്പിക്കുകയും വെണം.-

൪- നാഭിഞ്ചകുഷ്ഠതൈലെന സെചയെൽസ്നാപയെദനു। ക്ഷീരിവൃക്ഷകഷായെണ സൎവ്വഗന്ധൊദകെന വാ॥

൫- കൊഷ്ണെന തപ്തരജതതപനീയനിമജ്ജനൈഃ। തതൊദക്ഷിണതൎജ്ജന്യാ താലൂന്നാമ്യാവകുണ്ഠയെൽ॥

൬- ശിരസി സ്നെഹപിചുനാ പ്രാശം ചാസ്യ പ്രയൊജയെൽ। ഹരെണുമാത്രം മെധായുൎബ്ബലാൎത്ഥമഭിമന്ത്രിതം॥

൭- ഐന്ദ്രീബ്രാഹ്മീവചാശംഖപുഷ്പീകല്കം ഘൃതം മധു। ചാമീകരവചാബ്രാഹ്മീവാപ്യപത്ഥ്യാ രജീകൃതാഃ॥

൮- ലിഹ്യാന്മധുഘൃതൊപെതാ ഹെമധാത്രീരജൊഥവാ। ഗൎഭാംഭഃ സൈന്ധവവതാ സൎപ്പിഷാ വാമയെത്തതഃ॥

അന്വയം — നാഭിം- കുഷ്ഠതൈലെന- സെചയെൽ- ച- അനു- തപ്തരജതതപനീയനിമജ്ജനൈഃ- കൊഷ്ണെന- ക്ഷീരിവൃക്ഷകഷായെണ- സൎവ്വഗന്ധൊദകെന- വാ- സ്നാപയെൽ- തതഃ ദക്ഷിണതൎജ്ജന്യാ- താലു- ഉന്നാമ്യ- ശിരസി- സ്നെഹപിചുനാ- അവകുണ്ഠയെൽ- അസ്യ- മെധായുൎബ്ബലാൎത്ഥം- അഭിമന്ത്രിതം- ഹരെണുമാത്രം- ഐന്ദ്രീബ്രാഹ്മീവചാശംഖപുഷ്പീകല്കം- ഘൃതം- മധു- പ്രാശം- ച- പ്രയൊജയെൽ- രജീകൃതാഃ- മധുഘൃതൊപെതാഃ- ചാമീകരവചാബ്രാഹ്മീവാപ്യപത്ഥ്യാഃ- ലിഹ്യാൽ- അഥവാ- ഹെമധാത്രീരജഃ- ലിഹ്യാൽ- തതഃ- സൈന്ധവവതാ- സൎപ്പിഷാ- ഗൎഭാംഭഃ- വാമയെൽ-

അന്വയാൎത്ഥം — നാഭിയെ കുഷ്ഠതൈലംകൊണ്ടു സെചനം ചെയ്യുകയും വെണം- അനന്തരം തപ്തരജതതപനീയനിമജ്ജനങ്ങൾകൊണ്ടു കൊഷ്ണമായിരിക്കുന്ന ക്ഷീരിവൃക്ഷകഷായംകൊണ്ടൊ സൎവ്വഗന്ധൊദകംകൊണ്ടൊ സ്നാപിക്കണം. അനന്തരം ദക്ഷിണതൎജ്ജനികൊണ്ടു താലുവിനെ ഉന്നമിപ്പിച്ചിട്ടു ശിരസ്സിങ്കൽ സ്നെഹപിചുകൊണ്ടു അവകുണ്ഠനം ചെയ്യെണം ഇവന്റെ മെധായുൎബ്ബലത്തിന്നായിക്കൊണ്ടു അഭിമന്ത്രിതമായി ഹരെണുമാത്രമായിരിക്കുന്ന ഐന്ദ്രീബ്രാഹ്മീവചാശംഖപുഷ്പീകല്കത്തെയും ഘൃതത്തെയും മധുവിനെയും പ്രാശമായിട്ടു പ്രയൊജിപ്പിക്കണം.- രജീകൃതകളായി മധുഘൃതൊപെതകളായിരിക്കുന്ന ചാമീകരവചാബ്രാഹ്മീവാപ്യപത്ഥ്യകളെ ലെഹനം ചെയ്യെണം. എന്നിയെ ഹെമധാത്രീരജസ്സിനെ ലെഹനം ചെയ്യണം അനന്തരം സൈന്ധവവത്തായിരിക്കുന്ന സൎപ്പിസ്സുകൊണ്ടു ഗൎഭാംഭസ്സിനെ വമിപ്പിക്കണം.-

പരിഭാഷ:—— നാഭി=പൊക്കിൾക്കൊടി- കുഷ്ഠതൈലം=കുഷ്ഠസിദ്ധമായിരിക്കുന്നതൈലം- കുഷ്ഠസിദ്ധം=കുഷ്ഠംകൊണ്ടു സിദ്ധം- കുഷ്ഠം=കൊട്ടം- സിദ്ധം=ഉണ്ടാക്കിയത- (കൊട്ടംകഷായം വെച്ചു കാച്ചിയതെന്നൎത്ഥം) തൈലം=എണ്ണ- സെചനംചെയ്ക=നനക്കുക- തപ്തരജതതപനീയനിമജ്ജനങ്ങൾ=തപ്തരജതതപനീയങ്ങളുടെ നിമജ്ജനങ്ങൾ- തപ്തരജതതപനീയങ്ങൾ=തപ്തങ്ങളായിരിക്കുന്നരജതതപനീയങ്ങൾ- തപ്തങ്ങൾ=തപിപ്പിക്കപ്പെട്ടവ- തപിപ്പിക്ക= ചൂടുണ്ടാക്കുക- (തീയ്യിലിട്ടു പഴുപ്പിക്കുക എന്ന താല്പൎയ്യം) രജതതപനീയങ്ങൾ=രജതവും തപനീയവും- രജതം=വെള്ളി- തപനീയം=സ്വൎണ്ണം- നിമജ്ജനങ്ങൾ=മുങ്ങലുകൾ- കൊഷ്ണം=അല്പമായ ചൂടൊടുകൂടിയത- ക്ഷീരിവൃക്ഷകഷായം=ക്ഷീരി വൃക്ഷങ്ങളെക്കൊണ്ടുണ്ടാക്കിയ കഷായം- ക്ഷീരിവൃക്ഷങ്ങൾ=നാല്പാമരങ്ങൾ- (അത്തികളുടെതൊലികൾ) സൎവ്വഗന്ധൊദകം=സൎവ്വഗന്ധയുക്തമായിരിക്കുന്നഉദകം- സൎവ്വഗന്ധയുക്തം=സൎവ്വഗന്ധത്തൊടുകൂടിയത- സൎവ്വഗന്ധം=സൎവ്വമായിരിക്കുന്നഗന്ധം- സൎവ്വം=ഒട്ടൊഴിയാതെഉള്ളത- ഗന്ധം=ഗന്ധദ്രവ്യം- ഉദകം=വെള്ളം- സ്നാപിപ്പിക്ക=സ്നാനംചെയ്യിപ്പിക്ക- ദക്ഷിണതൎജ്ജനീ=ദക്ഷിണയായിരിക്കുന്ന തൎജ്ജനീ- ദക്ഷിണാ=വലത്തെത- തൎജ്ജനീ=ചൂണ്ടാണിവിരൽ- താലു=താലുപ്രദെശം- (അണ്ണാക്ക) ഉന്നമിപ്പിക്ക=പൊക്കുക- ശിരസ്സ=മൂൎദ്ധാവ- സ്നേഹപിചു=സ്നേഹയുക്തമായിരിക്കുന്നപിചു- സ്നേഹയുക്തം=സ്നേഹത്തൊടുകൂടിയത- സ്നേഹം=എണ്ണ- പിചു=തുണി- അവകുണ്ഠനംചെയ്ക=മറെക്കുക ഇവൻ=ബാലൻ- മെധായുൎബ്ബലം=മെധായുസ്സുകളുടെബലം-മെധായുസ്സുകൾ=മെധയും ആയുസ്സും- മെധാ=ബുദ്ധി- ബലം=ശക്തി- അഭിമന്ത്രിതം=അഭിമന്ത്രിക്കപ്പെട്ടത- അഭിമന്ത്രിക്ക=വഴിപൊലെമന്ത്രിക്ക- മന്ത്രിക്ക=മന്ത്രൊച്ചാരണംകൊണ്ടുവീൎയ്യവിശെഷത്തെപ്രാപിപ്പിക്ക- ഹരെണുമാത്രം=ഹരെണപ്രമാണം- ഹരെണു=അരെണുകം- ഐന്ദ്രീബ്രാഹ്മീവചാശംഖപുഷ്പികല്ക്കം= ഐന്ദ്രീബ്രാഹ്മീവചാശംഖപുഷ്പികളുടെകല്ക്കം- ഐന്ദ്രീബ്രാഹ്മീവചാശംഖപുഷ്പികൾ=ഐന്ദ്രീയും ബ്രാഹ്മിയും വചയും ശംഖപുഷ്പിയും- ഐന്ദ്രീ=കാട്ടുവെള്ളരീ- ബ്രാഹ്മീ=ബ്രഹ്മിവിശെഷം- (കരുമുത്തിളെന്ന ഒരുപക്ഷമുണ്ടു) വചാ=വയമ്പ- ശംഖപുഷ്പി=ശംഖപുഷ്പം- ഘൃതം=നെയ്യ- മധു=തെൻ- പ്രാശം=അല്പമായിരിക്കുന്ന അശനം- അശനം=ഭക്ഷണം=പ്രയൊജിക്ക= ദാനംചെയ്ക- രജീകൃതകൾ=രജ് കരി

ക്കപ്പെട്ടവ- രജീകരിക്ക=രജസ്സാക്കിചെയ്യുക- രജസ്സ=പൊടി- മധുഘൃതൊപെതകൾ=മധുഘൃതങ്ങളൊടു കൂടിയവ- മധുഘൃതങ്ങൾ=മധുവും ഘൃതവും- മധു=തെൻ- ഘൃതം=നെയ്യ- ചാമീകരവചാബ്രാഹ്മീവാപ്യപത്ഥ്യകൾ=ചാമീകരവും വചയും ബ്രാഹ്മിയും വാപ്യവുംപത്ഥ്യയും ചാമീകരം=സ്വൎണ്ണം-വചാ=വയമ്പ- ബ്രാഹ്മീ=ബ്രഹ്മി- വാപ്യം=കൊട്ടം- പത്ഥ്യാ=കടുക്ക- ലെഹനംചെയ്യുക=നക്കുക- ഹെമധാത്രീരജസ്സ=ഹെമധാത്രികളുടെ രജസ്സ-ഹെമധാത്രികൾ=ഹെമവും ധാത്രിയും- ഹെമം=സ്വൎണ്ണം- ധാത്രി=നെല്ലിക്ക- രജസ്സ=പൊടി- ലെഹനംചെയ്ക=നക്കുക- സൈന്ധവവത്ത=സൈന്ധവത്തൊടുകൂടിയത- സൈന്ധവം=ഇന്തുപ്പ- സൎപ്പിസ്സ=നെയ്യ- ഗൎഭാംഭസ്സ=ഗൎഭജലം- വമിപ്പിക്ക=ഛൎദ്ദിപ്പിക്കുക-

സാരം—— നാളിനാളഛെദനം ഹെതുവായിട്ടുണ്ടായ വ്രണത്തെ ഉണക്കുവാനായികൊണ്ടു കൊട്ടം കഷായംവെച്ച കല്കമിട്ടു കാച്ചിയ എണ്ണയെയൊ കൊട്ടം പൊടിച്ചിട്ടു ചെൎത്തിരിക്കുന്ന എണ്ണയെയൊ പൊക്കിൾ കൊടിയിൽ പുരട്ടുകയും വെണം- അനന്തരം വെള്ളിതകിടൊ സ്വൎണ്ണത്തകിടൊ ഉണ്ടാക്കി തീയ്യിലിട്ടു പഴുപ്പിച്ച മുക്കുക ഹെതുവായിട്ടു അല്പമായ ചൂടൊടുകൂടിയ നാല്പാമരത്തൊലി ഇട്ടുവെച്ച വെള്ളംകൊണ്ടൊ രാമച്ചം ചന്ദനം കൊട്ടം ഇങ്ങിനെയുള്ള സുഗന്ധദ്രവ്യങ്ങൾ ഇട്ടുവെച്ച വെള്ളം കൊണ്ടൊ ബാലനെകുളിപ്പിക്കുകയും. അതിന്നശെഷം വലത്തെ കയ്യിന്റെ ചൂണ്ടാണി വിരൽകൊണ്ടു ശിരസ്സിനെ സമമാക്കാനായികൊണ്ടും മൂക്കിന്റെ വലിപ്പത്തിനായികൊണ്ടും അണ്ണാക്കിനെ പൊങ്ങിച്ചിട്ടു ശിരസ്സിൽ എണ്ണയിൽ മുക്കിയ ശീലയിടുകയും വെണം- ഇവിടെ അണ്ണാക്കിനെ പൊക്കുക എന്ന പ്രസംഗംകൊണ്ടു ഗുദാദിസ്രൊതസ്സുകളില്ലെന്ന വരികിൽ അതാതിന്റെ അവസ്ഥപൊലെ ഉണ്ടാക്കെണമെന്ന കൂടി സൂചിപ്പിരിക്കുന്നു (അദ്വാരകെ ഗുദെ സൂച്യാവ്യധയെന്മതിമാൻഭിഷക് ഘൃതെനസെകംകുൎവ്വീതവദനെനയനെപിച॥ ലിംഗപ്രദെശെ കൎണ്ണെചനാസായാംചതഥൈവച തന്മാത്രദെശംസൂച്യൈവ വ്യധിത്വാസെകമാചരെൽ) എന്ന തന്ത്രാന്തര മുണ്ടാകയാൽ ദ്വാരത്തൊടുകൂടാതിരിക്കുന്ന ഗുദാദിയിങ്കൽ സൂചികൊണ്ടുദ്വാരമുണ്ടാക്കി നെയ്യുകൊണ്ടു നനക്കുകയും വെണം- അനന്തരം ബാലന്റെ ബുദ്ധി വൎദ്ധനക്കായികൊണ്ടും ആയുൎവ്വൎദ്ധനക്കായിക്കൊണ്ടും വൈദികമന്ത്രൊച്ചാരണം കൊണ്ടു ശുദ്ധിവരുത്തി

യതായിയും അരെണകത്തോടു തുല്യമായിയും ഇരിക്കുന്ന കാട്ടു വെള്ളരി, ബ്രഹ്മി, വയമ്പ, ശംഖുപുഷ്പം ഇവകളെ അരച്ചു ഉണ്ടായ കല്ക്കത്തെ തെനും നെയ്യും ചെൎത്ത അല്പാശനമായിട്ടാസെവിപ്പിക്കുകയും വെണം. സ്വൎണ്ണം, വയമ്പ ബ്രഹ്മി, കൊട്ടം, കടുക്ക ഇവകളെ പൊടിച്ചു തെനും നെയ്യും ചെൎത്ത നക്കുകയൊ അല്ലെങ്കിൽ സ്വൎണ്ണം, നെല്ലിക്ക ഇവകളെ പൊടിച്ചു തെനും നെയ്യും ചെൎത്ത നക്കുകയൊ വെണം. അനന്തരം ഇന്തുപ്പു പൊടിച്ചതും നെയ്യും കൂട്ടി സെവിപ്പിച്ചിട്ടു ഗൎഭോദകത്തെ ഛൎദ്ദിപ്പിക്കെണം. (ഗൎഭാംഭസാമവമനാൽ ശ്ലേഷ്മണഃ കണ്ഠഗസ്യവാസം ഛ്ശ്ക്തതാദ്ധൃദയെദുഷ്ടൊമാൎഗ്ഗാനാവൃണ്വതെരസഃ ॥ ബദ്ധമുഷ്ടിസ്തതൊമൂഢസ്സൊരെംഗാൻ ബാലൊഭിപ്രയതെഹൃദ്രൊഗാക്ഷെപകശ്വാസകാസഛൎദ്ദിജ്വരാദിഭിഃ) ഇങ്ങിനെ അന്യശാസ്ത്രമുണ്ടാകയാൽ ഗൎഭജലത്തെ ഛൎദ്ദിപ്പിക്കായ്ക ഹെതുവായിട്ടു രസധാതുക്കളെത്തെ പ്രാപിച്ചിരിക്കുന്ന കഫത്തൊടുകൂടി ഹൃദയത്തിങ്കൽ ദുഷിച്ചിട്ടു വഴികളെ തടുക്കുന്നു. അതുഹെതുവായിട്ടു കയ്യ്മടക്കി പിടിച്ചവനായിയും മൊഹാലസ്യത്തൊടു കൂടിയവനായിയും ഇരിക്കുന്ന ബാലൻ ഹൃദ്രൊഗം ആക്ഷെപവാതം ശ്വാസം കാസം ഛൎദ്ദി ജ്വരം ഇത്യാദികളായിരിക്കുന്ന രൊഗങ്ങളെ അനുഭവിക്കുന്നു. എന്ന അറിഞ്ഞുകൊൾകയും വെണം.

൯. പ്രാജാപത്യെനവിധിനാജാതകൎമ്മാദികാരയെൽ । സിരാണാംഹൃദയസ്ഥാനാംവിവൃതത്വാൽപ്രസൂതിതഃ ॥

൧൦. തൃതീയെഹ്നിചതുൎത്ഥെവാസ്ത്രീണാംസ്തന്യംപ്രവൎത്തതെ । പ്രഥമെദിവസെതസ്മാത്ത്രികാലംമധുസൎപ്പിഷീ ॥

൧൧. അനന്താമിശ്രിതെമന്ത്രപാവിതെപ്രാശയെച്ഛിശും । ദ്വിതീയെലക്ഷ്മണാസിദ്ധംതൃതീയെചഘൃതംതതഃ ॥

൧൨. പ്രാങ്നിഷിദ്ധസ്തനസ്യാസ്യതൽപാണിതലസമ്മിതം । സ്തന്യാനുപാനംദ്വൗകാലൗനവനീതംപ്രയൊജയെൽ॥

അന്വയം—— ജാതകൎമ്മാദി- പ്രാജാപത്യെന- വിധിനാ- കാരയെൽ- സ്ത്രീണാം- പ്രസൂതിതഃ- തൃതീയെ- ചതുൎത്ഥെ- വാ- അഹനി- ഹൃദയസ്ഥാനാം- സിരാണാം- വിവൃതത്വാൽ- സ്തന്യം- പ്രവൎത്തതെ- തസ്മാൽ- ശിശും- പ്രഥമെ- ദിവസെ- അനന്താമിശ്രിതെ- മന്ത്രപാവിതെ- മധുസൎപ്പിഷീ- ത്രികാലം- പ്രാശയെൽ- ദ്വിതീയെ- തൃതീയെ- ച- ലക്ഷ്മണാസിദ്ധ- ഘൃതം- പ്രാശയെൽ- തതഃ- പ്രാൿ- നിഷിദ്ധസ്തനസ്യ- അസ്യ- ദ്വൗ കാലൗ- തൽപാണിതലസമ്മിതം- നവനീതം- സ്തന്യാനുപാ

നം- പ്രയോജയേൽ ॥

അന്വയാർത്ഥം—— ജാതകർമ്മാദിയെ പ്രാജാപത്യ മായിരിക്കുന്ന വിധികൊണ്ടു ചെയ്യേണം- സ്ത്രീകൾക്ക പ്രസൂതിയിങ്കൽ നിന്ന തുടങ്ങി തൃതീയമായിരിക്കുന്ന അഹസ്സിങ്കലൊ ചതുർത്ഥമായിരിക്കുന്ന അഹസ്സിങ്കലൊ ഹൃദയസ്ഥകളായിരിക്കുന്ന സിരകളുടെ വിവൃതത്വംഹേതുവായിട്ട സ്തന്യം പ്രവർത്തിക്കുന്നു- അതു ഹേതുവായിട്ട ശിശുവിനെ പ്രഥമമായിരിക്കുന്ന ദിവസത്തിങ്കൽ അനന്താമിശ്രിതങ്ങളായി മന്ത്രപാവിതങ്ങളായിരിക്കുന്ന മധുസർപ്പിസ്സുകളെ ത്രികാലത്തിങ്കൽ പ്രാശിപ്പിക്കേണം- ദ്വിതീയമായിരിക്കുന്ന ദിവസത്തിങ്കലും തൃതീയമായിരിക്കുന്ന ദിവസത്തിങ്കലും ലക്ഷ്മണാസിദ്ധമായിരിക്കുന്ന ഘൃതത്തെ പ്രാശിപ്പിക്കേണം- അനന്തരം മുമ്പിൽ നിഷിദ്ധസ്തനനായിരിക്കുന്ന ഇവന്ന രണ്ടുകാലങ്ങളിൽ തൽപാണിതലസമ്മിത മായിരിക്കുന്ന നവനീതത്തെ സ്തന്യാനുപാനമായിട്ട പ്രയോജിക്കേണം-

പരിഭാഷാ—— ജാതകർമ്മാദി=ജാതകർമ്മമാകുന്ന ആദിയോടുകൂടിയത- ജാതകർമ്മം=ജാതകർമ്മം എന്ന ക്രിയാ- പ്രാജാപത്യം=വൈദികം- വിധി=കർമ്മം- പ്രസൂതി=പ്രസവം- ഹൃദയസ്ഥകൾ=ഹൃദയത്തിങ്കൽ സ്ഥിതിചെയ്യുന്നവ- ഹൃദയം=മാറിടം- സ്ഥിതിചെയ്ക=നില്ക്കുക- (മുലപ്പാലിനെ ധരിക്കുന്നവ എന്ന താല്പര്യം) സിരകൾ=ഞരമ്പുകൾ- വിവൃതത്വം=വിവൃതകളാവു എന്നുള്ളത- വിവൃതകൾ=വിടർന്നവ- സ്തന്യം=മുലപ്പാല- പ്രവൃത്തിക്ക=ഉണ്ടാവുക- ശിശു=ബാലൻ- പ്രഥമം=മുമ്പിലത്തെ- അനന്താമിശ്രിതങ്ങൾ അനന്തയോടു കൂടിയവ- അനന്താ=സ്വർണ്ണം- (കറുക എന്നും കൊടുത്തൂവ എന്നും അർത്ഥമുണ്ടു) മന്ത്രപാവിതങ്ങൾ=മന്ത്രത്താൽ പാവിതങ്ങൾ- പാവിതങ്ങൾ=ശുദ്ധങ്ങളാക്കപ്പെട്ടത- മധുസർപ്പിസ്സുകൾ=മധുവും സർപ്പിസ്സും- മധു=തേൻ- സർപ്പിസ്സ=നെയ്യ- പ്രാശിപ്പിക്ക=ഭക്ഷിപ്പിക്ക- ദ്വിതീയം=രണ്ടാമത്തെ- തൃതീയം=മൂന്നാമത്തെ- ലക്ഷ്മണാസിദ്ധം=ലക്ഷ്മണകൊണ്ടു സിദ്ധം- ലക്ഷ്മണാ=എരട്ടിമധുരം- സിദ്ധം=സാധിക്കപ്പെട്ടത- സാധിക്ക=സംസ്കരിക്ക- (പാകംചെയ്ത ഉണ്ടാക്കുക) ഘൃതം=നെയ്യ- നിഷിദ്ധസ്തനൻ=നിഷിദ്ധമായിരിക്കുന്ന സ്തനത്തോടു കൂടിയവൻ- നിഷിദ്ധം=നിഷേധിക്കപ്പെട്ടത- നിഷേധിക്ക=വിരോധിക്ക- ഇവൻ ബാലൻ- കാലങ്ങൾ=സമയങ്ങൾ- (രാവിലെയും ഉച്ചെക്കുമെന്നതാല്പര്യം) തൽപാണിതലസമ്മിതം=തൽപാണിതലത്തോടുസമ്മിതം- തൽപാണിതലം=അവന്റെപാണി

തലം- അവൻ=ബാലൻ- പാണിതലം=ഉള്ളൻകയ്യ. സമ്മിതം= തുല്യം- നവനീതം=പുതിയവെണ്ണ- സ്തന്യാനുപാനം=സ്തന്യമാകുന്ന അനുപാനത്തോടു കൂടിയത- സ്തന്യം=മുലപ്പാല- അനുപാനം=ഔഷധ സെവാനന്തരമുള്ളപാനം- പ്രയൊജിക്കു=ഭക്ഷിപ്പിക്ക

സാരം—— ഗൎഭജലത്തെ ഛൎദ്ദിപ്പിച്ചതിന്ന ശെഷം വൈദികമായിരിക്കുന്ന വിധിയെ അനുസരിച്ച ജാതകൎമ്മത്തെയും നാമകരണത്തെയും ചെയ്യെണം- സ്ത്രീകളുടെ പ്രസവ ദിവസത്തിങ്കൽനിന്ന തുടങ്ങി മൂന്നാം ദിവസമൊ നാലാംദിവസമൊ മുലപ്പാലിനെ ധരിക്കുന്നതുകളായ ഞരമ്പുകൾക്കു വിടൎച്ച ഭവിക്കുന്നുള്ളു- അതു ഹെതുവായിട്ട ആ ദിവസങ്ങളിലെത്രെ മുലപ്പാലുണ്ടാകുന്നത- അതു ഹെതുവായിട്ട ബാലനെ പ്രസവ ദിവസത്തിങ്കൽ സ്വൎണ്ണത്തൊടൊ കറുകയൊടൊ കൊട്ടത്തൂവയൊടൊ ചെൎന്നതുകളായിട്ടും മന്ത്രൊച്ചാരണം കൊണ്ടു ശുദ്ധിവരുത്തിയതുകളായിട്ടും ഇരിക്കുന്ന തെൻ നെയ്യ ഇതുകളെ ഭക്ഷിപ്പിക്കണം- രണ്ടാം ദിവസത്തിങ്കലും മൂന്നാം ദിവസത്തിങ്കലും എരട്ടിമധുരം കഷായമായിട്ടും കല്ക്കമായിട്ടും കാച്ചിയ നെയ്യ സെവിപ്പിക്കണം- നാലാം ദിവസത്തിങ്കൽനിന്ന മുമ്പ വിരൊധിക്കപ്പെട്ടിരിക്കുന്ന മുലപ്പാലൊടു കൂടിയ ബാലന്ന അവന്റെ ഉള്ളൻകയ്യിൽ അടങ്ങിയതായ വെണ്ണയെ നാലാം ദിവസത്തിങ്കൽ രാവിലെയും ഉച്ചക്കും സെവിപ്പിച്ചിട്ട അനന്തരം മുലപ്പാലിനെ പാനം ചെയ്യിപ്പിക്കണം- ഇവിടെ മൂന്ന ദിവസം മധുസൎപ്പിസ്സുകളെ പാനം ചെയ്യിപ്പിക്കണമെന്ന പറഞ്ഞതുകൊണ്ടു തന്നെ സ്തന്യ നിഷെധത്തെ ഊഹിക്കെണ്ടതാണ- ഛൎദ്ദിപ്പിച്ചതിന്ന ശെഷം ബാക്കി നിൽക്കുന്ന ഗൎഭജലത്തൊടു കൂടീട്ട കഫം പൊടുന്നനവെ മുലപ്പാലിനൊടു ചെരുക ഹെതുവായിട്ട കൊപിച്ചിട്ട രസധാതുവിനെ ദുഷിപ്പിച്ചിട്ട സ്രൊതൊരൊധത്തെ ചെയ്യും അതു ഹെതുവായിട്ട അതിന്റെ ശൊഷണത്തിന്നായികൊണ്ടാണെത്രെ സ്തന്യത്തെ മൂന്ന ദിവസം നിഷെധിച്ചത- അതുകൊണ്ടു കെവലം മാതാവിന്ന മുലപ്പാലില്ലായ്കയാൽ തന്നെ അല്ലെന്ന അറിഞ്ഞുകൊള്ളെണം-

൧൩. മാതുരെവപിബെൽസ്തന്യംതദ്ധ്യലംദെഹവൃദ്ധയെ। സ്തന്യധാത്ര്യാവുഭെകാൎയ്യെതദസംപദിവത്സലെ ॥

൧൪. അത്യുംഗെബ്രഹ്മചാരിണ്യൌവൎണ്ണെ പ്രകൃതിതൽസമെ। നീരുജെമദ്ധ്യവയസെജീവൽവത്സെനലൊലുപെ ॥

അന്വയം——മാതുഃ- സ്തന്യം- ഏവ- പിബേൽ- തൽ- ദേഹപുഷ്ടയെ- അലം- തദസംപദി- വത്സലെ- അവ്യംഗെ- ബ്രഹ്മചാരിണ്യൌ- വർണ്ണപ്രകൃതിതത്സമെ- നീരുജെ- മദ്ധ്യവയസൌ- ജീവദ്വത്സെ- നലോലുപെ- ഉഭെ- സ്തന്യധാത്ര്യൌ- കാൎയ്യെ-

അന്വയാൎത്ഥം—— മാതാവിന്റെ സ്തന്യത്തെതന്നെ പാനം ചെയ്യണം- അതാകട്ടെ ദേഹപുഷ്ടിക്കായിക്കൊണ്ടു പൎയ്യാപ്തമായി ഭവിക്കുന്നു- തദസംപത്തിങ്കൽ വത്സലകളായി അവ്യംഗകളായി ബ്രഹ്മചാരിണികളായി വർണ്ണപ്രകൃതിതത്സമകളായി നിരുജകളായി മദ്ധ്യവയസ്സുകളായി ജീവദ്വത്സകളായി നലോലുപകളായിരിക്കുന്ന രണ്ടു സ്തന്യധാത്രികൾ കാൎയ്യകളായി ഭവിക്കുന്നു-

പരിഭാഷാ—— മാതാവ=അംബാ- സ്തന്യം=മുലപ്പാല- പാനം ചെയ്ക=കുടിക്ക- അത=മുലപ്പാല. ദേഹപുഷ്ടി=ദേഹത്തിന്റെ പുഷ്ടി- ദേഹം=ശരീരം- പുഷ്ടി=പോഷണം_ (തടിക്കുക) പൎയ്യാപ്തം=മതിയാകുന്നത- തദസംപത്ത=അതിന്റെ അസംപത്ത- അത=മുലപ്പാല- അസംപത്ത=അല്പത്വം- വത്സലകൾ=വാത്സല്യത്തോടുകൂടിയവർ- വാത്സല്യം=സ്നേഹം- അവ്യംഗകൾ=വ്യംഗകളില്ലാത്തവർ- വ്യംഗകൾ=ന്യൂനാംഗകൾ- (എല്ലാ അവയവങ്ങളുമുള്ളവരെന്ന സാരം) ബ്രഹ്മചാരിണികൾ=ബ്രഹ്മചൎയ്യാനുഷ്ഠാനകൾ- (പുരുഷസംയോഗത്തോടു കൂടാത്തവർ) വർണ്ണപ്രകൃതിതത്സമകൾ=വർണ്ണപ്രകൃതിയിങ്കൽനിന്ന തത്സമകൾ. വർണ്ണപ്രകൃതി=വർണ്ണവും പ്രകൃതിയും- വർണ്ണം=ബ്രാഹ്മണാദിജാതി- പ്രകൃതി=വാതാദിപ്രകൃതി- തത്സമകൾ=അവരൊടസമകൾ- അവർ=മാതാക്കന്മാര. സമകൾ=തുല്യകൾ- നീരുജകൾ=രുജകളൊട കൂടാത്തവർ- രുജകൾ=രോഗങ്ങൾ- മദ്ധ്യവയസ്സകൾ=സംപൂർണ്ണയൌവനകൾ- ജീവദ്വത്സകൾ=ജീവത്തുകളായിരിക്കുന്ന വത്സന്മാരൊടകൂടിയവർ- ജീവത്തുകൾ=ജീവനൊട കൂടിയവർ- ജീവൻ=പ്രാണൻ- വത്സന്മാര=കുട്ടികൾ- നലോലുപകൾ=ലോലുപകളല്ലാത്തവർ- ലോലുപകൾ=ലുബ്ധകൾ- സ്തന്യധാത്രികൾ=സ്തന്യപ്രദകൾ- (മുലപ്പാലകൊടുക്കുന്നവർ ഉപമാതാക്കളെന്നൎത്ഥം)-

സാരം——ബാലൻ അംബയുടെ മുലപ്പാലിനെ തന്നെ കുടിക്കണം- അത ശരീരപുഷ്ടിക്കായിക്കൊണ്ടു ശ്രേഷ്ഠമായി ഭവിക്കുന്നു- അംബയുടെ മുലയിൽ പാല ഇല്ലെങ്കിലും അല്പമായ പാലെ

ഉള്ളു എങ്കിലും കുട്ടികളെ കുറിച്ചു സ്നേഹത്തോടു കൂടിയവരായിയും അവയവങ്ങൾക്കു കുറവു കൂടാത്തവരായിയും പുരുഷസംയോഗത്തോടു കൂടാത്തവരായിയും ജാതികൊണ്ടും പ്രകൃതികൊണ്ടും മാതാവിനോടു തുല്യകളായിയും രോഗത്തോടു കൂടാത്തവരായിയും യൌവനവയസ്സുകളായിയും ജീവിച്ചിരിക്കുന്ന കുട്ടികളോടു കൂടിയവരായിയും അന്നപാനാദികളിൽ അതിശ്രദ്ധയോടുകൂടാത്തവരായിയും ഊറിക്കുന്ന മുലപ്പാല കൊടുപ്പാൻയോഗ്യത ഉള്ളവരായ രണ്ടു ഉപമാതാക്കന്മാരെ നിശ്ചയിക്കേണം. (പരാമദ്ധ്യവയായാധാത്രീ തരുണീ സ്യാമവത്സലാ ക്ലേശം നസഹതേ വൃദ്ധാസ്തന്യം ചാസ്യാനപുഷ്ടികൃത്) എന്നു പ്രമാണാന്തരമുണ്ടാകയാൽ തരുണിയായിരിക്കുന്ന സ്ത്രീ ബാലനെ കുറിച്ചു വാത്സല്യത്തോടു കൂടാത്തവളായിയും വൃദ്ധയായിരിക്കുന്ന ക്ലേശത്തെ സഹിക്കുന്നവളല്ലാത്തതായിലും ഭവിക്കുമെന്നതു ഹേതുവായിട്ടു അവരുടെ മുലപ്പാല ബാലന്റെ ശരീരപോഷണത്തെ ചെയ്യുന്നില്ല. അതഹേതുവായിട്ടു യൌവന വയസ്സുകളായിരിക്കുന്ന സ്ത്രീകൾ ശ്രേഷ്ഠകളായി ഭവിക്കുന്നു എന്നും ഒരു സ്ത്രീയായാൽ അവളുടെ കുട്ടിക്കു കൊടുത്തു ശേഷിച്ച മുലപ്പാലകൊണ്ടു ബാലനു തൃപ്തി ഭവിക്കുന്നില്ലാത്തതുകൊണ്ടാണ രണ്ടു മുലപ്പാല കൊടുക്കുന്നവർ വേണമെന്നു പറഞ്ഞതെന്നും അറിഞ്ഞുകൊൾകയും വേണം.

൧൫. ഹിതാഹാരവിഹാരൈസ്താ യത്നാദുപചരേച്ചതേ। ശുക്രോധലംഘനായാസാസ്സ്തന്യനാശസ്യ ഹേതവഃ ॥

അന്വയം— തേ. ഹിതാഹാരവിഹാരൈഃ. യത്നാൽ. ഉപചരേൽ. ച. ശുക്ക്രോധലംഘനായാസാഃ. സ്തന്യനാശസ്യ. ഹേതവഃ. സ്യുഃ.

അന്വയാർത്ഥം— അവരെ ഹിതാഹാര വിഹാരംകൊണ്ടു യത്നേന ഉപചരിക്കുകയും വേണം. ശുക്ക്രോധലംഘനായാസങ്ങൾ സ്തന്യത്തിന്നു ഹേതുക്കളായി ഭവിക്കും.

പരിഭാഷാ— അവർ=ഉപമാതാക്കന്മാർ. (മുലപ്പാലകൊടുക്കുന്നവർ) ഹിതാഹാരവിഹാരം=ഹിതമായിരിക്കുന്ന ആഹാരവിഹാരം. ഹിതം=ഇഷ്ടം. ആഹാരവിഹാരം. ആഹാരവും വിഹാരവും. ആഹാരം=ഭക്ഷണം. വിഹാരം=പ്രവൃത്തി. യത്നം=പ്രയത്നം. ഉപചരിക്ക=കല്പിക്ക. ശുക്ക്രോധലംഘനായാസങ്ങൾ=ശുക്കും ക്രോധവും ലംഘനവും ആയാസവും. ശുക്ക്=ദുഃഖം. ക്രോധം=കോപം. ലംഘനം=ഉപവാസാദി. ആയാസം=ശരീര ക്ലേ

ശരീരായാസകരമായകർമ്മം- സ്തന്യനാശം=സ്തന്യത്തിന്റെ നാശം= സ്തന്യം=മുലപ്പാല- ഹേതുക്കൾ=കാരണങ്ങൾ-

സാരം——വിരുദ്ധ ഭക്ഷണങ്ങളെ ഉപേക്ഷിപ്പിച്ചിട്ട ഇഷ്ടങ്ങളായിരിക്കുന്ന അന്നപാനങ്ങളെ കൊണ്ടും പുരുഷസംഗം ചൈഷ്ട്യം വ്യസനം പകലുറക്കം രാത്രി ഉറക്കമൊഴിക പട്ടിണി ശരീരായാസകരമായ കർമ്മം ഇത്യാദികളെ ഉപേക്ഷിപ്പിച്ചിട്ട അഭ്യംഗസ്നാനം മുതലായ മനസ്സിന്ന സന്തോഷകരമായ അന്യപ്രവൃത്തികളെക്കൊണ്ടും പ്രയാസത്തെ ആശ്രയിച്ചിട്ട മുലകൊടുക്കുന്നവരുടെ വൃദ്ധിയെ കല്പിക്കണം- വ്യസനം ചൈഷ്ട്യം പട്ടിണി ശരീരായാസകരമായകർമ്മം- ഇത്യാദികൾ മുലപ്പാലിനെ നശിപ്പിപ്പാൻ കാരണങ്ങളായി ഭവിക്കുമെന്ന അറിഞ്ഞുകൊൾക-

൮൩. സ്തന്യസ്യശീധുവജ്ജ്യാനിമദ്യാന്യാനൂപജാരസാഃ ।
ക്ഷീരം ക്ഷീരിണ്യ ഒഷധ്യശ്ശോകാദേശ്ച വിപൎയ്യയഃ ॥

അന്വയം——സ്തന്യസ്യ- ശീധുവജ്ജ്യാനി- മദ്യാനി- ആനൂപജാഃ- രസാഃ- ക്ഷീരം- ക്ഷീരിണ്യഃ- ഒഷധ്യഃ- ശോകാദേഃ- വിപൎയ്യയഃ- ച- ഹേതവഃ ഭവന്തി-

അന്വയാൎത്ഥം——സ്തന്യത്തിന്ന ശീധുവജ്ജ്യങ്ങളായിരിക്കുന്ന മദ്യങ്ങളും ആനൂപജങ്ങളായിരിക്കുന്നരസങ്ങളും ക്ഷീരവും ക്ഷീരിണികളായിരിക്കുന്ന ഒഷധികളും ശോകാദിയുടെ വിപൎയ്യയവും ഹേതുക്കളായിട്ട ഭവിക്കുന്നു-

പരിഭാഷാ——സ്തന്യം=മുലപ്പാല- ശീധുവജ്ജ്യങ്ങൾ=ശീധുവിങ്കൽ നിന്ന വജ്ജ്യങ്ങൾ- ശീധു=ഇക്ഷുകൃതമദ്യം- വജ്ജ്യങ്ങൾ=കൂടാത്തവ- ആനൂപജങ്ങൾ=ആനൂപത്തിങ്കൽനിന്ന ജനിച്ചവ- ആനൂപം=ആനൂപമാംസം- ജനിക്ക=ഉണ്ടാക- രസങ്ങൾ=ചാറുകൾ- ക്ഷീരം=പാല- ക്ഷീരിണികൾ=ക്ഷീരമുള്ളവ- ക്ഷീരം=പാല- ഒഷധികൾ=ഔഷധ വിശേഷങ്ങൾ- ശോകാദി=ശോകം ആദിയായിട്ടുള്ളത- ശോകം=ദുഃഖം- വിപൎയ്യയം=വിപരീതം- സ്തന്യം=സ്തന്യവൃദ്ധി- ഹേതു=കാരണം-

സാരം——കരിമ്പകൊണ്ട ഉണ്ടാക്കിയിരിക്കുന്ന മദ്യങ്ങളിൽനിന്നൊഴികെശേഷമുള്ള മദ്യങ്ങളും ആനൂപദേശത്തിങ്കൽ സഞ്ചരിക്കുന്നവകളുടെ മാംസങ്ങളെക്കൊണ്ടുണ്ടാക്കിയിരിക്കുന്ന രസങ്ങളും പാലും പാലുള്ളതായ അടപതിയൻമുതലായ ഔഷധങ്ങളും ദുഃഖാദിക്കവിപരീതമായ സന്തോഷാദിയും കുട്ടികളുടെസ്പൎശനംമുതലായ അന്യങ്ങളും (രസപ്രസാദൊമധുരഃ പക്വാഹാരനിമിത്തജഃ ക്ലിസ്റ്റാദ്ദേഹാസ്തനൌപ്രാപ്യ സ്തന്യമിത്യഭിധീയതെ|

വിശസ്തസ്യാപി ഗാത്രേഷ്വയഥാശുക്ലം ന ദൃശ്യതേ തൈവ ചേഷ്ടയു വതീ ദർശനാൽ സ്പർശനാദപി ശബ്ദസംശ്രവണാച്ചാപി സംഹൃഷ്ടാച്ച പ്രവർത്തതെ സുപ്രസന്നമനശ്ചാസ്യ ദർശനെ ഹെതുരുച്യതെ ആഹാരരസവീര്യത്വാദെവം സ്തന്യമപി സ്ത്രിയഃ സർവ്വമെവാശ്രവതശ്ചാച്ചശുക്ലലക്ഷണമുച്യതെ॥ തദപത്യസ്യ സംസ്പർശാദ്ദർശനാസ്മരണാദപി ഗ്രഹണാച്ച ശരീരെഹ്യ ശുക്ലവത്സം പ്രവർത്തതെ। സ്നേഹൊ നിരന്തരസ്തസ്യാഃ പ്രസ്രവെ ഹെതുരുച്യതെ) എന്ന പ്രമാണാന്തരമുണ്ടാകയാൽ മുലപ്പാലിനെ വർദ്ധിപ്പിപ്പാൻ കാരണങ്ങളാകുന്നു എന്നറിഞ്ഞുകൊൾകയുംവെണം-

൧൨. വിരുദ്ധാഹാരഭുക്തായാഃ ക്ഷുധിതായാഃ വിചെതസഃ। പ്രദുഷ്ടധാതൊർഗ്ഗർഭിണ്യാഃ സ്തന്യം രൊഗകരം ശിശൊഃ॥

അന്വയം— വിരുദ്ധാഹാരഭുക്തായാഃ- ക്ഷുധിതായാഃ- വിചെതസഃ- പ്രദുഷ്ടധാതൊഃ- ഗർഭിണ്യാഃ- സ്തന്യം- ശിശൊഃ- രൊഗകരം- ഭവതി-

അന്വയാർത്ഥം— വിരുദ്ധാഹാരഭുക്തയായിട്ടും ക്ഷുധിതയായിട്ടും വിചെതസ്സായിട്ടും പ്രദുഷ്ടധാതുവായിട്ടും ഗർഭിണിയായിട്ടും ഇരിക്കുന്നവളുടെ സ്തന്യം ശിശുവിന്നു രൊഗകരമായി ഭവിക്കുന്നു-

പരിഭാഷാ— വിരുദ്ധാഹാരഭുക്താ= വിരുദ്ധാഹാരത്തെ ഭുജിച്ചവൾ- വിരുദ്ധാഹാരം= വിരുദ്ധമായിരിക്കുന്ന ആഹാരം- ഭുജിക്ക= ഭക്ഷിക്ക- വിരുദ്ധം= വിരൊധമുള്ളത- ആഹാരം= ഭക്ഷണദ്രവ്യം- ക്ഷുധിതാ= ക്ഷുത്തൊടുകൂടിയവൾ- ക്ഷുത്ത= വിശപ്പ- വിചെതസ്സ= മൊഹാദിയൊടുകൂടിയമനസ്സ- പ്രദുഷ്ടധാതു= പ്രദുഷ്ടങ്ങളായിരിക്കുന്നധാതുക്കളൊടുകൂടിയവൾ- പ്രദുഷ്ടങ്ങൾ= എറവും ദുഷ്ടങ്ങൾ ദുഷ്ടങ്ങൾ= ദുഷിച്ചവ- ദുഷിക്ക= സ്വസ്ഥാനത്തിങ്കൽനിന്നു ചലിക്ക- ധാതുക്കൾ= രസാദികൾ- ഗർഭിണി= ഗർഭമുള്ളവൾ- സ്തന്യം= മുലപ്പാല- ശിശു= ബാലൻ- രൊഗകരം= രൊഗത്തെ ഉണ്ടാക്കുന്നത-

സാരം— ആനൂപമാമിഷം മാഷക്ഷീരക്ഷൌദ്രവിരുദ്ധകൈഃ ഇത്യാദിവിരുദ്ധാഹാരത്തെ ഭക്ഷിച്ചവളുടെയും വിശപ്പൊടുകൂടിയവളുടെയും മൊഹാദിആലസ്യത്തൊടുകൂടിയവളുടെയും ദുഷ്ടദ്രവ്യാനുഭവം ഹെതുവായിട്ടു ദുഷിച്ചിരിക്കുന്ന രസാദിധാതുക്കളൊടുകൂടിയവളുടെയും ഗർഭമുള്ളവളുടെയും മുലപ്പാലദൊഷത്തൊടുകൂടിയതാകയാൽ ആ മുലപ്പാല ബാലന്നു രൊഗത്തെ ഉണ്ടാക്കുന്നതാകുന്നു-

൧൩. സ്തന്യാഭാവെ പയഃ ഛാഗം ഗവ്യം വാ തദ്ഗുണം പിബെ

ൽ മൂലൈസ്സിദ്ധം ബൃഹത്യാദ്യൈസ്സ്ഥിരായാ വാ സിതായുതം ||

അന്വയം —— സ്തന്യാഭാവേ - ഛാഗം - പയഃ - തൽഗുണം - ഗവ്യം - പയഃ - വാ - ബൃഹത്യാദ്യൈഃ - മൂലൈഃ - സ്ഥിരായാഃ - മൂലേന - വാ - സിദ്ധം - സിതായുതം - പിബേൽ -

അന്വയാർത്ഥം —— സ്തന്യാഭാവത്തിങ്കൽ ഛാഗമായിരിക്കുന്ന പയസ്സിനെയൊ തൽഗുണമായി ഗവ്യമായിരിക്കുന്ന പയസ്സിനെയൊ ബൃഹത്യാദികളുടെമൂലങ്ങളെക്കൊണ്ടൊ സ്ഥിരയുടെമൂലംകൊണ്ടൊ സിദ്ധമായി സിതായുതമായിട്ട്പാനംചെയ്യേണം-

പരിഭാഷാ —— സ്തന്യാഭാവം=സ്തന്യത്തിന്റെഅഭാവം- സ്തന്യം=മുലപ്പാൽ- അഭാവം=ഇല്ലായ്ക- ഛാഗം=ഛാഗത്തെസംബന്ധിച്ചത- ഛാഗം=ആട- പയസ്സ=പാല- തൽഗുണം=അതിനോടുതുല്യമായിരിക്കുന്നഗുണത്തോടുകൂടിയത- അത=ആട്ടിൻപാൽ ഗുണം=ലഘ്വാദി- ഗവ്യം=ഗോവിനെസംബന്ധിച്ചത- ഗോവ=പശു- ബൃഹത്യാദി=ബൃഹതിആദിയായിട്ടുള്ളത- ബൃഹതി=ചെറുവഴുതിന- (ഹ്രസ്വപഞ്ചമൂലമെന്നൎത്ഥം.) സ്ഥിരാ=മൂവില- മൂലം=വേര- സിദ്ധം=ശൃതം- (കുറുക്കിയത്) സിതായുതം=സിതയോടുകൂടിയത- സിതാ=പഞ്ചസാര- പാനംചെയ്ക=കുടിക്കുക-

സാരം —— മുലപ്പാലില്ലെങ്കിൽ ഓരിലവേര,മുവ്വിലവേര ചെറുചുണ്ടവേര.ചെറുവഴുതിനവേര, ഞെരിഞ്ഞിൽഇവഇട്ടുകുറുക്കിയൊ മൂവിലവേരതന്നെ ഇട്ടുകുറുക്കിയൊഇരിക്കുന്ന ആട്ടിൻപാലൊ കുറച്ചുവെള്ളംകുടിക്ക കുറച്ചുശരീരാദ്ധ്വാനത്തെചെയ്ക എരുവുള്ളതായിട്ടും കൈപ്പുള്ളതായിട്ടും ഇരിക്കുന്നതിനെഭക്ഷിക്കുന്നതുകൾ ഹേതുവായിട്ട ആട്ടിൻപാലിനോടതുല്യഗുണമായ പശുവിൻപാലൊപഞ്ചസാരചേൎത്തസേവിക്കണം-

൨൦. ഷഷ്ഠീംനിശാംവിശേഷേണ കൃതരക്ഷാബലിക്രിയാഃ ജാഗ്രയുർബ്ബാന്ധവാസ്തസ്യ ദധതഃ പരമാംമുദം ||

അന്വയം —— തസ്യ - ബാന്ധവാഃ - പരമാം - മുദം - ദധതഃ - കൃതരക്ഷാബലിക്രിയാഃ - ഷഷ്ഠീം - നിശാം - വിശേഷേണ - ജാഗ്രയുഃ -

അന്വയാർത്ഥം —— അവന്റെ ബാന്ധവന്മാര പരമയായിരിക്കുന്നമുദത്തിനെദധത്തുകളായി കൃതരക്ഷാബലിക്രിയന്മാരായി ഷഷ്ഠീനിശയിങ്കൽ വിശേഷേണ ജാഗരണംചെയ്യേണം-

പരിഭാഷാ —— അവൻ=ബാലൻ- ബാന്ധവന്മാര=ബന്ധുക്കൾ- പരമാ=ഉൽകൃഷ്ടം- മുദം=സന്തോഷം- ദധത്തുകൾ=ധരിച്ചിരിക്കുന്നവർ- ധരിക്ക=വഹിക്ക- കൃതരക്ഷാബലിക്രിയന്മാ

ർ= കൃതമായിരിക്കുന്ന രക്ഷാബലിക്രിയയോടുകൂടിയവർ- കൃതാ=ചെയ്യപ്പെട്ടത്- രക്ഷാബലിക്രിയാ=രക്ഷക്കായിക്കൊണ്ടുള്ള ബലിക്രിയാ- രക്ഷാ=ഭൂതരക്ഷാ- ബലിക്രിയാ=ബലികൎമ്മം- ഷഷ്ഠീനിശാ=ഷഷ്ഠിയായിരിക്കുന്നനിശാ- ഷഷ്ഠീ=ആറാമത്തേത്- നിശാ=രാത്രി- ജാഗരണം=ചെയ്ക=ഉറക്കമിളക്കുക-

സാരം____ കുട്ടിയുടെഅച്ഛൻ മുതലായ ബന്ധുക്കൾ വളരെ സന്തോഷത്തെധരിച്ചിരിക്കുന്നവരായി ഭൂതരക്ഷക്കായിക്കൊണ്ടുള്ളബലിക്രിയയെ ചെയ്തവരായിട്ട ആറാംദിവസം രാത്രി വിശേഷിച്ചും ഉറക്കമിളക്കണം ഇവിടെവിശേഷിച്ചും എന്നുപറഞ്ഞതുകൊണ്ട ദിവസേനഉറക്കമിളച്ചിരിക്കണമെന്നും ആറാംദിവസം എന്നുപറഞ്ഞതുകൊണ്ട ആ ദിവസത്തിങ്കൽ ഗ്രഹിക്കുന്ന ശകുനിഗ്രഹത്തിന്ന പ്രാബല്യതയുണ്ടെന്നും സൂചിക്കുന്നതിനാലാകുന്നു- ആറാംദിവസം വിശേഷിച്ചും ഉറക്കമിളച്ചിരിക്കണമെന്ന പറയുന്നതെന്നറിഞ്ഞുകൊൾക-

൨൧- ദശമെദിവസെപൂൎണ്ണെവിധിഭിസ്സ്വകുലൊചിതൈഃ।
കാരയെൽ സൂതികൊത്ഥാനംനാമബാലസ്യചാൎച്ചിതം॥

൨൨- ബിഭ്രതോംഗൈൎമ്മനോഹാരിഗോരൊചനാഗുരുചന്ദനം।
നക്ഷത്രദെവതായുക്തംബാന്ധവംവാസമാക്ഷരം॥

അന്വയം____ ദശമെ- ദിവസെ- പൂൎണ്ണെ- സ്വകുലൊചിതൈഃ. വിധിഭിഃ- സൂതികൊത്ഥാനം- കാരയെൽ- അംഗൈഃ- മനോഹാരിഗോരൊചനാഗുരുചന്ദനം- ബിഭ്രതഃ- ബാലസ്യ- നക്ഷത്രദെവതായുക്തം- ബാന്ധവം- വാ- സമാക്ഷരം- അൎച്ചിതം- നാമ- ച- കാരയെൽ-

അന്വയാൎത്ഥം____ ദശമമായിരിക്കുന്നദിവസം പൂൎണ്ണമായിരിക്കുംസമയത്തിങ്കൽ സ്വകുലൊചിതങ്ങളായിരിക്കുന്ന വിധികളെക്കൊണ്ട സൂതികൊത്ഥാനത്തെചെയ്യേണം- അംഗങ്ങളെക്കൊണ്ട മനോഹാരിഗോരൊചനാഗുരുചന്ദനത്തെ ബിഭ്രനായിരിക്കുന്ന ബാലന്റെനക്ഷത്രദെവതാ യുക്തമായിയൊ ബാന്ധവമായിയൊ ഇരിക്കുന്നതായി സമാക്ഷരമായി അൎച്ചിതമായിരിക്കുന്നനാമത്തെയുംചെയ്യേണം-

പരിഭാഷാ____ ദശമം=പത്താമത്തെ- ദിവസം=ദിനം- പൂൎണ്ണം=സംപൂൎണ്ണം- സ്വകുലൊചിതങ്ങൾ=സ്വകുലത്തിങ്കൽ ഉചിതങ്ങൾ- സ്വകുലം=സ്വമായിരിക്കുന്നകുലം- സ്വം=തന്നെ സംബന്ധിച്ചത്- കുലം=ഗോത്രം- ഉചിതം=യോഗ്യം- വിധികൾ=കൎമ്മങ്ങൾ- സൂതികൊത്ഥാനം=സൂതിയുടെഉത്ഥാനം- സൂതി

ഗുദക്ശ്ശിരസഃ കുൎയ്യാൽ ബാലസ്യ ജ്ഞാനവാൻ ഭിഷക് ॥

അന്വയം — തതഃ- ജ്ഞാനവാൻ- ഭിഷക്- പ്രാഗുദക്ശ്ശിരസഃ- ബാലസ്യ- പ്രകൃതിഭേദോക്തരൂപൈഃ- ആയുഃ- പരീക്ഷണം- കുൎയ്യാൽ-

അന്വയാൎത്ഥം—— അനന്തരം ജ്ഞാനവാനായിരിക്കുന്ന ഭിഷക്ക പ്രാഗുദക്ശ്ശിരസ്സായിരിക്കുന്ന ബാലന്റെ പ്രകൃതിഭേദോക്തരൂപങ്ങളെക്കൊണ്ടു ആയുഃ പരീക്ഷണത്തെ ചെയ്യേണം-

പരിഭാഷാ——ജ്ഞാനവാൻ=ജ്ഞാനത്തോടുകൂടിയവൻ ജ്ഞാനം=അറിവ- ഭിഷക്=വൈദ്യൻ- പ്രാഗുദക്ശ്ശിരസ്സ=പ്രാക്ശ്ശിരസ്സായിട്ടോ ഉദക്ശ്ശിരസ്സായിട്ടോ ഇരിക്കുന്നവൻ- പ്രാക്ശ്ശിരസ്സ=കിഴക്കൊട്ട ശിരസ്സായിട്ടുള്ളവൻ- ഉദക്ശ്ശിരസ്സ=തെക്കൊട്ടശിരസ്സായിട്ടുള്ളവൻ- ബാലൻ=കുട്ടി- പ്രകൃതിഭേദോക്തരൂപങ്ങൾ=പ്രകൃതിഭേദോക്തങ്ങളായിരിക്കുന്നരൂപങ്ങൾ- പ്രകൃതിഭേദോക്തങ്ങൾ=പ്രകൃതിഭേദത്തിങ്കൽ ഉക്തങ്ങൾ- പ്രകൃതിഭേദം=പ്രകൃതിയുടെഭേദം-പ്രകൃതി=വാതാദി- ഭേദം=വിശേഷം- ഉക്തങ്ങൾ=പറയപ്പെട്ടവ- രൂപങ്ങൾ=ലക്ഷണങ്ങൾ- ആയുഃ പരീക്ഷണം=ആയുസ്സിന്റെപരീക്ഷണം- പരീക്ഷണം=പരിമാണം-

സാരം—— നാമകരണാനന്തരം അറിവുള്ള വൈദ്യൻ കിഴക്കോട്ടോ തെക്കോട്ടോ തലയാക്കിയിരിക്കുന്ന ബാലന്റെ അംശവിഭാഗാദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്ന അവരവരുടെ കയ്യിന്ന മൂന്നരക്കയ്യു നീളമുള്ള ശരീരം സുഖത്തിന്നും ആയുസ്സിന്നും പാത്രമായി ഭവിക്കുന്നു എന്നും മറ്റുമുള്ള ലക്ഷണങ്ങൾകൊണ്ടു ഇവൻ അല്പായുസ്സായി ഭവിക്കും- ഇവൻ മദ്ധ്യായുസ്സായി ഭവിക്കും. ഇവൻ പൂൎണ്ണായുസ്സായി ഭവിക്കും എന്നുള്ള ആയുസ്സിന്റെ വിവേകജ്ഞാനത്തെയും സുഖാസുഖങ്ങളുടെ വിവേകജ്ഞാനത്തെയും ചെയ്യണം- പ്രകൃതിയുടെ ഭേദം വികൃതി അരികിൽ പറഞ്ഞിരിക്കുന്ന ലക്ഷണങ്ങൾ കൊണ്ടാകുന്നു ആയുൎവ്വിവേകജ്ഞാനത്തെ ചെയ്യേണ്ടതെന്ന അരുണദത്തന്റെ മതമാകുന്നു-

൨൫. ശുചിധൌതോപധാനാനി നിൎമ്മലാനി മൃദൂനി ച । ശയ്യാസ്തരണവാസാംസി രക്ഷോഘ്നൈൎദ്ധൂപിതാനി ച ॥

അന്വയം—— ശുചിധൌതോപധാനാനി- നിൎമ്മലാനി- മൃദൂനി- ച- രക്ഷോഘ്നൈഃ- ധൂപിതാനി- ച- ശയ്യാസ്തരണവാസാംസി- കുൎയ്യാൽ-

അന്വയാൎത്ഥം—— ശുചിധൌതോപധാനങ്ങളായിട്ടും നിൎമ്മ

ലികളായിയും മൃദുക്കളായിയും രക്ഷോഘ്നങ്ങൾകൊണ്ടു ധൂപിതങ്ങളായിയും ഇരിക്കുന്ന ശയ്യാസ്തരണവാസസ്സുകളെ ചെയ്യണം-

പരിഭാഷാ—— ശുചിധൌതോപവാനങ്ങൾ=ശുചികളായിയും ധൌതങ്ങളായിയും ഉപവാനങ്ങളായിയും ഇരിക്കുന്നവ- ശുചികൾ=ശുദ്ധങ്ങൾ- ധൌതങ്ങൾ=തിരുമ്മി ചളികളഞ്ഞവ- ഉപവാനങ്ങൾ=ഉണങ്ങിയവ- നിർവ്വലികൾ=വലികളോടുകൂടാത്തവ- വലികൾ=ചുളികൾ- മൃദുക്കൾ=മാർദ്ദവത്തോടുകൂടിയവ- രക്ഷോഘ്നങ്ങൾ=രക്ഷസ്സുകളെ ഹനിക്കുന്നവ- രക്ഷസ്സുകൾ=രക്ഷോഗ്രഹങ്ങൾ- ഹനിക്ക=നശിപ്പിക്ക- ധൂപിതങ്ങൾ=ധൂപിച്ചവ- ധൂപിക്ക=പുകക്ക- ശയ്യാസ്തരണവാസസ്സുകൾ=ശയ്യാസ്തരണത്തിന്നായ്ക്കൊണ്ടുള്ള വാസസ്സുകൾ- ശയ്യാസ്തരണം=ശയ്യയുടെ ആസ്തരണം- ശയ്യ=കിടക്ക- ആസ്തരണം=ആച്ഛാദനം- (മറെക്ക) വാസസ്സുകൾ=വസ്ത്രങ്ങൾ-

സാരം—— ശുദ്ധങ്ങളായിയും തിരുമ്മി ചളികളഞ്ഞതകളായിയും ഉണങ്ങിയതുകളായിയും വയമ്പ, കടുക ഇത്യാദികളെ കൊണ്ടു പുകച്ചതുകളായിയും ചുളിവോട കൂടാത്തതുകളായിയും ഇരിക്കുന്ന കിടക്കയുടെ മെൽവിരിപ്പിന്നായിക്കൊണ്ടുള്ള വസ്ത്രങ്ങളെയും ചെയ്യണം-

൨൫. കാകൊാവിശസ്യശൃംഗസ്സുധൂപനെത്രിവൃതാന്വിതഃ । ജീവൽഖഡ്ഗാദിശൃംഗോത്ഥാൻസമാബാലശ്രുഭാൻമണീൻ ॥

൨൬. ധാരയെദൌഷധിശ്ശ്രേഷ്ഠാഃ ബ്രാഹ്മ്യൈന്ദ്രീജീവകാദികാഃ । ഹസ്താഭ്യാംഗ്രീവയാമൂർദ്ധ്നാവിശെഷാൽസതതംവചാം ॥

൨൭. ആയുർമ്മെധാസ്മൃതിസ്വാസ്ഥ്യകരീംരക്ഷൊനിബർഹണീം । ഷൾസപ്താഷ്ടമമാസെഷുനീരുജസ്യശുഭെഹനി ॥

൨൮. കർണ്ണൗഹിമാഗമെവിദ്ധ്യെദ്ധാത്ര്യങ്കസ്ഥസ്യസാന്ത്വയൻ । പ്രാക്ദക്ഷിണംകുമാരസ്യഭിഷഗ്വാമംതുയൊഷിതഃ ॥

൨൯. ദക്ഷിണെനദധത്സൂചീംപാളീമന്യെനപാണിനാ । മദ്ധ്യതഃകർണ്ണപീഠസ്യകിഞ്ചിൽഗണ്ഡാശയംപ്രതി ॥

൩൦. ജരായുമാത്രപ്രച്ഛന്നെരവിരശ്മ്യവഭാസിതെ । ധൃതസ്യനിശ്ചലംസമ്യഗലക്തകരസാങ്കിതെ ॥

൩൧. വിദ്ധ്യെദ്ദൈവകൃതെച്ഛിദ്രെസകൃദെവർജ്ജുലാഘവാൽ । നൊർദ്ധ്വംനപാർശ്വയൊർന്നാധസ്സിരാസ്തത്രഹിസംശ്രിതാഃ ॥

൩൨. കാളികാമർമ്മരീരക്താസ്തദ്വ്യധാദ്രാഗരുഗ്ജ്വരാഃ । സശൊഫദാഹസംരംഭമന്യാസ്തംഭാപതാനകാഃ ।

അന്വയ—— അവിശസ്യഃ- കാകഃ- ച- ത്രിവൃതാന്വിതഃ

ധൂപനേ- ശസ്തഃ- ബാലഃ- ജീവത്ഖഡ്ഗാദിശൃംഗോത്ഥാൻ- ശൃംഗാൻ- മണീൻ- ബ്രാഹ്മ്യൈന്ദ്രീജീവകാദികാഃ- ശ്രേഷ്ഠാഃ- ഔഷധീഃ- ഹസ്താഭ്യാം- ഗ്രീവയാ- മൂർദ്ധ്നാ സദാ- ധാരയേൽ- വിശേഷാൽ- ആയുർമ്മേധാസ്മൃതിസ്വാസ്ഥ്യകരീം- രക്ഷോനിബർഹണീം- വചാം- സതതം- ധാരയേൽ- ഷൾമാസപൂർവ്വാഷ്ടമമാസേഷു- ഹിമാഗമേ- ശുഭേ- അഹനി- നീരുജസ്യ- ധാത്ര്യങ്കസ്ഥസ്യ- കുമാരസ്യ- കർണ്ണൌ- സാന്ത്വയൻ- വിദ്ധ്യേൽ- ഭിഷക്ക- ദക്ഷിണേന- പാണിനാ- സൂചിം- അന്യേന- പാളിം- ധൃത്വാ- കർണ്ണപീഠസ്യ- മദ്ധ്യതഃ- കിഞ്ചിൽ- ഗണ്ഡാശയം- പ്രതി- ജരായുമാത്രപ്രച്ഛന്നേ- രവിരശ്മ്യവഭാസിതേ- അലക്തകരസാങ്കിതേ- ദൈവകൃതേ- ഛിദ്രേ- നിശ്ചലം- സമ്യക്=ധൃതസ്യ ദക്ഷിണം- കർണ്ണം- പ്രാക് ലാഘവാൽ ഋജു- സകൃൽ- ഏവ- വിദ്ധ്യേൽ- യോഷിതഃ- തു- പ്രാക്- വാമം- കർണ്ണം- വിദ്ധ്യേൽ- ഊർദ്ധ്വം- ന- പാർശ്വയോഃ- ന- അധഃ- ന- കാളികാമർമ്മരീരക്താഃ- സിരാഃ- തത്ര- സംശ്രിതാഃ ഭവന്തി- ഹി- തദ്വ്യധാൽ- സശോഫദാഹസംരംഭമന്യാസ്തംഭാപതാനകാഃ- രാഗരുഗ്ജ്വരാഃ- സ്യുഃ-

അന്വയാർത്ഥം—— അവിശസ്യനായിരിക്കുന്ന കാരനും ത്രിവൃതാനാപിതനായിട്ട ധൂപനത്തിങ്കൽ ശസ്തമായിഭവിക്കുന്നു-ബാലൻ ജീവത് ഖഡ്ഗാദി ശൃംഗോത്ഥങ്ങളായി ശൃംഗങ്ങളായിരിക്കുന്ന മണികളെയും ബ്രാഹ്മ്യൈന്ദ്രീ ജീവകാദി കളായി ശ്രേഷ്ഠകളായിരിക്കുന്ന ഔഷധകളെയും ഹസ്തങ്ങൾകൊണ്ടും ഗ്രീവകൊണ്ടും മൂർദ്ധാവകൊണ്ടും എല്ലായ്പൊഴും ധരിക്കണം- വിശേഷേണ ആയുർമ്മേധാസ്മൃതിസ്വാസ്ഥ്യകരിയായി രക്ഷോനിബർഹണിയായായിരിക്കുന്ന വചയെയും എല്ലാപ്പൊഴും ധരിക്കണം- ഷൾമാസപൂർവ്വാഷ്ടമമാസങ്ങളിൽ ഹിമാഗമത്തിങ്കൽ ശുഭമായിരിക്കുന്ന അഹസ്സിങ്കൽ നീരുജനായി ധാത്ര്യങ്കസ്ഥനായിരിക്കുന്ന കുമാരന്റെ കർണ്ണങ്ങളെ സാന്ത്വയന്നായിട്ട വെധിക്കണം- ഭിഷക്ക ദക്ഷിണമായിരിക്കുന്ന പാണികൊണ്ട സൂചിയെയും അന്യം കൊണ്ട പാളിയെയും ധൃത്തായിട്ട കർണ്ണപീഠത്തിന്റെ മദ്ധ്യത്തിങ്കൽ കുറഞ്ഞൊന്ന ഗണ്ഡാശയത്തെ കുറിച്ച ജരായുമാത്രപ്രച്ഛന്നമായി രവിരശ്മ്യവഭാസിതമായി അലക്തകരസാങ്കിതമായി ദൈവകൃതമായിരിക്കുന്ന ഛിദ്രത്തിങ്കൽ നിശ്ചലമാകും വണ്ണം വഴിപൊലെ ധൃതനായിരിക്കുന്നവന്റെ ദക്ഷിണമായിരിക്കുന്ന കർണ്ണത്തെ മുമ്പെ ലാഘവം ഹെതുവായിട്ട ഋജുവാ

കൎണ്ണം ഒരിക്കൽ തന്നെ വെധിക്കണം- യൊഷിത്തിന്റെ ആകട്ടെ മുമ്പെ വാമമായിരിക്കുന്ന കൎണ്ണത്തെ വെധിക്കണം- ഊൎദ്ധ്വഭാഗത്തിങ്കലും അരുത- പാൎശ്വഭാഗങ്ങളിലും അരുത- അധൊഭാഗത്തിങ്കലും അരുത- കാളികാമൎമ്മരീരക്തികകളായിരിക്കുന്ന സിരകൾ അതുകളിൽ സംശ്രിതകളായി ഭവിക്കുന്നു- എന്നത ഹെതുവായിട്ട തദ്വ്യധം ഹെതുവായിട്ട സശൊഫദാഹസംരംഭമന്യാസ്തംഭാപതാനകങ്ങളായിരിക്കുന്ന രാഗരുൿപരങ്ങൾ ഭവിക്കും-

പരിഭാഷാ—— അവിശസ്തൻ=സ്വയംമൃതൻ-(തന്നെമരിച്ചവൻ) കാകൻ=കാക്ക- ത്രിവൃതാനാചിതൻ=ത്രിവൃതത്തൊട അനാചിതൻ- ത്രിവൃതം=ത്രിസ്നെഹം- (നെയ്യ, മജ്ജാവ, വസാ ഇതുകൾ എന്ന സാരം) അനാചിതൻ=കൂടിയവൻ- ധൂപനം=പുക- ശസ്തം=ശ്രെഷ്ഠം- ബാലൻ കുട്ടി- ജീവൽഖഡ്ഗാദിശൃംഗൊത്ഥങ്ങൾ=ജീവൽഖഡ്ഗാദി ശൃംഗങ്ങളിൽനിന്ന ഉത്ഥങ്ങൾ- ജീവൽഖഡ്ഗാദിശൃംഗങ്ങൾ=ജീവൽഖഡ്ഗാദികളുടെ ശൃംഗങ്ങൾ- ജീവൽഖഡ്ഗാദികൾ=ജീവത്തുകളായിരിക്കുന്ന ഖഡ്ഗാദികൾ- ജീവത്തുകൾ=ജീവിച്ചിരിക്കുന്നവ- ജീവൻ=പ്രാണൻ- ഖഡ്ഗാദികൾ=ഖഡ്ഗംതുടങ്ങിയുള്ളവ- ഖഡ്ഗം=ചാളമാൻ- ശൃംഗങ്ങൾ=കൊമ്പുകൾ- ഉത്ഥങ്ങൾ=ഉണ്ടായവ- ശുഭങ്ങൾ=മംഗലങ്ങൾ- മണികൾ=രത്നങ്ങൾ- ബ്രാഹ്മ്യൈന്ദ്രീജീവകാദികകൾ=ബ്രാഹ്മ്യൈന്ദ്രീജീവകങ്ങൾ ആദിയായിട്ടുള്ളവ- ബ്രാഹ്മ്യൈന്ദ്രീജീവകങ്ങൾ=ബ്രാഹ്മിയും ഐന്ദ്രിയും ജീവകവും- ബ്രാഹ്മീ=മുത്തിൾ- ഐന്ദ്രീ=ശംഖപുഷ്പം- ജീവകം=ചീവകം- (ആദിശബ്ദംകൊണ്ട പുച്ചാങ്കുറുന്തലമുതലായതിനെയുംഗ്രഹിച്ചുകൊൾക) ഔഷധികൾ=ഔഷധങ്ങൾ-ബാഹുക്കൾ=കരങ്ങൾ- ഗ്രീവാ=കഴുത്ത- മൂൎദ്ധാവ=ശിരസ്സ-ധരിക്ക=വഹിക്ക-ആയുൎമ്മെധാസ്മൃതിസ്വാസ്ഥ്യകാരീ=ആയുൎമ്മെധാസ്മൃതിസ്വാസ്ഥ്യങ്ങളെ ഉണ്ടാക്കുന്നത- ആയുൎമ്മെധാസ്മൃതിസ്വാസ്ഥ്യങ്ങൾ=ആയുസ്സും മെധയും സ്മൃതിയുംസ്വാസ്ഥ്യവും- മെധാ=വെഗത്തിൽഗ്രഹിപ്പാനുള്ളശക്തി- സ്മൃതി=കഴിഞ്ഞതൊൎമ്മയുണ്ടാവുക- സ്വാസ്ഥ്യം=ആരൊഗ്യം- രക്ഷൊനിബൎഹണീ=രക്ഷസ്സുകളെനിബൎഹണംചെയ്യുന്നത- രക്ഷസ്സുകൾ= രക്ഷൊഗ്രഹങ്ങൾ- നിബൎഹണംചെയ്ക=നശിപ്പിക്ക- വചാ=വയമ്പ ഷൾസപ്താഷ്ടമ മാസങ്ങൾ=ഷൾസപ്താഷ്ടമങ്ങളായിരിക്കുന്ന മാസങ്ങൾ- ഷൾസപ്താഷ്ടമങ്ങൾ= ഷഷ്ഠവും സപ്തമവുംഅഷ്ടമവും- ഷഷ്ഠം=ആറ- സപ്തമം=എഴ- അഷ്ടമം=എട്ട- ഹിമാഗമം=

ശീതകാലം. ശുഭം=സുമുഹൂൎത്തം. അഹസ്സ=ദിനം. നീരുജൻ=രുജയൊടുകൂടാത്തവൻ_ രുജാ=രൊഗം- ധാത്ര്യങ്കസ്ഥൻ=ധാത്ര്യംകത്തിംകൽ സ്ഥിതിചെയ്യുന്നവൻ- ധാത്ര്യംകം=ധാത്രിയുടെഅംകം_ ധാത്രി=അംബ- അംകം=മടി- സ്ഥിതിചെയ്കുഇരിക്കുക- കുമാരൻ=ബാലൻ- കൎണ്ണങ്ങൾ=ചെവികൾ- സാന്ത്വയൻ=സാന്ത്വനംചെയ്തിയങ്ങുന്നവൻ- സാന്ത്വനംചെയ്ക=ഇഷ്ടവാക്കുകൾകൊണ്ടു സന്തൊഷിപ്പിക്ക- വെധിക്ക=കുത്തുക- ഭിഷക്ക=വൈദ്യൻ- ദക്ഷിണം=വലത്തെത- പാണി=കയ്യ- സൂചി=കൎണ്ണവെധനയന്ത്രം- അന്യം=മറ്റെത (ഇടത്തെതുകയ്യെന്നസാരം) പാത്തി=തട്ട ദധത്=ധരിച്ചിയങ്ങുന്നവൻ- ധരിക്ക=പിടിക്കുക- കൎണ്ണപീഠം=കൎണ്ണാധൊഭാഗം- (ചെവിയുടെചൊട) മദ്ധ്യം=നടു- ഗണ്ഡാശയം=ഗണ്ഡപ്രദെശം- ജരായുമാത്രപ്രഛന്നം=ജരായുമാത്രത്താൽ പ്രഛന്നം- ജരായുമാത്രം=ജരായുതുല്യമായിസൂക്ഷ്മമായിരിക്കുന്ന തപക്കിനാൽതന്നെഎന്നൎത്ഥം- ജരായുതുല്യം=ജരായുവിനൊടതുല്യം- ജരായു=മറുപിള്ള- സൂക്ഷ്മം=കനംകുറഞ്ഞത- തപക്ക=തൊലി പ്രഛന്നം=മൂടിയത- രവിരശ്മ്യവഭാസിതം=രവിരശ്മിയാൽ അവഭാസിതം- രവിരശ്മി=ആദിത്യരശ്മി- അവഭാസിതം=പ്രകാശിതം- അലക്തകരസാംകിതം=അലക്തകരസംകൊണ്ടു അങ്കിതം- അലക്തകരസം=ചെമ്പഞ്ഞിചാറ- അങ്കിതം=അടയാളത്തൊടുകൂടിയത- ദൈവകൃതം=ദൈവത്താൽകൃതം- ദൈവം=വിധി- കൃതം=ഉണ്ടാക്കപ്പെട്ടത- ച്ഛിദ്രം=രന്ധ്രം-(ദ്വാരം) നിശ്ചലം=ചലത്തൊടുകൂടാത്തത- ചലം=ഇളക്കം- ധൃതൻ=ധരിക്കപ്പെട്ടവൻ- ധരിക്ക=പിടിക്ക- ദക്ഷിണം=വലത്തെത- കൎണ്ണം=ചെവി- ലാഘവം=വെഗം ഋജു=നെരെ- വെധിക്ക=കുത്തുക- യൊഷിത്ത=സ്ത്രീ-വാമം=ഇടത്തെത- ഊൎദ്ധ്വഭാഗം=മെൽഭാഗം- പാൎശ്വങ്ങൾ=അരുഭാഗങ്ങൾ- അധൊഭാഗം=ചൊട- കാളികാമൎമ്മരീരക്തകൾ=കാളികയുംമൎമ്മരിയും രക്തയും- കാളികാ=കാളികഎന്നപെരൊടുകൂടിയതു- മൎമ്മരി=മൎമ്മരിഎന്നപെരൊടുകൂടിയത- രക്താ=രക്താഎന്ന പെരൊടുകൂടിയതു- സിരകൾഞരമ്പുകൾ- അതുകൾ=ഊൎദ്ധ്വാധഃപാൎശ്വഭാഗങ്ങൾ. സംശ്രിതകൾ=ആശ്രിതകൾ- തദ്വ്യധം=അതുകളുടെവ്യധം- അതുകൾ=സിരകൾ- വ്യധം=മുറി- സശൊഫദാഹസംരംഭമന്യാസ്തംഭാപതാനകങ്ങൾ= ശൊഫദാഹസംരംഭമന്യാസ്തംഭാപതാനകങ്ങളൊടുകൂടിയവ- ശൊഫദാഹസംരംഭമന്യാസ്തംഭാപതാനകങ്ങൾ=ശൊഫവും ദാഹവും സംരംഭവും മന്യാസ്തംഭവും അപതാനകവും- ശൊഫം=വീക്കം- ദാഹം=

എല്ലാഅംഗങ്ങളിലും കഠിനമായിരിക്കുന്ന ചൂട- സംരംഭം=വെദനാവിശെഷം- മന്യാസ്തംഭം=മന്യാസ്തംഭമെന്ന വാതരൊഗം- അപതാനകം=അപതാനകമെന്ന വാതരൊഗം- രാഗതൃഷ്ണാജ്വരങ്ങൾ=രാഗവും തൃഷ്ണയും ജ്വരവും- രാഗം=ചൊപ്പ- തൃഷ്ണ=വെള്ളദാ- ജ്വരം=പനി-

സാരം—— ഹെതുകൂടാതെ മരിച്ചിരിക്കുന്ന കാക്കയും സൎപ്പിൎമ്മജ്ജാവസകളൊടുകൂടിയാൽ ധൂപനത്തിങ്കൽ ശ്രെഷ്ഠമായി ഭവിക്കുന്നു. ഇവിടെ വിശസ്ഥനായിരിക്കുന്ന കാക്കയെന്നും അതിനെ കൊന്നവൻ എന്നും അൎത്ഥമാകുന്നു എന്ന അരുണദത്തന്റെ മതമാകുന്നു. അനന്തരം ബാലന്റെ രക്ഷക്കായിക്കൊണ്ട ജീവനൊടുകൂടിയിരിക്കുന്ന വാളമാൻ, സൎപ്പം മുതലായവകളുടെ കൊമ്പുകളിൽനിന്നും ഫണങ്ങളിൽനിന്നും ഉണ്ടായിരിക്കുന്നതുകളായിട്ടും മംഗലത്തെ ചെയ്യുന്നതുകളായിട്ടും ഇരിക്കുന്ന മാണിക്യാദിമണികളെയും മുത്തിൾ, ശംഖപുഷ്പം, ചീവകം, ഋഷഭകം, കറുന്തല എന്നതുടങ്ങിയുള്ള ശ്രെഷ്ഠങ്ങളായിരിക്കുന്ന ഔഷധങ്ങളെയും കൈകളിലൊ കഴുത്തിലൊ തലയിലൊ എല്ലാസമയത്തിങ്കലും ധരിക്കെണം- ആയുസ്സിനെയും ആശുഗ്രഹണശക്തിയെയും അതീതകാലാനുസ്മരണത്തെയും ആരൊഗ്യത്തെയും ഉണ്ടാക്കുന്നതായിട്ടും രക്ഷൊഗ്രഹങ്ങളെ നശിപ്പിക്കുന്നതായിട്ടും ഇരിക്കുന്ന വയമ്പിനെ വിശെഷിച്ചും എല്ലായ്പൊഴും ധരിക്കെണം- വൈദ്യൻ പ്രസവാനന്തരം ആറാംമാസത്തിലൊ ഏഴാംമാസത്തിലൊ എട്ടാംമാസത്തിലൊ ശീതകാലത്തിങ്കൽ ശുഭദിവസംപകൽ രൊഗത്തൊടുകൂടാത്തവനായിട്ടും അംബയുടെ മടിയിൽ ഇരിക്കുന്നവനായിട്ടും ഇരിക്കുന്ന ബാലന്റെ ചെവികളെ അവനിഷ്ടമായ വാക്കുകളെക്കൊണ്ട പരിതൊഷത്തെ ഉണ്ടാക്കീട്ടു കുത്തെണം. വൈദ്യൻ തന്റെ വലത്തെകൈ കൊണ്ട കൎണ്ണവെധത്തിനായിക്കൊണ്ടുള്ള സൂചിയെയും എടത്തെ കൈകൊണ്ട കാതിന്റെ തട്ടയെയും പിടിച്ചിട്ട തട്ടയുടെ നടുവിൽ കുറച്ചുകവിൾപ്രദെശത്തെ ആശ്രയിച്ചു മറുപിള്ളയുടെ തൊലിയൊട തുല്യമായ ചെറുതായ തൊലികൊണ്ട മൂടിയതായിട്ടും മാത്രശബ്ദംകൊണ്ട മാംസാദിയൊടകൂടാത്തതെന്ന സൂചിപ്പിച്ചിരിക്കുന്നതായിട്ടും സൂക്ഷ്മമായിരിക്കുന്ന തുളയൊടുകൂടിയതാവുക എന്നുള്ളത ഹെതുവായിട്ട അന്യഭാഗത്തിൽകൂടി കാണുന്നതായ ആദിത്യരശ്മിയൊടുകൂടിയതായിട്ടും ചെമ്പഞ്ഞിച്ചാറുകൊണ്ട വെണ്ടുന്ന സ്ഥാനത്തിങ്കൽ അടയാളമുള്ളത ഉണ്ടാക്കിയതായിട്ടും മുമ്പെതന്നെ ഭിഷഗ്വരനാൽ ഉണ്ടാ-

ക്കപ്പെട്ടതായിട്ടും ഇരിക്കുന്നരസ്ഥത്തിങ്കൽ യപ്രകാരമായാൽ ഇളക്കുന്നില്ല അപ്രകാരം വഴിപൊലെ പിടിച്ചിരിക്കുന്നബാലന്റെ വലത്തെ കാതിന്നെ മുമ്പെ താമസം കൂടാതെയും വളരെ വൊക്കൂടാതെയും അനെക പ്രാവശ്യമല്ലാതെയും വെഗത്തിൽ നെരെഭരിക്കൽ തന്നെ തുളക്കണം. കുട്ടി സ്ത്രീയാണെങ്കിൽ മെൽപ്രകാരം ഇടത്തെ കാതിന്നെ മുമ്പെ തുളക്കണം- ച്ഛിദ്രത്തിന്റെ ഊൎദ്ധ്വാധഃപാൎശ്വഭാഗങ്ങളിൽ കാളികാ എന്നും മൎമ്മരീ എന്നും രക്താ എന്നും ഉള്ള സിരകൾ സ്ഥിതി ചെയ്യുന്നു എന്നതു ഹെതുവായിട്ട ഛിദ്രത്തിന്റെ താഴെയും മെലെയും പാൎശ്വഭാഗങ്ങളെയും കുത്തരുതു. ആ ഞരമ്പുകൾ മുറിഞ്ഞാൽ വീക്കം എല്ലാ അംഗങ്ങളിലും ഒരുപൊലെ ഉള്ളകറിന്മായചൂട. കഴിഞ്ഞെ വെദനാ. മന്യാസ്തംഭം അപതാനകം ഇങ്ങിനെ ഉള്ള വാതരൊഗം ചൊല്പ വെദനാ പനി ഇതുകളുണ്ടാകുമെന്നറിഞ്ഞുകൊൾക-

മൂ- തെഷാം യഥായഥം കുൎയ്യാദ്വിഭജ്യാശു ചികിത്സിതം ।
സ്ഥാനവ്യധാന്ന രുധിരം ന രുഗ്രാഗാദിസംഭവഃ ॥

അന്വയം — തെഷാം വിഭജ്യ-യഥായഥം-ചികിത്സിതം-ആശു- കുൎയ്യാൽ- സ്ഥാനവ്യധാൽ- രുധിരം-ന-രുഗ്രാഗാദിസംഭവഃ-ന-ഭവതി-

അന്വയാൎത്ഥം — അതുകളുടെ വിഭാഗത്തെ കല്പിച്ചിട്ട യഥാപ്രകാരെണ ചികിത്സിതത്തെ വെഗത്തിൽ ചെയ്യെണം. സ്ഥാനവ്യധം ഹെതുവായിട്ട രുധിരവും ഭവിക്കുന്നില്ല രുഗ്രാഗാദിസംഭവവും ഭവിക്കുന്നില്ല-

പരിഭാഷ — അതുകൾ=രാഗാദികൾ- വിഭാഗം=ഭെദം-ചികിത്സിതം=ചികിത്സാ- സ്ഥാനവ്യധം=സ്ഥാനത്തിന്റെ വ്യധം-വ്യധം=കുത്തുക- രുധിരം=രക്തം- രുഗ്രാഗാദിസംഭവം=രുഗ്രാഗാദികളുടെ സംഭവം. രുഗ്രാഗാദികൾ=രുഗ്രാഗങ്ങൾ തുടങ്ങിയുള്ളവ. രുഗ്രാഗങ്ങൾ= രുക്കും രാഗവും- രുക്ക=വെദനാ- രാഗം=ചുവപ്പ- സംഭവം=ഉൽപ്പത്തി-

സാരം — കാളികാദി ഞരമ്പുകളുടെ മുറിവ ഹെതുവായിട്ട ഉണ്ടാകുന്ന രാഗാദികളുടെ ഭെദത്തെ അറിഞ്ഞിട്ട അതാത രൊഗത്തിന്ന യൊഗ്യമായ ചികിത്സയെ വെഗത്തിൽ ചെയ്യണം. മെൽപറഞ്ഞ സ്ഥാനത്ത തന്നെ തുളഞ്ഞാൽ ചൊരയും വെദനയും ചൊപ്പും ഇത്യാദികളൊന്നും തന്നെ ഉണ്ടാവില്ലെന്നറിഞ്ഞുകൊൾക-

മൂ- സ്നെഹാക്തസ്സൂച്യന്തസ്യ സൂത്രം ചാൎദ്രനിധാപയെൽ । ആമമൈലനസ്സിക്തെ ഹസ്താംതരെ ചാരയെൽ ॥

അന്വയം — അനു-സ്നെഹാക്തം- സൂച്യനുസ്യൂതം- സൂത്രം- ച-നിധാപയെൽ- ആമതൈലെന-സിഞ്ചെൽ- ച-ബഹളാം-പാളീ ആരയാ-ഇവ-വിധ്യെൽ-

അന്വയാൎത്ഥം — അനന്തരം സ്നെഹാക്തമായി സൂച്യനുസ്യൂതമായിരിക്കുന്ന സൂത്രത്തെ നിധാനംചെയ്യുകയുംവെണം- ആമതൈലംകൊണ്ടു സെചിക്കുകയുംവെണം ബഹളയായിരിക്കുന്നപാളിയെ ആരപൊലെവെധിക്കണം-

പരിഭാഷാ — സ്നെഹാക്തം=സ്നെഹത്താൽ അക്തം- സ്നെഹം= എണ്ണ- അക്തം=നനക്കപ്പെട്ടത- സൂച്യനുസ്യൂതം=സൂചിയെ അനുസരിച്ചുസ്യൂതം- സ്യൂതം=കൊൎത്തത- സൂത്രം=ചരട- നിധാപനംചെയ്ക=വെക്കുക- ആമതൈലം=പച്ചെണ്ണ- സെചനംചെയ്ക=നനെക്കുക- ബഹളാ=വിസ്തീൎണ്ണാ- പാളീ=തട്ട- ആരാ=ആര എന്ന പെരൊടകൂടിയശസ്ത്രം- വെധിക്ക=കുത്തുക-

സാരം — അനന്തരം എണ്ണകൊണ്ടു നനക്കപ്പെട്ടതായിയും സൂചിയുടെ മൂലത്തിങ്കൽ കൊൎക്കപ്പെട്ടതായിയും ഇരിക്കുന്ന ചരടിനെ കാതിന്റെ തുളയിൽ വെക്കുകയും പച്ചെണ്ണ കൂടക്കൂടെ പുരട്ടുകയും വെണം- വിസ്താരത്തൊട കൂടിയിരിക്കുന്ന തട്ടയെ ആര എന്ന ശസ്ത്രംകൊണ്ടു സൂചിവെധത്തെ പൊലെ തുളക്കണം-

൧൮. വിധ്യെൽപാളീംഹിതഭുജസ്ത്ര്യഹാത്സ്ഥവീയസീം ।
വൎത്തിംന്യസ്യതതൊരൂഢംവൎദ്ധയെതശനൈഃശനൈഃ ॥

അന്വയം — പാളീം വിധ്യെൽ- ഈ രണ്ടുപദങ്ങളും പൂൎവ്വാന്വയികളാകുന്നു- ഹിതഭുജഃ- ത്ര്യഹാൽ- സ്ഥവീയസീം-വൎത്തിം ന്യസ്യ-തതഃ-രൂഢം-കൎണ്ണം-ശനൈഃ-ശനൈഃ-വൎദ്ധയെത-

അന്വയാൎത്ഥം — ഹിതഭുക്കിന്ന ത്ര്യഹത്തിങ്കൽ മെൽപൊട്ടു സ്ഥവീയസിയായിരിക്കുന്ന വൎത്തിയെ സഞ്ചരിപ്പിച്ചിട്ട അനന്തരം രൂഢമായിരിക്കുന്ന കൎണ്ണത്തെ പതുക്കെ പതുക്കെ വൎദ്ധിപ്പിക്കെണം.

പരിഭാഷാ — ഹിതഭുക്ക ഹിതത്തെ ഭുജിക്കുന്നവൻ- ഹിതം= പത്ഥ്യാന്നം- ഭുജിക്ക=ഭക്ഷിക്ക- ത്ര്യഹം=ത്രിദിനം- (മൂന്നുദിവസം) സ്ഥവീയസീ=സ്ഥൂലതരാ- (ഏറ്റവും തടിച്ചത) വൎത്തി= തിരി- സഞ്ചരിപ്പിക്ക-പ്രവെശിപ്പിക്ക- രൂഢം=ഉണങ്ങിയത- കൎണ്ണം=ചെവി- വൎദ്ധിപ്പിക്ക=വലുതാക്കുക-

സാരം — പത്ഥ്യാന്നഭക്ഷണത്തെ ചെയ്യുന്ന ബാലന്റെ കൎണ്ണപാരത്തിങ്കൽ മൂന്നുദിവസം കഴിഞ്ഞതിന്നു മെൽ ഏറ്റവും

വണ്ണത്തിലുള്ള തിരിയെ കടത്തീട്ടു അനന്തരം ഉണങ്ങിയാൽ ആ ദ്വാരത്തെ ചെറുക്കെ ചെറുക്കെ വലുതാക്കുകയും വെണം-

൩൫. അഥൈനം ജാതദശനം ക്രമശോപനയെത്സ്തനാൽ । പൂൎവ്വോക്തം യോജയെൽക്ഷീരമന്നം ച ലഘുബൃംഹണം ॥

അന്വയം —— അഥ-ജാതദശനം- ഏനം-സ്തനാൽ- ക്രമശഃ- അപനയെൽ- പൂൎവ്വോക്തം-ക്ഷീരം- ലഘു- ബൃംഹണം- അന്നം- ച- യോജയെൽ-

അന്വയാൎത്ഥം —— അനന്തരം ജാതദശനനായിരിക്കുന്ന ഇവനെ സ്തനത്തിങ്കൽ നിന്നു ക്രമെണ അപനയിപ്പിക്കണം- പൂൎവ്വോക്തമായിരിക്കുന്ന ക്ഷീരത്തെയും ലഘുവായി ബൃംഹണമായിരിക്കുന്ന അന്നത്തെയും യോജിപ്പിക്കണം-

പരിഭാഷാ —— ജാതദശനൻ=ജാതമായിരിക്കുന്ന ദശനത്തൊടകൂടിയവൻ- ജാതം=ഉണ്ടായത- ദശനം=ദന്തം-(പല്ല) ഇവൻ=ബാലൻ- സ്തനം=മുല- അപനയിപ്പിക്ക=നിവൎത്തിപ്പിക്ക- പൂൎവ്വോക്തം=പൂൎവ്വം ഉക്തമായിട്ടുള്ളത-പൂൎവ്വം= മുമ്പെ- ഉക്തം=പറയപ്പെട്ടത- ക്ഷീരം=പാല- ലഘു=കനം കുറഞ്ഞത- ബൃംഹണം=ശരീരപുഷ്ടിയെ ചെയ്യുന്നത-

സാരം — അനന്തരം ബാലന്ന പല്ലു വന്നാൽ ക്രമെണ മുലപ്പാലിങ്കൽ നിന്നു നിവൎത്തിപ്പിക്കുകയും ഈ അദ്ധ്യായത്തിൽ തന്നെ മുമ്പെ പറഞ്ഞിരിക്കുന്ന ഹ്രസ്വപഞ്ചമൂലങ്ങളിട്ടു കുറുക്കിയ ആട്ടിൻപാലൊ തൽഗുണമായിരിക്കുന്ന പശുവിൻ പാലൊ സെവിപ്പിക്കുകയും കനം കുറഞ്ഞതായും മാംസാദികളെ തടിപ്പിക്കുന്നതായിയും ഇരിക്കുന്ന അന്നത്തെ ഭക്ഷിപ്പിക്കുകയും വെണം-

൩൬. പ്രിയാളമജ്ജമധുകമധുലാജസിതോപലൈഃ । അപസ്തന്യസ്യ സംയോജ്യഃ പ്രീണനോ മോദകശ്ശിശോഃ ॥

അന്വയം —— അപസ്തന്യസ്യ - ശിശോഃ- പ്രിയാളമജ്ജമധുകമധുലാജസിതോപലൈഃ- പ്രീണനഃ-മോദകഃ- സംയോജ്യഃ-

അന്വയാൎത്ഥം —— അപസ്തന്യനായിരിക്കുന്ന ശിശുവിന്നു പ്രിയാളമജ്ജമധുകമധുലാജസിതോപലങ്ങളെക്കൊണ്ടു പ്രീണനമായിരിക്കുന്ന മോദകം സംയോജ്യമായി ഭവിക്കുന്നു-

പരിഭാഷാ —— അപസ്തന്യൻ=അപഗതമായിരിക്കുന്ന സ്തന്യത്തൊടകൂടിയവൻ- അപഗതം=നഷ്ടം- സ്തന്യം=മുലപ്പാല- ശിശു=ബാലൻ- പ്രിയാളമജ്ജ മധുക മധുലാജസിതോപലങ്ങ

ൾ=പ്രിയാളമജ്ജയും മധുകവും മധുവും ലാജവും സിതോപലവും- പ്രിയാളമജ്ജാ=പ്രിയാളത്തിന്റെമജ്ജ- പ്രിയാളം=മുറൽപഴം- മജ്ജാ=കഴമ്പ- മധുകം=എരട്ടിമധുരം- മധു=തെൻ- ലാജം=മലര- സിതോപലം=പഞ്ചസാര- പ്രീണം=ശരീരപൊഷണം- (ശരീരത്തെ തടിപ്പിക്കുന്നത) മൊദകം=അട- സംയൊജ്യം=സംയൊജിപ്പിക്കപ്പെടുവാൻയൊഗ്യം- സംയൊജിപ്പിക്ക=വഴിപൊലെ യൊജിപ്പിക്ക- യൊജിപ്പിക്ക=ചെൎക്കുക-

സാരം—— മുലപ്പാലിങ്കൽനിന്ന നിവൎത്തിപ്പിച്ചിരിക്കുന്ന ബാലനെ മുറൽപഴത്തിന്റെ ഉള്ളിലെകഴമ്പ ഇരട്ടിമധുരം തെൻ, മലര, പഞ്ചസാര ഇതുകളെ കൊണ്ട ഉണ്ടാക്കിയതായിയും ശരീരത്തെ പുഷ്ടിവരുത്തുന്നതായിയും ഇരിക്കുന്ന അടയെ ഭക്ഷിപ്പിക്കണം-

൩൭. ദീപനൊബാലവില്വൈലാശൎക്കരാലാജസക്തുഭിഃ। സംഗ്രാഹീധാതകീപുഷ്പശൎക്കരാലാജതൎപ്പണൈഃ ॥

അന്വയം—— ബാലവില്വൈലാശൎക്കരാലാജസക്തുഭിഃ- ദീപനഃ- മൊദകഃ- സംയൊജ്യഃ- ധാതകീപുഷ്പശൎക്കരാലാജതൎപ്പണൈഃ- സംഗ്രാഹീ- മൊദകഃ- സംയൊജ്യഃ-

അന്വയാൎത്ഥം —— ബാലവില്വൈലാശൎക്കരാലാജ സക്തുക്കൾകൊണ്ട ദീപനമായിരിക്കുന്ന മൊദകവും സംയൊജ്യമായി ഭവിക്കുന്നു- ധാതകീപുഷ്പശൎക്കരാലാജതൎപ്പണങ്ങൾകൊണ്ട സംഗ്രാഹിയായിരിക്കുന്ന മൊദകവും സംയൊജ്യമായി ഭവിക്കുന്നു-

പരിഭാഷാ —— ബാലവില്വൈലാശൎക്കരാലാജസക്തുക്കൾ= ബാലവില്വവും ഏലയും ശൎക്കരയും ലാജവും സക്തുവും- ബാലവില്വം=ഇളയകൂവളക്കായ- ഏലാ=ഏലത്തരി- ശൎക്കരാ=പഞ്ചസാരാ- ലാജം മലര- സക്തു=തവിട- ദീപനം=അഗ്നിദീപ്തികരം- മൊദകം=അട- ധാതകീപുഷ്പശൎക്കരാലാജതൎപ്പണങ്ങൾ= ധാതകീപുഷ്പവും ശൎക്കരയും ലാജതൎപ്പണവും- ധാതകീപുഷ്പം=താതിരിപ്പൂവ- ശൎക്കരാ=പഞ്ചസാര- ലാജതൎപ്പണം=ലാജങ്ങളെകൊണ്ടുണ്ടാക്കിയിരിക്കുന്നതൎപ്പണം- ലാജം=മലര- തൎപ്പണം=തരിപ്പണം- സംഗ്രാഹീ=മലബന്ധത്തെ ചെയ്യുന്നത-

സാരം—— ഇളയകൂവളക്കായ, ഏലത്തരി, പഞ്ചസാര, മലര, തവിട, ഇതുകളെകൊണ്ട ഉണ്ടാക്കിയതായിയും ജഠരാഗ്നിയെ വൎദ്ധിപ്പിക്കുന്നതായിയും ഇരിക്കുന്ന അടയെയും താതിരിപ്പൂവ, പഞ്ചസാര, മലരകൊണ്ട ഉണ്ടാക്കിയ തരപ്പണം, ഇതുകൾകൊണ്ട

ഉണ്ടാക്കിയതായിട്ടും മലബന്ധത്തെ ഉണ്ടാക്കുന്നതായിട്ടും ഇരിക്കുന്ന അടയെയും ഭക്ഷിപ്പിക്കേണം.

൨൮. രോഗാംശ്ചാസ്യ ജയെൽസൌമ്യൈർഭേഷജൈരവിഷാദകൈഃ। അന്യത്രാത്യയികാദ്വ്യാധെർവ്വിരെകം സുതരാംത്യജെൽ॥

അന്വയം — അസ്യ- രോഗാൻ- അവിഷാദകൈഃ- സൌമ്യൈഃ- ഭേഷജൈഃ- ജയെൽ-ച- ആത്യയികാൽ- വ്യാധെഃ- അന്യത്ര- വിരെകം- സുതരാം- ത്യജെൽ-

അന്വയാൎത്ഥം — ഇവന്റെ രോഗങ്ങളെ അവിഷാദകങ്ങളായി സൌമ്യങ്ങളായിരിക്കുന്ന ഭേഷജങ്ങൾ കൊണ്ടു ജയിക്കുകയും വേണം. ആത്യയികമായിരിക്കുന്ന വ്യാധിയിങ്കൽ നിന്നൊഴിച്ചു വിരെകത്തെ ഏറ്റവും ത്യജിക്കേണം.

പരിഭാഷാ — ഇവൻ=ബാലൻ- രോഗങ്ങൾ=വ്യാധികൾ- അവിഷാദകങ്ങൾ=വിഷാദകങ്ങളല്ലാത്തവ- വിഷാദകങ്ങൾ= വിഷാദത്തെ ഉണ്ടാക്കുന്നവ- വിഷാദം=ദുഃഖം- സൌമ്യങ്ങൾ=അതീക്ഷ്ണങ്ങൾ- ഭേഷജങ്ങൾ=ഔഷധങ്ങൾ- ആത്യയികം= നാശം- വ്യാധി=രോഗം- വിരെകം= വിരെചനം- ത്യജിക്ക=ഉപെക്ഷിക്ക.

സാരം — അധികം എരുവും അധികം ഉപ്പുരസവും അധികം പുളിയും അധികം കൈപ്പും അധികം ചവൎപ്പും അല്ലാത്തതുകളായിട്ടും മധുരപ്രായങ്ങളായിട്ടും ഇരിക്കുന്ന ഔഷധങ്ങൾ കൊണ്ടു ബാലന്റെ രോഗങ്ങളെ ശമിപ്പിക്കേണം- കൂടാതെ കഴികയില്ല എന്നുള്ള ഉദരാദികൾ നിമിത്തം ഉള്ള വ്യാധിയിങ്കൽ വയറിളക്കുകയും അരുതു.

൨൯. ത്രാസയെന്നാവിധെയംച ത്രസ്തംഗൃഹ്ണന്തി ഹി ഗ്രഹാഃ। വസ്ത്രപാതാൽ പരസ്പൎശാൽപാലയെല്ലംഘനാച്ചതം॥

അന്വയം — ത്രസ്തം- ഗ്രഹാഃ- ഗൃഹ്ണന്തി- ഹി-അവിധെയം- ന- ത്രാസയെൽ-ച- വസ്ത്രപാതാൽ- പരസ്പൎശാൽ- ലംഘനാൽ- ച- പാലയെൽ-

അന്വയാൎത്ഥം — ത്രസ്തനായിരിക്കുന്നവനെ ഗ്രഹങ്ങൾ ഗ്രഹിക്കുന്നു എന്നതു ഹേതുവായിട്ടു അവിധെയനായിരിക്കുന്നവനെ ത്രസിപ്പിക്കരുതു- അവനെ വസ്ത്രപാതത്തിങ്കൽനിന്നും പരസ്പൎശത്തിങ്കൽ നിന്നും ലംഘനത്തിങ്കൽനിന്നും പാലനം ചെയ്യേണം

പരിഭാഷാ — ത്രസ്തൻ=ഭയപ്പെട്ടവൻ- ഗ്രഹങ്ങൾ=പൂതനാദികൾ. ഗ്രഹിക്ക=ബാധിക്ക. അവിധെയൻ=വിധെയനല്ലാത്തവ

ൻ- വിധേയൻ=സ്വാധീനൻ ത്രസിപ്പിക്ക= ഭയപ്പെടുത്തുക. അവൻ=ബാലൻ- വസ്ത്രപാതം=വസ്ത്രത്തിന്റെപാതം- പാതം= പതനം-(വീഴ്ച) പരസ്പൎശം=പരന്മാരുടെസ്പൎശം-പരന്മാർ=മറ്റുള്ളവർ- സ്പൎശം=തൊടുക. ലംഘനം=പട്ടിണി. പാലിക്ക=രക്ഷിക്ക.

സാരം—— ബാലനെ ഭയപ്പെടുത്തിയാൽ പൂതനാദിഗ്രഹങ്ങൾ ബാധിക്കും എന്നതുഹേതുവായിട്ട സ്വാധീനത്തോടുകൂടാതിരിക്കുന്ന ബാലനെ ഭയപ്പെടുത്തരുത- കുട്ടിയെ മുഖാദികളറിയാതെ വസ്ത്രംവീഴുന്നതിൽനിന്ന അംബാ. പമാതാവ ഇവരൊഴികെ മറ്റുള്ളവരുടെ എല്ലായ്പ്പൊഴുമുള്ള സ്പൎശത്തിങ്കൽനിന്നും ഉപവാസാദികൾ നിന്നും രക്ഷിക്കുകയും വെണം.

൨൦. ബ്രാഹ്മീസിദ്ധാൎത്ഥകവചാശാരിബാകുഷ്ഠസൈന്ധവൈഃ । സകണൈസ്സാധിതം പീതം വാൎഗ്മ്മേധാസ്മൃതികൃൽഘൃതം ॥

൨൧. ആയുഷ്യം പാപ്മരക്ഷോഘ്നം ഭൂതോന്മാദനിബൎഹണം । ത്രിഫലാലക്ഷ്മണാനന്താസമംഗാശാരിബാവചാഃ ।

൨൨. ബ്രാഹ്മീപാഠാദ്വിബൃഹതീദ്വിസ്ഥിരാദ്വിപുനൎന്നവാഃ । സഹദേവാരവെല്ലീപയസ്യാഗിരിമല്ലികാ ॥

൨൩. തോയകുംഭേ പചേത്തൽപലാംശം പാദശേഷിതം । തേന കൌന്തീവചാകുഷ്ഠകൃഷ്ണാസൈന്ധവസൎഷപൈഃ ॥

൨൪. നീരുക്ശ്രുപവത്സായാസ്സംയുക്തം പയസാ ച ഗോഃ । പുഷ്യയോഗേ ഘൃതപ്രസ്ഥം സഹേമശകലം ശൃതം ॥

൨൫. പാനാഭ്യഞ്ജനഭോജ്യേഷു സ്മൃതിമേധാകരം പരം । രക്ഷോഘ്നം ച വിഷഘ്നം ച സാരസ്വതമിദം ഘൃതം ॥

അന്വയം—— സകണൈഃ- ബ്രാഹ്മീ- സിദ്ധാൎത്ഥകവചാശാരിബാകുഷ്ഠസൈന്ധവൈഃ- സാധിതം- ഘൃതം-പീതം- പരം- വാഗ്മേധാ- സ്മൃതികൃൽ- ആയുഷ്യം- പാപ്മരക്ഷോഘ്നം- ഭൂതോന്മാദനിബൎഹണം- ഭവതി- ത്രിഫലാലക്ഷ്മണാനന്താസമംഗാശാരിബാവചാഃ ബ്രാഹ്മീപാഠാദ്വിബൃഹതീദ്വിസ്ഥിരാദ്വിപുനൎന്നവാഃ- സഹദേവാ- രംവഃ-വല്ലീ- പയസ്യാ- ഗിരിമല്ലികാ-എതൽ- പലാംശം- തോയകുംഭേ-പാദശേഷിതം-പചേൽ- തേന- കൌന്തീവചാകുഷ്ഠകൃഷ്ണാസൈന്ധവസൎഷപൈഃ- നീരുക്ശ്രുപവത്സായാഃ- ഗോഃ-പയസാ- ച- സംയുക്തം- പുഷ്യയോഗേ- സഹേമശകലം- ശൃതം-ഘൃതപ്രസ്ഥം- പാനാഭ്യഞ്ജനഭോജ്യേഷു- പരം- സ്മൃതിമേധാകരം- സാരസ്വതം- ഇദം-ഘൃതം- രക്ഷോഘ്നം- ച- വിഷഘ്നം- ച-ഭവതി-

അന്വയാൎത്ഥം—— സകണങ്ങളായിരിക്കുന്ന ബ്രാഹ്മീസിദ്ധാ

ർത്ഥകവചാശാരിബാകുഷ്ഠസൈന്ധവങ്ങളെക്കൊണ്ടു സാധിത
മായിരിക്കുന്നഘൃതം പീതമായാൽ ഏറ്റവുംവാഗ്മേധാസ്മൃതികൃ
ത്തായി ആയുഷ്യമായി പാപ്മരക്ഷോഘ്നമായി ഭൂതോന്മാദനിബ
ർഹണമായി ഭവിക്കുന്നു. ത്രിഫലാലക്ഷ്മണാനന്താസമംഗാശാ
രിബാവചകളും ബ്രഹ്മീപാഠാദ്വിബൃഹതീദ്വിസ്ഥിരാദ്വിപുന
ർന്നവകളും സഹദേവിയും രവിയുടെവല്ലിയും പാസ്യയും ഗി
രിമല്ലികയും ഇതിനെപലാംശമായിട്ടു തോയകുംഭത്തിങ്കൽ പാ
ദശേഷിതമാകുംവണ്ണം പചിക്കേണം. അതുകൊണ്ടു കൌന്തിവ
ചാകുഷ്ഠകൃഷ്ണാസൈന്ധവസർഷപങ്ങളോടും നീരക്തരൂപവത്സയാ
യിരിക്കുന്ന ഗോവിന്റെപയസ്സിനോടും സംയുക്തമായി പു
ഷ്യയോഗത്തിങ്കൽ സഹേമശകലമായി ശൃതമായിരിക്കുന്നഘൃ
തപ്രസ്ഥം പാനാഭ്യഞ്ജനഭോജ്യങ്ങളിൽ ഏറ്റവുംസ്മൃതിമേധാ
കരമായി ഭവിക്കുന്നു. സാരസ്വതമായിരിക്കുന്ന ഈ ഘൃതം ര
ക്ഷോഘ്നമായിട്ടും വിഷഘ്നമായിട്ടും ഭവിക്കുന്നു.

പരിഭാഷാ____ സകണങ്ങൾ=കണയോടുകൂടിയവ- കണാ=
തിപ്പലി. ബ്രഹ്മീസിദ്ധാർത്ഥകവചാശാരിബാകുഷ്ഠസൈന്ധവ
ങ്ങൾ= ബ്രഹ്മിയും സിദ്ധാർത്ഥകവും വചയും ശാരിബയും കുഷ്ഠ
വും സൈന്ധവവും- സിദ്ധാർത്ഥകം=ചെറുകടുക- വചാ=വയ
മ്പ- ശാരിബാ=നന്നാറി- കുഷ്ഠം=കൊട്ടം-സൈന്ധവം=ഇന്തുപ്പ്.
സാധിതം=സാധിച്ചത- സാധിക്ക=ഉണ്ടാക്കുക- ഘൃതം=നെയ്യ
പീതം=പാനംചെയ്യപ്പെട്ടത- പാനംചെയ്ക=സേവിക്കുക- വാ
ഗ്മേധാസ്മൃതികൃത്ത= വാഗ്മേധാസ്മൃതികളെ ഉണ്ടാക്കുന്നത- വാഗ്മേ
ധാസ്മൃതികൾ=വാക്കുംമേധയും സ്മൃതിയും-മേധാ=ശ്രുതഗ്രഹണ
ശക്തി- സ്മൃതി=അതീതകാലാനുസ്മരണം- ആയുഷ്യം=ആയുസ്സി
നായിക്കൊണ്ടുഹിതം- പാപ്മരക്ഷോഘ്നം= പാപ്മരക്ഷസ്സുകളെ ഹ
നിക്കുന്നത- പാപ്മരക്ഷസ്സുകൾ=പാപ്മാവുംരക്ഷസ്സും-പാപ്മാവ=
പാപം- രക്ഷസ്സുകൾ=രക്ഷോഗ്രഹങ്ങൾ- ഭൂതോന്മാദനിബർഹ
ണം=ഭൂതോന്മാദങ്ങളെനിബർഹണംചെയ്യുന്നത- ഭൂതോന്മാദങ്ങ
ൾ=ഭൂതങ്ങളും ഉന്മാദവും- ഭൂതങ്ങൾ=ഉന്മാദം=ഭ്രാന്ത- നിബർഹ
ണംചെയ്ക= നശിപ്പിക്ക- ത്രിഫലാലക്ഷ്മണാനന്താസമംഗാശാ
രിബാവചകൾ= ത്രിഫലയും ലക്ഷ്മണയും അനന്തയും സമംഗ
യും ശാരിബയും വചയും- ത്രിഫലാ=കടുക്ക, താന്നിക്ക, നെല്ലി
ക്ക- ലക്ഷ്മണാ=തിരുതാളി- അനന്താ=കറുക- സമംഗാ= പർച്ചു
ണ്ട- ശാരിബാ=നന്നാറിക്കിഴങ്ങ- വചാ=വയമ്പ- ബ്രഹ്മീപാ
ഠാദ്വിബൃഹതീദ്വിസ്ഥിരാദ്വിപുനർന്നവകൾ= ബ്രഹ്മിയും പാ

യും ദ്വിബൃഹതിയും ദ്വിസ്ഥിരയും ദ്വിപുനൎന്നവും- ബ്രാഹ്മീ= ബ്രഹ്മി- പാഠാ= പാടക്കിഴങ്ങ- ദ്വിബൃഹതീ= ചെറുവഴുതിനയും വെൾവഴുതിനയും- ദ്വിസ്ഥിരാ=ഓരിലവെരും മൂവിലവെരും- ദ്വിപുനൎന്നവം= ചുകന്നതഴുതാമയും വെളുത്ത തഴുതാമയും- സഹദേവാ=പൂവാംകുറുന്തല- രവിയുടെവെല്ലി= വെമ്പാട- പയസ്യാ=അടപതിയൻ- ഗിരിമല്ലികാ=കൊടകപ്പാല- പലാംശം= പലപ്രമാണം- തൊയകുംഭം= തൊയത്തിന്റെ കുംഭം- തൊയം= ജലം- കുംഭം= പതിനാറിടങ്ങഴി- പാദശെഷിതം= പാദശെഷിതമായിട്ടുള്ളത- പാദം=കാൽ- ശെഷിതം= ശെഷിച്ചത- പചിക്ക= പാകംചെയ്ക- അത= കഷായം-കൌന്തീവചാകുഷ്ഠകൃഷ്ണാസൈന്ധവസൎഷപങ്ങൾ= കൌന്തിയും വചയും കുഷ്ഠവും കൃഷ്ണയും സൈന്ധവവും സൎഷപവും- കൌന്തീ=അരെണുകം- വചാ=വയമ്പ- കുഷ്ഠം=കൊട്ടം- കൃഷ്ണാ=തിപ്പലി സൈന്ധവം=ഇന്തുപ്പ- സൎഷപം=കടുക- നീരുക്സരൂപവത്സാ= നീരുക്കായിയും സരൂപവത്സയായിയും ഇരിക്കുന്നവൾ- നീരുക്= രോഗമൊട്ടുകൂടാത്തവൾ- രുക്=രോഗം- സരൂപവത്സാ=സരൂപനായിരിക്കുന്ന വത്സനൊടുകൂടിയവൾ- സരൂപൻ= സമാനരൂപൻ- വത്സൻ=കുട്ടി- ഗൊവ്=പശു- പയസ്സ= പാല- സംസ്കാരം=കൂടിയത- പുഷ്യയൊഗം= പുഷ്യത്തിന്റെ യൊഗം- പുഷ്യം= പുഷ്യനക്ഷത്രം- (പൂയം) യൊഗം=ചെൎച്ച സഹെമശകലം= ഹെമശകലത്തൊടുകൂടിയത- ഹെമശകലം= ഹെമത്തിന്റെ ശകലം- ഹെമ =സ്വൎണ്ണം- ശകലം=ഖണ്ഡം- ശ്രുതം=ശ്രാവിക്കപ്പെട്ടത- ശ്രാവിക്ക= പാകംചെയ്ക- ഘൃതപ്രസ്ഥം=ഘൃതത്തിന്റെ പ്രസ്ഥം- ഘൃതം= നെയ്യ- പ്രസ്ഥം=എടങ്ങഴി- പാനാഭ്യഞ്ജനഭൊജ്യങ്ങൾ= പാനവും അഭ്യഞ്ജനവും ഭൊജ്യവും- പാനം=കുടിക്കുക- അഭ്യഞ്ജനം= തേക്കുക- ഭൊജ്യം= കൂട്ടിഉണ്ണുക- സ്മൃതിമെധാകരം= സ്മൃതിമെധകളെ ഉണ്ടാക്കുന്നത- സ്മൃതിമെധകൾ= സ്മൃതിയും, മെധയും- സ്മൃതി= അതീതകാലാനുസ്മരണം- മെധാ=ആശുഗ്രഹണശക്തി- സാരസ്വതം= സാരസ്വതമെന്ന പെരൊടുകൂടിയത- ഘൃതം= നെയ്യ- രക്ഷൊഘ്നം= രക്ഷസ്സിനെഹനിക്കുന്നത- രക്ഷസ്സ=രക്ഷൊഗ്രഹം- ഹനിക്ക= നശിപ്പിക്ക- വിഷഘ്നം=വിഷത്തെ ഹനിക്കുന്നത- ഹനിക്ക= നശിപ്പിക്ക-

സാരം——തിപ്പലി, ബ്രഹ്മി, ചെറുകടുക, വയമ്പ, നന്നാരി കിഴങ്ങ, കൊട്ടം,, ഇന്തുപ്പ ഇവകൾ കഷായം കല്ക്കമായിട്ട ഉണ്ടാക്കിയനെയ്യ സെവിച്ചാൽ ഏറാവും നല്ലവാക്കിന്നെനും വെഗ

ത്തിൽ ഗ്രഹിക്കാനുള്ള ശക്തിയെയും കഴിഞ്ഞതിന്റെ ഓൎമ്മയെയും ഉണ്ടാക്കുകയും ആയുസ്സിനെ ഉണ്ടാക്കുകയും പാപത്തെയും രക്ഷോഗ്രഹങ്ങളെയും ഭൂതങ്ങളെയും ഉന്മാദത്തെയും നശിപ്പിക്കുകയും ചെയ്യുന്നു- കടുക്ക, താന്നിക്ക, നെല്ലിക്ക, തിരുതാളി, കറുക, പറച്ചുണ്ട, നന്നാറിക്കിഴങ്ങ, വയമ്പ, ബ്രഹ്മി, പാടക്കിഴങ്ങ ചെറുവഴുതിന, വെൾവഴുതിന, ഓരില, മൂവില, വെളുത്ത തഴുതാമ, ചോകന്നതഴുതാമ, ചെറുകുറുന്തല, വെമ്പാടത്തൊലി കരടപതിയൻ, കൊടകപ്പാലയരി, ഇവകൾ ഓരോപലം പതിനാറിടങ്ങഴി വെള്ളത്തിൽ കഷായം വെച്ച നാലൊന്നായാൽ ആ കഷായംകൊണ്ട അരയണ, വയമ്പ, കൊട്ടം, തിപ്പലി, ഇന്തുപ്പ, കടുക ഇതുകൾ കൽക്കമായിട്ടും രോഗങ്ങൾകൂടാതെയും ഉള്ളയും നിറംപോലെ ഇരിക്കുന്ന കുട്ടിയോടുകൂടിയും ഇരിക്കുന്ന പശുവിന്റെ പാലൊടും സ്വൎണ്ണശകലത്തോടും കൂടി പുയത്തിന്നാൾ കാച്ചിയ നെയ്യ സേവിക്കുകയൊ തേക്കുകയൊ കൂട്ടി ഉണ്ണുകയൊ ചെയ്താൽ ഏറ്റവും കഴിഞ്ഞതിന്റെ ഓൎമ്മയെയും വേഗത്തിൽ ഗ്രഹിപ്പാനുള്ള ശക്തിയെയും ഉണ്ടാക്കുന്നു സാരസ്വതമെന്ന പേരോടുകൂടിയ ഈ നെയ്യ രക്ഷോഗ്രഹങ്ങളെയും വിഷത്തെയും ഹനിക്കുകയും ചെയ്യുന്നു-

൪൧. വചേന്ദ്രലേഖാമണ്ഡൂകീശംഖപുഷ്പീശതാവരീഃ। ബ്രഹ്മസോമാമൃതാബ്രാഹ്മീഃ കല്ക്കീകൃത്യ പലാംശികാഃ ॥

൪൨. അഷ്ടാംഗം വിപചേൽസൎപ്പിഃപ്രസ്ഥം ക്ഷീരചതുൎഗ്ഗുണം। തല്പീതം ധന്യമായുഷ്യം വാഗ്മേധാസ്മൃതികൃൽപരം ॥

അന്വയം—— പലാംശികാഃ- വചേന്ദ്രലേഖാമണ്ഡൂകീശംഖപുഷ്പീശതാവരീഃ- ബ്രഹ്മസോമാമൃതാബ്രാഹ്മീഃ- കല്ക്കീകൃത്യ- ക്ഷീരചതുൎഗ്ഗുണം- പ്രസ്ഥം- സൎപ്പിഃ- വിപചേൽ- അഷ്ടാംഗം- തൽ- പീതം- പരം- ധന്യം- ആയുഷ്യം- വാഗ്മേധാസ്മൃതികൃൽ-

അന്വയാൎത്ഥം—— പലാംശികളായിരിക്കുന്ന വചേന്ദ്രലേഖാമണ്ഡൂകീശംഖപുഷ്പീശതാവരികളെയും ബ്രഹ്മസോമാമൃതാബ്രാഹ്മികളെയും കല്ക്കീകരിച്ചിട്ട ക്ഷീരചതുൎഗ്ഗുണമായി പ്രസ്ഥമായിരിക്കുന്ന സൎപ്പിസ്സിനെ പചിക്കണം അഷ്ടാംഗമായിരിക്കുന്ന അത പീതമായാൽ ഏറ്റവും ധന്യമായിട്ടും ആയുഷ്യമായിട്ടും വാഗ്മേധാസ്മൃതികൃത്തായിട്ടും ഭവിക്കുന്നു-

പരിഭാഷാ—— പലാംശികകൾ= പലപ്രമാണകൾ- വചേന്ദ്രലേഖാമണ്ഡൂകീശംഖപുഷ്പീശതാവരികൾ= വയമ്പും ഇന്ദ്രലേഖയും മണ്ഡൂകിയും ശംഖപുഷ്പിയും ശതാവരിയും- വചാ=വയമ്പ-

ഇന്ദുരേഖാ=കാർപോകിലരി- മണ്ഡൂകീ=മുത്തിൾ- ശംഖപുഷ്പീ=ശംഖപുഷ്പം- ബ്രഹ്മസോമാമൃതാബ്രാഹ്മികൾ= ബ്രഹ്മസോമയും അമൃതയും ബ്രാഹ്മിയും- ബ്രഹ്മസോമാ=കടുക്ക- അമൃതാ= ചിററമൃത- കല്കീകരിക്ക= കല്ക്കമാക്കിച്ചെയ്ക- ക്ഷീരചതുൎഗ്ഗുണം=ചതുൎഗ്ഗുണമായിരിക്കുന്നക്ഷീരത്തോടുകൂടിയത- ചതുൎഗ്ഗുണം= നാലിരട്ടി- ക്ഷീരം=പാല- പ്രസ്ഥം= ഇടങ്ങഴി- സൎപ്പിസ്സ=നെയ്യ- പചിക്ക=പാകംചെയ്ക- അഷ്ടാംഗം=എട്ട അംഗങ്ങളോടുകൂടിയത- അംഗങ്ങൾ=പച്ചാരികൾ- (അഷ്ടാംഗമെന്ന പേരോടുകൂടിയത എന്നുമുണ്ട) അതു=നെയ്യ- പീതം=പാനംചെയ്കപ്പെട്ടത- പാനംചെയ്ക=സേവിക്ക- ധന്യം=ശ്രേഷ്ഠം- ആയുൎദ്ധീവാങ്മേധാസ്മൃതികൃത്ത= ആയുൎദ്ധീവാങ്മേധാസ്മൃതികളെ ഉണ്ടാക്കുന്നത- ആയുൎദ്ധീവാങ്മേധാസ്മൃതികൾ= ആയുസ്സും ധീയും വാക്കും മേധയും സ്മൃതിയും- ധീ=ബുദ്ധി- മേധാ=ആശുഗ്രഹണശക്തി- സ്മൃതി=അതീതകാലാനുസ്മരണം-

സാരം—— വയമ്പ, കാർപോകിലരി, മുത്തിൾ, ശംഖപുഷ്പം- ശതാവരി, കടുക്ക, ചിററമൃത, ബ്രഹ്മി, ഇതുകളെ അരച്ചുകലക്കി നാലിടങ്ങഴിപാലും ഇടങ്ങഴി നെയ്യും കൂട്ടി കാച്ചുന്നം അഷ്ടാംഗമെന്ന പേരോടുകൂടിയിരിക്കുന്ന അത- സേവിച്ചാൽ ഭാഗ്യത്തെയും ആയുസ്സിനെയും ബുദ്ധിയെയും നല്ല വാക്കിനെയും വേഗം ഗ്രഹിപ്പാനുള്ള സാമൎത്ഥ്യത്തെയും കഴിഞ്ഞതിന്റെ ഓൎമ്മയെയും ഉണ്ടാക്കുന്നു-

൨൭. അജാക്ഷീരേഭയാവ്യാഘ്രീപാഠോഗ്രാശിഗ്രുസൈന്ധവൈഃ।
സിദ്ധംസാരസ്വതംസൎപ്പിൎവ്വാങ്മേധാസ്മൃതിവഹ്നികൃൽ॥

അന്വയം—— അജാക്ഷീരേ- അഭയാവ്യാഘ്രീപാഠോഗ്രാശിഗ്രുസൈന്ധവൈഃ സിദ്ധം- സൎപ്പിഃ- സാരസ്വതം- വാങ്മേധാസ്മൃതിവഹ്നികൃൽ-

അന്വയാൎത്ഥം—— അജാക്ഷീരത്തിങ്കൽ അഭയാവ്യാഘ്രീപാഠോഗ്രാശിഗ്രുസൈന്ധവങ്ങൾകൊണ്ട സിദ്ധമായിരിക്കുന്ന സൎപ്പിസ്സ സാരസ്വതമായിട്ടും വാങ്മേധാസ്മൃതിവഹ്നികൃത്തായിട്ടും ഭവിക്കുന്നു-

പരിഭാഷാ—— അജാക്ഷീരം=ആട്ടിൻപാൽ- അഭയാവ്യാഘ്രീപാഠോഗ്രാശിഗ്രുസൈന്ധവങ്ങൾ= അഭയയും വ്യാഘ്രിയും പാഠയും ഉഗ്രയും ശിഗ്രുവും സൈന്ധവവും- അഭയാ=കടുക്ക- വ്യാഘ്രം=ചുക്ക മുളക തിപ്പലി- പാഠാ=പാടക്കഴങ്ങ- ഉഗ്രാ=വയമ്പ- ശിഗ്രു=മുരിങ്ങ- സൈന്ധവം=ഇന്തുപ്പ- സിദ്ധം=സാധി

തം- സൎപ്പിസ്സ=നെയ്യ- സാരസ്വതം=സാരസ്വതമെന്ന പെരൊടുകൂടിയത- വാങ്മെധാസ്മൃതിവഹ്നികൃത്ത=വാങ്മെധാസ്മൃതിവഹ്നികളെ ഉണ്ടാക്കുന്നത- വാങ്മെധാസ്മൃതിവഹ്നികൾ=വാക്കും മെധയും സ്മൃതിയും വഹ്നിയും- മെധാ=ശ്രുതഗ്രഹണശക്തി- സ്മൃതി=അതീതകാലാനുസ്മരണം- വഹ്നി=ജഠരാഗ്നി-

സാരം—— കടുക്ക, ചുക്ക, മുളക, തിപ്പലി, പാടക്കിഴങ്ങ, വയമ്പ, മുരിങ്ങത്തൊലി, ഇന്തുപ്പ ഇവ ആട്ടിൻപാലിൽ അരച്ചുകലക്കികാച്ചിയരിക്കുന്ന നെയ്യ സാരസ്വതമെന്ന പെരെടുകൂടിയതും നല്ലവാക്കിനെയും ശ്രുതഗ്രഹണശക്തിയെയും അതീതകാലാനുസ്മരണത്തെയും അഗ്നിദീപ്തിയെയും ഉണ്ടാക്കുന്നതുമാകുന്നു.

൨൯- വചാമൃതാവരീപത്ഥ്യാശംഖിനീവെല്ലനാഗരൈഃ। അ
പാമാൎഗ്ഗെണ ച ഘൃതം സാധിതം പൂൎവ്വവൽ ഗുണൈഃ॥

അന്വയം—— വചാമൃതാവരീപത്ഥ്യാശംഖിനീവെല്ലനാഗരൈഃ- അപമാൎഗ്ഗെണ- ച- സാധിതം- ഘൃതം- ഗുണൈഃ- പൂൎവ്വവൽ-

അന്വയാൎത്ഥം—— വചാമൃതാവരീപത്ഥ്യാശംഖിനീവെല്ലനാഗരങ്ങൾ കൊണ്ടും അപാമാൎഗ്ഗംകൊണ്ടും സാധിതമായിരിക്കുന്ന ഘൃതം ഗുണങ്ങൾകൊണ്ട പൂൎവ്വവത്തായിഭവിക്കുന്നു-

പരിഭാഷാ—— വചാമൃതാവരീപത്ഥ്യാശംഖിനീവെല്ലനാഗരങ്ങൾ=വചയും അമൃതയും വരിയും പത്ഥ്യയും ശംഖിനിയും വെല്ലവും നാഗരവും- വചാ=വയമ്പ- അമൃതാ=ചിററമൃത- വരീ=ശതാവരിക്കിഴങ്ങ- പത്ഥ്യാ=കടുക്ക- ശംഖിനീ=ശംഖപുഷ്പം- വെല്ലം=വിഴാലരി- നാഗരം=ചുക്ക- അപാമാൎഗ്ഗം=ചെറുകടലാടി- സാധിതം=പാചിതം- ഘൃതം=നെയ്യ- പൂൎവ്വവത്ത=മുമ്പിലത്തെപൊലെ ഉള്ളത-

സാരം—— കടുക്ക, ചിററമൃത, ശതാവരിക്കിഴങ്ങ, വയമ്പ, ശംഖപുഷ്പം, വിഴാലരി, ചുക്ക, ചെറുകടലാടി ഇതുകൾ കഷായംകല്ക്കമായികാച്ചിയ നെയ്യ, വാക്കിനെയും പൊടുന്നനവെ ഗ്രഹിപ്പാനുള്ളശക്തിയെയും കഴിഞ്ഞതിന്റെ ഓൎമ്മയെയും ജഠരാഗ്നിദീപനത്തെയും ഉണ്ടാക്കുന്നു.

൩൦- ഹെമശ്വെതവചാകുഷ്ഠമൎക്കപുഷ്പീസകാഞ്ചനാ। ഹെമ
മത്സ്യാക്ഷകശ്ശംഖഃ കൈഡൎയ്യഃ കനകം വചാ॥

൩൧- ചത്വാരഎതെപാദൊക്താ പ്രാശാമധുഘൃതദ്രുതാഃ। വൎഷം
ലീഢാവപുൎമ്മെധാബലവൎണ്ണകരാശ്ശിവാഃ।

അന്വയം—— ഹെമശ്വെതവചാകുഷ്ഠം- സകാഞ്ചനാ- അ

ർക്കപുഷ്പീ- ഹേമമത്സ്യാക്ഷകഃ- ശംഖഃ-കൈഡൎയ്യഃ- കനകം- വ ചാ- പാദൊക്താഃ- ഏതെ- ചത്വാരഃ- പ്രാശാഃ- മധുഘൃതദ്രുതാഃ- വൎഷം- ലീഢാഃ- വപുൎമ്മേധാബലവൎണ്ണകരാഃ- ശിവാഃ-

അന്വയാൎത്ഥം —— ഹേമശ്വേതവചാകുഷ്ഠവും സകാഞ്ചനയാ യിരിക്കുന്ന അൎക്കപുഷ്പിയും ഹേമമത്സ്യാക്ഷകവും ശംഖവും കൈ ഡൎയ്യവും കനകവും വചയും പാദൊക്തങ്ങളായിരിക്കുന്ന ഈ നാലുപ്രാശങ്ങൾ മധുഘൃതദ്രുതങ്ങളായി വൎഷംമുഴുവൻ ലീഢങ്ങ ളായി വപുൎമ്മേധാബലവൎണ്ണകരങ്ങളായി ശിവങ്ങളായി ഭവി ക്കുന്നു-

പരിഭാഷാ —— ഹേമശ്വേതവചാകുഷ്ഠം=ഹേമവും ശ്വേതവ ചയും കുഷ്ഠവും- ഹേമം=സ്വൎണ്ണം-ശ്വേതവചാ=വെൾവയമ്പ- കുഷ്ഠം=കൊട്ടം- സകാഞ്ചനാ= കാഞ്ചനത്തൊടുകൂടിയത- കാഞ്ച നം=സ്വൎണ്ണം- അൎക്കപുഷ്പീ=ശംഖപുഷ്പീ- ഹേമമത്സ്യാക്ഷകം=ഹേ മവും മത്സ്യാക്ഷകവും- ഹേമം=സ്വൎണ്ണം- മത്സ്യാക്ഷകം=മീന ങ്ങാണി-കൈഡൎയ്യം=കുമിഴ- കനകം=പൊന്ന- വചാ=വയമ്പ- പാദൊക്തങ്ങൾ=പാദംകൊണ്ടു ഉക്തങ്ങൾ- പാദം=നാലാലൊന്ന- ഉക്തങ്ങൾ=പറകപ്പെട്ടവ- മധുഘൃതദ്രുതങ്ങൾ= മധുകൊണ്ടും ഘൃ തംകൊണ്ടും ദ്രുതങ്ങൾ- മധു=തെൻ- ഘൃതം=നെയ്യ- ദ്രുതങ്ങൾ=ദ്ര വിപ്പിക്കപ്പെട്ടവ- ദ്രവിപ്പിക്ക= ആൎദ്രമാക്കുക-വൎഷം=കൊല്ലം-ലീ ഢങ്ങൾ=ലെഹനം ചെയ്തിരിക്കുന്നവ- ലെഹനം ചെയ്ക=നക്കു ക-വപുൎമ്മേധാബലവൎണ്ണകരങ്ങൾ=വപുൎമ്മേധാബലവൎണ്ണങ്ങളെ ഉണ്ടാക്കുന്നവ- വപുൎമ്മേധാബലവൎണ്ണങ്ങൾ=വപുസ്സും മെധസ്സും ബലവും വൎണ്ണവും-വപുസ്സ=ശരീരം- മെധാ=ആശുഗ്രഹണശ ക്തി- ബലം=ശക്തി- വൎണ്ണം=കാന്തി- ശിവങ്ങൾ=ശുഭങ്ങൾ-

സാരം —— സ്വൎണ്ണം, വെൾവയമ്പ, കൊട്ടം ഇതുകളും സ്വ ൎണ്ണം, ശംഖപുഷ്പം ഇതുകളും സ്വൎണ്ണം, മീനങ്ങാണി, ശംഖ ഇതു കളും കുമിഴ, സ്വൎണ്ണം, വയമ്പ ഇതുകളും ഇങ്ങിനെ ഒരൊരൊ ശ്ലോകപാദംകൊണ്ടു പറകപ്പെട്ടിരിക്കുന്ന അല്പാശനങ്ങൾ തെ നും നെയ്യും ചെൎത്തആൎദ്രമാക്കി ഒരുകൊല്ലം നക്കിസെവിച്ചാൽശ രീരപുഷ്ടിയെയും ആശുഗ്രഹണശക്തിയെയും ശരീരബലത്തെ യും കാന്തിവിശെഷത്തെയും ഉണ്ടാക്കുന്നു ശുഭങ്ങളാകയുമുണ്ടു-

മൂ- വചായഷ്ട്യാഹ്വസിന്ധൂത്ഥപത്ഥ്യാനാഗരദീപ്യകൈഃ । ശുദ്ധ്യതൈവാഗ്ഘവിൎല്ലീഢൈസ്സകുഷ്ഠകണജീരകൈഃ ॥

അന്വയം —— ഹവിൎല്ലീഢൈഃ- സകുഷ്ഠകണജീരകൈഃ-വ ചായഷ്ട്യാഹ്വസിന്ധൂത്ഥപത്ഥ്യാനാഗരദീപ്യകൈഃ- വാക്- ശു

ധ്യതെ-

അന്വയാർത്ഥം — ഹവിർല്ലീഢങ്ങളായി സകുഷ്ഠകണാജീരകങ്ങളായിരിക്കുന്ന വചായഷ്ട്യാഹ്വസിന്ധൂത്ഥപത്ഥ്യാനാഗരദീപ്യകങ്ങളാൽ വാക്ക് ശോധിക്കപ്പെടുന്നു-

പരിഭാഷാ — ഹവിർല്ലീഢങ്ങൾ=ഹവിസ്സിനോടുകൂടെ ലീഢങ്ങൾ- ഹവിസ്സ്=നെയ്യ്- ലീഢങ്ങൾ=ലേഹനം ചെയ്യപ്പെടുന്നവ- ലേഹനം ചെയ്ക=നക്കുക- സകുഷ്ഠകണാജീരകങ്ങൾ=കുഷ്ഠകണാജീരകങ്ങളോടുകൂടിയവ- കുഷ്ഠകണാജീരകങ്ങൾ=കുഷ്ഠവും, കണയും, ജീരകവും- കുഷ്ഠം=കൊട്ടം- കണാ=തിപ്പലി. വചായഷ്ട്യാഹ്വസിന്ധൂത്ഥപത്ഥ്യാനാഗരദീപ്യകങ്ങൾ= വചയും യഷ്ട്യാഹ്വവും സിന്ധൂത്ഥവും പത്ഥ്യയും നാഗരവും ദീപ്യകവും- വചാ=വയമ്പ- യഷ്ട്യാഹ്വം=ഇരട്ടിമധുരം- സിന്ധൂത്ഥം= ഇന്തുപ്പ-പത്ഥ്യാ=കടുക്ക- നാഗരം=ചുക്ക- ദീപ്യകം=അയമോതകം- ശോധിക്ക=ശുദ്ധിയെപ്രാപിക്ക-

സാരം — വയമ്പ, ഇരട്ടിമധുരം ഇന്തുപ്പ, കടുക്ക, ചുക്ക അയമോതകം, കൊട്ടം, തിപ്പലി, ജീരകം ഇതുകൾ പൊടിച്ചു നെയ്യിൽ ചേർത്തു നക്കി സേവിച്ചാൽ വാക്കിനെ ശാസ്ത്രപാഠം വേദാധ്യയനം ഇത്യാദികളിൽ സമർത്ഥയാക്കിച്ചെയ്യുന്നു.

ഇതി വാസുദേവനാമകരാമാനന്ദനാഥപണ്ഡിത പാരശവേന്ദ്രകൃതൗ അഷ്ടാംഗഹൃദയവ്യാഖ്യാനേ സാരാർത്ഥദർപ്പണാഖ്യാനേ ബാലോപചരണീയം പ്രഥമോധ്യായഃ-

## ദ്വിതീയാധ്യായപ്രാരംഭഃ



അഥാതോ ബാലാമയപ്രതിഷേധം നാമാധ്യായം വ്യാഖ്യാസ്യാമഃ ഇതി ഹസ്മാഹുരാത്രേയാദയോ മഹർഷയഃ-



൧- ത്രിവിധഃ കഥിതോ ബാലഃ ക്ഷീരാന്നോഭയവർത്തനഃ।
സ്വാസ്ഥ്യം താഭ്യാമദുഷ്ടാഭ്യാം ദുഷ്ടാഭ്യാം രോഗസംഭവഃ॥

അന്വയം — ബാലഃ- ക്ഷീരാന്നോഭയവർത്തനഃ- ത്രിവി

ധഃ- കഥിതഃ- അദുഷ്ടാഭ്യാം- താഭ്യാം- സ്വാസ്ഥ്യം- ദുഷ്ടാഭ്യാം
രോഗസംഭവഃ-ച-ഭവതി-

അന്വയാൎത്ഥം—— ബാലൻ ക്ഷീരാന്നോഭയ വൎത്തനനായി
ട്ടു ത്രിവിധനായിട്ടു കഥിതനായി അതുകളെക്കൊണ്ടു സ്വാസ്ഥ്യ
വും ദുഷ്ടങ്ങളെക്കൊണ്ടു രോഗസംഭവവും ഭവിക്കുന്നു-

പരിഭാഷാ=ബാലൻ=കുട്ടി-ക്ഷീരാന്നോഭയവൎത്തനൻ=ക്ഷീ
രാന്നോഭയങ്ങൾകൊണ്ടു വൎത്തിക്കുന്നവൻ- ക്ഷീരാന്നോഭയ
ങ്ങൾ=ക്ഷീരവും അന്നവും ഉഭയവും- ക്ഷീരം=പാൽ- അന്നം=
ഭക്ഷണം- ഉഭയം=രണ്ടു- വൎത്തിക്ക=ജീവിക്ക- ത്രിവിധൻ=മൂ
ന്നുപ്രകാരത്തിലുള്ളവൻ- കഥിതൻ=കഥിക്കപ്പെട്ടവൻ- കഥി
ക്ക=പറക- അദുഷ്ടങ്ങൾ=ദുഷ്ടങ്ങളല്ലാത്തവ- ദുഷ്ടങ്ങൾ=ദുഷി
പ്പിക്കപ്പെട്ടവ ദുഷിപ്പിക്ക=രോഗകരങ്ങളാക്കിച്ചെയ്ക-അതുകൾ=
ക്ഷീരാന്നങ്ങൾ- സ്വാസ്ഥ്യം=അരോഗതാ- ദുഷ്ടങ്ങൾ=ദോഷാ
ധിഷ്ഠിതങ്ങൾ- രോഗസംഭവം=രോഗോല്പത്തി-

സാരം—— ബാലൻപാലുകൊണ്ടു ജീവിക്കുന്നവനായിട്ടും അ
ന്നംകൊണ്ടു ജീവിക്കുന്നവനായിട്ടും ക്ഷീരാന്നങ്ങൾകൊണ്ടു ജീ
വിക്കുന്നവനായിട്ടു, ഇങ്ങിനെ മൂന്നു പ്രകാരമെന്നു ഋഷികളാ
ൽ പറയപ്പെട്ടു. വാതാദി ദോഷങ്ങളോടു കൂടിയതല്ലാത്തതുകളായ
ക്ഷീരാന്നങ്ങൾകൊണ്ടു ബാലന്നു ആരോഗ്യവും ദോഷങ്ങളോ
ടുകൂടിയതുകളായ ക്ഷീരാന്നങ്ങൾകൊണ്ടു രോഗോല്പത്തിയും ഉ
ണ്ടാകുന്നു-

൨. യദൽഭിരേകതാംയാതിനചദോഷൈരധിഷ്ഠിതം। തദ്വി
ശുദ്ധംപയോവാതാദ്ദുഷ്ടംത്രൂൽപ്ലവതേംഭസി ॥

൩. കഷായംഫേനിലംരൂക്ഷംവൎച്ചോമൂത്രവിബന്ധകൃൽ । പി
ത്താദുഷ്ണാമ്ലകടുകംപീതരാജ്യപ്സു ദാഹകൃൽ ॥

അന്വയം——യൽ- അൽഭിഃ ഏകതാം- യാതി- ദോഷൈഃ-
ന- അധിഷ്ഠിതം- ച- തൽ- പയഃ- വിശുദ്ധം- വാതാൽ- ദു
ഷ്ടം- തു- അംഭസി- ഉൽപ്ലവതേ- കഷായം- ഫേനിലം- രൂ
ക്ഷം- വൎച്ചോമൂത്രവിബന്ധകൃൽ- പിത്താൽ- അപ്സുപീതരാജി-
ഉഷ്ണാമ്ലകടുകം- ദാഹകൃൽ-

അന്വയാൎത്ഥം— യാതൊന്നു അപ്പുകളോടുള്ള സംമേളനത്തിം
കൽ ഏകതയെ യാനം ചെയ്യുന്നു- ദോഷങ്ങളാൽ അധിഷ്ഠിത
മല്ലാതെയും ഭവിക്കുന്നു- ആ പയസ്സ വിശുദ്ധമായിഭവിക്കുന്നു.
വാതത്താൽ ദുഷ്ടമായിട്ടുള്ളതാകട്ടെ അംഭസ്സിംകൽ ഉൽപ്ലവിക്കു
ന്നു- കഷായമായിട്ടും ഫേനിലമായിട്ടും രൂക്ഷമായിട്ടും വൎച്ചോ

മൂത്രവിബന്ധകൃത്തായിട്ടും ഭവിക്കുന്നു- പിത്തത്താൽ അപ്പുക്കളിൽ പീതരാജിയായിട്ടും ഉഷ്ണാമ്ലകടുകമായിട്ടും ദാഹകൃത്തായിട്ടും ഭവിക്കുന്നു.

പരിഭാഷാ—— യാതൊന്ന=യാതൊരുപാല- അപ്പുകൾ=ജലങ്ങൾ. സമ്മേളനം=ചെല്ലു എകതാ=എകമാവുഎന്നുള്ളത- എകം=ഒന്ന- ദോഷങ്ങൾ=വാതാദികൾ- അധിഷ്ഠിതം=അധിഷ്ഠാനംചെയ്യപ്പെട്ടത- അധിഷ്ഠാനംചെയ്ക=അതിക്രമിക്ക- പയസ്സ=പാല- വിശുദ്ധം=വിശെഷെണ ശുദ്ധം- ദുഷ്ടം=ദുഷിപ്പിക്കപ്പെട്ടത- അംഭസ്സ=ജലം- ഉൽപ്ലവിക്ക=പൊങ്ങുക- കഷായം=കഷായരസത്തൊടുകൂടിയത- ഫെനിലം=നുരയൊടുകൂടിയത- രൂക്ഷം=അലിന്നത- വർച്ചോമൂത്രവിബന്ധകൃത്ത=വർച്ചോമൂത്രവിബന്ധത്തെ ഉണ്ടാക്കുന്നത- വർച്ചോമൂത്രവിബന്ധം=വർച്ചോമൂത്രങ്ങളുടെ വിബന്ധം- വർച്ചോമൂത്രങ്ങൾ=വർച്ചസ്സും മൂത്രവും- വർച്ചസ്സ=പുരീഷം- വിബന്ധം=തടവ-അപ്പുകൾ=ജലങ്ങൾ- പീതരാജി=പീതയായിരിക്കുന്നരാജിയൊടുകൂടിയത- പീതാ=പീതവൎണ്ണാ- (മഞ്ഞളിച്ചത-) രാജീ=രെഖാ- ഉഷ്ണാമ്ലകടുകം=ഉഷ്ണമായിട്ടും അമ്ലമായിട്ടും കടുകമായിട്ടും ഇരിക്കുന്നത- ഉഷ്ണം=ഉഷ്ണവീൎയ്യം- അമ്ലം=പുളി- കടുകം=എരു- ദാഹകൃത്ത=ദാഹത്തെ ഉണ്ടാക്കുന്നത- ദാഹം=എല്ലാ അംഗങ്ങളിലുമുള്ള കഠിനമായ ചൂട-

സാരം—— യാതൊരു പാല ജലത്തൊട ചെന്നാൽ ഒരുപൊലെ ആവുകയും വാതാദി ദോഷങ്ങളാൽ ആക്രമിക്കാത്തതായിട്ടും ഭവിക്കുന്നുവൊ ആ പാല എററവും നല്ലതായി ഭവിക്കുന്നു- വാതം ഹെതുവായിട്ട ദുഷിച്ചിരിക്കുന്ന പാല വെള്ളത്തിൽ വീണാൽ മെൽപൊട്ട പൊങ്ങുകയും ചവൎപ്പ രസത്തൊട കൂടിയതായിട്ടും നുരയൊടുകൂടിയതായിട്ടും അലച്ചയൊട കൂടിയതായിട്ടും ബാലന്റെ മൂത്രത്തെയും മലത്തെയും തടയുന്നതായിട്ടും ഭവിക്കുന്നു- പിത്തം ഹെതുവായിട്ട ദുഷിച്ചിരിക്കുന്ന പാല വെള്ളത്തിലായാൽ വെള്ളത്തിന്റെ മീതെ മഞ്ഞളിച്ച വരയൊടുകൂടിയതായിട്ടും സ്പൎശത്തിങ്കലും വീൎയ്യത്തിങ്കലും ഉഷ്ണമായിട്ടും പുളിരസത്തൊടും എരുരസത്തൊടും കൂടിയതായിട്ടും എല്ലാ അംഗങ്ങളിലും ഒരുപൊലെ കഠിനമായ ചൂടിനെ ഉണ്ടാക്കുന്നതായിട്ടും ഭവിക്കുന്നു-

൪. കഫാൽസലവണംസാന്ദ്രംജലെമജ്ജതിപിച്ഛിലം । സംസൃഷ്ടലിംഗംസംസൎഗ്ഗാൽത്രിലിംഗംസാന്നിപാതികം॥

അന്വയം—— കഫാൽ- ജലെ- മജ്ജതി- സലവണം- സാ

ന്ദ്രം- പിച്ഛിലം- സംസൎഗ്ഗാൽ- സംസൃഷ്ടലിംഗം- സാന്നിപാതികം- ത്രിലിംഗം- ച- ഭവതി-

അന്വയാൎത്ഥം—— കഫത്താൽ ജലത്തിങ്കൽ മജ്ജിക്കുന്നു- സലവണമായിട്ടും സാന്ദ്രമായിട്ടും പിച്ഛിലമായിട്ടും ഭവിക്കുന്നു- സംസൎഗ്ഗത്താൽ സംസൃഷ്ടലിംഗമായിട്ടും സാന്നിപാതികം ത്രിലിംഗമായിട്ടും ഭവിക്കുന്നു-

പരിഭാഷാ—— ജലം=വെള്ളം- മജ്ജിക്ക=മുങ്ങുക- സലവണം=ഒരംശാല്പവണരസം- സാന്ദ്രം=കൊഴുത്തത- പിച്ഛിലം=വഴുവഴുപ്പ- സംസൎഗ്ഗം=സംയോഗം- സംസൃഷ്ടലിംഗം=സംസൃഷ്ടങ്ങളായിരിക്കുന്ന ലിംഗങ്ങളോടുകൂടിയത- സംസൃഷ്ടങ്ങൾ=ചെൎന്നവ- ലിംഗങ്ങൾ=ലക്ഷണങ്ങൾ- സാന്നിപാതികം=സന്നിപാതങ്ങളോടുകൂടിയത- സന്നിപാതങ്ങൾ=സമൂഹങ്ങൾ- ത്രിലിംഗം=മൂന്നലിംഗങ്ങളോടുകൂടിയത- ലിംഗങ്ങൾ=ലക്ഷണങ്ങൾ-

സാരം—— കഫം ഹെതുവായിട്ട ദുഷിച്ചിരിക്കുന്ന പാല വെള്ളത്തിലായാൽ താഴുകയും കുറഞ്ഞൊരു ഉപ്പുരസത്തോടും കൊഴുപ്പോടും വഴുവഴുപ്പോടും കൂടിയതായി ഭവിക്കുന്നു- രണ്ടു ദൊഷങ്ങൾ ഹെതുവായിട്ട ദുഷിച്ചിരിക്കുന്ന പാല രണ്ടു ദൊഷങ്ങളുടെ ലക്ഷണങ്ങളോടുകൂടിയതായിട്ടും മൂന്ന ദൊഷങ്ങൾ ഹെതുവായിട്ട ദുഷിച്ചിരിക്കുന്ന പാല മൂന്ന ദൊഷങ്ങളുടെ ലക്ഷണങ്ങളൊടു കൂടിയതായിട്ടും ഭവിക്കുന്നു.

൫. യഥാസ്വലിംഗാംസ്തു വ്യാധീഞ്ജനയത്യുപയോജിതം ।
ശിശോസ്തീക്ഷ്ണമതീക്ഷ്ണം ച രോദനാല്ലക്ഷയെദ്രുജം ॥

അന്വയം — ഉപയോജിതം- തൽ- യഥാസ്വലിംഗാൻ- വ്യാധീൻ- ജനയതി- ശിശോഃ- തീക്ഷ്ണം- അതീക്ഷ്ണം- ച- രുജം- രോദനാൽ- ലക്ഷയെൽ-

അന്വയാൎത്ഥം—— ഉപയോജിതമായിരിക്കുന്ന അത യഥാസ്വലിംഗങ്ങളായിരിക്കുന്ന വ്യാധികളെ ജനിപ്പിക്കുന്നു- ശിശുവിന്റെ തീക്ഷ്ണയായിട്ടും അതീക്ഷ്ണയായിട്ടും ഇരിക്കുന്ന രുക്കിനെ രൊദനം ഹെതുവായിട്ട ലക്ഷിക്കണം-

പരിഭാഷാ—— ഉപയോജിതം=ഉപയോജിക്കപ്പെട്ടത- ഉപയോജിപ്പിക്ക=പാനം ചെയ്യിപ്പിക്ക- അത=പാല- യഥാസ്വലിംഗങ്ങൾ=സ്വലിംഗങ്ങളെ അതിക്രമിക്കാതെ കണ്ടുള്ളവ- സ്വലിംഗങ്ങൾ=സ്വങ്ങളായിരിക്കുന്ന ലിംഗങ്ങൾ- സ്വങ്ങൾ=ആത്മീയങ്ങൾ- ലിംഗങ്ങൾ=ലക്ഷണങ്ങൾ- വ്യാധികൾ=രോഗങ്ങൾ- ജനിപ്പിക്ക=ഉണ്ടാക്കുക- ശിശു=ബാലൻ- തീക്ഷ്ണ=അധി

കാ=അതീക്ഷ്ണാ=മന്ദാ- തക്ക=വെദനാ- രൊദനം=കരച്ചിൽ ലക്ഷിക്കം=അറിക-

സാരം—— പാനം ചെയ്യപ്പെട്ടിരിക്കുന്ന ആ മുലപ്പാല അതാത ദൊഷങ്ങളുടെ ലക്ഷണങ്ങളൊടു കൂടിയിരിക്കുന്ന വ്യാധികളെ ഉണ്ടാക്കുന്നു- ബാലന്റെ അധികയായിയും അല്പയായിയും ഇരിക്കുന്ന വെദനയെ അധികം കരയുന്നത ഹെതുവായിട്ടും അല്പം കരയുന്നത ഹെതുവായിട്ടും അറിയെണം-

൩. സ്വയം സ്പൃശെൽ ഭൃശം ദെഹം യത്ര ച സ്പർശനാക്ഷമഃ । തത്ര വിദ്യാദ്രുജം, മൂർദ്ധ്നി രുജം ചാക്ഷിനിമീലനാൽ ॥

അന്വയം—— സ്വയം- ദെഹം- യത്ര- ഭൃശം- സ്പൃശെൽ-യത്ര- സ്പർശനാക്ഷമഃ- ച- തത്ര- രുജം- വിദ്യാൽ- അക്ഷിനിമീലനാൽ-മൂർദ്ധ്നി- രുജം- ച-വിദ്യാൽ-

അന്വയാർത്ഥം—— താൻ തന്നെ ദെഹത്തെ യാതൊരെടത്ത പിന്നെയും പിന്നെയും സ്പൃശിക്കും- യാതൊരെടത്ത സ്പർശനാക്ഷമമായി ഭവിക്കുന്നു- അവിടെ രുക്കിനെ അറിയെണം- അക്ഷിനിമീലനം ഹെതുവായിട്ട മൂർദ്ധാവിങ്കൽ രുക്കിനെ അറിയണം-

പരിഭാഷാ—— ദെഹം=ശരീരം- സ്പൃശിക്കു=തൊടുക- സ്പർശനാക്ഷമം=സ്പർശനത്തിങ്കൽ അക്ഷമം- സ്പർശനം=തൊടുക- അക്ഷമം=ക്ഷമമല്ലാത്തത- ക്ഷമം=ശക്തം- രുക്ക=വെദനാ അക്ഷിനിമീലനം=അക്ഷികളുടെ നിമീലനം- അക്ഷികൾ=കണ്ണുകൾ- നിമീലനം=ചിമ്മുക- മൂർദ്ധാവ=ശിരസ്സ- രുക്ക=വെദനാ-

സാരം—— ബാലൻ തന്റെ ശരീരത്തെ എവിടെ എവിടെ പിന്നെയും പിന്നെയും തൊട്ടും അവിടെ അവിടെവെദനയുണ്ടെന്നറിയണം- എവിടെ എവിടെ തൊട്ടാൽ സഹിച്ചുകൂടാത്തു ഭവിക്കുന്നുവൊ അവിടെ അവിടെ വെദനയുണ്ടെന്നറിയണം- കണ്ണുകൾ ചിമ്മുക ഹെതുവായിട്ട തലയിൽ വെദനയുണ്ടെന്നറിയണം-

൪. ഹൃദി ജിഹ്വൊഷ്ഠദശനശ്വാസമുഷ്ടിനിപീഡനൈഃ । കൊഷ്ഠെ വിബന്ധവമഥുസ്തനദംശാന്ത്രകൂജനൈഃ ॥

൫. ആദ്ധ്മാനപൃഷ്ഠനമനജഠരൊന്നമനൈരപി വസ്ത്യൌ ഗുഹ്യെ ച വിൺമൂത്രസംഗൊത്രാസദിഗീക്ഷണൈഃ ॥

അന്വയം____ ജിഹ്വൊഷ്ഠദശനശ്വാസമുഷ്ടിനിപീഡനൈഃ- ഹൃദി- രുജം- വിദ്യാൽ- വിബന്ധവമഥുസ്തനദംശാന്ത്രകൂജനൈഃ- ആദ്ധ്മാനപൃഷ്ഠനമനജഠരൊന്നമനൈഃ കൊഷ്ഠെ

കൊഷ്ഠ- തക്ര- വിദ്യാൽ- വിണ്മൂത്രസംഗൊത്രാസഭിഗീക്ഷ
ണൈഃ- വസ്യൌ- ഗുഹ്യേ- ച- തക്രം- വിദ്യാൽ-

അന്വയാൎത്ഥം—ജിഹ്വൊഷ്ഠദംശനശ്വാസമുഷ്ടിനിപീഡനങ്ങ
ൾ ഹെതുവായിട്ട ഹൃത്തിംകൽതക്കിനെ അറിയണം- വിബ
ന്ധവമഥുസ്തനദ്വെഷാന്ത്രകൂജനങ്ങൾ ഹെതുവായിട്ടും ആദ്ധ്മാ
നപൃഷ്ഠനമനജംഭൊന്നമനങ്ങൾ ഹെതുവായിട്ടും കൊഷ്ഠത്തിംക
ൽ തക്കിനെ അറിയെണം- വിൺമൂത്രസംഗൊത്രാസഭിഗീക്ഷ
ണങ്ങൾ ഹെതുവായിട്ടവസ്തിയിംകലും ഗുഹത്തിംകലും തക്കിനെ
അറിയെണം-

പരിഭാഷാ — ജിഹ്വൊഷ്ഠദംശനശ്വാസമുഷ്ടിനിപീഡന
ങ്ങൾ= ജിഹ്വൊഷ്ഠദംശനവും ശ്വാസമുഷ്ടിനിപീഡനവും- ജി
ഹ്വൊഷ്ഠദംശനം=ജിഹ്വൊഷ്ഠങ്ങളുടെദംശനം- ജിഹ്വൊഷ്ഠങ്ങൾ=
ജിഹ്വയും ഓഷ്ഠവും- ജിഹ്വാ=നാവ- ഓഷ്ഠം=ചുണ്ട- ദംശനം=
ദംശം- ശ്വാസമുഷ്ടിനിപീഡനം=ശ്വാസ നിപീഡനവും മുഷ്ടി
നിപീഡനവും- ശ്വാസനിപീഡനം= ശ്വാസത്തിന്റെ നി
പീഡനം- ശ്വാസം=വായു- നിപീഡനം=തടവ- മുഷ്ടിനിപീ
ഡനം=മുഷ്ടിബന്ധം= (കയ്യമടക്കിപിടിക്കുക) ഹൃത്ത=ഹൃദയം-
വിബന്ധവമഥുസ്തനദ്വെഷാന്ത്രകൂജനങ്ങൾ= വിബന്ധവുംവ
മഥുവും സ്തനദ്വെഷവും- ആന്ത്രകൂജനവും വിബന്ധം=മല
ബന്ധം-വമഥു=ഛൎദ്ദി- സ്തനദ്വെഷം=മുലയുണ്ണായ്ക- ആന്ത്രകൂ
ജനം=വയറിരക്കുക- ആദ്ധ്മാനപൃഷ്ഠനമനജംഭൊന്നമനങ്ങൾ=
ആദ്ധ്മാനവും പൃഷ്ഠനമനവും ജംഭൊന്നമനവും- ആദ്ധ്മാനം=
മെൽവയറവീക്കുക- പൃഷ്ഠനമനം=മുതുകവളയുക- ജംഭൊന്നമ
നം=ഞെളിക- കൊഷ്ഠം=വയറ- തക്ക=വെദന- വിൺമൂത്രസം
ഗൊത്രാസഭിഗീക്ഷണങ്ങൾ= വിൺമൂത്രസംഗവും ഉത്രാസവും
ഭിഗീക്ഷണവും- വിൺമൂത്രസംഗം=വിൺമൂത്രങ്ങളുടെസംഗം-
വിൺമൂത്രങ്ങൾ=വിട്ടും മൂത്രവും-സംഗം=തടവ- ഉത്രാസം=നടുങ്ങു
ക- ഭിഗീക്ഷണം=അമ്പരന്നനൊക്കുക- വസ്തി=മൂത്രാശയം- ഗു
ഹ്യം=ഗുഹ്യപ്രദെശം- തക്ക=വെദനാ-

സാരം— നാവകടിക്കുക, ചുണ്ടകടിക്കുക, ശ്വാസംപൊ
വാഴ്ക, മുഷ്ടിചുരുട്ടിപിടിക്കുക, ഇതുകൾ കണ്ടാൽ മാറത്തവെദന
യുണ്ടെന്നറിയണം- മലബന്ധം, ഛൎദ്ദി, മുലകുടിക്കാഴ്ക, വയറി
രക്കുക, മെൽവയറവീക്കുക, വളയുക, ഞെളിയുക, ഇതുകൾ
കണ്ടാൽ വയററിൽ ശൂലാദികളുണ്ടെന്നറിയണം- മലവും മൂത്ര
വും പൊവാഴ്ക ഞെട്ടുക അമ്പരന്ന എല്ലാ ദിക്കുകളിലും നൊക്കു

ക ഇതുകൾകണ്ടാൽ മൂത്രാശയത്തിങ്കൽ വീപ്പുമുതലായതിനെയും ഗുഹ്യപ്രദെശത്തിങ്കൽ വെദനാദികളെയും അറിയെണം-

൩൭. അഥധാത്ര്യാഃക്രിയാംകുൎയ്യാദ്യഥാദൊഷംയഥാമയം । തത്രവാതാത്മകെസ്തന്യെദശമൂലംത്ര്യഹംപിബെൽ ॥

൩൮. അഥവാഗ്നിവചാപാഠാകടുകാകുഷ്ഠദീപ്യകം । സഭാൎങ്ഗീദാരുസരളവൃശ്ചികാളീകണോഷണം ॥

അന്വയം —— അഥ-വൈദ്യഃ-ധാത്ര്യാഃ- യഥാദൊഷം- യഥാമയം- ക്രിയാം- കുൎയ്യാൽ- അത്ര- വാതാത്മകെ- സ്തന്യെ- ത്ര്യഹം- ദശമൂലം- പിബെൽ- അഥവാ- സഭാൎങ്ഗീദാരുസരളവൃശ്ചികാളീകണോഷണൈഃ- അഗ്നിവചാപാഠാകടുകാകുഷ്ഠദീപ്യകം- പിബെൽ-

അന്വയാൎത്ഥം —— അനന്തരം വൈദ്യൻ ധാത്രിക്കു യഥാദൊഷമാകുംവണ്ണവും യഥാമയമാകുംവണ്ണവും ക്രിയയെ ചെയ്യെണം- അതുകളിൽ വെച്ചു വാതാത്മകമായിരിക്കുന്ന സ്തന്യത്തിങ്കൽ ത്ര്യഹത്തിങ്കൽ ദശമൂലത്തെ പാനംചെയ്യെണം- അല്ലെങ്കിൽ സഭാൎങ്ഗീദാരുസരള വൃശ്ചികാളീകണോഷണ മായിരിക്കുന്ന അഗ്നിവചാ പാഠാ കടുകാ കുഷ്ഠദീപ്യകത്തെ പാനം ചെയ്യണം-

പരിഭാഷാ—— ധാത്രീ=അംബാ- യഥാദൊഷം=ദൊഷത്തെ അതിക്രമിക്കാതെകണ്ടുള്ളത- യഥാമയം=ആമയത്തെ അതിക്രമിക്കാതെകണ്ടുള്ളത- ആമയം=വ്യാധി- ക്രിയാ=ചികിത്സാ- അതുകൾ=വാതപിത്തകഫ സംകരസന്നിപാതദുഷ്ടപയസ്സുകൾ- വാതാത്മകം=വാതദുഷ്ടം- സ്തന്യം=മുലപ്പാല- ത്ര്യഹം=ത്രിദിനം- ദശമൂലം=ദശമൂലം കൊണ്ടുണ്ടാക്കിയിരിക്കുന്നകഷായം- ദശമൂലം=ദശമൂലമെന്നപെരൊടുകൂടിയഗണം- പാനംചെയ്ക=സെവിക്കുക- സഭാൎങ്ഗീദാരുസരള വൃശ്ചികാളീ കണോഷണങ്ങൾ=ഭാൎങ്ഗീദാരുസരളവൃശ്ചികാളീകണോഷണങ്ങളൊടുകൂടിയത-ഭാൎങ്ഗീദാരുസരള വൃശ്ചികാളീകണോഷണങ്ങൾ=ഭാൎങ്ഗിയും ദാരുവും സരളവും വൃശ്ചികാളിയും കണയും ഊഷണവും- ഭാൎങ്ഗീ=ചെറുതെക്ക- ദാരു=ദെവതാരം- സരളം=ചരളം- വൃശ്ചികാളീ=തെക്കട- കണാ=തിപ്പലി- ഊഷണം=മുളക- അഗ്നിവചാപാഠാകടുകാകുഷ്ഠദീപ്യകം=അഗ്നിയും വചയും പാഠയും കടുകയും കുഷ്ഠവും ദീപ്യകവും- അഗ്നി=കൊടുവെലിക്കിഴങ്ങ- വചാ=വയമ്പ- പാഠാ=പാടക്കിഴങ്ങ- കടുകാ=കടുകരൊഹണി- കുഷ്ഠം=കൊട്ടം- ദീപ്യകാ=അയമൊദകം-

സാരം—— രൊഗങ്ങളെ അറിഞ്ഞതിന്ന ശെഷം വൈദ്യൻ ദൊഷത്തെ അനുസരിച്ചിട്ടും രൊഗത്തെ അനുസരിച്ചിട്ടും അംബക്ക ചികിത്സയെ ചെയ്യണം. വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും ൟരണ്ടു ദൊഷങ്ങൾകൊണ്ടും മൂന്നദൊഷംകൊണ്ടും ദുഷിച്ചിരിക്കുന്ന മുലപ്പാലുകളിൽവെച്ച വാതത്താൽ ദുഷിക്കപ്പെട്ടിരിക്കുന്ന മുലപ്പാലിംകൽ മൂന്ന ദിവസം കുമിഴ, കൂവളം, പൂപ്പാതിരി, പലകപ്പയ്യാനി, മുഞ്ഞ, ഓരില, മൂവില, ചെറുപുള്ള, ചെറുവഴുതിന, ഞെരിഞ്ഞിൽ, ഇതുകളുടെവെരകൊണ്ടുഉണ്ടാക്കിയിരിക്കുന്ന കഷായത്തെ സെവിക്കണം- അല്ലെങ്കിൽ കൊട്ടുവെലിക്കിഴങ്ങ, വയമ്പ, പാടക്കിഴങ്ങ, കടുകരൊഹണി, കൊട്ടം, അയമൊദകം ചെറുതെക്ക, ദെവതാരം ചരളം, തെക്കട തിപ്പലി, മുളക, ഇതുകളെകൊണ്ടുള്ള കഷായാദിയെ പാനം ചെയ്യണം.

൬൭. തതഃപിബെദന്യതമംവാതവ്യാധിഹിതംഘൃതം । അനുപാച്ഛസുരാമെവംസ്നിഗ്ദ്ധാംമൃദുവിരെചയെൽ ॥

അന്വയം—— തതഃ- വാതവ്യാധിഹിതം- അന്യതമം- ഘൃതം- പിബെൽ- അനു- അച്ഛസുരാം- ച- പിബെൽ- ഏവം- സ്നിഗ്ദ്ധാം- മൃദു- വിരെചയെൽ-

അന്വയാൎത്ഥം—— അനന്തരം വാതവ്യാധി ഹിതമായി അന്യതമ മായിരിക്കുന്ന ഘൃതത്തെ പാനം ചെയ്യണം- അനന്തരം അച്ഛസുരയെയും പാനം ചെയ്യണം- ൟ വണ്ണം സ്നിഗ്ദ്ധയായിരിക്കുന്നവളെ മൃദുവാകുംവണ്ണം വിരെചിപ്പിക്കണം-

പരിഭാഷാ—— വാതവ്യാധിഹിതം=വാതവ്യാധിയിംകൽ ഹിതം- വാതവ്യാധി=വാതവ്യാധിചികിത്സാ- ഹിതം=പത്ഥ്യം- അന്യതമം=അപരതമം- ഘൃതം=നെയ്യ- പാനംചെയ്ക=സെവിക്ക- അച്ഛസുരാ=തെളിമദ്യം- സ്നിഗ്ദ്ധാ=സ്നെഹഗുണയുക്താ- മൃദു=മന്ദം- വിരെചിപ്പിക്ക=വയറിളക്കുക-

സാരം—— അനന്തരം വാതവ്യാധി ചികിത്സിതത്തിംകൽ പറകപ്പെട്ട ഏതെങ്കിലും ഒരു ഘൃതത്തെ സെവിക്കണം- അനുപാനമായിട്ട തെളിമദ്യത്തെയും സെവിക്കണം- ൟ വണ്ണം ചൈത സ്നിഗ്ദ്ധയായിരിക്കുന്ന ഉപമാതാവിനെ മൃദുദ്രവ്യംകൊണ്ടു വയറിളക്കുകയും വെണം-

൬൮. വസ്തികൎമ്മതതഃകുൎയ്യാൽസ്വെദാദീംശ്ചാനിലാപഹാൻ । ൟസ്നാജമൊജസരളദെവദാരുരജൊന്വിതം ॥

൬൯. ബൊലൊലിഹ്യാൽഘൃതംതൈവ്വാവിപക്കംസസിതൊ

ഫലം । പിത്തദുഷ്ടേമൃതാഭീരുപടോലീനിംബചന്ദനം ॥
൮൪. ധാത്രീകുമാരശ്ച പിബേൽക്വാഥയിത്വാസശാരിബം ।
അഥവാത്രിഫലാമുസ്തഭൂനിംബകടുരോഹിണീഃ ॥
൮൫. ശാരിബാദിംപടോലാദിംപത്മകാദിംതഥാഗണം । ഘൃ
താന്യേഭിശ്ചസിദ്ധാനിപിത്തഘ്നംചവിരേചനം ॥ ।
൮൬. ശീതാംശ്ചാഭ്യംഗലേപാദീന്യുഞ്ജ്യാച്ഛ്ലേഷ്മാത്മകേപുനഃ
യഷ്ട്യാഹ്വസൈന്ധവയുതംകുമാരംപായയേൽഘൃതം ॥ സ
൮൭. സിന്ധൂത്ഥപിപ്പലീഭ്യാംവാപിബേഷ്ടൈഃക്ഷൌദ്രയുതൈര
ഥ । രാഠപുഷ്പൈസ്സ്നുനൌലിംപേച്ഛിരോശ്ചദശനച്ഛദൌ ।

അന്വയം—— തതഃ-വസ്തികർമ്മ- അനിലാപഹാൻ- സ്നേഹാദീൻ- ച- കുര്യാൽ- ബാലഃ- രാസ്നാജമോജസരളദേവദാരുരജോന്വിതം- ഘൃതം- ലിഹ്യാൽ- തൈഃ- വിപക്വം- സസിതോപലം-ഘൃതം- വാ- പിത്തദുഷ്ടേ- ധാത്രീ- കുമാരഃ- ച-സശാരിബം- അമൃതാഭീരുപടോലീനിംബചന്ദനം- ക്വാഥയിത്വാ- പിബേൽ- അഥവാ- ത്രിഫലാമുസ്തഭൂനിംബകടുരോഹിണീഃ- തഥാ- ശാരിബാദിം- പടോലാദിം- പത്മകാദിം- ഗണം- ഏഭിഃ- സിദ്ധാനി- ഘൃതാനി- ച- പിബേൽ- പിത്തഘ്നം- വിരേചനം- ച- ശീതാൻ- അഭ്യംഗലേപാദീൻ- ച- യുഞ്ജ്യാൽ- ശ്ലേഷ്മാത്മകേ- പുനഃ- കുമാരം- യഷ്ട്യാഹ്വസൈന്ധവയുതം- ഘൃതം- പായയേൽ-സിന്ധൂത്ഥപിപ്പലീഭ്യാം-യുതം- ഘൃതം- വാ- പായയേൽ- അഥ പിബേഷ്ടൈഃ- ക്ഷൌദ്രയുതൈഃ- രാഠപുഷ്പൈഃ- സ്നുനൌ- ശിരോഃ- ദശനച്ഛദൌ- ച- ലിംപേൽ-

അന്വയാർത്ഥം—— അനന്തരം വസ്തികർമ്മത്തെയും അനിലാപഹങ്ങളായിരിക്കുന്ന സ്നേഹാദികളെയും ചെയ്യണം- ബാലൻ രാസ്നാജമോജസരള ദേവദാരുരജോന്വിതമായിരിക്കുന്ന ഘൃതത്തെ ലേഹനം ചെയ്യണം- അതുകളെക്കൊണ്ടു വിപക്വമായി സസിതോപലമായിരിക്കുന്ന ഘൃതത്തെയോ ലേഹനം ചെയ്യേണം പിത്തദുഷ്ടത്തിങ്കൽ ധാത്രിയും കുമാരനും സശാരിബമായിരിക്കുന്ന അമൃതാഭീരുപടോലീനിംബചന്ദനത്തെ ക്വാഥിച്ചിട്ടു പാനം ചെയ്യണം. അല്ലെങ്കിൽ ത്രിഫലാ മുസ്ത ഭൂനിംബ കടുരോഹണികളെയോ അപ്രകാരം ശാരിബാദിയായിട്ടും പടോലാദിയായിട്ടും പത്മകാദിയായിട്ടുംഇരിക്കുന്ന ഗണത്തെയോ ക്വഥിച്ചിട്ടോ ഇതുകളെ കൊണ്ടു സിദ്ധങ്ങളായിരിക്കുന്ന ഘൃതങ്ങളെയോ പാനം ചെയ്യണം- പിത്തഘ്നമായിരിക്കുന്ന വിരേചനത്തെയുംശീതങ്ങളായിരിക്കുന്നഅഭ്യംഗലേപാദികളെയുംയോ

ജിക്കണം- ശ്ലേഷ്മാത്മകത്തിങ്കലാകട്ടെ കുമാരനെ യഷ്ട്യാഹ്വസൈന്ധവയുതമായിരിക്കുന്ന ഘൃതത്തെ പാനം ചെയ്യിപ്പിക്കണം- സിന്ധൂത്ഥപിപ്പലികളോടു യുതമായിരിക്കുന്ന ഘൃതത്തെയൊ പാനം ചെയ്യിപ്പിക്കണം- അനന്തരം പിഷ്ടങ്ങളായി ക്ഷൌദ്രയുതങ്ങളായിരിക്കുന്ന ധാതാപുഷ്പങ്ങൾകൊണ്ടു സ്തനങ്ങളെയും ശിശുവിന്റെ രദനസ്ഥലങ്ങളെയും ലേപനം ചെയ്യണം-

പരിഭാഷാ—— വസ്തികൎമ്മം=വസ്തിക്രിയാ- അനിലാപഹങ്ങൾ=അനിലനെഅപഹനിക്കുന്നവ- അനിലൻ=വായു- അപഹനിക്ക=നശിപ്പിക്ക- സ്വേദാദികൾ=സ്വേദം തുടങ്ങിയുള്ളവ- സ്വേദം=വിയൎപ്പ- ബാലൻ=കുട്ടി- രാസ്നാജമോജസരളദേവദാരുരജോന്വിതം=രാസ്നാജമോജസരളദേവദാരുരജസ്സുകളോടന്വിതം- രാസ്നാജമോജസരളദേവദാരുരജസ്സുകൾ=രാസ്നാജമോജസരളദേവദാരുക്കളുടെ രജസ്സുകൾ- രാസ്നാജമോജസരളദേവദാരുക്കൾ=രാസ്നയും അജമോജവും സരളവും ദേവദാരുവും- രാസ്നാ=അരത്താ- അജമോജം=അയമോതകം- സരളം=ചരളം- ദേവദാരു=ദേവതാരം- രജസ്സ=പൊടി- അന്വിതം=കൂടിയത- ഘൃതം=നെയ്യ- ലേഹനംചെയ്ക=നക്കിസേവിക്ക- ഇതുകൾ=രാസ്നാദികൾ- വിപക്വം=പാചിതം- സസിതോപലം=സിതോപലത്തോടു കൂടിയത- സിതോപലം=പഞ്ചസാര- ഘൃതം=നെയ്യ- പിത്തദുഷ്ടം=പിത്തത്താൽദുഷ്ടം- ദുഷ്ടം=ദുഷിപ്പിക്കപ്പെട്ടത- ധാത്രീ=മാതാവ- കുമാരൻ=ബാലൻ- സശാരിബം=ശാരിബയോടുകൂടിയത-ശാരിബാ=നന്നാരി- അമൃതാഭീരുപടോലീനിംബചന്ദനം=അമൃതയും അഭീരുവും പടോലിയും നിംബവും ചന്ദനവും- അമൃതാ=ചിററമൃത- അഭീരു=ശതാവരി- പടോലീ=പടവലം- നിംബം=വേപ്പ- കഥിക്ക=കഥിതമാക്കുക- കഥിതം=കഷായം പാനംചെയ്ക=കുടിക്കുക-ത്രിഫലാമുസ്തഭൂനിംബകടുരോഹണികൾ=ത്രിഫലയും മുസ്തയും ഭൂനിംബവും കടുരോഹണിയും- ത്രിഫലാ= കടുക്ക താന്നിക്ക നെല്ലിക്ക- മുസ്താ=മുത്തങ്ങാ- ഭൂനിംബം=പുത്തരിച്ചുണ്ട- കടുരോഹണി=കടുകരോഹണി- ശാരിബാദി=ശാരിബാദിയെന്നപേരോടുകൂടിയത- പടോലാദി=പടോലാദിഎന്ന പേരോടുകൂടിയത- പത്മകാദി=പത്മകാദിഎന്ന പേരോടുകൂടിയത- കഥിക്ക=കഷായമാക്കുക- ഇതുകൾ=ത്രിഫലാദികളും ശാരിബാദികളും-സിദ്ധങ്ങൾ=ഉണ്ടാക്കപ്പെട്ടവ- ഘൃതങ്ങൾ=നെയ്യുകൾ- പാനംചെയ്ക=സേവിക്കുക- പിത്തഘ്നം=പിത്തത്തെ ഹനിക്കുന്നത- ഹനിക്ക=നശിപ്പിക്ക- വിരേചനം=

വയറിളക്കുക- ശീതങ്ങൾ=ശീതവീഴ്ചങ്ങൾ- അഭ്യംഗലേപാദിക
ൾ=അഭ്യംഗലേപങ്ങൾതുടങ്ങിയുള്ളവ- അഭ്യംഗലേപങ്ങൾ=അ
ഭ്യംഗവും ലേപവും- അഭ്യംഗം=എണ്ണതേക്കുക- ലേപം=അനു
ലേപം- ശ്ലേഷ്മാത്മകം=കഫദുഷ്ടം- കുമാരൻ=ബാലൻ- യഷ്ട്യാ
ഹ്വസൈന്ധവയുതം=യഷ്ട്യാഹ്വ സൈന്ധവങ്ങളോടു യുതം-
യഷ്ട്യാഹ്വസൈന്ധവങ്ങൾ=യഷ്ട്യാഹ്വവും സൈന്ധവവും-
യഷ്ട്യാഹ്വം=ഇരട്ടിമധുരം- സൈന്ധവം=ഇന്തുപ്പ- യുതം=കൂ
ടിയത- ഘൃതം=നെയ്യ- സിന്ധൂത്ഥപിപ്പലികൾ=സിന്ധൂത്ഥവും
പിപ്പലിയും- സിന്ധൂത്ഥ=ഇന്തുപ്പ- പിപ്പലി=തിപ്പലി- യുതം=
കൂടിയത- ഘൃതം=നെയ്യ- പാനംചെയ്ക=സെവിക്കുക- പിഷ്ടങ്ങ
ൾ=പെഷണംചെയ്കപ്പെട്ടവ- പെഷണംചെയ്ക=അരക്കുക-
ക്ഷൌദ്രയുതങ്ങൾ=ക്ഷൌദ്രത്തൊടുകൂടിയവ- ക്ഷൌദ്രം=തെൻ-
ധാതകീപുഷ്പങ്ങൾ=മലങ്കാരപ്പൂക്കൾ- സ്തനം=മുലാ-ശിശു=ബാലൻ-
ദശനഛദം=ചുണ്ട- ലെപനംചെയ്ക=പുരട്ടുക-

സാരം —— വിരെചനാനന്തരം വസ്തികൎമ്മത്തെയും വാതത്തെ
നശിപ്പിക്കുന്നതായ സ്വെദം അഭ്യംഗം ഇത്യാദികളെയും ചെ
യ്യെണം- അനന്തരം ബാലൻ അരത്ത, അയമൊദകം, ചര
ളം, തെവതാരം ഇതുകളെ പൊടിച്ച നെയ്യിൽ ചെൎത്ത നക്കിസെ
വിക്കണം- ഇതുകൾ കഷായം കല്ക്കമായി കാച്ചിയ നെയ്യ പ
ഞ്ചസാര കൂട്ടി സെവിക്കുകയൊ ചെയ്യെണം- പിത്തം ഹെതു
വായിട്ട ദുഷിച്ചിരിക്കുന്ന മുലപ്പാലിങ്കൽ ബാലനും ഉപമാതാ
വും നന്നാരിക്കിഴങ്ങ, ചിററമൃത, ശതാവരിക്കിഴങ്ങ, പടവലം,
വെപ്പിൻതൊലി, ചന്ദനം, ഇതുകളെ കഷായം വെച്ച സെവി
ക്കെണം- അല്ലെങ്കിൽ കടുക്ക, താന്നിക്ക, നെല്ലിക്ക, മുത്തങ്ങ
ക്കിഴങ്ങ, പുത്തരിച്ചുണ്ടവെര, കടുകരൊഹണി, സൂത്രസ്ഥാന
ത്തിൽ പറകപ്പെട്ട ശാരിബാദിഗണം പടൊലാദിഗണം പത്മ
കാദിഗണം ഇതുകളെ കഷായം വെച്ച സെവിക്കുകയൊ ഇതു
കളെക്കൊണ്ട കഷായം വെച്ച കൽക്കമായി കാച്ചിയ നെയ്യിനെ
യൊ സെവിക്കെണം- പിത്തത്തെ നശിപ്പിക്കുന്നതായ ദ്രവ്യം
കൊണ്ട വയറിളക്കുകയും സ്പൎശത്തിങ്കലും വീൎയ്യത്തിങ്കലും ശീത
ങ്ങളായ എണ്ണ മുതലായതുകളെ തെക്കുകയും ചന്ദനാദികളരച്ച
തെക്കുകയും ധാരമുതലായതിനെ ചെയ്കയും വെണം- കഫം
ഹെതുവായിട്ട ദുഷിച്ചിരിക്കുന്ന മുലപ്പാലിങ്കൽ എരട്ടിമധുരം ഇ
ന്തുപ്പ ഇവ പൊടിച്ച നെയ്യിൽ ചെൎത്ത ബാലനെ സെവിപ്പി
ക്കെണം- ഇന്തുപ്പ, തിപ്പലി ഇതുകൾ പൊടിച്ച നെയ്യിൽ ചെ

ത്ത സേവിപ്പിക്കുകയോ വേണം- മലങ്കാരയുടെ പച്ച അരച്ച തേനിൽ ചേർത്ത മുലയിലും ബാലന്റെ ചുണ്ടത്തും പുരട്ടുകയും വേണം-

൨൫. സുഖമേവം വമേൽബാലിസ്തീക്ഷ്ണൈർധാത്രീം തു വാമയേൽ । അഥാചരിതസംസർഗ്ഗീമുസ്താദിം കഥിതം പിബേൽ ॥

അന്വയം—— ഏവം- ബാലഃ- സുഖം- വമേൽ- ധാത്രീം- തു- തീക്ഷ്ണൈഃ- വാമയേൽ- അഥ- ആചരിതസംസർഗ്ഗീ മുസ്താദിം- കഥിതം- പിബേൽ-

അന്വയാർത്ഥം—— ഈവണ്ണമായാൽ ബാലൻ സുഖമാകുംവണ്ണം വമിക്കും ധാത്രിയെ ആകട്ടെ തീക്ഷ്ണങ്ങൾ കൊണ്ടു വമിപ്പിക്കണം- അനന്തരം ആചരിത സംസർഗ്ഗിയായിട്ടു മുസ്താദിയെ കഥിതമായിട്ടു പാനം ചെയ്യണം-

പരിഭാഷ—— ബാലൻ=കുട്ടി- വമിക്ക=ഛർദ്ദിക്ക- ധാത്രീ=മാതാവ് -തീക്ഷ്ണങ്ങൾ=തീക്ഷ്ണദ്രവ്യങ്ങൾ വമിപ്പിക്ക=ഛർദ്ദിപ്പിക്ക= ആചരിതസംസർഗ്ഗീ=ആചരിതയായിരിക്കുന്ന സംസർഗ്ഗിയോടുകൂടിയവൾ- ആചരിതാ=ആചരിക്കപ്പെട്ടത്- ആചരിക്ക=ചെയ്ക- സംസർഗ്ഗീ= പേയാദിക്രമം- മുസ്താദി=മുസ്താദിയെന്ന പേരായ ഗണം- കഥിതം=കഥിക്കപ്പെട്ടത്-കഥിക്ക=കഷായംവെക്ക- പാനംചെയ്ക=കുടിക്ക-

സാരം——ബാലൻ സുകുമാരത്വം ഹേതുവായിട്ടു മുലപ്പാലോടു ചേരുന്നതായ മുലക്കണ്ണുകളിലും ബാലന്റെ ചുണ്ടുകളിലും പുരട്ടിയിരിക്കുന്ന ഔഷധവീര്യം ഹേതുവായിട്ടു വഴിപോലെ ഛർദ്ദിക്കും- മാതാവിനെയാകട്ടെ തീക്ഷ്ണങ്ങളായിരിക്കുന്ന ദ്രവ്യങ്ങൾ കൊണ്ടു ഛർദ്ദിപ്പിക്കേണം- അനന്തരം സൂത്രസ്ഥാനോക്തമായിരിക്കുന്ന പേയാദി ക്രമത്തെ ചെയ്തവളായിട്ടു മുസ്താദി ഗണത്തെ കഷായം വെച്ചു സേവിക്കുകയും വേണം-

൨൬. തഥ- തഗരപൃഥ്വീകാസുരദാരുകലിംഗകാൻ । അഥവാതിവിഷാമുസ്താശൃംഗീഗ്രന്ഥാപഞ്ചകോലകം ॥

അന്വയം—— തഗരപൃഥ്വീകാസുരദാരുകലിംഗകാൻ- തഥേൽ- അഥവാ- അതിവിഷാ- മുസ്താശൃംഗീഗ്രന്ഥാ- പഞ്ചകോലകം- കഥിതം- പിബേൽ-

അന്വയാർത്ഥം—— തഗരപൃഥ്വീകാസുരദാരുകലിംഗകങ്ങളെ അതുപോലെ പാനംചെയ്യേണം- അല്ലെങ്കിൽ അതിവിഷാമുസ്താശൃംഗീഗ്രന്ഥാപഞ്ചകോലകത്തെ കഥിതമായിട്ടു പാനം ചെയ്യേണം-

പരിഭാഷാ—— തഗരവൃദ്ധപീകാസുരദാരുകലിംഗകങ്ങൾ=തഗരവും വൃദ്ധപീകയും സുരദാരുവും കലിംഗകവും—തഗരം=തകരം— വൃദ്ധപീകാ=അരെണകം— സുരദാരു=തെവതാരം— കലിംഗകം=കൊട്ടകപ്പാലയരി— അതിവിഷാമുസ്താഷൾഗ്രന്ഥാപഞ്ചകൊലകം=അതിവിഷയും മുസ്തയും ഷൾഗ്രന്ഥയും പഞ്ചകൊലകവും— അതിവിഷാ=അതിവിടയം— മുസ്താ=മുത്തങ്ങ— ഷൾഗ്രന്ഥാ=വയമ്പ— പഞ്ചകൊലകം=കാട്ടുമുളക കാട്ടുതിപ്പലി കൊട്ടവെലി ചുക്ക തിപ്പലി— കഥിതം=കഥിക്കപ്പെട്ടത— കഥിക്ക=കഷായം വെക്കുക—പാനം ചെയ്ക=സെവിക്കുക—

സാരം—— തകരം, അരെണകം, തെവതാരം, കൊട്ടകപ്പാലയരി, ഇതുകളും മെൽ പ്രകാരം കഷായം വെച്ചു സെവിക്കുകയും വെണം— അതിവിടയം, മുത്തങ്ങ, വയമ്പ, കാട്ടുമുളകിൻവെര, കാട്ടുതിപ്പലിവെര, കൊട്ടവെലിക്കിഴങ്ങ, ചുക്ക, തിപ്പലി ഇതുകളും കഷായം വെച്ചു സെവിക്കെണം—

൨൦. സൃന്യെത്രിദൊഷമലിനെദുർഗ്ഗന്ധ്യാമംജലൊപമം । വിബദ്ധമച്ഛംവിച്ഛിന്നംഫെനിലംചൊപവെശ്യതെ ॥

൨൧. ശകൃന്നാനാവ്യഥാവർണ്ണമൂത്രംപീതംസിതംഘനം । ജ്വരാരൊചകതൃൾഛർദ്ദിശ്ലെഷ്മൊൽഗാരവിജൃംഭികാഃ ॥

൨൨. അംഗഭംഗൊംഗവിക്ഷെപഃകൂജനംവെപഥുർഭ്രമഃ । ഘ്രാണാക്ഷിമുഖപാകാദ്യാജായന്തെന്യെപിതംഗദാഃ ॥

൨൩. ക്ഷീരാലസകമിത്യാഹുരത്യയംചാതിദാരുണം । തത്രാശുധാത്രീംബാലംചവമനെനൊപപാദയെൽ ॥

അന്വയം——സൃന്യെത്രിദൊഷമലിനെ— ദുർഗ്ഗന്ധി— ആമം— ജലൊപമം— വിബദ്ധം— അച്ഛം— പിച്ഛിന്നം— പിച്ഛിലം— ച— ശകൃൽ— നാനാവ്യഥാ— വർണ്ണം— ഉപവെശ്യതെ— മൂത്രം— പീതം— സിതം— ഘനം— സ്യാൽ— ജ്വരാരൊചകതൃൾഛർദ്ദിശ്ലെഷ്മൊൽഗാരവിജൃംഭികാഃ— അംഗഭംഗഃ— അംഗവിക്ഷെപഃ— കൂജനം— വെപഥുഃ— ഭ്രമഃ— ഘ്രാണാക്ഷിമുഖപാകാദ്യാഃ— അന്യെഗദാഃ— അപി— ജായന്തെ— അതിദാരുണം— അത്യയം— ച— തൽ— ഗദം— ക്ഷീരാലസകം— ഇതി— ആഹുഃ— തത്ര— ധാത്രീം— ബാലം— ച— ആശു— വമനെന— ഉപപാദയെൽ—

അന്വയാൎത്ഥം——സൃന്യം ത്രിദൊഷമലിനമായിരിക്കും സമയത്തിങ്കൽ ദുർഗ്ഗന്ധിയായിയും ആമമായിയും ജലൊപമമായിയും, വിബദ്ധമായിയും അച്ഛമായിയും പിച്ഛിന്നമായിയും ഫെനിലമായിയും ഇരിക്കുന്ന ശകൃത്ത നാനാവ്യഥാ വർണ്ണമാകുംവ

ള്ളും ഉപവെശിക്കപ്പെടുന്നു- മൂത്രം പീതമായിയും സിതമായി ഘനമായിയും ഭവിക്കും- ജ്വരാരൊചക തൃൾഛൎദ്ദിശുഷ്കൊൽഗാരവിജൃംഭികകളും അംഗഭംഗവും അംഗവിക്ഷെപവും കമ്പനവും വെപഥുവും ഭ്രമവും ഘ്രാണാക്ഷിമുഖപാകാദ്യങ്ങളായി അന്യങ്ങളായിരിക്കുന്ന ഗദങ്ങളും ജനിക്കുന്നു- അതിദാരുണമായിയും അത്യയമായിയും ഇരിക്കുന്ന രൊഗത്തെ ക്ഷീരാലസകമെന്ന പറയുന്നു- അതിങ്കൽ ധാത്രിയെയും ബാലനെയുംപൊടുന്നനവെ വമനംകൊണ്ടു ഉപപാദിക്കെണം-

പരിഭാഷാ——സ്തന്യം=മുലപ്പാല- ത്രിദൊഷമലിനം=ത്രിദൊഷത്താൽമലിനം- ത്രിദൊഷം=സന്നിപാതം- മലിനം=ഭ്രഷ്ടം- ദുൎഗ്ഗന്ധി=ദുൎഗ്ഗന്ധത്തൊടുകൂടിയത- ആമം=അപക്വം- (ദഹിയാത്തത) ജലൊപമം=ജലതുല്യം- വിബന്ധം=വിബന്ധത്തൊടുകൂടിയത- വിബന്ധം=തടവ- അച്ഛം=നിൎമ്മലം- വിച്ഛിന്നം=നുറുങ്ങിയത- ഫെനിലം=ഫെനത്തൊടുകൂടിയത- ഫെനം=നര- ശകൃത്ത=പുരീഷം- നാനാവ്യഥാവൎണ്ണം=നാനാവ്യഥയൊടും നാനാവൎണ്ണത്തൊടും കൂടിയത- നാനാവ്യഥാ=നാനാ പ്രകാരത്തിലുള്ള വ്യഥാ- വ്യഥാ=വെദനാ- നാനാവൎണ്ണം=നാനാപ്രകാരത്തിലുള്ള വൎണ്ണം- വൎണ്ണം=നിറം- ഉപവെശിക്ക=അതിസരിക്ക- പീതം=മഞ്ഞളിച്ചത- സിതം=വെളുത്തത- ഘനം=കൊഴുത്തത- ജ്വരാരൊചകതൃൾഛൎദ്ദിശുഷ്കൊൽഗാരവിജൃംഭികകൾ=ജ്വരവും അരൊചകവും തൃട്ടും ഛൎദ്ദിയും ശുഷ്കൊൽഗാരവും വിജൃംഭികയും- ജ്വരം=പനി- അരൊചകം=രുചിയില്ലായ്ക- തൃട്ട=തണ്ണീർദാഹം- ശുഷ്കൊൽഗാരം=ശുഷ്കമായിരിക്കുന്ന ഉൽഗാരം- ശുഷ്കം=ഉണങ്ങിയത- ഉൽഗാരം=എമ്പക്കം- വിജൃംഭികാ=കൊട്ടുവായ ഇടുക- അംഗഭംഗം=മെൎന്നുറുങ്ങിനൊക- അംഗവിക്ഷെപം=അംഗങ്ങളുടെ വിക്ഷെപം- അംഗങ്ങൾ=കരചരണാദ്യവയവങ്ങൾ- വിക്ഷെപം=എറിയല- കമ്പനം=ഞെരങ്ങൽ- വെപഥു=വിറയൽ- ഭ്രമം=ചുഴൽച്ച- ഘ്രാണാക്ഷിമുഖപാകാദ്യങ്ങൾ=ഘ്രാണാക്ഷിമുഖപാകങ്ങൾതുടങ്ങിയുള്ളവ- ഘ്രാണാക്ഷിമുഖപാകങ്ങൾ=ഘ്രാണപാകവും അക്ഷിപാകവും മുഖപാകവും- ഘ്രാണപാകം=നാസാരൊഗവിശെഷം- അക്ഷിപാകം- സൎവാക്ഷിരൊഗം- മുഖപാകം=മുഖരൊഗവിശെഷം- അന്യങ്ങൾ=മറ്റുള്ളവ- ഗദങ്ങൾ=വ്യാധികൾ- ജനിക്ക=ഉണ്ടാക- അതിദാരുണം=എററവുംദാരുണം- ദാരുണം=ഭയങ്കരം- അത്യയം=നാശഹെതു- ക്ഷീരാലസകം=ക്ഷീരാലസകമെന്ന പെരൊടുകൂടിയത- അത=ക്ഷീരാല

സകം- ധാത്രി=മാതാവ- ബാലൻ=കുട്ടി- വമനം=ഛൎദ്ദി- ഉപ ചാരിക=ചികിത്സിക്ക-

സാരം — മുലപ്പാല ത്രിദൊഷത്താൽ ദുഷ്ടമായിരിക്കും സമ ( ത്തിംകൽ ബാലൻ ദുൎഗ്ഗന്ധത്തൊടു കൂടിയതായിട്ടും ദഹിയാ ത്തതായിട്ടും പച്ച വെള്ളം പൊലെയും ഇടക്കിടക്ക തടവൊടുകൂടി യതായിട്ടും തെളിഞ്ഞതായിട്ടും പൊട്ടി പൊട്ടിയതായിട്ടും നുരയൊ ടു കൂടിയതായിട്ടും ഇരിക്കുന്ന മലത്തെ അനെകം വിധമുള്ള വെ ദനയൊടും അനെകം വിധമുള്ള നിറത്തൊടും കൂടി അതിസരി ക്കുന്നു- മൂത്രം മഞ്ഞളിച്ചിട്ടൊ വെളുത്തിട്ടൊ കൊഴുപ്പൊടുകൂടെപ്ര വൃത്തിക്കും- പനി, രുചിയില്ലായ്മ, തണ്ണീർദാഹം, ഛൎദ്ദി, തെട്ട ൽ, കൊട്ടുവായിടുക, മെൽനൊട്ടുനൊക്ക, കയ്യ, കാല, ഇതുക ളെ കുടയുക, ഞെരങ്ങൽ, വിറയൽ, ചുഴൽച്ച. മൂക്കിൽപഴുപ്പ, ക ണ്ണുപഴുപ്പ വായക്കപഴുപ്പ- ഇത്യാദികളും സന്നിപാതംകൊണ്ടു ണ്ടായിരിക്കുന്ന മററുചില രൊഗങ്ങളും ഉണ്ടാകുന്നു- നാശത്തി ന്ന ഹെതുവായിയും അതിഹെതുവായിട്ട അതിഭയംകരമായിയും, ഇരിക്കുന്ന ആ രൊഗത്തെ ക്ഷീരാലസകമെന്ന പറയുന്നു- ക്ഷീ രാലസകത്തിംകൽ മാതാവിനെയും ബാലനെയും വെഗത്തിൽഛ ൎദ്ദിപ്പിക്കണം-

൨൪. വിഹിതായാംചസംസൎഗ്ഗ്യാംവചാദിംയോജയെൽഗ ണം । നിശാദിമഥവാമാൎദ്വീപാഠാതിക്താഫലനാമയാൻ ॥

അന്വയം—— സംസൎഗ്ഗ്യാം- വിഹിതായാം- വചാദിം- നി ശാദിം- ച- ഗണം- യൊജയെൽ- അഥവാ- മാൎദ്വീപാഠാതിക്താ ഫലനാമയാൻ- യൊജയെൽ-

അന്വയാൎത്ഥം—— സംസൎഗ്ഗി വിഹിതയായിരിക്കുംസമയത്തി ങ്കൽ വചാദിയായിയും നിശാദിയായിയും ഇരിക്കുന്ന ഗണത്തെ യൊജിപ്പിക്കെണം-എന്നിയെ മാൎദ്വീപാഠാതിക്താഫലനാമയങ്ങളെ യൊജിപ്പിക്കെണം-

പരിഭാഷാ—— സംസൎഗ്ഗീ=പെയാദിക്രമം- വിഹിതാ=ചെയ്യ പ്പെട്ടത- വചാദി=വചാദിഎന്ന പെരൊടുകൂടിയത- നിശാദി= നിശാദിഎന്ന പെരൊടുകൂടിയത- മാൎദ്വീപാഠാതിക്താഫലനാമയങ്ങ ൾ=മാൎദ്വീയും പാഠയും തിക്തയും ഫലനവും ആമയവും- മാൎദ്വീ=തി പ്പലി- പാഠാ=പാടക്കിഴങ്ങ- തിക്താ=പൎപ്പടകപ്പുല്ല- ഫലനാ=മു ത്തങ്ങ- ആമയം=കൊട്ടം-

സാരം—— ഛൎദ്ദിപ്പിച്ചതിന്ന ശെഷം പെയാദി ക്രമത്തെ ചെയ്തിട്ട വചാദിഗണത്തെയും നിശാദിഗണത്തെയും പാനമാ

യിട്ടൊ ലെപനമായിട്ടൊ യൊജിപ്പിക്കെണം- അല്ലെങ്കിൽ തിപ്പലി, പാടക്കിഴങ്ങ, പുത്തരിച്ചുണ്ടവെര- മുത്തങ്ങാക്കിഴങ്ങ, കൊട്ടം, ഇതുകളെ കഷായംവെച്ചു സെവിക്കുകയൊ അരച്ചു തെക്കുകയൊ വെണം-

൨൫. പാഠാശുണ്ഠ്യമൃതാതിക്താദെവാഹ്വകണശാരിബാഃ। സ
മുസ്തമൂൎവ്വെന്ദ്രയവാസ്സ്തന്യദൊഷഹരാഃ പരം ॥

അന്വയം—— സമുസ്തമൂൎവ്വെന്ദ്രയവാഃ- പാഠാശുണ്ഠ്യമൃതാതിക്താദെവാഹ്വകണശാരിബാഃ- പരം- സ്തന്യദൊഷഹരാഃ-

അന്വയാൎത്ഥം—— സമുസ്തമൂൎവ്വെന്ദ്രയവകളായിരിക്കുന്ന പാഠാശുണ്ഠ്യമൃതാതിക്താദെവാഹ്വകണശാരിബകൾ ഏററവും സ്തന്യദൊഷഹരകളായി ഭവിക്കുന്നു-

പരിഭാഷാ—— സമുസ്തമൂൎവ്വെന്ദ്രയവങ്ങൾ=മുസ്തമൂൎവ്വെന്ദ്രയവങ്ങളൊടുകൂടിയവ- മുസ്തമൂൎവ്വെന്ദ്രയവങ്ങൾ=മുസ്തയും മൂൎവ്വയും ഇന്ദ്രയവവും- മുസ്താ=മുത്തങ്ങ- മൂൎവ്വാ=പെരുംകുരുമ്പ- ഇന്ദ്രയവം=കൊടുകപ്പാലയരി- പാഠാശുണ്ഠ്യമൃതാതിക്താദെവാഹ്വകണശാരിബകൾ=പാഠയും ശുണ്ഠിയും അമൃതയും തിക്തയും ദെവാഹ്വവും കണയും ശാരിബയും- പാഠാ=പാടക്കിഴങ്ങ- ശുണ്ഠി=ചുക്ക- അമൃത=ചിററമൃത- തിക്താ=പുത്തരിച്ചുണ്ട- ദെവാഹ്വം=ദെവതാരം- കണാ=തിപ്പലി- ശാരിബാ=നന്നാരിക്കിഴങ്ങ- സ്തന്യദൊഷഹരകൾ=സ്തന്യദൊഷത്തെ ഹനിക്കുന്നവ- സ്തന്യദൊഷം=സ്തന്യത്തിന്റെ ദൊഷം- സ്തന്യം=മുലപ്പാല- ദൊഷം=കെട- ഹനിക്ക=നശിപ്പിക്ക-

സാരം—— മുത്തങ്ങാക്കിഴങ്ങ, പെരുംകുരുമ്പവെര- കൊടുകപ്പാലയരി, പാടക്കിഴങ്ങ, ചുക്ക, ചിററമൃത, പുത്തരിച്ചുണ്ടവെര, ദെവതാരം, തിപ്പലി, നന്നാരിക്കിഴങ്ങ, ഇതുകൾ പാനവിഷയമായിട്ടൊ ലെപനവിഷയമായിട്ടൊ ചെയ്താൽ ഏററവും മുലപ്പാലിന്നശുദ്ധിയെ ഉണ്ടാക്കുന്നതുകളാകുന്നു-

൨൬. അനുബന്ധായഥാവ്യാധിപ്രതികുൎവ്വീതകാലവിൽ। മ
ന്ത്രൊൽഭെദശ്ചരൊഗാണാംസൎവ്വെഷാമപികാരണം ॥

൨൭. വിശെഷാൽജ്വരവിൾഭെദകാസഛൎദ്ദിശിരൊരുജാം।
അഭിഷ്യന്ദസ്യപൊതകസ്യാവിസൎപ്പസ്യചജായതെ ॥

അന്വയം—— അനുബന്ധ- കാലവിൽ-യഥാവ്യാധി- പ്രതികുൎവ്വീത- മന്ത്രൊൽഭെദഃ- ച- സൎവ്വെഷാം- രൊഗാണാം- അപി- കാരണം- ജായതെ- ജ്വരവിൾഭെദകാസഛൎദ്ദിശിരൊരുജാം- അഭിഷ്യന്ദസ്യപൊതകസ്യാഃ- വിസൎപ്പസ്യ- ച- വിശെ

ഷ്ഠാൽ- ജായതേ-

അന്വയാർത്ഥം—— അനുബന്ധത്തിങ്കൽ കാലവിത്ത വ്യാധിയെ അതിക്രമിക്കാതെ കണ്ടു പ്രതികരിക്കേണം- ദന്തോൽഭേദവും സൎവങ്ങളായിരിക്കുന്ന രോഗങ്ങൾക്കും കാരണമായിട്ടു ജനിക്കുന്നു- ജ്വരവിൾഭേദകാസഛൎദ്ദിശിരോരുക്കുകൾക്കും അഭിഷ്യന്ദത്തിന്നും പോത്ഥകിക്കും വിസൎപ്പത്തിന്നും വിശേഷിച്ചും ജനിക്കുന്നു-

പരിഭാഷാ—— അനുബന്ധം=പിന്നെയും പിന്നെയും പ്രവൃത്തിക്കുന്നത- കാലവിത്ത=കാലത്തെഅറിയുന്നവൻ- (വൈദ്യനെന്നസാരം) പ്രതികരിക്ക=പ്രതീകാരത്തെചെയ്ക- ദന്തോൽഭേദം=ദന്തോൽഗമം- (പല്ലുവരിക) സൎവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ- രോഗങ്ങൾ=വ്യാധികൾ- കാരണം=ഹേതു- ജനിക്ക=ഭവിക്ക- ജ്വരവിൾഭേദകാസഛൎദ്ദിശിരോരുക്കുകൾ=ജ്വരവും വിൾഭേദവും കാസവും ഛൎദ്ദിയും ശിരോരുക്കും- ജ്വരം=പനി- വിൾഭേദം=വിരേചനം- കാസം=കുര- ശിരോരുക്ക=തലവേദനാ- അഭിഷ്യന്ദം=നവാക്ഷിരോഗവിശേഷം- പോത്ഥകി=വർത്മരോഗവിശേഷം- വിസൎപ്പം=വിസൎപ്പമെന്ന രോഗം-

സാരം—— പിന്നെയും പിന്നെയും മാറുകയും പിന്നെയും പിന്നെയും പ്രവൃത്തിക്കുകയും ചെയ്യുന്നതിങ്കൽ വൈദ്യൻ വ്യാധിയെ അനുസരിച്ചു ചികിത്സയെ ചെയ്യേണം- കുട്ടികളുടെ പല്ലു വരവ എല്ലാരോഗങ്ങൾക്കും കാരണമായി ഭവിക്കുന്നു- പനി, അതിസാരം, കുര, ഛൎദ്ദി, തലവേദനാ, അഭിഷ്യന്ദം, പോത്ഥകി, വിസൎപ്പം, ഇവകൾക്ക വിശേഷിച്ചും കാരണമായി ഭവിക്കുന്നു-

ആശ്രയിണൌകഫപവനൌസ്വാശ്രയമജ്ജാസ്ഥിസംഭവം ദന്തം തൌശ്രിത്യ ദന്തമൂലേ ദന്തോൽപത്തൌ കരോതി കണ്ഡൂതിം തേന ച ബാലസ്സതതം മാതുസ്സ്തനചൂചുകം ദശതി ഉതോദ്ധന്നൊദ്ധ്വാധോമജ്ജമൂലൊൽഘട്ടനാച്ചുഹർഷോപി ഭവതി ശിശോസ്സ്തനമതന്നൂച്ഛ്റിതിമൂലേതതഃ കഫാനുഗതഃ മജ്ജാസ്ഥിപിത്തസഹിതസ്സ്മലാന്ധാതൂംശ്ച ദൂഷയൻവിചരേൽ തേന ശിശോസ്സകലഗദാദന്തോൽപത്തൌ വിശേഷതസ്സന്തി- എന്ന തന്ത്രാന്തരമുണ്ടാകയാൽ ദന്തോൽപത്തിയിങ്കൽ വാതകഫങ്ങൾ തങ്ങളുടെ ആശ്രയങ്ങളായിരിക്കുന്ന മജ്ജാസ്ഥികളാലുണ്ടാവുന്ന ദന്തത്തെ ആശ്രയിച്ചിട്ടു ദന്തമൂലത്തിൽ ചൊറിയെ ഉണ്ടാക്കുന്നു- അതഹേതുവായിട്ടു ബാലൻ മാതാവിന്റെ മുലക്കണ്ണിനെ കടി

ക്കുകയും ഊൎദ്ധ്വാധോഭാഗങ്ങളിലുള്ള വീൎപ്പു ഹേതുവായിട്ടും ഗന്ധമൂലത്തിങ്കലുള്ള കുത്തൽഹേതുവായിട്ടും തരിപ്പും ഉണ്ടാകുന്നു- അതു ഹേതുവായിട്ടു വായുകോപിച്ചിട്ടു കഫത്തോടും മജ്ജാവിനോടും അസ്ഥിയോടും പിത്തത്തോടും കൂടി ശേഷം ധാതുക്കളെ ദുഷിപ്പിച്ചിട്ടു സഞ്ചരിക്കും- അതുഹേതുവായിട്ടു ബാലന്മദന്തൊൽപത്തിയിങ്കൽ വിശേഷിച്ചും രോഗങ്ങളുണ്ടാകുന്നു- എന്നു അറിഞ്ഞുകൊൾക- അഷ്ടമഷഷ്ഠചതുൎത്ഥമാസേഷു ദന്തോൽഭവെന ബാലാനാം ഉത്തമമദ്ധ്യമഹീനോജീവനകാലസ്സമാസതൊജ്ഞേയഃ- എന്നും പ്രമാണാന്തരമുണ്ടാകയാൽ എട്ടാംമാസത്തിൽ പല്ലുവന്നാൽ ഉത്തമമായിരിക്കുന്ന ജീവനകാലമെന്നും ആറാമാസത്തിൽ പല്ലുവന്നാൽ മദ്ധ്യമമായിരിക്കുന്ന ജീവനകാലമെന്നും നാലാംമാസത്തിലായാൽ അധമമായിരിക്കുന്ന ജീവനകാലമെന്നും അറിഞ്ഞുകൊൾകയും വേണം-

൨൭. പൃഷ്ഠഭാഗെബിലാളാനാംബൎഹിണാംചശിഖോൽഗമെ । ദന്തോൽഭേദെചബാലാനാംനഹികിഞ്ചിന്നദൂയതെ ॥

അന്വയം—— ബിലാളാനാം- പൃഷ്ഠഭാഗെ ബൎഹിണാം- ശിഖോൽഗമെ- ച- ബാലാനാം- ദന്തോൽ- ഭേദെ- ച- കിഞ്ചിൽ- ന- ദൂയതെ- ന-ഹി-

അന്വയാൎത്ഥം—— ബിലാളങ്ങൾക്കു പൃഷ്ഠഭാഗത്തിങ്കലും ബൎഹികൾക്കു ശിഖോൽഗമത്തിങ്കലും ബാലന്മാൎക്കു ദന്തോൽഭേദത്തിങ്കലും കുറഞ്ഞൊന്നു ദൂനനം ചെയ്യുന്നില്ലെന്നില്ല തന്നെ-

പരിഭാഷാ—— ബിലാളങ്ങൾ=മാൎജ്ജാരങ്ങൾ- പൃഷ്ഠഭാഗം=പൃഷ്ഠത്തിന്റെഭാഗം പൃഷ്ഠം=പുറം- ഭാഗം=ഭഞ്ജനം- ബൎഹികൾ=മയിലുകൾ- ശിഖോൽഗമം=ശിഖകളുടെ ഉൽഗമം- ശിഖകൾ=ചൂഡകൾ- ഉൽഗമം=ഉൽപത്തി- ബാലന്മാർ=കുട്ടികൾ- ദന്തോൽഭേദം=ദന്തോൽഗമം- ദൂനനംചെയ്ക=ദുഃഖിപ്പിക്ക-

സാരം—— മാൎജ്ജാരങ്ങൾക്കു പൃഷ്ഠപ്രദേശത്തിന്റെ ഭഞ്ജനത്തിങ്കലും മയിലുകൾക്കു ചൂഡോല്പത്തിയിങ്കലും ബാലന്മാൎക്കു ദന്തോല്പത്തിയിങ്കലും വളരെ ദുഃഖമുണ്ടാകുന്നു എന്നു പ്രസിദ്ധമാകുന്നു-

൨൮ യഥാദോഷംയഥാരോഗംയഥാഗ്നികംയഥാബലം । വിഭജ്യദേശകാലാദീംസ്തത്രയോജ്യംഭിഷഗ്ജിതം ।

അന്വയം—— തത്ര യഥാദോഷം- യഥാരോഗം- യഥാഗ്നികം- യഥാബലം- ദേശകാലാദീൻ- വിഭജ്യ- ഭിഷഗ്ജിതം- യോജ്യം-

അന്വയാൎത്ഥം —— ആതങ്കളിൽ യഥാദോഷമാകുംവണ്ണവും യഥാരോഗമാകുംവണ്ണവും യഥോദ്രേകമാകുംവണ്ണവും യഥാബലമാകുംവണ്ണവും ദേശകാലാദികളെ വിഭജിച്ചിട്ട ഭിഷഗ്ജിതം യോജ്യമായി ഭവിക്കുന്നു-

പരിഭാഷാ —— ആതങ്കൾ=മനസ്താപാദി ഹേതുവായിട്ടു ഉണ്ടായ രോഗങ്ങൾ- യഥാദോഷം= ദോഷത്തെ അതിക്രമിക്കാതെകണ്ടുള്ളത- ദോഷം=ത്രിദോഷം- യഥാരോഗം= രോഗത്തെ അതിക്രമിക്കാതെ കണ്ടുള്ളത- യഥോദ്രേകം= ഉദ്രേകത്തെ അതിക്രമിക്കാതെ കണ്ടുള്ളത- ഉദ്രേകം= ആധിക്യം- യഥാബലം=ബലത്തെ അതിക്രമിക്കാതെകണ്ടുള്ളത- ബലം=ശക്തി- ദേശകാലാദി= ദേശകാലങ്ങൾ തുടങ്ങിയുള്ളവ-ദേശകാലങ്ങൾ=ദേശവും കാലവും- ദേശം=ജാംഗലാദി-കാലം=ശിശിരാദി-വിഭജിക്ക=വഴിപോലെ വിചാരിക്ക- ഭിഷഗ്ജിതം=ഔഷധം- യോജ്യം=യോജിക്കപ്പെടുവാൻയോഗ്യം- യോജിക്ക=പ്രയോഗിക്ക-

സാരം—— മനസ്താപാദി ഹേതുവായിട്ടു ഉണ്ടാകുന്ന രോഗങ്ങളിൽ ദോഷത്തെ അനുസരിച്ചും രോഗത്തെ അനുസരിച്ചും ദോഷരോഗങ്ങളുടെ ആധിക്യത്തെ അനുസരിച്ചും ശക്തിയെ അനുസരിച്ചും ദേശം, കാലം, ദ്രവ്യം, അഗ്നി ഇതുകളെ വഴിപോലെ അറിഞ്ഞു ഔഷധത്തെ പ്രയോഗിക്കേണം-

൩൦-തഎവദോഷാദൂഷ്യാശ്ചജ്വരാദ്യാവ്യാധയശ്ചയൽ । അതസ്തദേവഭൈഷജ്യംമാത്രാ-ത്വസ്യകനീയസീ ॥

അന്വയം—— ദോഷാഃ-ദൂഷ്യാഃ-ച- ജ്വരാദ്യാഃ- വ്യാധയഃ-ച- തേ-ഏവ- യൽ-അതഃ- ഭൈഷജ്യം-തൽ- ഏവ- അസ്യ-മാത്രാ-തു- കനീയസീ-

അന്വയാൎത്ഥം—— ദോഷങ്ങളും ദൂഷ്യങ്ങളും ജ്വരാദ്യങ്ങളായിരിക്കുന്ന വ്യാധികളും അതുകൾതന്നെയാകുന്നു എന്നതയാതൊന്ന ഇതഹേതുവായിട്ട ഭൈഷജ്യവും അതുതന്നെ ഇവന്റെ മാത്രയാകട്ടെ കനീയസിയായി ഭവിക്കുന്നു-

പരിഭാഷാ—— ദോഷങ്ങൾ= വാതപിത്തകഫങ്ങൾ- ദൂഷ്യങ്ങൾ=രസാദിധാതുക്കൾ- ജ്വരാദ്യങ്ങൾ= ജ്വരംതുടങ്ങിയുള്ളവ- ജ്വരം= പനി- വ്യാധികൾ=രോഗങ്ങൾ. അതുകൾ= മുമ്പെപറഞ്ഞവ- ഭൈഷജ്യം = ഔഷധം- ഇവൻ=ബാലൻ- മാത്രാ=ഔഷധമാത്രാ- കനീയസീ=ഏററവും കനീയാൻ- കനീയാൻ=ചെറുത-

സാരം—— ബാലന്നവാതപിത്തകഫങ്ങളാകുന്ന ദോഷങ്ങളും രസാദികളാകുന്ന ദൂഷ്യങ്ങളും പനിമുതലായ രോഗങ്ങളും മു

പ്രസ്ഥാനങ്ങളിൽ പറഞ്ഞതുതന്നെയാകഹേതുവായിട്ട ചികിത്സയും കായചികിത്സയിംകൽ പറഞ്ഞതുതന്നെചെയ്യേണം- മാത്രയാകട്ടെകുറച്ചാക്കുകയും വേണം-

൩൧. സൌകുമാൎയ്യാല്പകായത്വാൽ സൎവ്വാന്നാനുപസേവനാൽ। സ്നിഗ്ദ്ധാഏവസദാബാലാഘൃതക്ഷീരനിഷേവണാൽ॥

൩൨- സദ്യസ്താൻവമനംതസ്മാൽപായയെന്മതിമാൻമൃദു । സ്തന്യസ്യതൃപ്തംവമയെൽക്ഷീരക്ഷീരാന്നസേവിതം ॥

അന്വയം—— സൌകുമാൎയ്യാല്പകായത്വാൽ- സൎവ്വാന്നാനുപസേവനാൽ- ബാലാഃ-സദാ- ഘൃതക്ഷീരനിഷേവണാൽ- സ്നിഗ്ദ്ധാഃ- ഏവ- തസ്മാൽ- മതിമാൻ- താൻ- സദ്യഃ-മൃദു- വമനം- പായയെൽ- ക്ഷീരക്ഷീരാന്നസേവിതം- സ്തന്യസ്യ-തൃപ്തം- വ




ല്പകായത്വം ഹേതുവായിട്ടും
ിട്ടും, കനീയസി യായിഭവി
തക്ഷീരനിഷേവണം ഹേ
- തന്നെ എന്നത യാതൊ
രവരെ വേഗത്തിൽ മൃദുവാ
പ്പിക്കണം- ക്ഷീരക്ഷീരാ
ായിട്ട വമിപ്പിക്കേണം
യത്വം= സൌകുമാൎയ്യവും
കുമാരതാ- അല്പകായത്വം=
യൻ=അപചിതശരീരൻ-
ങ്ങളുടെ അനുപസേവനം-
ന അന്നങ്ങൾ- സൎവ്വങ്ങ
ൾ=ഭക്ഷണങ്ങൾ-അനുപ
സു) ബാലന്മാർ=കുട്ടികൾ-
രങ്ങളുടെ നിഷേവണം-
- ഘൃതം=നെയ്യ്- ക്ഷീരം=
സ്നിഗ്ദ്ധന്മാർ = സ്നേഹഗുണ
ഗകല്പത്തെ അറിയുന്നവ
ബാലന്മാർ- മൃദു=അതീക്ഷ്ണം-
ന്നസേവി=ക്ഷീരക്ഷീരാന്ന
രാന്നങ്ങൾ=ക്ഷീരവും ക്ഷീ
ക്ഷീരവും അന്നവും- സെ
തൃപ്തൻ=തൃപ്തിയെ പ്രാപി

അന്വയാൎത്ഥം—— സൌകുമാൎയ്യാ
സൎവ്വാന്നാനുപസേവനം ഹേതുവായ
കുന്നു- ബാലന്മാർ എല്ലായ്പോഴും ഘൃ
തുവായിട്ട സ്നിഗ്ദ്ധന്മാരായി ഭവിക്കുന്ന
ന്ന അതഹേതുവായിട്ട മതിമാൻ അ
യിരിക്കുന്ന വമനത്തെ പാനംചെയ്യ
ന്നസേവിയെ സ്തന്യംകൊണ്ടുതൃപ്തന
പരിഭാഷാ—— സൌകുമാൎയ്യാല്പകാ
അല്പകായത്വവും-സൌകുമാൎയ്യം= സു
അല്പകായനാവു എന്നുള്ളത- അല്പകാ
സൎവ്വാന്നാനുപസേവനം= സൎവ്വാന്ന
സൎവ്വാന്നങ്ങൾ= സൎവ്വങ്ങളായിരിക്കുന
ൾ= ഒട്ടൊഴിയാതെ ഉള്ളവ- അന്നങ്ങ
സേവനം = അഭക്ഷണം - (ഭക്ഷിക്കാ
ഘൃതക്ഷീരനിഷേവണം= ഘൃതക്ഷീ
ഘൃതക്ഷീരങ്ങൾ= ഘൃതവും ക്ഷീരവും
പാല- നിഷേവണം= ഭക്ഷണം- സ്
ത്തോടുകൂടിയവർ- മതിമാൻ=പ്രയോ
ൻ- (വൈദ്യനെന്നസാരം) അവർ=
വമനം=വമനദ്രവ്യം- ക്ഷീരക്ഷീരാന
ങ്ങളെസേവിക്കുന്നവൻ- ക്ഷീരക്ഷീ
മാനവും - ക്ഷീരം= പാൽ-ക്ഷീരാന്നം=
വിക്കു= ഭക്ഷിക്ക- സ്തന്യം=മുലപ്പാല-

ച്ചവൻ- വമിക്ക=ഛൎദ്ദിപ്പിക്ക-

സാരം—— ബാലൻ ക്ലേശത്തെ സഹിപ്പാൻ ശക്തിഇല്ലാത്തവനാകു എന്നുള്ളത ഹെതുവായിട്ടും എല്ലാ അവയവങ്ങൾക്കും പുഷ്ടിയില്ലാത്തവനാകു എന്നുള്ളത ഹെതുവായിട്ടും ചതുൎവ്വിധമായിരിക്കുന്ന അന്നത്തെ ഭക്ഷിക്കായ്ക ഹെതുവായിട്ടും ഇവന്റെ ഔഷധമാത്രാ ഏററവും കുറച്ചാക്കെണം-ബാലന്മാർ എല്ലാസമയങ്ങളിലും നെയ്യിനെയും പാലിനെയും ശീലിക്കുന്നവരാക ഹെതുവായിട്ട സ്നെഹങ്ങളെക്കൊണ്ടുകൂടിയവരാകുന്നു. അത ഹെതുവായിട്ട അറിവുള്ളവൈദ്യൻ ബാലന്മാരെ പൊടുന്നനവെ തീക്ഷ്ണമല്ലാതെ കണ്ടുള്ളവമനൌഷധത്തെസെവിപ്പിക്കെണം-പാൽകൊണ്ടു ജീവിക്കുന്നവനെയും പാല, ചൊറ, ഇത രണ്ടുകളെയും ശീലിച്ചജീവിക്കുന്നവനെയുംമുലപ്പാലുകൊണ്ടു തൃപ്തിവരുത്തിട്ട ഛൎദ്ദിപ്പിക്കെണം-

൩൩- പീതവന്തംതനുംപെയാമന്നാദംഘൃതസംയുതാം। വസ്തിംസാദ്ധ്യവിരെകെണമൎശെനപ്രതിമൎശനം ।

൩൪- യുഞ്ജ്യാദ്വിരെചനാദീംസ്തുധാത്ര്യാഏവയഥൊദിതാൻ ॥ മൂൎവ്വാവ്യൊഷവരാകൊലജംബൂത്വഗ്ദാരുസൎഷപാഃ ।

൩൫. സപാഠാമധുനാലീഢാസ്തന്യദൊഷനിബൎഹണാഃ । ദന്തപാളിംസമധുനാചൂൎണ്ണെനപ്രതിസാരയെൽ ॥

൩൬-പിപ്പല്യാധാതകീപുഷ്പധാത്രീഫലകൃതെനവാ । ലാവതിത്തിരവല്ലൂരരജഃപുഷ്പരസാദ്രുതം ॥

൩൭- ദ്രുതംകരൊതിബാലാനാംദന്തകെസരവന്മുഖം । വചാദ്വിബൃഹതീപാഠാകടുകാതിവിഷാഘനൈഃ ॥

൩൮- മധുരൈശ്ചഘൃതംസിദ്ധംസിദ്ധംദശനജന്മനി । രജനീദാരുസരളശ്രെയസീബൃഹതീദ്വയം ॥

൩൯- പൃശ്നിപൎണ്ണീശതാഹ്വാചലീഢംമാക്ഷികസൎപ്പിഷാ ഗ്രഹണീദീപനംശ്രെഷ്ഠംമാരുതസ്യാനുലൊമനം ॥

൪൦. അതീസാരജ്വരശ്വാസകാമിലാപാണ്ഡുകാസജിൽ ബാലസ്യസൎവ്വരൊഗെഷുപൂജിതംബലവൎണ്ണദം ॥

അന്വയം—— അന്നാദം- ഘൃതസംയുതാം- തനും- പെയാം- പീതവന്തം- വമയെൽ- വിരെകെണ- സാദ്ധ്യ- വസ്തിം- മൎശെന- സാദ്ധ്യം- പ്രതിമൎശനം യുഞ്ജ്യാൽ- യഥൊദിതാൻ- വിരെചനാദീൻ- തു- ധാത്ര്യാഃ-ഏവ-യുഞ്ജ്യാൽ- മധുനാ- ലീഢാഃ- സപാഠാഃ- മൂൎവ്വാവ്യൊഷവരാകൊലജംബൂത്വഗ്ദാരുസൎഷപാഃ- സ്തന്യദൊഷനിബൎഹണാഃ- ദന്തപാളിം- സമധുനാ- പിപ്പല്യാഃ

ചൂൎണ്ണേന- പ്രതിസാരയെൽ- ധാതകീപുഷ്പധാത്രീഫലകൃതെന-
സമധുനാ- ചൂൎണ്ണേന- വാ-പ്രതിസാരയെൽ- പുഷ്കരസംഭൃതം-
ലാബതിത്തിരിവല്ലൂരരജഃ- ബാലാനാം- മുഖം-ദ്രുതം- ദന്തകെസ
രവൽ- കരൊതി- വചാമിബ്രഹ്മീപാഠാകടുകാതിവിഷാഫല
ലൈഃ- മധുരൈഃ- ച- സിദ്ധം-ഘൃതം- ദശനജന്മനി-സിദ്ധം-
ഭവതി- മാക്ഷികസൎപ്പിഷാ- ലീഢം-രജനീദാരുസരളശ്രേയസീ
ബൃഹതീദ്വയം- പ്രശ്നിപൎണ്ണീശതാഹ്വാ- ച-ഗ്രഹണീദീപനം-
ശ്രേഷ്ഠം- മാരുതസ്യ- അനുലൊമനം- അതീസാരജ്വരശ്വാസ
കാമിലാപാണ്ഡുകാസജിൽ- ബാലസ്യ- സൎവ്വരൊഗേഷു- പൂജി
തം- ബലവൎണ്ണദം- ഭവതി-

അന്വയാൎത്ഥം—— അന്നാദനെ ഘൃതസംയുതയായി തനുവാ
യിരിക്കുന്ന പെയയെ പീതവാനാക്കീട്ട വമിപ്പിക്കെണം-വിരെ
കംകൊണ്ടുസാദ്ധ്യമായിട്ടുള്ളതിംകൽ വസ്തിയെയും മൎശംകൊണ്ടു
സാദ്ധ്യമായിട്ടുള്ളതിംകൽ പ്രതിമൎശനത്തെയും യൊജിപ്പിക്കെ
ണം- യഥൊചിതങ്ങളായിരിക്കുന്ന വിരെചനാദികളെ ധാത്രി
ക്കതന്നെയൊജിപ്പിക്കെണം മധുവിനൊടുകൂടെലീഢങ്ങളായിസ
ചൂൎണ്ണങ്ങളായിരിക്കുന്ന മൂൎവ്വാവ്യൊഷവരാകൊലജംബൂതചദാരു
സൎഷപങ്ങൾ സ്തന്യദൊഷനിബൎഹണങ്ങളാകുന്നു ദന്തപാളി
യെ സമധുവായിരിക്കുന്ന പിപ്പലിയുടെ ചൂൎണ്ണംകൊണ്ടു പ്രതി
സാരണം ചെയ്യെണം- ധാതകീപുഷ്പധാത്രീഫലകൃതമായി സമ
ധുവായിരിക്കുന്ന ചൂൎണ്ണംകൊണ്ടൊ പ്രതിസാരണം ചെയ്യണം
പുഷ്കരസംഭൃതമായിരിക്കുന്ന ലാബതിത്തിരിവല്ലൂരരജസ്സു ബാലന്മാ
രുടെ മുഖത്തെ വെഗത്തിൽ ദന്തകെസരവത്താക്കി ചെയ്യുന്നു-
വചാമിബ്രഹ്മീപാഠാകടുകാതിവിഷാഫലങ്ങൾ കൊണ്ടും മധു
രങ്ങൾകൊണ്ടും സിദ്ധമായിരിക്കുന്ന ഘൃതം ദശനജന്മത്തിംകൽ
സിദ്ധമായി ഭവിക്കുന്നു- മാക്ഷികസൎപ്പിസ്സൊടുകൂടെ ലീഢമായി
രിക്കുന്ന രജനീദാരുസരളശ്രേയസീ ബൃഹതീദ്വയവും പൃശ്നി
പൎണ്ണീശതാഹ്വയും ഗ്രഹണീദീപനമായിട്ടും ശ്രേഷ്ഠമായിട്ടും മാരുത
ന്റെ അനുലൊമനമായിട്ടും അതീസാരജ്വരശ്വാസകാമിലാപാ
ണ്ഡുകാസജിത്തായിട്ടും ബാലന്റെ സൎവ്വരൊഗങ്ങളിലും പൂജി
തമായിട്ടും ബലവൎണ്ണദമായിട്ടും ഭവിക്കുന്നു-

പരിഭാഷാ—— അന്നാദൻ=അന്നത്തെ അദിക്കുന്നവൻ-
അന്നം=ചൊറ-അദിക്ക=ഭക്ഷിക്കുക- ഘൃതസംയുതാ=ഘൃതത്തൊ
ടുസംയുതാ- ഘൃതം=നെയ്യ- സംയുതാ=കൂടിയത- തനു=തെളി- പെ

യാ=കഞ്ഞി- പീതവാൻ=പാനംചെയ്തിരുന്നവൻ- പാനംചെ
യ്യു=കുടിക്കുക- വമിപ്പിക്ക=ഛർദ്ദിപ്പിക്ക- വിരേകം=വിരേചനം-
സാദ്ധ്യം=സാധിക്കപ്പെടുവാൻയോഗ്യം- സാധിക്ക=ചികിത്സി
ക്ക- മദം=മദമെന്നപേരോടുകൂടിയത- പ്രതിമദം=പ്രതിമദ
മെന്നപേരോടുകൂടിയത- യഥോദിതങ്ങൾ=യഥാപ്രകാരമെന്നു
ദിതങ്ങൾ- ഉദിതങ്ങൾ=പറകപ്പെട്ടവ- വിരേചനാദികൾ=വി
രേചനംതുടങ്ങിയുള്ളവ- വിരേചനം=വയറിളക്കുക- ധാത്രി=
ഉപമാതാവ- മധു=തേൻ- ലീഢങ്ങൾ=ലേഹനംചെയ്യപ്പെട്ടവ-
ലേഹനംചെയ്യു=സേവിക്ക- സപാഠങ്ങൾ=പാഠയോടുകൂടിയ
വ- പാഠാ=പാഠക്കിഴങ്ങ- മൂർവാവ്യോഷവരാകോലജംബൂത്വഗ്ദാ
രുസർഷപങ്ങൾ=മൂർവ്വയും വ്യോഷവും വരയും കോലവും ജംബൂ
ത്വക്കും ദാരുവും സർഷപവും- മൂർവാ=പെരുങ്കുരുമ്പ- വ്യോഷം=
ത്രികടു- വരാ=ത്രിഫല- കോലം=ലന്തക്കുരു- ജംബൂത്വക്ക=ഞാ
വൽതൊലി- ദാരു=ദേവതാരം- സർഷപം=കടുക- സ്തന്യദോഷ
നിബർഹണങ്ങൾ=സ്തന്യദോഷത്തെ നിബർഹണം ചെയ്യുന്ന
വ- സ്തന്യദോഷം=സ്തന്യത്തിന്റെദോഷം- സ്തന്യം=മുലപ്പാ
ല- ദോഷം=കേട- നിബർഹണംചെയ്ക=നശിപ്പിക്ക- ദന്തപാ
ളീ=ഊന- സമധു=മധുവിനോടുകൂടിയത- മധു=തേൻ- പിപ്പ
ലി=തിപ്പലി- ചൂർണ്ണം=പൊടി- പ്രതിസരണംചെയ്ക=നീർവാ
ക്കുക- ധാതകീപുഷ്പധാത്രീഫലകൃതം=ധാതകീപുഷ്പധാത്രീഫലങ്ങ
ൾകൊണ്ടുകൃതം- ധാതകീപുഷ്പധാത്രീഫലങ്ങൾ=ധാതകീ പുഷ്പ
വും ധാത്രീഫലവും- ധാതകീപുഷ്പം=താതിരിപ്പൂ- ധാത്രീഫലം=
നെല്ലിക്ക- കൃതം=ഉണ്ടാക്കപ്പെട്ടത- സമധു=മധുവിനോടുകൂടിയ
ത- മധു=തേൻ- പുഷ്പരസദ്രുതം=പുഷ്പരസംകൊണ്ടു ദ്രുതം- പുഷ്പര
സം=തേൻ- ദ്രുതം=ദ്രവമാക്കപ്പെട്ടത- ദ്രവം=അയഞ്ഞത- ലാബ
തിത്തിരിവല്ലൂരരജസ്സ=ലാബതിത്തിരിവല്ലൂരം കൊണ്ടുള്ള രജ
സ്സ- ലാബതിത്തിരിവല്ലൂരം=ലാബതിത്തിരികളുടെ വല്ലൂരം- ലാ
ബതിത്തിരികൾ ലാബവും തിത്തിരിയും- ലാബം=ചീവ
ൽ- തിത്തിരി=തിത്തിരിപ്പുള്ള- വല്ലൂരം=ശുഷ്കമാംസം- രജ
സ്സ=പൊടി- ബാലന്മാർ=കുട്ടികൾ- മുഖം=മുഖാന്തർഭാഗം- ദന്ത
കേസരവത്ത=ദന്തകേസരങ്ങളോടുകൂടിയത- ദന്തകേസരങ്ങ
ൾ=ദന്തങ്ങളായിരിക്കുന്ന കേസരങ്ങൾ- ദന്തങ്ങൾ=പല്ലുകൾ-
കേസരങ്ങൾ=അല്ലികൾ- വചാബൃഹതീപാഠാകടുകാതി
വിഷാഘനങ്ങൾ=വചയും ബൃഹതിയും പാഠയും കടുകയും അ
തിവിഷയും ഘനവും- വചാ=വയമ്പ- ബൃഹതീ=ചെറുവ

ഴുതിനയും വെൾവഴുതിനയും- പാഠാ=പാടക്കിഴങ്ങ- കടുകാ=കടുകരോഹിണി- അതിവിഷാ=അതിവിടയം- ഘനാ=മുത്തങ്ങ- മധുരങ്ങൾ=മധുരദ്രവ്യങ്ങൾ- സിദ്ധം=പക്വം- ഘൃതം=നെയ്യ- ദശനജന്മാ=ദശനങ്ങളുടെജന്മം- ദശനങ്ങൾ=ദന്തങ്ങൾ- ജന്മാ=ഉൽപത്തി- സിദ്ധം=പ്രസിദ്ധം- മാക്ഷികസൎപ്പിസ്സ=മാക്ഷികവും സൎപ്പിസ്സും- മാക്ഷികം=തേൻ- സൎപ്പിസ്സ=നെയ്യ-ലീഢം=ലേഹനംചെയ്യപ്പെട്ടത- ലേഹനംചെയ്ക=നക്കുക- രജനീദാരുസരളശ്രേയസീബൃഹതീദ്വയം=രജനിയും ദാരുവും സരളവും ശ്രേയസിയും ബൃഹതീദ്വയവും- രജനീ=മഞ്ഞൾ- ദാരു=തേവതാരം- സരളം=ചരളം- ശ്രേയസീ=അത്തിത്തിപ്പലി- ബൃഹതീദ്വയം=ചെറുവഴുതിനയും വെൾവഴുതിനയും- പ്രശ്നിപൎണ്ണീശതാഹ്വാ=പ്രശ്നിപൎണ്ണികളും ശതാഹ്വയും- പ്രശ്നിപൎണ്ണികൾ=കാട്ടുഴുന്നും കാട്ടുപയറും- ഗ്രഹണീദീപനം=അഗ്നിദീപനം- മാരുതൻ=വായു- അനുലോമനം=സ്വമാൎഗ്ഗപ്രാപണം- അതീസാരജ്വരശ്വാസകാമിലാപാണ്ഡുകാസജിത്ത=അതീസാരജ്വരശ്വാസകാമിലാപാണ്ഡുകാസങ്ങളെജയിക്കുന്നത- അതീസാരജ്വരശ്വാസകാമിലാപാണ്ഡുകാസങ്ങൾ=അതീസാരവും ജ്വരവും ശ്വാസവും കാമിലയും പാണ്ഡുവും കാസവും- ജ്വരം=പനി- ശ്വാസം=ഏക്കം- കാസം=കുര- ബാലൻ=കുട്ടി- സൎവ്വരോഗങ്ങൾ=സൎവ്വങ്ങളായിരിക്കുന്ന രോഗങ്ങൾ- സൎവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ- പൂജിതം=ശ്രേഷ്ഠം- ബലവൎണ്ണദം=ബലവൎണ്ണങ്ങളെദാനം ചെയ്യുന്നത- ബലവൎണ്ണങ്ങൾ=ബലവും വൎണ്ണവും- ബലം=ശക്തി- വൎണ്ണം=നിറം- ദാനംചെയ്ക=കൊടുക്കുക-

സാരം — അന്നംകൊണ്ടു ജീവിക്കുന്ന ബാലനെ നെയ്യിട്ടു കഞ്ഞികുടിപ്പിച്ചിട്ടു ഛൎദ്ദിപ്പിക്കേണം വയറിളക്കിയാൽമാറുന്ന വ്യാധിയിങ്കൽ വസ്തിയെയും മൎശംകൊണ്ടു മാറുന്നവ്യാധിയിങ്കൽ പ്രതിമൎശത്തെയും യോജിപ്പിക്കേണം- മൎശത്തിന്റെയും പ്ര

സേവിച്ചാൽ മുലപ്പാലിന്റെ കെടിനെ നശിപ്പിക്കും- (യദാ സ്വയം സ്വപിത്യോവാമന്തമാംസാശ്രയോ മരുൽശോഷയെ ദസ്ഥിമജ്ജാനൌ ദന്താനുദയെസ്തദാ) എന്ന തന്ത്രാന്തരമുണ്ടാകയാൽ വായു പിത്തത്തൊടുകൂടിട്ട മന്തമാംസത്തെ ആശ്രയിക്കുന്നവനായിട്ട അപ്പോൾ അസ്ഥിയെയും മജ്ജാവിനെയും ശൊഷിക്കും അപ്പൊൾ പല്ലുകളുണ്ടാകുന്നില്ലാ- അതുഹെതുവായിട്ട പല്ലുണ്ടായാൽ അതനിമിത്തമുണ്ടാകുന്ന വ്യാധിക്ക ശമനം വരുന്നതാകകൊണ്ട വെഗത്തിൽ പല്ലുവരുവാനുള്ള ഉപായത്തെ പറയുന്നു- തെൻ കൂട്ടിയ തിപ്പലിയുടെ പൊടികൊണ്ടൊ താതിരിപ്പൂ, നെല്ലിക്ക- ഇതുകളുടെ പൊടി കൊണ്ടൊ പല്ലിന്റെ ഊനിക്കലിട്ട നീർ വാക്കെണം- ചീവൽ തിത്തിരി പുള്ള ഇവററകളുടെ ഉണക്കിയ മാംസങ്ങളെ കൊണ്ടുണ്ടാക്കിയ പൊടി തെൻ ചെർത്ത അയവ വരുത്തി ഊനിന്മെൽ വെച്ചാൽ ബാലന്മാരുടെ മുഖത്തെ വെഗത്തിൽ പല്ലുകളാകുന്ന അല്ലികളൊടു കൂടിയതാക്കി ചെയ്യുന്നു- ഇവിടെ പല്ലുകളാകുന്ന അല്ലികളെന്ന പറഞ്ഞതകൊണ്ട മുഖമാകുന്ന പത്മത്തെ എന്ന ഊഹിക്കെണ്ടതാകുന്നു- വയമ്പ, ചെറുവഴുതിനവെര, വെൾവഴുതിനവെര, പാടക്കിഴങ്ങ, കടുകരോഹിണി, അതിവിടയം മുത്തങ്ങക്കിഴങ്ങ, ഇതുകളെ കൊണ്ടും മെദമഹാമെദാക്ഷീരകാകൊള്യാദികളായ മധുര ദ്രവ്യങ്ങൾ കൊണ്ടും കഷായം കൽക്കമായി കാച്ചിയനെയ്യ ബാലന്റെ ദന്തൊല്പത്തിയിങ്കൽ പ്രസിദ്ധമാകുന്നു- മഞ്ഞൾ, ദെവതാരം, ചരളം, അത്തിത്തിപ്പലി, ചെറുവഴുതിനവെര, വെൾവഴുതിനവെര- കാട്ടുഴുന്നിൻവെര, കാട്ടുപയററിൻവെര, ചതകുപ്പ- ഇതുകൾ പൊടിച്ച തെനും നെയ്യും കൂട്ടി ചെർത്ത നക്കി സെവിച്ചാൽ അഗ്നിദീപനത്തെ ഉണ്ടാക്കുന്നതായിട്ടും ശ്രെഷ്ഠമായിട്ടും വായുവിന്റെ ഗതിയെ നെരെ ആക്കുന്നതായിട്ടും വയറിളക്കം, പനി, ഏക്കം, കാമിലാ എന്നരൊഗം, പാണ്ഡുരൊഗം ഇതുകളെ ശമിപ്പിക്കുന്നതായിട്ടും ബാലന്റെ എല്ലാ രൊഗങ്ങളിലും വിശെഷിച്ചും നന്നായിട്ടുള്ളതായിട്ടും ശക്തിയെയും കാന്തിയെയും ഉണ്ടാക്കുന്നതായിട്ടും ഭവിക്കും-

൨൫. സമംഗാധാതകീലൊദ്ധ്രകുടന്നടബലാദ്വയൈഃ മഹാസഹാക്ഷുദ്രസഹാമുൽഗവില്വശലാടുഭിഃ ॥

൨൬. സകാപ്പാസീഫലൈസ്തൊയെസാധിതൈസ്സാധിതം ഘൃതം । ക്ഷീരമസ്തുയുതംഹന്തിശ് ദ്ധ്വം ദന്തൊത്ഥവൊൽഭവാൻ॥

൨൭. വിവിധാനാമയാനെതദ്വൃദ്ധകാശ്യപനിർമ്മിതം। ദന്തൊ

ൽഭൈരൈത്ഥരോഗേഷ്യനബാലമതിയന്ത്രയേൽ ॥

൪൪. സ്വയമപ്യുപശാമ്യന്തിജാതമന്ദസ്യയൽഗദാഃ । അത്യഹസ്സപ്നശീതാംബുശ്ലൈഷ്മികസ്യന്യസേവിതഃ ॥

൪൫. ശിശോഃകഫേനരുദ്ധേഷുസ്രോതസ്സുരസവാഹിഷു । അരോചകഃപ്രതിശ്യായോജ്വരഃകാസശ്ചജായതേ ॥

൪൬. കുമാരശ്ശുഷ്യതിതതഃസ്നിഗ്ദ്ധശുഷ്കമുഖേക്ഷണഃ । സൈന്ധവവ്യോഷശാർങ്ഗേഷ്ടാപാഠാഗിരികദംബകാൻ ॥

൪൭. ശുഷ്യതോമധുസർപ്പിർഭ്യാമതശ്ച്ഛ്രാദിഷുയോജയേൽ । അശോകരോഹിണീയുക്തംപഞ്ചകോലഞ്ചചൂർണ്ണിതം ॥

൪൮. ബദരീധാതകീധാത്രീചൂർണ്ണംവാസർപ്പിഷാദ്രുതം । സ്ഥിരാവചാദഗ്ദ്ധബൃഹതീകാകോളീപിപ്പലീനതൈഃ ॥

൪൯. നിചുളോൽപലവർഷാഭൂഭാർങ്ഗീമുസ്തൈശ്ചകാർഷികൈഃ । സിദ്ധംപ്രസ്ഥാർദ്ധമാജ്യസ്യസ്രോതസാംശോധനംപരം ॥

അന്വയം—— തോയേ-സാധിതൈഃ-സകാർപ്പാസീഫലൈഃ- സമംഗാധാതകീപുഷ്പകടന്നടബലാദ്വയൈഃ- ച-മഹാസഹാക്ഷുദ്രസഹാമുൽഗവില്വശലാടുഭിഃ- ക്ഷീരമസ്തുയുതം- സാധിതം- പൃഥക്കാശ്യപനിർമ്മിതം- ഏതൽ- ഘൃതം- മന്ദോൽഭവാൻവിവിധാൻ- ആമയാൻ- ശീഘ്രം- ഹന്തി- ജാതമന്ദസ്യ- ഗദാഃ- സ്വയം- ഏവ- ഉപശാമ്യന്തി- യൽ- തസ്മാൽ- മന്ദോൽ ഭൈരൈത്ഥരോഗേഷു- ബാലം- അതി- നയന്ത്രയേൽ- അത്യഹസ്സപ്നശീതാംബുശ്ലൈഷ്മികസ്യന്യസേവിനഃ- ശിശോഃ- കഫേന- രസവാഹിഷു- സ്രോതസ്സു- രുദ്ധേഷു- അരോചകം- പ്രതിശ്യായഃ- ജ്വരഃ- കാസഃ- ച- ജായതേ- തതഃ- കുമാരഃ-സ്നിഗ്ദ്ധശുഷ്കമുഖേക്ഷണഃ- ശുഷ്യതി- ശുഷ്യതഃ- ബാലസ്യ- അരുച്ഛ്രാദിഷു- സൈന്ധവവ്യോഷശാർങ്ഗേഷ്ടാപാഠാഗിരികദംബകാൻ- മധുസർപ്പിർഭ്യാം- യോജയേൽ- അശോകരോഹിണീയുക്തം- ചൂർണ്ണിതം- പഞ്ചകോലം- ച- യോജയേൽ- സർപ്പിഷാ- ദ്രുതം- ബദരീധാതകീധാത്രീചൂർണ്ണം- വാ- യോജയേൽ- കാർഷികൈഃ- സ്ഥിരാവചാദഗ്ദ്ധബൃഹതീകാകോളീപിപ്പലീനതൈഃ- നിചുളോൽപലവർഷാഭൂഭാർങ്ഗീമുസ്തൈഃ-ച- സിദ്ധം- ആജ്യസ്യ- പ്രസ്ഥാർദ്ധം- പരം- സ്രോതസാം- ശോധനം- ഭവതി.

അന്വയാർത്ഥം—— തോയത്തിങ്കൽ സാധിതങ്ങളായി. സകാർപ്പാസീഫലങ്ങളായിരിക്കുന്ന സമംഗാധാതകീപുഷ്പകടന്നടബലാദ്വയങ്ങൾകൊണ്ടും, മഹാസഹാ ക്ഷുദ്രസഹാമുൽഗവില്വശലാടുക്കൾകൊണ്ടും ക്ഷീരമസ്തുയുതമായി- സാധിതമായി പൃഥ

കാശ്യപനിൎമ്മിതമായിരിക്കുന്ന ൟ ലേഹം മന്ദതൊൽഭവൊൽഭവങ്ങളായി വിവിധങ്ങളായിരിക്കുന്ന ആമയങ്ങളെ പൊടുന്നനെ വെഷമിക്കെന്നു- ജാതമന്തന്റെ ഗദങ്ങൾ താനെതന്നെ ഉപശമിക്കുന്നു എന്നത യാതൊന്ന അതു ഹെതുവായിട്ടു മന്ദതൊൽഭമൊത്ഥ രൊഗങ്ങളിൽ ബാലനെ അറിയാകുംവണ്ണം യത്നണം ചെയ്യരുത- അത്യഹസ്വപ്നശീതാംബുശ്ലേഷ്മളസ്തന്യസെവിയായിരിക്കുന്ന ശിശുവിന്റെ കഫത്താൽ രസവാഹികളായിരിക്കുന്ന സ്രൊതസ്സുകൾ രുദ്ധങ്ങളായിരിക്കും സമയത്തിങ്കൽ അരൊചകവും പ്രതിശ്യായവും ജ്വരവും കാസവും ജനിക്കുന്നു അതു ഹെതുവായിട്ടു ബാലൻ സ്നിഗ്ദ്ധശുദ്ധമുഖൈകമനനായിട്ടു ശെഷിക്കുന്നു ശുശ്രൂഷ്യനായിരിക്കുന്ന ബാലന്റെ അതച്ഛാദികളിൽ സൈന്ധവവ്യൊഷശാൎങ്ഗ്ഷ്ടാപാഠാഗിരികൎണ്ണികാബെങ്ങളെ മധു സൎപ്പിസ്സുകളൊടുകൂടെ യൊജിപ്പിക്കെണം- അശൊകരൊഹിണീയുക്തമായി ചൂൎണ്ണിതമായിരിക്കുന്ന പഞ്ചകൊലത്തെയും യൊജിപ്പിക്കെണം- സൎപ്പിസ്സൊടു യുക്തമായിരിക്കുന്ന ബദരീധാതകീധാത്രി ചൂൎണ്ണത്തെയും യൊജിപ്പിക്കെണം- കഷ്ടീകങ്ങളായിരിക്കുന്ന സ്ഥിരാവചാമപിബൃഹതീ കാകൊളീ പിപ്പലീനതങ്ങൾകൊണ്ടും നിചുളൊല്പലവൎഷാഭൂഭാൎങ്ഗീമുസ്തങ്ങൾകൊണ്ടും സിദ്ധമായിരിക്കുന്ന ആജ്യത്തിന്റെ പ്രാശാദ്യം ഏറ്റവും സ്രൊതസ്സുകളുടെ ശൊധനമായി ഭവിക്കുന്നു-

പരിഭാഷാ—— തൊയം=ജലം- സാധിതങ്ങൾ=സാധിക്കപ്പെട്ടവ- സാധിക്ക=പചിക്ക- സകാൎപ്പാസീഫലങ്ങൾ=കാൎപ്പാസീഫലത്തൊടുകൂടിയവ- കാൎപ്പാസീഫലം=പരുത്തിക്കുരു- സമംഗാധാതകീപുഷ്പകടന്നട ബലാദലങ്ങൾ=സമംഗയും ധാതകീപുഷ്പവും കടന്നടവും ബലാദലവും- സമംഗാ=പറച്ചുണ്ട- ധാതകീപുഷ്പം=താതിരിപ്പൂവ്- കടന്നടം=പലകപ്പയ്യാന- ബലാദലം=കുറുന്തൊട്ടിയും ഊരകവും- മഹാസഹാക്ഷുദ്രസഹാമുൽഗവില്വശലാടുകങ്ങൾ=മഹാസഹയും ക്ഷുദ്രസഹയും മുൽഗവും വില്വശലാടുവും- മഹാസഹാ=മുഞ്ഞില- ക്ഷുദ്രസഹാ=ഒരില- മുൽഗം=ചെറുപയറ- വില്വശലാടു=എളയകൂവളക്കായ- ക്ഷീരമസ്തുയുതം=ക്ഷീരമസ്തുക്കളൊടുകൂടിയത- ക്ഷീരമസ്തുക്കൾ=ക്ഷീരവും മസ്തുവും- ക്ഷീരം=പാൽ- മസ്തു=തൈർനീര- സാധിതം=പാചിതം- വൃദ്ധകാശ്യപനിൎമ്മിതം=വൃദ്ധകാശ്യപനാൽനിൎമ്മിതം- വൃദ്ധകാശ്യപൻ=വൃദ്ധനായിരിക്കുന്ന കാശ്യപൻ- വൃദ്ധൻ=പരമ്പരാസംബന്ധവൈദ്യൻ- കാശ്യപൻ=കാശ്യപമഹൎഷി- നിൎമ്മിതം=നിൎമ്മി

ക്കപ്പെട്ടത-നിൎമ്മിക്ക=ഉണ്ടാക്കുക- ഘൃതം=നെയ്യ- ദന്തോൽഭവൊ
ത്ഭവങ്ങൾ=ദന്തോൽഭവം ഹെതുവായിട്ടുൽഭവങ്ങൾ- ദന്തോൽഭ
വം=ദന്തോത്പത്തി- ഉൽഭവങ്ങൾ=ഉണ്ടായവ- വ്യാധികൾ=
രോഗങ്ങൾ- ഹന്തി=നശിപ്പിക്കുക- ജാതദന്തൻ=ജാതങ്ങളാ
യിരിക്കുന്ന ദന്തങ്ങളൊടു കൂടിയവൻ- ജാതങ്ങൾ=ഉണ്ടായവ- ദ
ന്തങ്ങൾ=പല്ലുകൾ- ഗദങ്ങൾ=വ്യാധികൾ- ഉപശമിക്ക=നശി
ക്കുക- ദന്തോൽഭെദൊത്ഥരോഗങ്ങൾ=ദന്തോൽഭെദൊത്ഥങ്ങളാ
യിരിക്കുന്ന രൊഗങ്ങൾ- ദന്തോൽഭെദൊത്ഥങ്ങൾ=ദന്തോൽഭെ
ദം ഹെതുവായിട്ടുത്ഥങ്ങൾ- ദന്തോൽഭെദം=ദന്തോത്പത്തി- ഉ
ത്ഥങ്ങൾ=ഉണ്ടായവ- ബാലൻ=കുട്ടി- യന്ത്രണം ചെയ്ക=നിയമി
ക്കുക- അത്യഹസ്വപ്നശീതാംബുശ്ലൈഷ്മികസ്തന്യസെവി=അ
ത്യഹസ്വപ്നശീതാംബുശ്ലൈഷ്മികങ്ങളെ സെവിക്ക ശീലമായിട്ടു
ള്ളവൻ- അത്യഹസ്വപ്നശീതാംബുശ്ലൈഷ്മികസ്തന്യങ്ങൾ=അ
ത്യഹസ്വപ്നവും ശീതാംബുവും ശ്ലൈഷ്മികസ്തന്യവും- അത്യഹ
സ്വപ്നം=അതിയായിരിക്കുന്ന അഹസ്വപ്നം- അതി=അധി
കം=അഹസ്വപ്നം=പകലുറക്കം- ശീതാംബു=തണുത്ത വെള്ളം-
ശ്ലൈഷ്മികസ്തന്യം=ശ്ലൈഷ്മികമായിരിക്കുന്ന സ്തന്യം- ശ്ലൈഷ്മി
കം=ശ്ലേഷ്മാത്മകം- (കഫത്താൽ ദുഷിക്കപ്പെട്ടതെന്നൎത്ഥം) സ്ത
ന്യം=മുലപ്പാല- ശിശു=ബാലൻ- രസവാഹികൾ=രസത്തെ വ
ഹിക്ക ശീലമായിട്ടുള്ളവ- രസം=രസധാതു- വഹിക്ക=ധരിക്ക-
സ്രോതസ്സുകൾ=ശ്രോതോമാൎഗ്ഗങ്ങൾ- രുദ്ധങ്ങൾ=രോധിക്കപ്പെ
ട്ടവ- രോധിക്ക=തടുക്കുക- അരോചകം=അരുചി- പ്രതിശ്യായ=
പീനസം എന്ന നാസാരോഗം- ജ്വരം=പനി- കാസം=കുര- ജ
നിക്ക=ഉണ്ടാക- കുമാരൻ=ബാലൻ- സ്നിഗ്ദ്ധശുക്ലമുഖെക്ഷണ
ൻ=സ്നിഗ്ദ്ധമുഖനായും ശുക്ലെക്ഷണനായും ഇരിക്കുന്നവൻ-
സ്നിഗ്ദ്ധമുഖൻ=സ്നിഗ്ദ്ധമായിരിക്കുന്ന മുഖത്തൊടുകൂടിയവൻ=സ്നി
ഗ്ദ്ധം=സ്നേഹഗുണയുക്തം- ശുക്ലെക്ഷണൻ=ശുക്ലദൃഷ്ടി- ശൊഷി
ക്ക=കൃശനായിഭവിക്ക- ശുഷ്യൻ=ശൊഷിച്ചിരിക്കുന്നവൻ-ബാ
ലൻ=കുട്ടി- അരുച്യാദികൾ=അരുചി തുടങ്ങിയുള്ളവ- അരുചി=
അരോചകം=സൈന്ധവ വ്യോഷശാൎങ്ഗ്ഷ്ടപാഠാഗിരികദംബ
കങ്ങൾ=സൈന്ധവവും വ്യോഷവും ശാൎങ്ഗ്ഷ്ടയും പാഠയും ഗി
രികദംബകവും- സൈന്ധവം=ഇന്തുപ്പ- വ്യോഷം=ത്രികടു- ശാ
ൎങ്ഗ്ഷ്ടാ=കുറുച്ചുളി- ഗിരികദംബകം=മലങ്കടമ്പ- മധുസൎപ്പിസ്സ=
മധുവും സൎപ്പിസ്സും- മധു=തെൻ- യോജിപ്പിക്ക=ചെൎക്കുക-അ
ശോകരോഹിണീയുക്തം=അശോകരോഹിണിയൊടു കൂടിയത-

അശോകരോഹിണീ=കടുകരോഹണി- സൎപ്പിസ്സ=നെയ്യ- ചൂൎണ്ണിതം=ചൂൎണ്ണിക്കപ്പെട്ടത- ചൂൎണ്ണിക്ക=പൊടിക്ക- പഞ്ചകോലം=പഞ്ചകൊലം എന്നപെരൊടുകൂടിയത- സൎപ്പിസ്സ=നെയ്യ- ദ്രുതം=ദ്രവീകരിക്കപ്പെട്ടത- ദ്രവീകരിക്ക= അയക്കുക- ബദരീധാതകീധാത്രീചൂൎണ്ണം=ബദരീധാതകീധാത്രികളുടെചൂൎണ്ണം- ബദരീധാതകീധാത്രികൾ=ബദരിയും ധാതകിയും ധാത്രിയും- ബദരി=ലന്തക്കുരു- ധാതകീ=താതിരിപ്പൂവ- ധാത്രി=നെല്ലിക്ക- ചൂൎണ്ണം=പൊടി- കാൎഷികങ്ങൾ=കൎഷപ്രമാണങ്ങൾ- (മുമ്മൂന്ന കഴിഞ്ച) സ്ഥിരാവചാദ്വിബൃഹതീകാകൊളീപിപ്പലീനതങ്ങൾ- സ്ഥിരയും വചയും ദ്വിബൃഹതിയും കാകൊളിയും പിപ്പലിയും നതവും- സ്ഥിരാ=ഓരില- വചാ=വയമ്പ ദ്വിബൃഹതി=ചെറുവഴുതിനയുംവെൾവഴുതിനയും- കാകൊളീ=കാകൊളിതന്നെ- പിപ്പലീ=തിപ്പലി- നതം=തകരം- നിചുളൊൽപലവൎഷാഭ്രൂഭാൎങ്ഗീമുസ്തങ്ങൾ=നിചുളവും ഉൽപലവുംവൎഷാഭ്രുവും ഭാൎങ്ഗിയും മുസ്തവും- നിചുളം=പുഴവഞ്ചി- ഉൽപലം=ചെങ്ങഴിനീർകിഴങ്ങ- വൎഷാഭ്രു=തമിഴാമ- ഭാൎങ്ഗീ=ചെറുതെക്ക- മുസ്താ=മുത്തങ്ങാ- സിദ്ധം=പാകം- ആജ്യം=നെയ്യ- പ്രസ്ഥാൎദ്ധം=പ്രസ്ഥത്തിന്റെഅൎദ്ധം- പ്രസ്ഥം=ഇടങ്ങഴി- അൎദ്ധം=പകുതി- സ്രോതസ്സുകൾ=സ്രോതൊമാൎഗ്ഗങ്ങൾ- ശൊധനം=ശുദ്ധി-

സാരം——പരത്തിക്കുരു, പറച്ചുണ്ടവെര, താതിരിപ്പൂവ, പലകപ്പയ്യാനവെര, കുറുന്തോട്ടിവെര, ഊരകത്തിൻവെര, മുഞ്ഞിലവെര, ഓരിലവെര, ചെറുപയറ, എളയകൂവളക്കായ ഇവകളെകൊണ്ടുണ്ടാക്കിയ കഷായത്തിൽ നെയ്യിനൊട സമമാകും വണ്ണം കൂട്ടിയ തൈററിൻ വെള്ളത്തൊടും പാലൊടും കൂട്ടികാച്ചിയ വൃദ്ധകാശ്യപനാൽ ഉണ്ടാക്കപ്പെട്ട ഒരു നെയ്യ ദന്തൊൽപത്തി നിമിത്തം ഉണ്ടാകുന്ന പലപ്രകാരം ഉള്ള രൊഗങ്ങളെ വെഗത്തിൽ നശിപ്പിക്കുന്നു- ബാലന്റെ വ്യാധികൾ പല്ലുവന്നാൽ ഉടനെ ചികിത്സയൊടുകൂടാതെ നശിക്കുന്നു- എന്നതു ഹെതുവായിട്ട ദന്തൊൽപത്തി നിമിത്തം ഉണ്ടാകുന്ന രൊഗങ്ങളിൽ ബാലനെ പഥ്യഭൊജനാദികൊണ്ട അധികം പീഡിപ്പിക്കരുത- പകൽഉറക്കം, തണുത്തവെള്ളം, കഫത്താൽ ദുഷിക്കപ്പെട്ട മുലപ്പാല- ഇതുകളെ അധികം സെവിക്കശീലമായിട്ടുള്ള ബാലന്റെ ഹൃദയത്തെ പ്രാപിച്ചിരിക്കുന്ന മുഖസ്രവങ്ങളുടെ സ്രോതസ്സുകൾ കഫത്താൽ തടുക്കപ്പെട്ടതായ സമയത്തിങ്കൽ അരുചി, പീനസം, പനി, കുര ഇത്യാദികൾ ഉണ്ടാകുന്നു- അതു ഹെതു

വായിട്ടു ബൊധംവിനമിനത്ത മുഖത്തൊടും ശുഷ്കനയനത്തൊടും കൂടിയവനായിട്ടു കൃശതയെ പ്രാപിക്കുന്നു. അങ്ങിനെ കൃശതയെ പ്രാപിച്ചിരിക്കുന്നബാലന്ന അരുചി, പീനസം, ഇത്യാദികൾ ഉണ്ടായാൽ ഇരുവേലി, ചുക്കു, മുളക, തിപ്പലി, കുറുമ്പുല്ലി, പാടക്കിഴങ്ങ, മലയടമ്പു ഇവകളെ പൊടിച്ചു തെനും നെയ്യും ചെൎത്തു സെവിപ്പിക്കണം- കടുകരൊഹണി, കാട്ടുമുളകിൻവെര, കാട്ടുതിപ്പലിവെര, കൊടുവെലിക്കിഴങ്ങ, ചുക്ക, തിപ്പലി ഇതുകളെ പൊടിച്ചു തെനും നെയ്യും ചെൎത്തു സെവിപ്പിക്കുകയൊ വെണം. ലന്തക്കുരു, രാതരിപ്പൂവ്വ, നെല്ലിക്ക ഇതുകളെ പൊടിച്ചു നെയ്യിൽ ചെൎത്തു സെവിപ്പിക്കുകയൊ വെണം- ഓരിലവെര, വയമ്പ, ചെറുവഴുതിനവെര, വെൾവഴുതിനവെര, കാകൊളി തിപ്പലി തകരം പുഴവഞ്ഞി, ചെങ്ങഴിനീർകിഴങ്ങ, തഴുതാമവെര, മുത്തങ്ങാക്കിഴങ്ങ- ഇതുകൾ മുമ്മൂന്ന കഴഞ്ച കൊണ്ടു കഷായം കൽക്കമായി ഉണ്ടാക്കിയ ഇരുന്നാഴി നെയ്യ സ്രൊതൊമാൎഗ്ഗത്തെ ഏറ്റവും ശുദ്ധി വരുത്തുന്നതാകുന്നു-

൧൦ സിംഹ്യശ്വഗന്ധാസുരസാകണാഭിശ്ശൈലെയതൽഗുണാംശ്യഷ്ഠ്യാ
ഫാചിപ്പലീലൊദ്ധ്രപത്മകൊല്പലചന്ദനൈഃ ।।

൧൧- താലീസശാരിബാദ്രാക്ഷാസാധിതം ശൊഷജിൽഘൃതം ।
ശൃംഗീമധൂലികാഭാൎങ്ഗീപിപ്പലീദെവദാരുഭിഃ ।

൧൨- അശ്വഗന്ധാഢ്യകാകൊളീരാസ്നൎഷഭകജീവകൈഃ । സ്ഥി
പൃശ്നിപൎണ്ണീബിലൈശ്ശൊഭ കൽക്കൈസ്സാധിതം ഘൃതം ।।

൧൩- ശൈശൊതമാംഗനിൎവ്യൂഹെ കൃത്രുതഃ പുഷ്ടികൃത്പരം । വ
ചാവയസ്ഥാതകരയസ്ഥഃ ചൊരകൈഃ ശൃതം ।।

൧൪- ബസ്തമൂത്രസുരാദ്രാക്ഷാതൈലമജ്ജാജ്യനെഹിതം । ലാക്ഷാര
സസമം തൈലം തൈലാൎദ്ധം സ്യാൽ ചതുൎഗ്ഗുണം ।

൧൫- അശ്വഗന്ധാനിശാദാരുകൌന്തീകുഷ്ഠാബ്ദചന്ദനൈഃ ।
സമൂൎവ്വാരൊഹിണീരാസ്നാശതാഹ്വാമധുകൈസ്സമൈഃ ।।

൧൬- സിദ്ധം ലാക്ഷാദികം നാമ തൈലമഭ്യഞ്ജനാദിദം । ബ
ലം ജ്വരക്ഷയൊന്മാദശ്വാസാപസ്മാരവാതനുത് ।।

൧൭- യക്ഷരാക്ഷസഭൂതഘ്നം ഗൎഭിണീനാം ച ശസ്യതെ । മധു
നാ ദിവികാം ശൃംഗീപിപ്പലീൎല്ലെഹയെച്ഛിശും ।।

൧൮- ഏകാം വാകിവിഷാം കാസജ്വരച്ഛൎദ്ദിരുപദ്രുതം । പീതം
പീതം വമതി യസ്തന്യം തം മധുസൎപ്പിഷാ ।।

൧൯- ദ്വിവാൎത്താകിഫലരസം പഞ്ചകൊലം ച ലെഹയെൽ । പി
പ്പലീം പഞ്ചലവണം ക്രിമിജിൽ പാതിഭെദകം ।।

൧൦ - തദ്വല്ലിഹ്യാത്തഥാവ്യാഘ്രംമഷീംവാരോമചർമ്മണാം।
ലാഭതശ്ശല്യകശ്വാവിൽഗോധർശ്യശിഖിജന്മനാം॥

അന്വയം —— സിംഹ്യശ്വഗന്ധാസുരസകണാഗർഭം - ച - തൽഗുണം - യഷ്ട്യാഹ്വപിപ്പലീലോദ്ധ്രപത്മകോല്പലചന്ദനൈഃ - താലീസശാരിബാഭ്യാം - ച - സാധിതം - ഘൃതം - ശോഷജിൽ - കർക്കിതൈഃ - ശൃംഗീമധൂലികാഭാർങ്ഗീപിപ്പലീദേവദാരുഭിഃ - അശ്വഗന്ധാദ്വികാകോളീരാസ്നർഷഭകജീവകൈഃ - സൂപ്യപർണ്ണീവിഡംഗൈഃ - ച - ശശോത്തമാംഗനിര്യൂഹെ - സാധിതം - ഘൃതം - ശ്രേഷ്യതഃ - പരം - പുഷ്ടികൃൽ - വചാവയസ്ഥാതകരകയസ്ഥാചോരകൈഃ - ബസ്തമൂത്രസുരാഭ്യാം - ച - ശൃതം - തൈലം - അഭ്യഞ്ജനെ - ഹിതം - ലാക്ഷാരസസമം - തൈലം - തൈലാൽ - ചതുർഗ്ഗുണം - മസ്തു - സമൈഃ - സമൂർവ്വാരോഹിണീരാസ്നാശതാഹ്വാമധുകൈഃ - അശ്വഗന്ധാനിശാദാരുകൌന്തീകുഷ്ഠാബ്ദചന്ദനൈഃ - സിദ്ധം - ലാക്ഷാദികം - നാമ ഉമം - തൈലം - അഭ്യഞ്ജനാൽ - ബല്യം - ജ്വരക്ഷയോന്മാദശ്വാസാപസ്മാരവാതജിൽ - യക്ഷരാക്ഷസഭൂതഘ്നം - ഗർഭിണീനാം - ച - ശസ്യതെ - കാസജ്വരച്ഛർദ്ദിതൃഡ്ദ്രുതം - ശിശു - അതിവിഷാശൃംഗിപിപ്പലീഃ - മധുനാലേഹയെൽ - ഏകാം - അതിവിഷാം - വാ - ലേഹയെൽ - യഃ - പീതം - പീതം - സ്തന്യം - വമതി - തം - ദ്വിവാർത്താകീഫലരസം - പഞ്ചകോലം - ച - മധുസർപ്പിഷാ - ലേഹയെൽ - പിപ്പലീ - പഞ്ച ലവണം - കൃമിജിൽപാരിഭദ്രകം - തദ്വൽ ലിഹ്യാൽ - തഥാ - വ്യാഘ്രം - ലിഹ്യാൽ - ലാഭതഃ - ശല്യകശ്വാവിൽഗോധർശ്യശിഖിജന്മനാം - രോമചർമ്മണാം - മഷീം - വാ - ലിഹ്യാൽ -

അന്വയാർത്ഥം —— സിംഹ്യശ്വഗന്ധാസുരസകണാ ഗർഭമായിരിക്കുന്നതും തൽഗുണമായിഭവിക്കുന്നു യഷ്ട്യാഹ്വപിപ്പലീലോദ്ധ്രപത്മകോൽപലചന്ദനങ്ങൾകൊണ്ടും താലീസശാരിബകൾകൊണ്ടും സാധിതമായിരിക്കുന്നഘൃതം ശോഷജിത്തായിഭവിക്കുന്നു. കർക്കിതങ്ങളായിരിക്കുന്ന ശൃംഗീമധൂലികാഭാർങ്ഗീപിപ്പലീദേവദാരുക്കൾകൊണ്ടും അശ്വഗന്ധാദ്വികാകോളീരാസ്നർഷഭകജീവങ്ങൾകൊണ്ടും സൂപ്യപർണ്ണീവിഡംഗങ്ങൾകൊണ്ടും ശശോത്തമാംഗനിര്യൂഹത്തിങ്കൽ സാധിതമായിരിക്കുന്നഘൃതം ശ്രേഷ്യന്നഏററവും പുഷ്ടികൃത്തായിഭവിക്കുന്നു. വചാവയസ്ഥാതഗരകയസ്ഥാചോരകങ്ങൾകൊണ്ടും ബസ്തമൂത്രസുരകൾകൊണ്ടും ശൃതമായിരിക്കുന്നതൈലം അഭ്യഞ്ജനത്തിങ്കൽ ഹിതമായിഭവിക്കുന്നു. ലാക്ഷാരസസമമായിരിക്കുന്ന തൈലത്തെയും തൈല

ത്തിംകൽനിന്ന ചതുൎഗ്ഗുണമായിരിക്കുന്ന മസ്തുവിനെയും സമങ്ങളായി സൎവ്വാരൊഹിണീരാസ്നാശതാഹ്വാമധുകങ്ങളായിരിക്കുന്നഅശ്വഗന്ധാനിശാദാരുകൈന്ദ്രീകുഷ്ഠാബ്ജചന്ദനങ്ങൾ കൊണ്ടും പചിക്കണം. സിദ്ധമായിലാക്ഷാദികമെന്നപ്രസിദ്ധമായിരിക്കുന്നതാംതൈലം അഭ്യംഗനംഹെതുവായിട്ട ബല്യമായിട്ടും ജ്വരക്ഷയൊന്മാദശ്വാസാപസ്മാരപാപ്മജിത്തായിട്ടും. യക്ഷരാക്ഷസഭൂതഘ്നമായിട്ടുംഭവിക്കുന്നു. ഗൎഭിണികൾക്കും ശസ്തമായി ഭവിക്കുന്നു. കാസജ്വരഛൎദ്ദിരുപദ്രുതനായിരിക്കുന്ന ശിശുവിനെ അതിവിഷാശൃംഗീപിപ്പലികളെ മധുവിനൊടുകൂടെ ലെഹനംചെയ്യിപ്പിക്കെണം. ഏകയായിരിക്കുന്നഅതിവിഷയെയൊലെഹനം ചെയ്യിപ്പിക്കെണം.- യാവനൊരുത്തൻ പീതമായിപീതമായിരിക്കുന്ന സ്തന്യത്തെ വമിക്കുന്നു. അവനെദ്വിവാൎത്താകീഫലരസത്തെയും. പഞ്ചകൊലത്തെയും മധുസൎപ്പിസ്സിനൊടകൂടെലെഹനം ചെയ്യിപ്പിക്കെണം. പിപ്പലിയെയും പഞ്ചലവണത്തെയും ക്രിമിജിത്തിനെയും പാരിഭദ്രകത്തെയും അതുപൊലെലെഹനംചെയ്യിപ്പിക്കെണം. അപ്രകാരം വ്യൊഷത്തെയുംലെഹനംചെയ്യിപ്പിക്കെണം. ലാഭത്തിന്നതക്കവണ്ണം ശല്യകശ്വാവിൽഗൊധൎശ്യശിഖിജന്മാക്കളായിരിക്കുന്നരൊമചൎമ്മങ്ങളുടെ മഷിയെയുംലെഹനം ചെയ്യിപ്പിക്കെണം.

പരിഭാഷാ —— സിംഹ്യശ്വഗന്ധാസുരസകണാഗൎഭം=സിംഹ്യശ്വഗന്ധാസുരസകണകൾ ഗൎഭമായിട്ടുള്ളത. സിംഹ്യശ്വഗന്ധാസുരസകണകൾ=സിംഹിയും അശ്വഗന്ധയും സുരസവും കണയും- സിംഹി=ചെറുവഴുതിനവെര- അശ്വഗന്ധാ=അമുക്കുരം- സുരസം=തൃത്താവ- കണാ=തിപ്പലി- ഗൎഭം=കല്ക്കം- തൽഗുണം=അതിന്റെഗുണംപൊലെഇരിക്കുന്ന ഗുണത്തൊടുകൂടിയത- അതു=മെലിൽപറയുന്നനെയ്യ- യഷ്ട്യാഹ്വപിപ്പലീലൊധ്രപത്മകൊല്പലചന്ദനങ്ങൾ=യഷ്ട്യാഹ്വവും പിപ്പലിയും ലൊധ്രവുംപത്മകവുംഉല്പലവുംചന്ദനവും-യഷ്ട്യാഹ്വം=ഇരട്ടിമധുരം- പിപ്പലി=തിപ്പലി- ലൊധ്രം=പാച്ചൊററിത്തൊലി-പത്മകം=പതിമുകം- ഉല്പലം=ചെങ്ങഴിനീർക്കിഴങ്ങ- താലീസശാരിബകൾ=താലീസവും ശാരിബയും- താലീസം=താലീസപത്രം- ശാരിബാ=നന്നാരിക്കിഴങ്ങ- സാധിതം=സാധിക്കപ്പെട്ടതു- സാധിക്ക=ഉണ്ടാക്കുക- ഘൃതം=നെയ്യ- ശൊഷജിത്ത ശൊഷത്തെ ജയിക്കുന്നതു- ശൊഷം=ക്ഷയം- കല്ക്കിതങ്ങൾ=കല്ക്കമാക്കപ്പെട്ടവ- ശൃംഗീമധൂലികാഭാൎങ്ഗീപിപ്പലീദെവദാരുക്കൾ=ശൃംഗിയും മു

ധൂലികയും ഭാൎങ്ങിയും പിപ്പലിയും ദെവദാരുവും- ശൃംഗീ=കൎക്കട ശൃംഗി- മധൂലികാ=കുറുച്ചൂലി- ഭാൎങ്ങി=ചെറുതെക്ക- പിപ്പലി=തിപ്പലി- ദെവദാരു=ദെവതാരം- അശ്വഗന്ധാദ്വികാകൊളിരാസ്നൎഷഭകജീവകങ്ങൾ=അശ്വഗന്ധയും ദ്വികാകൊളിയും രാസ്നയും ൠഷഭകവും ജീവകവും- അശ്വഗന്ധാ=അമുക്കുരം- ദ്വികാകൊളി=കാകൊളിയും ക്ഷീരകാകൊളിയും-രാസ്നാ=അരത്ത- ൠഷഭകം=ഇടവകം-ജീവകം=ചീവകം- സൂപ്യപൎണ്ണീവിളംഗങ്ങൾ=സൂപ്യപൎണ്ണികളുംവിളംഗവും- സൂപ്യപൎണ്ണികൾ=കാട്ടുഴന്നും കാട്ടുപയറും വിളംഗം=വിഴാലരി- ശശൊത്തമാംഗനിൎയ്യൂഹം=ശശൊത്തമാംഗംകൊണ്ടുള്ളനിൎയ്യൂഹം- ശശൊത്തമാംഗം=ശശത്തിന്റെഉത്തമാംഗം- ശശം=മുയൽ- ഉത്തമാംഗം=ശിരസ്സ- നിൎയ്യൂഹം=കഷായം- സാധിതം=പാചിതം- ഘൃതം=നെയ്യ- ശുഷ്യൻ=ശൊഷിച്ചിരിക്കുന്നവൻ- ശൊഷിക്ക=കൃശനാവുക- ശിശു=ബാലൻ- പുഷ്ടികൃത്ത=പുഷ്ടിയെഉണ്ടാക്കുന്നത- പുഷ്ടി=പൊഷം (തടി)=വചാവയസ്ഥാതഗരകയസ്ഥാചൊരകങ്ങൾ= വചയുംവയസ്ഥയും തഗരവും കയസ്ഥയും ചൊരകവും- വചാ=വയമ്പ- വയസ്ഥാ=നെല്ലിക്ക- തഗരം=തകരം- കയസ്ഥാ=കടുക്ക- ചൊരകം=കച്ചൂരിക്കിഴങ്ങ- ബസ്തമൂത്രസുരകൾ=ബസ്തമൂത്രവും സുരയും-ബസ്തമൂത്രം=ബസ്തത്തിന്റെമൂത്രം- ബസ്തം=കുറിയാട- സുരാ=മദ്യവിശെഷം- ശൃതം=പക്വം- അഭ്യഞ്ജനം=അഭ്യംഗം- (തെക്കുക) ഹിതം=പത്ഥ്യം- ലാക്ഷാരസസമം=ലാക്ഷാരസത്തൊടസമം- ലാക്ഷാരസം=ലാക്ഷയുടെരസം- ലാക്ഷാ=അരക്ക- തൈലം=എണ്ണ- ചതുൎഗ്ഗുണം=നാലിരട്ടിച്ചത- മസ്തു=തൈർവെള്ളം- സമങ്ങൾ=തുല്യങ്ങൾ- സമൂൎവ്വാരൊഹിണീരാസ്നാശതാഹ്വാമധുകങ്ങൾ=മൂൎവ്വാരൊഹിണീരാസ്നാശതാഹ്വാമധുകങ്ങളൊടുകൂടിയവ- മൂൎവ്വാരൊഹിണീരാസ്നാശതാഹ്വാമധുകങ്ങൾ=മൂൎവ്വയും രൊഹിണിയും രാസ്നയും ശതാഹ്വയുംമധുകവും- മൂൎവ്വാ=പെരുംകുരമ്പ- രൊഹിണീ കടുകരൊഹിണി-രാസ്നാ=അരത്ത-ശതാഹ്വാ=ശതകുപ്പ-മധുകം=ഇരട്ടിമധുരം-അശ്വഗന്ധാനിശാദാരുകൈടൎയ്യകുഷ്ഠാബ്ദചന്ദനങ്ങൾ= അശ്വഗന്ധയുംനിശയുംദാരുവുംകൈടൎയ്യവും കുഷ്ഠവുംഅബ്ദവും ചന്ദനവും-അശ്വഗന്ധാ=അമുക്കുരം-നിശാ=മഞ്ഞൾ-ദാരു=ദെവതാരം-കൈടൎയ്യം=അരെണകം- കുഷ്ഠം=കൊട്ടം-അബ്ദം=മുത്തങ്ങ- പചിക്ക=കാച്ചുക- സിദ്ധം=സാധിക്കപ്പെട്ടത- സാധിക്ക=കാച്ചുക- ലാക്ഷാദികം=ലാക്ഷാദിഎന്നപെരൊടുകൂടിയത- അഭ്യഞ്ജനം=പുരട്ടുക- ബല്യം=ബലത്തെഉണ്ടാക്കുന്നത- ബലം=ശ

കരീ- ജ്വരക്ഷയോന്മാദശ്വാസാപസ്മാരപാപ്മജിത്ത=ജ്വരക്ഷ
യോന്മാദശ്വാസാപസ്മാരപാപ്മാക്കളെ ജയിക്കുന്നതു- ജ്വരക്ഷ
യോന്മാദശ്വാസാപസ്മാരപാപ്മാക്കൾ=ജ്വരവും ക്ഷയവും ഉ
ന്മാദവും ശ്വാസവും അപസ്മാരവും പാപ്മാവും- ജ്വരം=പനി
ക്ഷയം=രാജയക്ഷ്മാവ- ഉന്മാദം=ഉന്മാദമെന്നരൊഗം- ശ്വാ
സം=എക്കം- അപസ്മാരം=അപസ്മാരമെന്നരൊഗം- പാപ്മാവ=
പാപം- യക്ഷരാക്ഷസഭൂതഘ്നം= യക്ഷരാക്ഷസഭൂതങ്ങളെഹ
നിക്കുന്നതു- യക്ഷരാക്ഷസഭൂതങ്ങൾ=യക്ഷന്മാരും രാക്ഷസ
ന്മാരും ഭൂതങ്ങളും- യക്ഷന്മാർ=യക്ഷഗ്രഹങ്ങൾ- രാക്ഷസന്മാ
ർ=രക്ഷസ്സുകൾ- ഭൂതങ്ങൾ=ഭൂതഗ്രഹങ്ങൾ- ഹനിക്ക=നശി
പ്പിക്ക- ഗൎഭിണികൾ=ഗൎഭമുള്ളസ്ത്രീകൾ- ശസ്തം= പ്രശസ്തം- കാ
സജ്വരഛൎദ്ദിരുപദ്രുതൻ= കാസജ്വരഛൎദ്ദിസ്സുകളാൽ ഉപദ്രുതൻ-
കാസജ്വരഛൎദ്ദിസ്സുകൾ=കാസവുംജ്വരവും ഛൎദ്ദിസ്സും- കാസം=
കുര- ജ്വരം=പനി- ഛൎദ്ദിസ്സ=ഛൎദ്ദി- ഉപദ്രുതൻ= പീഡി
തൻ- (ദുഃഖിക്കപ്പെട്ടവനെന്നു സാരം) ശിശു= ബാലൻ-
അതിവിഷാശൃംഗീപിപ്പലികൾ=അതിവിഷയും, ശൃംഗിയും പി
പ്പലിയും- അതിവിഷാ=അതിവിടയം- ശൃംഗീ=കൎക്കടശൃംഗി-
പിപ്പലി=തിപ്പലി- മധു=തെൻ- ലെഹനംചെയ്യിപ്പിക്ക=നക്കി
സെവിപ്പിക്കുക- ഏകാ=ഒന്ന- അതിവിഷാ അതിവിടയം- യാ
വനൊരുത്തൻയാതൊരുബാലൻ- പീതം=പാനംചെയ്യപ്പെട്ടത പാ
നംചെയ്ക=കുടിക്കുക- സ്തന്യം=മുലപ്പാല- വമിക്ക ഛൎദ്ദിക്ക- ദ്വിവാ
ൎത്താകീഫലരസം=ദ്വിവാൎത്താകീഫലങ്ങളുടെരസം- ദ്വിവാൎത്താ
കീഫലങ്ങൾ=ദ്വിവാൎത്താകികളുടെ ഫലങ്ങൾ- ദ്വിവാൎത്താകി
കൾ=ചെറുവഴുതിനയും വെൾവഴുതിനയും- ഫലങ്ങൾ=കായക
ൾ- രസം=സ്വരസം- പഞ്ചകൊലം=പഞ്ചകൊലമെന്ന ചെരൊ
ട്ടുകൂടിയത- മധുസൎപ്പിസ്സ=മധുവും സൎപ്പിസ്സും- മധു=തെൻ- സ
ൎപ്പിസ്സ=നെയ്യ- പിപ്പലി=തിപ്പലി- പഞ്ചലവണം=(അഞ്ചുപ്പ)
ക്രിമിജിത്ത=വിഴാലരി- പാരിഭദ്രകം=പെണ്മുരിങ്ങ- വ്യൊഷം=
ത്രികടു- ശല്യകശ്വാവിൽഗൊധൎശ്യശിഖിജന്മാക്കൾ=ശല്യക
ശ്വാവിൽഗൊധൎശ്യശിഖികളിൽനിന്ന ജന്മത്തൊടുകൂടിയവ-
ശല്യകശ്വാവിൽഗൊധൎശ്യശിഖികൾ=ശല്യകവും ശ്വാവിട്ടും ഗൊ
ധയും ഋശ്യവും ശിഖിയും- ശല്യകം=എയ്യൻ- ശ്വാവിട്ട=മുള്ളൻ-
ഗൊധാ=ഉടുമ്പ- ഋശ്യം=വരിമാൻ- ശിഖി=മയിൽ- ജന്മം=ജന
നം- രൊമചൎമ്മങ്ങൾ=രൊമവും ചൎമ്മവും- ചൎമ്മം=തൊലി- ലെഹ
നംചെയ്ക= നക്കിസെവിക്കുക

സാരം—— ചെറുവഴുതിനവെര, അമുക്കുരം, തൃത്താവ, തിപ്പലി-ഇവകൾ കല്ക്കമായി കാച്ചിയ നെയ്യും എരട്ടിമധുരം, തിപ്പലി, പാച്ചൊററിത്തൊലി, പതിമുകം, ചെങ്ങഴിനീർകിഴങ്ങ, ചന്ദനം, താലീസപത്രം, നന്നാരിക്കിഴങ്ങ- ഈ എട്ടു മരുന്നുകൾ കല്ക്കമായി കാച്ചിയ നെയ്യും ശരീരത്തെ പുഷ്ടി വരുത്തുന്നതാകുന്നു- കൎക്കടകശൃംഗി, കുറുച്ചുലി, ചെറുതെക്കിൻവെര, തിപ്പലി, ദെവതാരം, അമുക്കുരം, കാകൊളി, ക്ഷീരകാകൊളി, അരത്ത, ഇടവകം, ജീവകം, കാട്ടുഴുന്നിൻവെര, കാട്ടുപയററിൻവെര, വിഴാലരി- ഇതുകൾ മുയലിന്റെ തല കഷായം വെച്ചതിൽ കല്ക്കമായിട്ടു കാച്ചിയ നെയ്യും മെലിഞ്ഞ ശരീരത്തൊടു കൂടിയ ബാലനെ എററവും തടിപ്പിക്കുന്നു- വയമ്പ, നെല്ലിക്ക, തകരം, കടുക്ക, കച്ചൂരിക്കിഴങ്ങ, ഇതുകൾ കുറിയാടിന്റെ മൂത്രത്തിലൊ മദ്യത്തിംകലൊ അരച്ചു കലക്കി കാച്ചിയ എണ്ണയും തെപ്പാൻ നല്ലതാകുന്നു- എണ്ണയൊളം അരക്കുകഷായവും അതിൽ നാലിരട്ടിച്ചു തൈരവെള്ളവും കൂട്ടിയതിൽ പെരക്കുമ്പവെര, കടുകരൊഹണി, അരത്ത, ചതകുപ്പ എരട്ടിമധുരം, അമുക്കുരം, വരട്ടുമഞ്ഞൾ, ദെവതാരം, അരെണുകം, കൊട്ടം, മുത്തങ്ങാക്കിഴങ്ങ, ചന്ദനം- ഇതുകൾ തുല്യങ്ങളായി കല്ക്കമിട്ടു കാച്ചിയ ലാക്ഷാദി എന്ന പെരൊടു കൂടിയ എണ്ണ തെച്ചാൽ ശരീരത്തിന്നു ബലത്തെ ഉണ്ടാക്കുന്നതായിട്ടും പനിയെയും, രാജയക്ഷ്മാവിനെയും, ഉന്മാദമെന്ന രൊഗത്തെയും, എക്കത്തെയും, അപസ്മാരത്തെയും യക്ഷഗ്രഹത്തെയും രക്ഷൊഗ്രഹത്തെയും ഭൂതഗ്രഹത്തെയും നശിപ്പിക്കുന്നതായിട്ടും ഗൎഭമുള്ള സ്ത്രീകൾക്ക എററവും നല്ലതായിട്ടും ഭവിക്കുന്നു- കുര, പനി, ഛൎദ്ദി- ഇതുകളെക്കൊണ്ടു ദുഃഖിക്കപ്പെട്ട ബാലനെ അതിവിടയം, കൎക്കടശൃംഗി, തിപ്പലി, ഇതുകൾ പൊടിച്ചു തെനിൽ ചെൎത്ത സെവിപ്പിക്കെണം- അതിവിടയം മാത്രം പൊടിച്ചു തെനിൽ ചെൎത്ത സെവിപ്പിക്കുകയൊ വെണം- യാതൊരു ബാലൻ മുലപ്പാല കുടിച്ചാൽ അപ്പൊൾ തന്നെ അതിനെ കഫത്താൽ തടുക്കപ്പെട്ട സ്രൊതൊമാൎഗ്ഗത്തൊടു കൂടിയവനാവു എന്നുള്ളത ഹെതുവായിട്ടു പിന്നെയും പിന്നെയും ഛൎദ്ദിക്കുന്നു- ആ ബാലനെ ചെറുവഴുതിന, വെൾവഴുതിന, ഇതുകളുടെ കായ ചതച്ചു പിഴിഞ്ഞ നീരിൽ തെനും നെയ്യും ചെൎത്ത സെവിപ്പിക്കുകയൊ കാട്ടുതിപ്പലിവെര, കാട്ടുമുളകിൻവെര, കൊടുവെലിക്കിഴങ്ങ, ചുക്ക, തിപ്പലി- ഇതുകൾ പൊടിച്ചു തെനും നെയ്യും ചെൎത്ത സെവിപ്പിക്കുകയൊ വെണം- തിപ്പലി, ഇന്തുപ്പ, തുവച്ചിലയുപ്പ, കാരു

പ്പം. വിളയുപ്പ്, ഇന്തുപ്പ്, വിഴാലരി വെണ്മുരിങ്ങ- ഇവകളെ പൊടിച്ച തേനും നെയ്യും ചേൎത്ത സേവിപ്പിക്കേണം- അപ്രകാരം തന്നെ ചുക്ക, മുളക, തിപ്പലി- ഇവകൾ പൊടിച്ച തേനും നെയ്യും ചേൎത്ത സേവിപ്പിക്കേണം- എയ്യൻ, മുള്ളൻ, ഉടുമ്പ, വരിമാൻ, മയിൽ- ഇവകളുടെ രോമങ്ങളെയൊ തോലികളെയൊ കിട്ടിയതിന്റെ അവസ്ഥപോലെ ശീലയിൽ തിരത്ത എണ്ണയിൽ നനച്ച കത്തിച്ച ആ ജ്വാലയിൽ നിന്നുണ്ടായ മഷി തേനും നെയ്യും ചേൎത്ത സേവിപ്പിക്കുകയൊ വേണം.

൬൧. ഖദിരാൎജ്ജുനതാലീസകുഷ്ഠസ്യന്ദനജൈരസെ । സക്ഷീരംസാധിതംസൎപ്പിൎവ്വമഥുംവിനിയച്ഛതി ॥

അന്വയം—— ഖദിരാൎജ്ജുനതാലീസകുഷ്ഠസ്യന്ദനജെ- രസെ- സക്ഷീരം-സാധിതം-സൎപ്പിഃ- വമഥും- വിനിയച്ഛതി-

അന്വയാൎത്ഥം——ഖദിരാൎജ്ജുനതാലീസകുഷ്ഠസ്യന്ദനജമായിരിക്കുന്ന രസത്തിങ്കൽ സക്ഷീരമായി സാധിതമായിരിക്കുന്ന സൎപ്പിസ്സ വമഥുവിനെ വിനിയമനം ചെയ്യുന്നു-

പരിഭാഷാ—— ഖദിരാൎജ്ജുനതാലീസകുഷ്ഠസ്യന്ദനജം=ഖദിരാൎജ്ജുനതാലീസകുഷ്ഠസ്യന്ദനങ്ങളിൽ നിന്നുജനിച്ചത- ഖദിരാൎജ്ജുനതാലീസകുഷ്ഠസ്യന്ദനങ്ങൾ=ഖദിരവും അൎജ്ജുനവും താലീസവും കുഷ്ഠവും സ്യന്ദനവു- ഖദിരം=കരിങ്ങാലി- അൎജ്ജുനം=നീർമരുത- താലീസം=താലീസപത്രം- കുഷ്ഠം=കൊട്ടം- സ്യന്ദനം=തൊട്ടുകാര- ജനിക്ക=ഉണ്ടാക- രസം=കഷായം- സക്ഷീരം=ക്ഷീരത്തൊടുകൂടിയത- ക്ഷീരം=പാല- സാധിതം=സാധിക്കപ്പെട്ടത- സൎപ്പിസ്സ=നെയ്യ- വമഥു=ഛൎദ്ദി- വിനിയമനംചെയ്ക=ശമിപ്പിക്കുക-

സാരം—— കരിങ്ങാലിക്കാതല്, നീർമരുതിൻതോലി, താലീസപത്രം, കൊട്ടം തൊട്ടുകാരതോലി- ഇവകളുടെ കഷായത്തിങ്കൽ പാലൊടുകൂടി കാച്ചിയ നെയ്യ ഛൎദ്ദിയെ നശിപ്പിക്കുന്നു-

൬൨. സമന്തോജാതതൈസ്തുദന്താഃ പ്രാഗസ്യചോത്തരാഃ । കുൎവ്വീതദന്തിനസ്തസ്യശാന്തിംതംചപ്രതിജാതയെ ॥

൬൩. ദ്വ്യാൽസമക്ഷീണംബാലംനൈജമെഷംചപൂജയെൽ । താലുമാംസെകഫഃ ക്രുദ്ധഃ കുരുതെതാലുകണ്ടകം ॥

൬൪. തെനതാലുപ്രദേശസ്യനിമ്നതാമൂൎദ്ധ്നിജായതെ । താലുപാകസ്തനദ്വേഷഃ കൃച്ഛ്രാൽപാനംശകൃദ്ദ്രവം ॥

൬൫. തൃഡാസ്യകംപാക്ഷിരുജാഗ്രീവാദുൎദ്ധരതാവമിഃ । തത്രൊൽക്ഷിപ്യയവക്ഷാരക്ഷൌദ്രാഭ്യാംപ്രതിസാരയെൽ ॥

൩൩. താലുന്നമെൽകണാശുണ്ഠീഗോശകൃദ്രസസൈന്ധവൈഃ।
ശൃംഗിവെരനിശാഭൃംഗംകല്കിതംവടപല്ലവൈഃ ॥

൩൪. ബദ്ധ്വാഗോശകൃതാലിപ്തംകുകൂലെസ്വെദയെത്തതഃ ।
രസെനാലിംപെത്താലചാസ്യംനെത്രെചപരിഷെചയെൽ ॥

അന്വയം—— യഃ- തു- സദന്തഃ- ജായതെ- യസ്യ- ഉത്തരാഃ- ദന്താഃ- പ്രാക്- ജായന്തെ- തസ്മിൻ- ഉൽപാതെ- ശാന്തിം- കുർവ്വീത- തം- ച- ബാലം- ദ്വിജാതയെ- സദക്ഷിണം- ദദ്യാൽ- നൈഗമെഷം- പൂജയെൽ-ച- താലുമാംസെ- ക്രുദ്ധഃ- കഫഃ- താലുകണ്ടകം- കുരുതെ- തെന- താലുപ്രദെശസ്യ- മൂർദ്ധ്നി- നിമ്നതാ- താലുപാതഃ- സ്തനദ്വെഷഃ- കൃച്ഛ്രാൽ- പാനം- ദ്രവം- ശകൃത്- തൃഡാസ്യകണ്ഠാക്ഷിരുജാ- ഗ്രീവാദുർദ്ധരതാ- വമിഃ- ജായതെ- തത്ര- താലും- ഉൽക്ഷിപ്യയവക്ഷാരക്ഷൌദ്രാഭ്യാം-പ്രതിസാരയെൽ- കണാശുണ്ഠീഗോശകൃദ്രസസൈന്ധവൈഃ- തദ്വൽ- പ്രതിസാരയെൽ- കൽക്കിതം- ശൃംഗിവെരനിശാഭൃംഗം- വടപല്ലവൈഃ- ബദ്ധ്വാ- ഗോശകൃതാ- ലിപ്തം- കുകൂലെ- സ്വെദയെൽ- തതഃ- രസെന- താലചാസ്യം- ലിംപെൽ- നെത്രെ- പരിഷെചയെൽ- ച-

അന്വയാൎത്ഥം—— യാവനൊരുത്തനാകട്ടെ സദന്തനായിട്ടു ജനിക്കുന്നു യാവനൊരുത്തന്റെ ഉത്തരങ്ങളായിരിക്കുന്ന ദന്തങ്ങൾ മുമ്പെ ജനിക്കുന്നു- ആ ഉൽപാതത്തിങ്കൽ ശാന്തിയെ ചെയ്യെണം- ആ ബാലനെ ദ്വിജാതിക്കായിക്കൊണ്ടു സദക്ഷിണമായിട്ടു ദാനം ചെയ്യെണം. നൈഗമെഷനെ പൂജിക്കുകയും വെണം. താലുമാംസത്തിങ്കൽ ക്രുദ്ധനായിരിക്കുന്ന കഫം താലുകണ്ടകത്തെ ചെയ്യുന്നു- അതുഹെതുവായിട്ടു താലുപ്രദെശത്തിന്റെ മൂൎദ്ധാവിങ്കൽ നിമ്നതയും താലുപാതവും സ്തനദ്വെഷവും പണിപ്പെട്ടു പാനവും ദ്രവമായിരിക്കുന്ന ശകൃത്തും തൃഡാസ്യകണ്ഠാക്ഷിരുജയും ഗ്രീവാദുൎദ്ധരതയും വമിയും ജനിക്കുന്നു- അതിങ്കൽ താലുവിനെ ഉൽക്ഷെപിച്ചിട്ടു യവക്ഷാരക്ഷൌദ്രങ്ങൾ കൊണ്ടു പ്രതിസാരണം ചെയ്യെണം- കണാശുണ്ഠീഗോശകൃദ്രസസൈന്ധവങ്ങൾ കൊണ്ടും അതുപൊലെ പ്രതിസാരണം ചെയ്യെണം. കൽക്കിതമായിരിക്കുന്ന ശൃംഗിവെരനിശാഭൃംഗത്തെ വടപല്ലവങ്ങൾകൊണ്ടു ബന്ധിച്ചിട്ടു ഗോശകൃത്തകൊണ്ടു ലിപ്തമായിട്ടു കുകൂലത്തിങ്കൽ സ്വെദിക്കെണം- അതിങ്കൽനിന്നുള്ള രസംകൊണ്ടു താലുവാസ്യത്തെ ലെപനം ചെയ്യെണം- നെത്രങ്ങളെ പരിഷെചിക്കുകയും വെണം-

പരിഭാഷാ—— യാവനൊരുത്തൻ=യാതൊരുബാലൻ- സമന്ത്രൻ=മന്ത്രങ്ങളോടു കൂടിയവൻ- മന്ത്രങ്ങൾ=പല്ലുകൾ- ജനിക്ക=പിറക്കുക- ഉത്തരങ്ങൾ=ഉപരിഭാഗത്തിങ്കൽ ഭവിച്ചിരിക്കുന്നവ- ഉപരിഭാഗം=മെൽഭാഗം- (മുകളിലെ വരിയിൽ എന്നസാരം) ജനിക്ക=ഉണ്ടാക- ഉൽപാദം=ദൊഷസൂചകം- (മെലിൽ ഉണ്ടാകുന്ന ആ പദത്തിനെ സൂചിപ്പിക്കുന്നതെന്ന സാരം) ശാന്തി=ശാന്തിഹൊമാദി- ബാലൻ=കുട്ടി- ദ്വിജാതി=ബ്രാഹ്മണൻ- സദക്ഷിണൻ=ദക്ഷിണയൊടുകൂടിയവൻ- ദാനംചെയ്യ=കൊടുക്കുക- നൈജമെഷൻ=നൈജമെഷനെന്ന പെരായ ഗ്രഹം- പൂജിക്ക=അൎച്ചിക്ക- താലുമാംസം=അണ്ണാക്ക- ക്രുദ്ധൻ=കൊപിക്കപ്പെട്ടവൻ- താലുകണ്ടകം=താലുകണ്ടകമെന്ന പെരൊടുകൂടിയത- ചെയ്യ=ഉണ്ടാക്കുക- അത=താലുകണ്ടകം- താലുപ്രദെശം=അണ്ണാക്ക- മൂൎദ്ധാവ=ഉപരിഭാഗം- നിമ്നതാ=നിമ്നത്വം=(താഴ്ച) താലുപാകം=താലുവിങ്കൽപാകം- താലു=അണ്ണാക്ക- പാകം=പഴുപ്പ- സ്തനദ്വെഷം=മുലകുടിയായ്ക- പാനം=കുടിക്കുക- ദ്രവം=അയഞ്ഞത- ശകൃത്ത=മലം- തൃഡാസ്യകണ്ഡ്വക്ഷിരുജാ=തൃട്ടും ആസ്യകണ്ഡുവും അക്ഷിരുജയും- തൃട്ട=തണ്ണീർദാഹം- ആസ്യകണ്ഡു=ആസ്യത്തിങ്കൽകണ്ഡു- ആസ്യം=മുഖാന്തൎഭാഗം- കണ്ഡു=ചൊറി- അക്ഷിരുജാ=അക്ഷികളിൽരുജാ- അക്ഷികൾ=കണ്ണുകൾ- രുജാ=വെദന- ഗ്രീവാദൌൎദ്ധരതാ=ഗ്രീവയുടെദൌൎദ്ധരതാ- ഗ്രീവാ=കഴുത്ത- ദൌൎദ്ധരതാ=ദുൎഗ്രഹത്വം- (എടുപ്പാൻ വയ്യായ്ക) വമി=ഛൎദ്ദി- താലു=അണ്ണാക്ക- ഉൽക്ഷെപിക്ക=പൊക്കുക- യവക്ഷാരക്ഷൌദ്രങ്ങൾ=യവക്ഷാരവും ക്ഷൌദ്രവും- യവക്ഷാരം=ചവൽക്കാരം- ക്ഷൌദ്രം=തെൻ- പ്രതിസാരണംചെയ്യ=നീർവാൎക്കുക- കണാശുണ്ഠീഗൊശകൃദ്രസസൈന്ധവങ്ങൾ=കണയും ശുണ്ഠിയും ഗൊശകൃദ്രസവും സൈന്ധവവും- കണാ=തിപ്പലി- ശുണ്ഠീ=ചുക്ക- ഗൊശകൃദ്രസം=ഗൊശകൃത്തിന്റെരസം- ഗൊശകൃത്ത=ഗൊവിന്റെ ശകൃത്ത- ഗൊവ=പശു- ശകൃത്ത=പുരീഷം- രസം=നീര- (ചാണകനീരെന്നസാരം) സൈന്ധവം=ഇന്തുപ്പ- കല്കിതം=കല്കമാക്കപ്പെട്ടത- ശൃംഗിവെരനിശാഭൃംഗം=ശൃംഗിവെരവും നിശയും ഭൃംഗവും- ശൃംഗിവെരം=ഇഞ്ചി- നിശാ=മഞ്ഞൾ- ഭൃംഗം=കഞ്ഞുണ്ണി- വടപല്ലവങ്ങൾ=വടത്തിന്റെ പല്ലവങ്ങൾ- വടം=പെരാല- പല്ലവങ്ങൾ=തളിരുകൾ- ബന്ധിക്ക=കെട്ടുക- ഗൊശകൃത്ത=ചാണകം- ലിപ്തം=ലെപിക്കപ്പെട്ടത- ലെപിക്ക=തെക്കുക- കുക്കൂലം=വെണ്ണീറ്റുതിയ്യ- സ്വെദിക്ക=വിയൎപ്പി

ക്ക- താലുപാസ്യം=താലുവും ആസ്യവും- താലു=അണ്ണാക്ക- ആസ്യം=മുഖാന്തർഭാഗം-(വായ) ലെപനംചെയ്ക=പുരട്ടുക- നെത്രങ്ങൾ=കണ്ണുകൾ- പരിഷെചനംചെയ്ക=നനക്കുക-

സാരം—— യാതൊരുകുട്ടി പല്ലുകളൊടുകൂടി ജനിക്കുകയൊ യാതൊരു കുട്ടിക്ക മുമ്പെ മൊളിലത്തെ വരിയിൽ പല്ലുണ്ടാകുകയൊ ചെയ്യുന്നു- അമംഗലത്തെ തൊന്നിക്കുന്നതായ ആ ദൊഷത്തിങ്കൽ ശാന്തി ഹൊമം മുതലായതിനെ ചെയ്യണം. ആക്കുട്ടിയെ സ്വർണ്ണം മുതലായ ദ്രവ്യങ്ങളൊടു കൂടിട്ട ബ്രാഹ്മണനായിക്കൊണ്ടു ദാനം ചെയ്യുകയൊ വെണം- നൈഗമെഷഗ്രഹത്തെ ബലി ഹൊമാദികളെക്കൊണ്ടു പൂജിക്കുകയും വെണം- അണ്ണാക്കിങ്കൽ കഫം മധുരാദിദ്രവ്യങ്ങൾകൊണ്ടു കൊപിച്ചിട്ട താലുകണ്ടകമെന്ന രൊഗത്തെ ഉണ്ടാക്കുന്നു- അതു ഹെതുവായിട്ട ബാലന്റെ അണ്ണാക്കിന്റെ മെൽഭാഗമായ ശിരസ്സിങ്കൽ കുഴിയും അണ്ണാക്കിൽപഴുപ്പും മുലകുടിക്കായ്കയും വളരെ പ്രയാസത്തൊടുകൂടെ കുടിക്കുകയും മലം അയഞ്ഞുപൊകയും തണ്ണീർദാഹവും വായയിൽ ചൊറിയും കണ്ണിൽ വെദനയും തലക്കനം അധികമുണ്ടാകയാൽ കഴുത്തിന്ന തലയെ എടുപ്പാൻ വയ്യായ്കയും ഛർദ്ദിയും ഉണ്ടാകുന്നു- താലുകണ്ടകമെന്ന രൊഗത്തിങ്കൽ അണ്ണാക്കിനെ പൊക്കീട്ട തെനും ചവൎക്കാരവും കൂട്ടി അണ്ണാക്കിലിട്ട നീർ വാൎക്കുകയും വെണം- അതുപൊലെ തന്നെ തിപ്പലി, ചുക്ക, ഇന്തുപ്പ- ഇതുകൾ പൊടിച്ച ചാണകനീര ചെൎത്ത നീർവാൎക്കുകയൊ വെണം- ഇഞ്ചി, മഞ്ഞൾ, കഞ്ഞുണ്ണി- ഇതുകൾ അരച്ച പെരാലിന്റെ കൂമ്പ ഇലകൾകൊണ്ടു ചുററി ചാണകംകൊണ്ടു പൊതിഞ്ഞ ഉമിതീയ്യിലിട്ട കുറച്ച വെവിച്ച എടുത്ത പിഴിഞ്ഞ അരിച്ച നീരുകൊണ്ടു അണ്ണാക്കിലും വായയിലും വിശെഷിച്ചു പുരട്ടുകയും കണ്ണിൽ ധാരയിടുകയും വെണം-

ന്വ്യം. ഹരീതകീവചാകുഷ്ഠകല്കം മാക്ഷികസംയുതം । പീതഃ കുമാരസ്സ്തന്യേന മുച്യതെ താലുകണ്ടകാൽ ॥

അന്വയം—— കുമാരഃ- മാക്ഷികസംയുതം- ഹരീതകീവചാകുഷ്ഠകല്കം- സ്തന്യേന- പീതഃ- താലുകണ്ടകാൽ- മുച്യതെ-

അന്വയാൎത്ഥം—— കുമാരൻ മാക്ഷിക സംയുതമായിരിക്കുന്ന ഹരീതകീ വചാകുഷ്ഠകല്ക്കത്തെ സ്തന്യംകൊണ്ടു പാനംചെയ്തിട്ട താലുകണ്ടകത്തിങ്കൽ നിന്ന മൊചിക്കുന്നു-

പരിഭാഷാ—— കുമാരഃ=ബാലൻ- മാക്ഷികസംയുതം=മ

ക്ഷീകത്തോടുസംയുതം- മാക്ഷികം=തേൻ- സംയുതം=കൂടിയത- ഹരീതകീവചാകുഷ്ഠകല്കം=ഹരീതകീവചാകുഷ്ഠങ്ങളുടെ കല്കം- ഹരീതകീവചാകുഷ്ഠങ്ങൾ=ഹരീതകിയും വചയും കുഷ്ഠവും- ഹരീതകീ=കടുക്ക- വചാ=വയമ്പ- കുഷ്ഠ,=കൊട്ടം- കല്കം=അരച്ചുതട്ടിയത- സ്തന്യം=മുലപ്പാല- പാനംചെയ്ക=കുടിക്കുക- താലുകണ്ടകം=താലുകണ്ടകമെന്ന പെരൊടുകൂടിയത- മൊചിക്ക=ഉപെക്ഷിക്കുക-

സാരം— ബാലൻ കടുക്ക, വയമ്പ, കൊട്ടം ഇതു അരച്ചു തെൻ കൂട്ടിചെൎത്ത മാതാവിന്റെ മുലക്കണ്ണിന്മെൽ തെച്ചു മുലപ്പാലൊടു കൂടി പാനം ചെയ്യാൽ താലുകണ്ടകമെന്ന രൊഗത്തിങ്കൽനിന്ന വെർ വിടുന്നു-

൯. മലോപലേപാൽസ്വേദാദ്വാ ഗുദേ രക്തകഫോത്ഭവഃ । താമ്രോ വ്രണോന്തഃകണ്ഡൂമാൻ ജായതേ ഭൂരിഉപദ്രവഃ ॥

൧൦. കേചിത്തം മാതൃകാദോഷം വദന്ത്യന്യേ തു പൌതനം । പൃഷ്ഠാരുർഗുദകുട്ടം ച കേചിച്ചത്വനാമകം ॥

അന്വയം— മലോപലേപാൽ- സ്വേദാൽ- വാ- ഗുദേ- രക്തകഫോത്ഭവഃ- താമ്രഃ- അന്തഃ- കണ്ഡൂമാൻ- ഭൂരിഉപദ്രവഃ- വ്രണഃ- ജായതേ- കെചിൽ- തം- മാതൃകാദോഷം- വദന്തി- അന്യേ- തു- പൌതനം=പൃഷ്ഠാരുഃ- ഗുദകുട്ടം- ച- വദന്തി- കെചിൽ- തം- അനാമകം- ച- വദന്തി-

അന്വയാൎത്ഥം— മലോപലേപം ഹെതുവായിട്ടും സ്വെദം ഹെതുവായിട്ടും ഗുദത്തിംകൽ രക്തകഫൊൽഭവമായി താമ്രമായി അന്തഃകണ്ഡൂമാനായി ഭൂരിഉപദ്രവമായിരിക്കുന്ന വ്രണം ജനിക്കുന്നു- ചിലർ അതിനെ മാതൃകാ ദൊഷമെന്ന വദിക്കുന്നു; അന്യന്മാരാകട്ടെ പൌതനമെന്നും പൃഷ്ഠാരുസ്സെന്നും, ഗുദകുട്ടകമെന്നും വദിക്കുന്നു- ചിലർ അതിനെ അനാമകമെന്നും വദിക്കുന്നു-

പരിഭാഷ:— മലോപലേപം=മലത്തിന്റെ ഉപലേപം- മലം=പുരീഷം- ഉപലേപം=പററുക- സ്വെദം=വിയൎപ്പ- ഗുദം=പുരീഷഗമനമാൎഗ്ഗം- (മലദ്വാരം) രക്തകഫൊൽഭവം=രക്തകഫങ്ങളിൽനിന്ന ഉൽഭവത്തൊടുകൂടിയത- രക്തകഫങ്ങൾ=രക്തവും കഫവും- ഉൽഭവം=ഉണ്ടാവുക- താമ്രം=താമ്രവൎണ്ണം- അന്തഃകണ്ഡൂമാൻ=അന്തൎഭാഗത്തിംകൽ കണ്ഡുവിനൊടുകൂടിയത- അന്തൎഭാഗം=ഉള്ള- കണ്ഡൂ=ചൊറി- ഭൂരിഉപദ്രവം=ഭൂരിയായിരിക്കുന്ന ഉപദ്രവത്തൊടുകൂടിയത- ഭൂരി=വളരെ- ഉപദ്രവം=ഉപദ്രവവ്യാധി-

മാതൃകാദോഷം=മാതൃകകളാൽ കൃതമായിരിക്കുന്ന ദോഷം- മാതൃകകൾ=മാതൃകകൾ എന്ന പെരൊടുകൂടിയ ഗ്രഹവിശേഷങ്ങൾ- കൃതം=ഉണ്ടാക്കപ്പെട്ടത- വദിക്ക=പറക- പൌതനം=പൂതനാകൃതം (പൂതനാ എന്ന പെരായ ഗ്രഹത്താൽ ഉണ്ടാക്കപ്പെട്ട ദോഷമെന്ന സാരം) പൃഷ്ഠാരുസ്സ=പൃഷ്ഠാരുസ്സെന്ന പെരൊടുകൂടിയത- ഗുദകുട്ടകം=ഗുദകുട്ടകമെന്ന പെരൊടുകൂടിയത- അനാമകം=അനാമകമെന്ന പെരൊടുകൂടിയത- വദിക്ക പറക-

സാരം—— മലത്തിന്റെ പററല ഹെതുവായിട്ടും വിയൎപ്പു ഹെതുവായിട്ടും മലദ്വാരത്തിങ്കൽ രക്തകഫങ്ങളെക്കൊണ്ടു ഉണ്ടായതായിട്ടും ചെമ്പിന്റെ നിറം പൊലെ ഇരിക്കുന്ന നിറത്തൊടു കൂടിയതായിട്ടും ഉള്ളിൽ ചൊറിയുള്ളതായിട്ടു, വളരെ ഉപദ്രവത്തൊടു കൂടിയതായിട്ടും ഇരിക്കുന്ന വ്രണം ഉണ്ടാകുന്നു- ചില ആചാൎയ്യന്മാർ ആ വ്രണത്തെ മാതൃകാ എന്ന പെരായിരിക്കുന്ന ഗ്രഹത്താൽ ഉണ്ടാക്കപ്പെട്ട ദൊഷമാണെന്നും ചിലർ പൂതനയാൽ ഉണ്ടാക്കപ്പെട്ട ദൊഷമാണെന്നും ചിലർ പൃഷ്ഠാരുസ്സെന്ന പെരായ വ്യാധിയെന്നും ചിലർ ഗുദകുട്ടകമെന്ന വ്യാധിയെന്നും ചിലർ അനാമകമെന്ന വ്യാധിയെന്നും പറയുന്നു- (ശാല്മലീകണ്ടകപ്രഖ്യാഃ കഫമാരുതകൊപജാഃ । ശിശൂനാം പിടകാവക്ത്രെ വിജ്ഞെയാ മുഖദൂഷികാ ॥ പിത്തെന ജ്ഞത്ത്വാൎത്തിയുതാസ്സ്ഫീരെരക്സ്ഫൊടാഭവന്ത്യാശുലയംപ്രയാന്തി । രാത്രൗദിവാതെഷുപുനൎഭവന്തിപ്രായശ്ശിശൂനാംസനിചൂലികാഖ്യഃ ॥ തെനൈവതെഷാംപിടകാസ്സദാഹാഃകണ്ഡൂയുതാസ്സ്യുൎവിപിഷ്ടവജ്ജ്രമഃഖ്യാഃ കണ്ഡപാദസ്സ്ഥിവിധാഃ പ്രൊക്താവാതപിത്തകഫൈസ്ത്രിധാ । തെഷുസൎവ്വത്രഹൈസ്യുരെകമെശൊഥവാപുനഃ । ജായന്തെഗ്രന്ഥിവൽപൂൎവ്വാമുന്നതാരക്തമാംസഗാഃ ॥ തരുഃകാലെനപക്വാസ്സ്യുഃകണ്ഡവഭ്രാന്തിനിമ്നതാം । കൃഷ്ണഃശൊഭജ്വരയുതംവാതാൽകണ്ഡൂലകംഭവെൽ । സദാഹപാകാസ്സ്രാവഃക്ഷിപ്രപാകീചപിത്തതഃ । സകണ്ഡൂഗൌരവസ്നിഗ്ദ്ധസ്സ്തിമിതംസഹിതംകഫാൽ ॥ തെസ്യസ്സൃസ്സ്യുരാഖെലാരാബാലാനാംതുവിശെഷതഃ) എന്നത്രൊരമുണ്ടാകയാൽ ബാലന്മാരുടെ മുഖത്തിങ്കൽ വാതകഫങ്ങൾ കൊണ്ടു ഉണ്ടായ പൂളമുള്ളു പൊലെ ഉള്ള കുരുക്കൾ ഉണ്ടാകുന്നു- അതിന്നു മുഖദൂഷികാ എന്നും പിത്തംകൊണ്ടു ബാലന്മാരുടെ ശരീരത്തിങ്കൽ ചൂടൊടും വെദനയൊടും കൂടിയ പൊള്ളകങ്ങൾ ഉണ്ടാകുന്നു- അതുകൾ രാത്രി വെഗത്തിൽ മാറുകയും പകൽ പിന്നെയും ഉണ്ടാകയും ചെയ്യുന്നു- അതിന്നു നിചൂലികാ

എന്നും ആ രോഗത്തോടുകൂടെ തന്നെ കുട്ടികൾക്ക ചൂടോടും ചൊറിച്ചിലൊടും കൂടിയ ക്ഷതങ്ങൾ ഉണ്ടാകുന്നു അതിന്ന വിഷവജ്രമെന്നും പെരുകളാകുന്നു- കണ്ഡലമെന്ന രോഗം വാതംകൊണ്ടും പിത്തംകൊണ്ടും കഫം കൊണ്ടും ഇങ്ങിനെ മൂന്ന വിധമെന്നപറകപ്പെടുന്നു- അതുകൾ ശരീരത്തിങ്കൽ എല്ലാടത്തൊ അതൊശരീരത്തിങ്കലൊരെടത്തൊ ഉണ്ടാകുന്നു- അതുകൾ മുമ്പെ ഗ്രന്ഥിയെ പൊലെ ഉയൎന്നിട്ടും പിന്നെ കാലംകൊണ്ട രക്തമാംസങ്ങളെ ആശ്രയിച്ചിയങ്ങുന്നവരായിട്ട കണ്ഡത്തെപൊലെ വലുതായ കുഴിയെ ഉണ്ടാക്കുന്നു- വാതം കൊണ്ടുള്ള കണ്ഡലകം കറുത്തിട്ടും കുത്തിവെദനയൊടുകൂടിട്ടും പനിയൊടുകൂടിട്ടും ഭവിക്കും- എല്ലാ അംഗങ്ങളിലും കഠിനമായ ചൂടൊടുകൂടിയതായിട്ടും പഴുപ്പൊടും ചുവപ്പൊടും കൂടിയതായിട്ടും വെഗത്തിൽ പഴുക്കുന്നതായിട്ടും ഭവിക്കുന്നു- അത പിത്തം കൊണ്ടുള്ളതെന്നും ചൊറിച്ചിലൊടും കനത്തൊടും വെളുപ്പൊടും മിനിമിനിപ്പൊടും സ്ഥിരതയൊടും കൂടിയതായിട്ടും കൂട്ടപ്പെട്ടിട്ടായിട്ടും ഭവിക്കുന്നു-അത കഫം കൊണ്ടുള്ളതെന്നും ഗ്രഹിച്ചുകൊൾക- അതുകൾ എററവും ഭയങ്കരങ്ങളായിട്ടും അതു ഹെതുവായിട്ട തന്നെ ചികിത്സിച്ചാൽമാറ്റുവാൻ പ്രയാസമുള്ളതായിട്ടും ബാലന്മാൎക്കവിശെഷിച്ചും പ്രയാസമുള്ളതായിട്ടും ഭവിക്കുന്നു- അതു ഹെതുവായിട്ട ഈ തന്ത്രത്തിൽ പറയാത്തതുകളായ അനെക വ്യാധികൾ കൂടി ഉണ്ടാകുമെന്ന അറിഞ്ഞു കൊൾകയും വെണം-

൭൫. തത്രധാത്ര്യാഃപയശ്ശോധ്യംപിത്തശ്ലെഷ്മഹരൌഷധൈഃ ।
ശൃതശീതംചശീതാംബുയുക്തമന്തരപാനകം ॥

അന്വയം—— തത്ര- പിത്തശ്ലെഷ്മഹരൌഷധൈഃ- ധാത്ര്യാഃ- പയഃ- ശോധ്യം- ശൃതശീതാംബു- ച- അന്തരപാനകം- യുക്തം-

അന്വയാൎത്ഥം—— അതിങ്കൽ പിത്തശ്ലെഷ്മഹരൌഷധങ്ങൾ കൊണ്ട ധാത്രിയുടെ പയസ്സ ശൊധ്യമായി ഭവിക്കുന്നു- ശൃതശീതമായിരിക്കുന്ന ശീതാംബുവും അന്തരപാനകമായിട്ട യുക്തമായി ഭവിക്കുന്നു-

പദി—— അൎത്ഥഗ്രഹകട്ടകം- പിത്തശ്ലെഷ്മഹരൌഷധങ്ങൾ= പിത്തശ്ലെഷ്മഹരങ്ങളായിരിക്കുന്ന ഔഷധങ്ങൾ- പിത്തശ്ലെഷ്മഹരങ്ങൾ=പിത്തശ്ലെഷ്മാക്കളെ ഹരിക്കുന്നവ- പിത്തശ്ലെഷ്മാക്കൾ=പിത്തവും ശ്ലെഷ്മാവും- ശ്ലെഷ്മാവ=കഫം- ഹരിക്ക=നശിപ്പിക്ക- ധാത്രി=മാതാവ- പയസ്സ=മുലപ്പാല- ശൊധ്യം=ശൊ

ധിക്കപ്പെടുവാൻയോഗ്യം- ശോധിക്ക=ശുദ്ധിവരുത്തുക- ശൃതശീതം=ശൃതമായിയും ശീതമായിയും ഇരിക്കുന്നത- ശൃതം=കുറുക്കിയത- ശീതം=തണുത്തത- ശീതാംബു=ചന്ദനവെള്ളം- അന്തരപാനകം=അന്തരത്തിങ്കൽ പാനകം- അന്തരം=മദ്ധ്യം- പാനകം=കുടിനീർ- യുക്തം=യോഗ്യം-

സാരം—— ദുഷ്ടകുട്ടകംഎന്നരോഗത്തിങ്കൽ പിത്തത്തെയുംകഫത്തെയും നശിപ്പിക്കുന്നതായ ഔഷധംകൊണ്ട മാതാവിന്റെ മുലപ്പാലിനെ ശുദ്ധിവരുത്തണം- കുറുക്കിതണുപ്പിച്ച ചന്ദനംകൊണ്ടുള്ള കഷായവെള്ളത്തെ തണ്ണീർദാഹം മാറുന്നായികൊണ്ട ഇടക്കിടക്ക കുടിനീരായിട്ടും യോജിപ്പിക്കണം-

൨൯. സക്ഷൌദ്രതാൎക്ഷ്യശൈലേന വ്രണം തേന ച ലേപയെൽ। ത്രിഫലാബദരീപ്ലക്ഷത്വക്കഷായപരിഷേചിതം॥

൩൦. കാസീസരോചനാതുത്ഥമനോഹ്വാലരസാഞ്ജനൈഃ। ലേപയെദല്പപിഷ്ടൈൎവ്വാ ചൂൎണ്ണിതൈൎവ്വാവചൂൎണ്ണയെൽ॥

അന്വയം—— സക്ഷൌദ്രതാൎക്ഷ്യശൈലേന- തേന- ച- വ്രണം- ലേപയെൽ- ത്രിഫലാബദരീപ്ലക്ഷത്വക്കഷായപരിഷേചിതം- വ്രണം- അല്പപിഷ്ടൈഃ- കാസീസരോചനാതുത്ഥമനോഹ്വാലരസാഞ്ജനൈഃ- ലേപയെൽ- വാ- അവചൂൎണ്ണിതൈഃ- ഏതൈഃ- ചൂൎണ്ണയെൽ- വാ-

അന്വയാൎത്ഥം—— സക്ഷൌദ്രതാൎക്ഷ്യശൈലമായിരിക്കുന്ന അതുകൊണ്ട വ്രണത്തെ ലേപനം ചെയ്യണം- ത്രിഫലാബദരീപ്ലക്ഷത്വക്കഷായപരിഷേചിതമായിരിക്കുന്ന വ്രണത്തെ അല്പപിഷ്ടങ്ങളായിരിക്കുന്ന കാസീസരോചനാതുത്ഥമനോഹ്വാലരസാഞ്ജനങ്ങൾകൊണ്ടുലേപനം ചെയ്കയൊവെണം- അവചൂൎണ്ണിതങ്ങളായിരിക്കുന്ന ഇതുകൾകൊണ്ട അവചൂൎണ്ണനത്തെ യൊ ചെയ്യണം-

പരിഭാഷാ—— സക്ഷൌദ്രതാൎക്ഷ്യശൈലം=ക്ഷൌദ്രതാൎക്ഷ്യശൈലങ്ങളോടുകൂടിയത- ക്ഷൌദ്രതാൎക്ഷ്യശൈലങ്ങൾ=ക്ഷൌദ്രവും താൎക്ഷ്യവും ശൈലവും- ക്ഷൌദ്രം=തേൻ- താൎക്ഷ്യം=മാക്കിരം- ശൈലം=കാവിമണ്ണ- അത=ചന്ദനവെള്ളം- ലേപനംചെയ്ക=പുരട്ടുക- ത്രിഫലാബദരീപ്ലക്ഷത്വക്കഷായപരിഷേചിതം=ത്രിഫലാബദരീപ്ലക്ഷത്വക്കഷായംകൊണ്ട പരിഷേചിതം- ത്രിഫലാബദരീപ്ലക്ഷത്വക്കഷായം= ത്രിഫലാബദരീപ്ലക്ഷത്വക്കുകളുടെ കഷായം- ത്രിഫലാബദരീപ്ലക്ഷത്വക്കുകൾ=ത്രിഫലയുംബദരീത്വക്കും പ്ലക്ഷത്വക്കും- ത്രിഫല=കടുക്ക താന്നിക്ക നെല്ലിക്ക- ബദ

ദീശചക്കം=ചന്തത്തൊലി - ദക്ഷതചക്കം=ഇത്തിത്തൊലി - കഷായം=
കഷായം - പരിഷേചിതം=പരിഷേചനംചെയ്യപ്പെട്ടത - പരി
ഷേചനംചെയ്ക=തെളിച്ചുകഴുകുക - അല്പപിഷ്ടങ്ങൾ=അല്പദ്രവ്യങ്ങ
ൾകൊണ്ട പിഷ്ടങ്ങൾ - അല്പദ്രവ്യങ്ങൾ=പുളിച്ചകാടിമുതലായവ -
പിഷ്ടങ്ങൾ=പെഷിക്കപ്പെട്ടവ - പെഷിക്ക=അരക്കുക - കാസീ
സരൊചനാതുത്ഥമനൊഹ്വാലരസാഞ്ജനങ്ങൾ= കാസീസവും
രൊചനയും തുത്ഥവും മനൊഹ്വയും അലവും രസാഞ്ജനവും=
കാസീസം=കാരിയം - രൊചനാ=ഗൊരൊചനം - തുത്ഥം=തുത്ത -
മനൊഹ്വാ=മനയൊല - അലം=അരിതാരം - ലെപനംചെയ്ക=
പുരട്ടുക - ചൂൎണ്ണിതങ്ങൾ=ചൂൎണ്ണങ്ങളാക്കപ്പെട്ടവ - ചൂൎണ്ണങ്ങൾ=
പൊടികൾ - അവചൂൎണ്ണനംചെയ്ക=പൊടിയിടുക -

സാരം — മാക്കിരക്കല്ല്, കാവിമണ്ണ ഇതുകൾപൊടിച്ചു തെ
നം ചന്ദനകഷായവുംചെൎത്ത വ്രണത്തിൽ പുരട്ടുകയുംവെണം -
കടുക്ക, താന്നിക്ക, നെല്ലിക്ക, ചന്ദനത്തൊലി, ഇത്തിത്തൊലി ഇ
വകളുടെ കഷായംകൊണ്ടതെളിച്ചുകഴുകിയിരിക്കുന്ന വ്രണത്തിൽ
പുളിച്ചകാടിയിൽ അരച്ചു കാരിയം, ഗൊരൊചനം, തുത്ത, മന
യൊല, അരിതാരം, രസാഞ്ജനം ഇതുകളെ പുരട്ടുകയും വെണം -
അല്ലെങ്കിൽ ഈ മരുന്നുകൾ തന്നെ പൊടിച്ചു വ്രണത്തിൽപൊ
ടിയിടുകയൊവെണം -

൪൭. സൂക്ഷ്മൈൎയ്യഷ്ടീശംഖസൌവീരകാഞ്ജനൈഃ
ശാരിബാശംഖനാഭിഭ്യാമസനസ്യത്വചാഥവാ॥

അന്വയം — അഥവാ-സൂക്ഷ്മൈഃ- യഷ്ടീശംഖസൌ
വീരകാഞ്ജനൈഃ അവചൂൎണ്ണയെൽ- ശാരിബാശംഖനാഭിഭ്യാം -
അഥവാ- അസനസ്യ-ത്വചാ-അവചൂൎണ്ണയെൽ-

അന്വയാൎത്ഥം — എന്നിയെ സൂക്ഷ്മങ്ങളായിരിക്കുന്ന യ
ഷ്ടീശംഖസൌവീരകാഞ്ജനങ്ങൾകൊണ്ട അവചൂൎണ്ണനം ചെ
യ്യണം ശാരിബാശംഖനാഭികൾകൊണ്ടൊ എന്നിയെ അസ
നത്തിന്റെ ത്വക്കുകൊണ്ടൊ അവചൂൎണ്ണനം ചെയ്യണം-

പരിഭാഷ — സൂക്ഷ്മങ്ങൾ= ചെറിയ, സൂക്ഷ്മങ്ങൾ- സൂ
ക്ഷ്മങ്ങൾ=പൊടിച്ചവ. യഷ്ടീശംഖസൌവീരകാഞ്ജനങ്ങൾ=യ
ഷ്ടിയും ശംഖവും സൌവീരകാഞ്ജനവും- യഷ്ടി=ഇരട്ടിമധുരം-
ശംഖം=ശംഖ- സൌവീരകാഞ്ജനം=സൌവീരാഞ്ജനം- ശാരി
ബാശംഖനാഭികൾ=ശാരിബയും ശംഖനാഭിയും ശാരിബാ=ന
ന്നാറി- ശംഖനാഭി=ശംഖ- അസനം=വെങ്ങ- ത്വക്ക=തൊലി-
അവചൂൎണ്ണനംചെയ്ക=പൊടിയിടുക-

സാരം — എരട്ടിമധുരം, ശംഖ, സൌവീരാഞ്ജനം ഇതുകൾ വഴിപോലെ പൊടിച്ചു വ്രണത്തിൽ പൊടിയിടേണം അല്ലെങ്കിൽ എരട്ടിമധുരം ശംഖ ഇതുകൾ പൊടിച്ചതുകൊണ്ടോ വെങ്ങയുടെ തൊലി പൊടിച്ചതുകൊണ്ടോ പൊടിയിടേണം.

൧൭. രാഗകണ്ഡൂൽക്കടെ കുൎയ്യാദ്രക്തസ്രാവം ജളൌകസാ। സൎവ്വഞ്ച പിത്തവ്രണജിച്ഛസ്യതേ ഗുദകുട്ടകേ॥

അന്വയം — രാഗകണ്ഡൂൽക്കടേ - ഗുദകുട്ടകേ - ജളൌകസാ - രക്തസ്രാവം - കുൎയ്യാൽ - പിത്തവ്രണജിത് - സൎവ്വം - ച - ശസ്യതേ -

അന്വയാൎത്ഥം — രാഗകണ്ഡൂൽക്കടമായിരിക്കുന്ന ഗുദകുട്ടകത്തിൽ ജളൌകസ്സുകൊണ്ടു രക്തസ്രാവത്തെ ചെയ്യേണം. പിത്തവ്രണജിത്തായിരിക്കുന്ന സൎവ്വവും ശസ്തമായി ഭവിക്കുന്നു.

പരിഭാഷ — രാഗകണ്ഡൂൽക്കടം = രാഗകണ്ഡൂക്കൾ ഉൽക്കടമായിട്ടുള്ളതു - രാഗകണ്ഡൂക്കൾ = രാഗവും കണ്ഡുവും രാഗം = ചുവപ്പു; കണ്ഡൂ = ചൊറി. ഉൽക്കടം = അധികം - ഗുദകുട്ടകം = ഗുദകുട്ടകമെന്ന പേരോടുകൂടിയതു - ജളൌകസ്സ = അട്ട - രക്തസ്രാവം = രക്തമോക്ഷം - (ചോരകളയുക) പിത്തവ്രണജിത്ത = പിത്തവ്രണത്തെ ജയിക്കുന്നതു - പിത്തവ്രണം = പിത്തംകൊണ്ടുള്ള വ്രണം - സൎവ്വം = ഒട്ടൊഴിയാതെകണ്ടുള്ളതു - ശസ്തം = പ്രശസ്തം -

സാരം — ചൊപ്പു, ചൊറി ഇതുകൾ അധികമായ ഗുദകുട്ടകമെന്ന രോഗത്തിങ്കൽ അട്ടയിട്ടു ചോരകളയേണം. പിത്തം ഹേതുവായിട്ടുണ്ടായ വ്രണത്തിനുള്ള എല്ലാക്രിയകളും ഏറവും നല്ലതായി ഭവിക്കുന്നു.

൧൮. പാഠാവെല്ലദ്വിരജനീമുസ്താഭാൎങ്ഗീപുനൎന്നവൈഃ। സവില്വപത്ര്യൂഷണൈസ്സൎപ്പിൎവ്വൃശ്ചികാളീയുതൈശ്ശൃതം॥

൧൯. ലിഹാനോമാത്രയാരോഗൈൎമ്മുച്യതെമൂത്തികോൽഭവൈഃ। വ്യാധയശ്ച യസ്യ ഭൈഷജ്യം സ്തനസ്തേന പ്രലേപിതഃ॥

൨൦. സ്ഥിതോമുഹൂൎത്തം ധൌതോനുപീതസ്തംതം ജയേൽഗദം॥

അന്വയം — സവില്വപത്ര്യൂഷണൈഃ - വൃശ്ചികാളീയുതൈഃ - പാഠാവെല്ലദ്വിരജനീമുസ്താഭാൎങ്ഗീപുനൎന്നവൈഃ - ശൃതം - സൎപ്പിഃ - മാത്രയാ - ലിഹാനഃ - മൂത്തികോൽഭവൈഃ - രോഗൈഃ - മുച്യതേ - യസ്യ - വ്യാധയഃ - ച - ഭൈഷജ്യം - തേന - പ്രലേപിതഃ - സ്തനഃ - മുഹൂൎത്തം - സ്ഥിതഃ - അനു - ധൌതഃ - പീതഃ - തം - തം - ഗദം - ജയേൽ -

അന്വയാൎത്ഥം — സവില്വപത്ര്യൂഷണങ്ങളായി വൃശ്ചികാളീയുതങ്ങളായിരിക്കുന്ന പാഠാവെല്ലദ്വിരജനീമുസ്താഭാൎങ്ഗീപുനൎന്നവങ്ങൾകൊണ്ടു ശൃതമായിരിക്കുന്ന സൎപ്പിസ്സു മാത്രയോടുകൂടെ ലി

ഹാനനായിരിക്കുന്ന ബാലൻ മൃത്തികൊൽഭവങ്ങളായിരിക്കുന്ന രൊഗങ്ങളാൽ മൊചിക്കപ്പെടുന്നു- യാതൊരുവ്യാധിക്ക യാതൊന്നു ഭൈഷജ്യമായി ഭവിക്കുന്നു. അതുകൊണ്ടു പ്രലെപിതമായിരിക്കുന്ന സ്തനം മുഹൂൎത്തം സ്ഥിതമായി അനന്തരം ധൌതമായിട്ട പീതമായാൽ അതാത ഗദത്തെ ജയിക്കും.

പരിഭാഷാ —— സവില്വതൃഷണങ്ങൾ= വില്വതൃഷണങ്ങളൊടുകൂടിയവ- വില്വതൃഷണങ്ങൾ=വില്വവും തൃഷണവും- വില്വം=കൂവളം- തൃഷണം=ത്രികടു- വൃശ്ചികാളീയുതങ്ങൾ= വൃശ്ചികാളിയൊടുകൂടിയവ- വൃശ്ചികാളി=തെക്കട- പാഠാവെല്ലരജനീമുസ്താഭാൎങ്ഗീപുനൎന്നവങ്ങൾ= പാഠയും വെല്ലവും രജനിയും മുസ്തയും ഭാൎങ്ഗിയും പുനൎന്നവവും-പാഠാ=പാടക്കിഴങ്ങ- വെല്ലം=വിഴാലരി- രജനീ=മഞ്ഞളും മരമഞ്ഞളും- മുസ്താ=മുത്തങ്ങ- ഭാൎങ്ഗീ=ചെറുതെക്ക- ശൃതം=ശ്രവിക്കപ്പെട്ടത- ശ്രവിക്ക=കാച്ചുക- സൎപ്പിസ്സ=നെയ്യ- ലിഹാനൻ=ലെഹനം ചെയ്യിയങ്ങുന്നവൻ- ലെഹനം ചെയ്ക=സെവിക്കുക- മൃത്തികൊൽഭവങ്ങൾ=മൃത്തികകൾ ഹെതുവായിട്ട ഉൽഭവങ്ങൾ- മൃത്തികാ=മണ്ണ- ഉൽഭവങ്ങൾ=ഉണ്ടായവ- മൊചിക്ക=വെർവിടുക- ഭൈഷജ്യം=ഔഷധം- അതാത ഔഷധം- പ്രലെപിതം=പ്രലെപനം ചെയ്യപ്പെട്ടത- പ്രലെപനം ചെയ്ക=തെക്കുക- സ്തനം=മുല- മുഹൂൎത്തം=രണ്ടുനാഴിക- സ്ഥിതം=സ്ഥിതിചെയ്യുത- സ്ഥിതിചെയ്ക=നിൽക്കുക- ധൌതം=കഴുകിയത- പീതം=പാനംചെയ്യപ്പെട്ടത - പാനംചെയ്ക=കുടിക്കുക- ഗദം=വ്യാധി- ജയിക്ക=നശിപ്പിക്ക-

സാരം —— കൂവളത്തിൻവെര, ചുക്ക, മുളക, തിപ്പലി, തെക്കടവെര, പാടക്കിഴങ്ങ, വിഴാലരി, മഞ്ഞൾ, മരമഞ്ഞൾത്തൊലി, മുത്തങ്ങക്കിഴങ്ങ, ചെറുതെക്കിൻവെര, തമിഴാമവെര ഇതുകൾ കഷായം കൽക്കമായി കാച്ചിയനെയ്യ വഴിപൊലെ ദഹിക്കത്തക്കതായ മാത്രയൊടുകൂടെ സെവിച്ചിരിക്കുന്ന ബാലനെ മണ്ണഭക്ഷിക്കഹെതുവായിട്ട ഉണ്ടാകുന്ന രൊഗങ്ങൾ ഉപെക്ഷിക്കുന്നു- പനി മുതലായ വ്യാധിക്ക യാതൊന്ന ഔഷധമാകുന്നു- ആ ഔഷധത്തെ അരച്ച മുലയിൽതെച്ച രണ്ടുനാഴികനെരം കഴിഞ്ഞു പിന്നെ കഴുകി ആ മുല ബാലൻ കുടിച്ചാൽ പനി മുതലായ അതാതരൊഗങ്ങൾ നശിക്കുമെന്നറിഞ്ഞുകൊൾക.

ഇതി വാഗ്ഭടൊപനാമകരാമാനന്ദനാഥപണ്ഡിതപാരശവെന്ദ്രകൃതെ അഷ്ടാംഗഹൃദയവ്യാഖ്യാനെ സാരാൎത്ഥദൎപ്പണാഖ്യാനെ ബാലൊപചരണീയെ ദ്വിതീയൊദ്ധ്യായഃ

# ബാലോപചരണീയം

## തൃതീയാദ്ധ്യായപ്രാരംഭഃ

അഥാതോ ബാലഗ്രഹപ്രതിഷേധം നാമാദ്ധ്യായം വ്യാഖ്യാസ്യാമഃ ഇതിഹസ്മാഹുരാത്രേയാദയോ മഹർഷയഃ-

൧- പുരാ ഗുഹസ്യ രക്ഷാർത്ഥം നിർമ്മിതാഃ ശൂലപാണിനാ। മനുഷ്യവിഗ്രഹാഃ പഞ്ച സപ്ത സ്ത്രീവിഗ്രഹാഃ ഗ്രഹാഃ॥

൨- സ്കന്ദോ വിശാഖോ മേഷാസ്യഃ ശ്വഗ്രഹഃ പിതൃസംജ്ഞിതഃ। ശകുനിഃ പൂതനാ ശീതപൂതനാദൃഷ്ടിപൂതനാ॥

൩- മുഖമണ്ഡിത്രികാ തദ്വദ്രേവതീ ശുഷ്കരേവതീ। തേഷാം ഗ്രഹിഷ്യതാം രൂപം പ്രതതം രോദനം ജ്വരഃ।

അന്വയം ___ പുരാ- ശൂലപാണിനാ- ഗുഹസ്യ- രക്ഷാർത്ഥം- സ്കന്ദഃ- വിശാഖഃ- മേഷാസ്യഃ- ശ്വഗ്രഹഃ- പിതൃസംജ്ഞിതഃ- ഇതി- പഞ്ചമനുഷ്യവിഗ്രഹാഃ- ശകുനിഃ- പൂതനാ- ശീതപൂതനാ- അദൃഷ്ടിപൂതനാ- മുഖമണ്ഡിത്രികാ- തദ്വൽ- രേവതീ- ശുഷ്കരേവതീ- ഇതി- സ്ത്രീവിഗ്രഹാഃ- സപ്തഗ്രഹാഃ- നിർമ്മിതാഃ- പ്രതതം- രോദനം- ജ്വരഃ- ഗ്രഹിഷ്യതാം- തേഷാം- രൂപം- ഭവതി-

അന്വയാർത്ഥം ___ പണ്ട ശൂലപാണിയാൽ ഗുഹന്റെ രക്ഷക്കായിക്കൊണ്ട സ്കന്ദൻ എന്നും വിശാഖൻ എന്നും മേഷാസ്യൻ എന്നും ശ്വഗ്രഹം എന്നും പിതൃസംജ്ഞിതം എന്നും ഇങ്ങിനെ അഞ്ചു മനുഷ്യവിഗ്രഹങ്ങളും ശകുനി എന്നും പൂതനാ എന്നും അദൃഷ്ടിപൂതനാ എന്നും മുഖമണ്ഡിത്രികാ എന്നും അതുപോലെ രേവതീ എന്നും ശുഷ്കരേവതീ എന്നും ഇങ്ങിനെ സ്ത്രീവിഗ്രഹങ്ങളായിരിക്കുന്ന ഏഴു ഗ്രഹങ്ങളും നിർമ്മിതങ്ങളായി എല്ലായിപ്പോഴും ഉള്ള രോദനവും ജ്വരവും ഗ്രഹിഷ്യത്തുക്കളായിരിക്കുന്ന അതുക

കൂടെ രൂപമായിഭവിക്കുന്നു-

പരിഭാഷാ____ ശൂലപാണി=പരമെശ്വരൻ- ഇവൻ=സുബ്രഹ്മണ്യൻ-സ്കന്ദൻ=സ്കന്ദൻഎന്നപെരൊടുകൂടിയതു- വിശാഖം=വിശാഖമെന്നപെരൊടുകൂടിയതു. മെഷാസ്യൻ=മെഷാസ്യനെന്നപെരൊടുകൂടിയതു- ശ്വഗ്രഹം= ശ്വഗ്രഹമെന്നപെരൊടുകൂടിയതു- പിതൃസംജ്ഞിതം=പിതാവെന്നസംജ്ഞയൊടുകൂടിയതു- പിതാവ=പിതൃഗ്രഹം- മനുഷ്യവിഗ്രഹങ്ങൾ=പുരുഷഗ്രഹങ്ങൾ ശകുനി=ശകുനിഎന്നപെരൊടുകൂടിയതു- പൂതനാ=പൂതനാഎന്നപെരൊടുകൂടിയതു- ശീതപൂതനാ=ശീതപൂതനാഎന്നപെരൊടുകൂടിയതു- അക്ഷിപൂതനാ=അന്ധപൂതനയെന്നപെരൊടുകൂടിയതു- മുഖമണ്ഡിതികാ=മുഖമണ്ഡിതികാഎന്നപെരൊടുകൂടിയതു- രെവതീ=രെവതിഎന്നപെരൊടുകൂടിയതു- ശുഷ്കരെവതീ=ശുഷ്കരെവതിഎന്നപെരൊടുകൂടിയതു- സ്ത്രീവിഗ്രഹങ്ങൾ=സ്ത്രീരൂപങ്ങൾ- നിമ്മിതങ്ങൾ=നിമ്മിക്കപ്പെട്ടവ- നിമ്മിക്ക=ഉണ്ടാക്കുക- രൊദനം=കരയുക- ജ്വരം=പനി- ഗ്രഹിഷ്യന്തുകൾ=ഗ്രഹിപ്പാൻഭാവിക്കുന്നവ- ഗ്രഹിക്ക=ബാധിക്ക- അമുകൾ= സ്കന്ദാദിഗ്രഹങ്ങൾ- രൂപം=ലക്ഷണം-

സാരം____ പണ്ടുപരമെശ്വരൻ സുബ്രഹ്മണ്യനെരക്ഷിപ്പാൻവെണ്ടി സ്കന്ദൻഎന്നും സ്കന്ദാപസ്മാരമെന്നും നൈഗമെഷൻഎന്നും ശ്വഗ്രഹമെന്നും പിതൃഗ്രഹമെന്നും ഇങ്ങിനെപുരുഷസ്വരൂപങ്ങളായിരിക്കുന്ന അഞ്ചുഗ്രഹങ്ങളെയും ശകുനിഎന്നും പൂതനാഎന്നും ശീതപൂതനാഎന്നും അന്ധപൂതനാഎന്നും മുഖമണ്ഡിതികാഎന്നും രെവതിഎന്നും ശുഷ്കരെവതീഎന്നും ഇങ്ങിനെസ്ത്രീരൂപങ്ങളായിരിക്കുന്ന ഏഴുഗ്രഹങ്ങളെയും ഉണ്ടാക്കി. അവകൾ ബാധിപ്പാൻഭാവിക്കുമ്പൊൾ എല്ലായ്പൊഴും കരയുകയും പനിയും ഉണ്ടാകും-

൭- സാമാന്യരൂപമുത്രാസജൃംഭാഭ്രൂക്ഷെപദീനതാഃ। ഫെനസ്രാവൊൎദ്ധ്വദൃഷ്ട്യൊഷ്ഠദന്തദംശപ്രജാകരാഃ॥

൮- രൊദനംകൂജനംസ്തന്യവിദ്വെഷസ്സ്വരവൈകൃതം। നഖൈരകസ്മാൽപരിതസ്സ്വധാത്ര്യംഗവിലെഖനം॥

അന്വയം____ ഉത്രാസജൃംഭാഭ്രൂക്ഷെപദീനതാഃ- ഫെനസ്രാവൊൎദ്ധ്വദൃഷ്ട്യൊഷ്ഠദന്തദംശപ്രജാഗരാഃ- രൊദനം- കൂജനം സ്തന്യവിദ്വെഷഃ- സ്വരവൈകൃതം- അകസ്മാൽ- നഖൈഃ- പരിതഃ- സ്വധാത്ര്യംഗവിലെഖനം- സാമാന്യരൂപം-

അന്വയാൎത്ഥം____ ഉത്രാസജൃംഭാഭ്രൂക്ഷെപദീനതകളും ഫെന

സ്രാവോൎദ്ധ്വദൃഷ്ട്യോഷ്ഠദന്തദംശപ്രജാഗരങ്ങളും രോദനവും കൂജനവും സ്തന്യവിദ്വേഷവും സ്വരവൈകൃതവും ഹേതുകൂടാതെ നഖങ്ങൾകൊണ്ടു എല്ലാടത്തും സ്വധാത്ര്യംശവിലേഖനവും സാമാന്യരൂപമാകുന്നു.

പരിഭാഷാ—— ഉത്രാസജൃംഭാഭ്രൂക്ഷേപദീനതകൾ= ഉത്രാസവും ജൃംഭയും ഭ്രൂക്ഷേപവും ദീനതയും- ഉത്രാസം=ഞെട്ടുക- ജൃംഭ= കോട്ടുവായ- ഭ്രൂക്ഷേപം=ഭ്രൂക്കളുടെക്ഷേപം- ഭ്രൂക്കൾ=പിരികക്കൊടികൾ. ക്ഷേപം= എറിയുക- ദീനതാ=ദൈന്യം- ഫേനസ്രാവോൎദ്ധ്വദൃഷ്ട്യോഷ്ഠദന്തദംശപ്രജാഗരങ്ങൾ= ഫേനസ്രാവവും ഊൎദ്ധ്വദൃഷ്ടിയും ഓഷ്ഠദന്തദംശവും പ്രജാഗരവും- ഫേനസ്രാവം= വായയിൽനിന്നു നുരഞ്ഞവെള്ളംവരിക- ഊൎദ്ധ്വദൃഷ്ടി=മേല്പോട്ടുനോക്കുക- ഓഷ്ഠദന്തദംശം= ഓഷ്ഠദന്തങ്ങളുടെദംശം- ഓഷ്ഠദന്തങ്ങൾ= ഓഷ്ഠവും ദന്തവും- ഓഷ്ഠം=ചുണ്ടു- ദന്തം=പല്ലു- ദംശം=കടിക്കുക- പ്രജാഗരം= ഉറക്കിളക്കുക- രോദനം=കരയുക- കൂജനം=ഞെരുങ്ങുക- സ്തന്യവിദ്വേഷം=മുലകുടിക്കായ്ക- സ്വരവൈകൃതം=സ്വരത്തിന്റെവൈകൃതം- സ്വരം=ശബ്ദം- വൈകൃതം=മറെറാരുപ്രകാരമാവുക- ഹേതു=കാരണം- സ്വധാത്ര്യംശവിലേഖനം= സ്വധാത്ര്യംശത്തിങ്കൽവിലേഖനം- സ്വധാത്ര്യംശം=സ്വാംശവും ധാത്ര്യംശവും- സ്വാംശം=തന്റെഅംശം അംശം=ശരീരം- ധാത്ര്യംശം=ധാത്രിയുടെ അംശം- ധാത്രി=മാതാവ- അംശം=ശരീരം- വിലേഖനം=മാന്തുക- സാമാന്യരൂപം=സാമാന്യലക്ഷണം-

സാരം—— ഞെട്ടുകയും കോട്ടുവായയിടുകയും ശരീരത്തെവളക്കുകയും പിരികമിളക്കുകയും തളൎച്ചയും വായയിൽനിന്നുപതഞ്ഞ വെള്ളംവരികയും മേല്പോട്ടുനോക്കുകയും ചുണ്ടു കടിക്കുകയും പല്ലിറുമ്മുകയും ഉറക്കമില്ലായ്കയും കരകയും ഞെരുങ്ങുകയും മുലകുടിക്കായ്കയും ഒച്ചയടക്കുകയും കാരണംകൂടാതെ തന്റെശരീരത്തിങ്കലും അമ്മയുടെ ശരീരത്തിങ്കലും എല്ലാടത്തുംമാന്തുകയും എല്ലാഗ്രഹങ്ങളും ബാധിച്ചാലുള്ള സാമാന്യലക്ഷണമാകുന്നു-

൩- തത്രൈകനയനസ്രാവീശിരോവിക്ഷിപതേമുഹുഃ। ഹതൈകപക്ഷസ്തബ്ധാംഗസ്സസ്വേദോനതകന്ധരഃ॥

൪- ദന്തഖാദീസ്തനദ്വേഷീത്രസ്യന്രോദിതിവിസ്വരഃ। വക്രവക്ത്രോവമല്ലാലാം ഭൃശമൂൎദ്ധ്വംനിരീക്ഷതേ॥

൫- വസാസൃഗ്ഗന്ധിരുദ്വിഗ്നോബദ്ധമുഷ്ടിശകൃച്ഛിശുഃ। ചലിതൈകാക്ഷിഗണ്ഡഭ്രൂസ്സംരക്തോഭയലോചനഃ॥

ൻ- സ്കന്ദാൎത്തസ്യൈനവൈകല്യംമരണംവാഭവെദ്ധ്രുവം। സംജ്ഞാനാശൊമുഹുഃ കെശലുഞ്ചനംകന്ധരാനതിഃ।

൫൦- വിനമ്യജൃംഭമാണസ്യശകൃന്മൂത്രപ്രവൎത്തനം। ഫെനൊദ്വമനമൂൎദ്ധ്വാക്ഷാഽഽസ്യഹസ്തപാദനൎത്തനം॥

൫൧- സ്തനസ്വജിഹ്വാസന്ദംശസ്സംരംഭജ്വരജാഗരാഃ। പൂയശൊണിതഗന്ധശ്ചസ്കന്ദാപസ്മാരലക്ഷണം॥

അന്വയം —— തത്ര- സ്കന്ദാൎത്തഃ- ശിശുഃ- ഏകനയനസ്രാവീ- ശിരഃ- മുഹുഃ-വിക്ഷിപതെ- ഹതൈകപക്ഷഃ- സ്തബ്ധാംഗഃ- സസ്വെദഃ- നതകന്ധരഃ- ദന്തഖാദീ- സ്തനദ്വെഷീ- ത്രസ്യൻ- വിസ്വരം- രൊദിതി- വക്രവക്ത്രഃ- ലാലാം- വമൽ- ദൃശം- ഊൎദ്ധ്വം- നിരീക്ഷതെ- വസാസൃഗ്ഗന്ധിഃ- ഉദ്വിഗ്നഃ- ബദ്ധമുഷ്ടിശകൃൽ- ചലിതൈകാക്ഷിഗണ്ഡഭ്രൂഃ- സംരക്തൊഭയലൊചനഃ- തെന- വൈകല്യം- മരണം- വാ- ഭവെൽ- ധ്രുവം- മുഹുഃ- സംജ്ഞാനാശഃ- കെശലുഞ്ചനം- കന്ധരാനതിഃ- വിനമ്യ- ജൃംഭമാണസ്യ- ശകൃന്മൂത്രപ്രവൎത്തനം- ഫെനൊദ്വമനം- ഊൎദ്ധ്വാക്ഷാ- ഹസ്തപാദനൎത്തനം- സ്തനസ്വജിഹ്വാസന്ദംശഃ- സംരംഭജ്വരജാഗരാഃ- പൂയശൊണിതഗന്ധഃ- ച- സ്കന്ദാപസ്മാരലക്ഷണം-

അന്വയാൎത്ഥം —— അതുകളിൽവെച്ച സ്കന്ദാൎത്തനായിരിക്കുന്നശിശു ഏകനയനസ്രാവിയായിട്ട ശിരസ്സിനെ പിന്നെയും വിക്ഷെപിക്കുന്നു- ഹതൈകപക്ഷനായി സ്തബ്ധാംഗനായിസസ്വെദനായിനതകന്ധരനായിദന്തഖാദിയായിസ്തനദ്വെഷിയായിത്രസ്യന്നായിട്ട വിസ്വരമാകുംവണ്ണംരൊദിക്കുന്നു. വക്രവക്ത്രനായി ലാലയെവമന്നായിട്ട ഏററവും ഊൎദ്ധ്വഭാഗത്തിങ്കലെക്കനിരീക്ഷണംചെയ്യുന്നു. വസാസൃഗ്ഗന്ധിയായി ഉദ്വിഗ്നനായി ബദ്ധമുഷ്ടിശകൃത്തായി ചലിതൈകാക്ഷിഗണ്ഡഭ്രൂവായിസംരക്തൊഭയലൊചനനായിട്ടഭവിക്കുന്നു- അതുകൊണ്ടു വൈകല്യമൊ മരണമൊഭവിക്കുംനിശ്ചയം. പിന്നെയുംപിന്നെയുമുള്ളസംജ്ഞാനാശവും കെശലുഞ്ചനവും കന്ധരാനതിയുംതിവിനമനംചെയ്തിട്ട ജൃംഭമാണന്ന ശകൃന്മൂത്രപ്രവൎത്തനവുംഫെനൊദ്വമനവും ഊൎദ്ധ്വാക്ഷിയും ഹസ്തപാദനൎത്തനവും സ്തനസ്വജിഹ്വാസന്ദംശവും സംരംഭജ്വരജാഗരങ്ങളും പൂയശൊണിതഗന്ധവും സ്കന്ദാപസ്മാരലക്ഷണമാകുന്നു-

പരിഭാഷാ —— അതുകൾ=സ്കന്ദാദിഗ്രഹങ്ങൾ- സ്കന്ദാൎത്തൻ=സ്കന്ദഗ്രഹത്താൽ ആൎത്തൻ- ആൎത്തൻ=പീഡിതൻ- (സ്ക

ന്ദുഗ്രഹത്താൽ ദുഃഖിക്കപ്പെട്ടവനെന്നു സാരം) ശിശു=ബാലൻ- ഏകനയനസ്രാവി=ഏകനയനത്തിങ്കൽ സ്രാവത്തൊടുകൂടിയവൻ- ഏകനയനം=ഏകമായിരിക്കുന്നനയനം- ഏകം=ഒന്നു- നയനം=കണ്ണു- സ്രാവം=ഒഴുക്ക- ശിരസ്സ=തല- വിക്ഷെപിക്ക=എറിയുക- ഹതൈകപക്ഷൻ=ഹതമായിരിക്കുന്ന ഏക പക്ഷത്തൊടുകൂടിയവൻ- ഹതം=നിശ്ചെഷ്ടം- (ചെഷ്ടയില്ലാത്തത-) ഏകപക്ഷം=ഏകമായിരിക്കുന്ന പക്ഷം- ഏകം=ഒന്നു- പക്ഷം=ഭാഗം- സ്തബ്ധാംഗൻ=സ്തബ്ധങ്ങളായിരിക്കുന്ന അംഗങ്ങളൊടുകൂടിയവൻ- സ്തബ്ധങ്ങൾ=നിശ്ചലങ്ങൾ- (ഇളക്കമില്ലാത്തവ) അംഗങ്ങൾ=അവയവങ്ങൾ- സസ്വെദൻ=സ്വെദത്തൊടുകൂടിയവൻ- സ്വെദം=വിയൎപ്പ- നതകന്ധരൻ=നതയായിരിക്കുന്നകന്ധരയൊടുകൂടിയവൻ- നതം=കുമ്പിട്ടത-കന്ധരാ=കഴുത്ത- ദന്തഖാദീ=ദന്തങ്ങളെഖാദിക്കുന്നവൻ- ദന്തങ്ങൾ=പല്ലുകൾ ഖാദിക്ക=കടിക്കുക- സ്തനദ്വെഷീ=സ്തനദ്വെഷമുള്ളവൻ- സ്തനദ്വെഷം=മുലകുടിയായ്ക- ത്രസ്യൻ=ത്രാസത്തൊടുകൂടിയവൻ- ത്രാസം=ഞെട്ടുക- വിസ്വരം=മറ്റൊരുപ്രകാരം ഒച്ചയൊടുകൂടിയവൻ- രൊദിക്ക=കരക- വക്രവക്ത്രൻ=വക്രമായിരിക്കുന്ന വക്ത്രത്തൊടുകൂടിയവൻ- വക്രം=വളഞ്ഞത- വക്ത്രം=വായ- ലാലാ=നിഴല- വമൻ=വമിച്ചിറങ്ങുന്നവൻ- വമിക്ക=ഛൎദ്ദിക്ക- ഊൎദ്ധ്വഭാഗം=മെൽഭാഗം- നിരീക്ഷണം ചെയ്ക=നൊക്കുക- വസാസൃഗ്ഗന്ധി=വസയൊടൊ അസൃക്കൊടൊ തുല്യമായിരിക്കുന്ന ഗന്ധത്തൊടുകൂടിയവൻ- വസാ=നെയ്വല- അസൃൿ=രക്തം- ഗന്ധം=നാറ്റം- ഉദ്വെഗൻ=ഉദ്വെഗത്തൊടുകൂടിയവൻ- ഉദ്വെഗം=നടുങ്ങുക- ബദ്ധമുഷ്ടിശകൃത്ത=ബദ്ധമുഷ്ടിയായിട്ടും ബദ്ധശകൃത്തായിട്ടും ഇരിക്കുന്നവൻ- ബദ്ധമുഷ്ടി=കയ്യുമടക്കിപ്പിടിക്കുക- ബദ്ധശകൃത്ത=ബദ്ധമായിരിക്കുന്ന ശകൃത്ത- ബദ്ധം=തടഞ്ഞത- ശകൃത്ത=മലം ചലിതൈകാക്ഷിഗണ്ഡഭ്രൂ=ചലിതങ്ങളായിരിക്കുന്ന ഏകാക്ഷിഗണ്ഡഭ്രൂക്കളൊടുകൂടിയവൻ- ചലിതങ്ങൾ=ഇളക്കമുള്ളവ- ഏകാക്ഷിഗണ്ഡഭ്രൂക്കൾ=ഏകങ്ങളായിരിക്കുന്ന അക്ഷിഗണ്ഡഭ്രൂക്കൾ- ഏകങ്ങൾ=ഏകപാൎശ്വഗതങ്ങൾ- (ഒരുഭാഗത്തുള്ളവ അക്ഷിഗണ്ഡഭ്രൂക്കൾ=അക്ഷിയും ഗണ്ഡവും ഭ്രൂവും- അക്ഷി=കണ്ണു- ഗണ്ഡം=കവിൾതടം- ഭ്രൂ=പുരികം- സംരക്തൊഭയലൊചനൻ=സംരക്തങ്ങളായിരിക്കുന്ന ഉഭയലൊചനങ്ങളൊടുകൂടിയവൻ- സംരക്തങ്ങൾ=ഏറ്റവും രക്തങ്ങൾ- രക്തങ്ങൾ=രക്തവൎണ്ണങ്ങൾ- ഉഭയലൊചനങ്ങൾ=ഉഭ

ങ്ങളായിരിക്കുന്നലൊചനങ്ങൾ- ഉഭയങ്ങൾ=രണ്ടുകൾ- ലൊ
ചനങ്ങൾ=കണ്ണുകൾ- വൈകല്യം=വികലത- (ചെവി കെൾ
ക്കായ്ക മുതലായതെന്ന സാരം) സംജ്ഞാനാശം = സംജ്ഞയുടെ
നാശം- സംജ്ഞാ=ബുദ്ധി- നാശം=ഭ്രംശം- കെശലുഞ്ചനം=കെ
ശങ്ങളുടെലുഞ്ചനം- കെശങ്ങൾ=തലമുടികൾ- ലുഞ്ചനം=വലിക്കു
ക- കന്ധരാനതി=കന്ധരയുടെനതി- കന്ധരാ=കഴുത്ത- നതി=
താഴ്ച- വിനമനം ചെയ്ക=മൂരിനിവരുക- ജൃംഭമാണൻ=ജൃംഭയെചെ
യ്യുന്നവൻ- ജൃംഭാ=കൊട്ടുവായ- ശകൃന്മൂത്രപ്രവൎത്തനം=ശ
കൃന്മൂത്രങ്ങളുടെപ്രവൎത്തനം- ശകൃന്മൂത്രങ്ങൾ=ശകൃത്തും മൂത്രവും-
ശകൃത്ത=മലം- പ്രവൎത്തനം=പ്രവൃത്തി- ഫെനൊല്ഗമനം=ഫെ
നത്തിന്റെ ഉല്ഗമനം- ഫെനം=നുര- ഉല്ഗമനം=ഉൽഗമം (വാ
യയിൽനിന്ന നുര വരിക എന്ന സാരം) ഊൎദ്ധ്വെക്ഷാ=ഊൎദ്ധ്വ
യായിരിക്കുന്ന ഈക്ഷാ- ഊൎദ്ധ്വാ=മെൽഭാഗം- ഈക്ഷാ=ദൎശ
നം- ഹസ്തപാദമൎദ്ദനം=ഹസ്തപാദങ്ങളുടെമൎദ്ദനം- ഹ
സ്തപാദങ്ങൾ=ഹസ്തങ്ങളും പാദങ്ങളും- ഹസ്തങ്ങൾ=ക
യ്യുകൾ- ഉക്കംകൾ=പുറികങ്ങൾ- പാദങ്ങൾ=കാലുകൾ- മൎദ്ദനം=ഞ
ത്തത്തെപൊലെ ആചരിക്കുന്നത- സ്തനസജിഹ്വാസന്ദംശം=
സ്തനസജിഹ്വകളുടെസന്ദംശം- സ്തനസജിഹ്വകൾ=സ്ത
നവും സജിഹ്വയും- സ്തനം=മുല- സജിഹ്വാ=തന്റെജി
ഹ്വാ- ജിഹ്വാ=നാവ- സന്ദംശം=കടിക്കുക- സംരംഭജ്വരജാ
ഗരങ്ങൾ=സംരംഭവുംജ്വരവും ജാഗരവും- സംരംഭം=കൊപം- ജ്വ
രം=പനി- ജാഗരം=ഉറക്കമില്ലായ്ക- പൂയശൊണിതഗന്ധം=പൂ
യശൊണിതങ്ങളെ പൊലെ ഉള്ള ഗന്ധം- പൂയശൊണിതങ്ങ
ൾ=പൂയവും ശൊണിതവും- പൂയം=ചലം- ശൊണിതം=ചൊര-
സ്കന്ദാപസ്മാരലക്ഷണം=സ്കന്ദാപസ്മാരത്തിന്റെ ലക്ഷണം-
സ്കന്ദാപസ്മാരം=വിശാഖഗ്രഹം-

സാരം—— സ്കന്ദാദിഗ്രഹങ്ങളിൽ വെച്ച സ്കന്ദഗ്രഹത്താൽ
ദുഃഖിക്കപ്പെട്ടബാലൻ ഒരു കണ്ണിൽനിന്നവരുന്ന വെള്ളത്തൊ
ടു കൂടിയവനായിട്ട തലയെ പിന്നെയും പിന്നെയും അങ്ങൊട്ടു
മിങ്ങൊട്ടും എറിയുന്നതുപൊലെ ഉരുട്ടുന്നു- ശരീരത്തിന്റെ ഒരു
ഭാഗം മുഴുവനും ചെഷ്ടയൊടു കൂടാത്തവനായിട്ടും കയ്യ കാല മുത
ലായ അംഗങ്ങൾ ഇളക്കുവാൻ വഹിയാത്തവനായിട്ടും എല്ലാ
പ്പൊഴും വിയൎപ്പൊടു കൂടിയവനായിട്ടും കമ്പിട്ടിരിക്കുന്ന കഴുത്തൊ
ടു കൂടിയവനായിട്ടും പല്ലിറുമ്മുന്നവനായിട്ടു, മുലകുടിക്കാത്തവനാ
യിട്ടു, ഞെട്ടലൊടു കൂടിയവനായിട്ടും സ്വതെ ഉള്ള ശബ്ദത്തിംക

ൽ നിന്ന മാറിയ ശബ്ദത്തോടുകൂടിയവനായിട്ട കരയുന്നു- കൊടിയവായയൊടു കൂടിയവനായിട്ടും കൊഴുത്തവെള്ളത്തെ ഛർദ്ദിക്കുന്നവനായിട്ടും മെൽഭാഗത്തിംകലെക്ക നൊക്കുകയും ചെയ്യുന്നു- നൈവലയുടെയൊ ചൊരയുടെയൊ ഗന്ധമുണ്ടാകയും നടുങ്ങുകയും കയ്യ ചുരുട്ടി പിടിക്കുകയും മലം പൊവാതിരിക്കയും ഒരുകണ്ണും ഒരുകവിൾതടവും ഒരു പുരികവും ഇളക്കുകയും രണ്ടുകണ്ണും ചുകന്നിരിക്കുകയും ചെയ്യും- ഈ ലക്ഷണങ്ങളൊക്കെയുമുണ്ടായി വന്നാൽ ആബാലൻ അവറ്റിൽ എതിനെങ്കിലും മുടക്കം വരുന്നവനായിട്ട ഭവിക്കുകയൊ മരിക്കുകയൊ ചെയ്യും നിശ്ചയം- പിന്നെയും പിന്നെയും ബുദ്ധിഭ്രമവും തലമുടി വലിക്കുകയും കഴുത്തതാഴ്ത്തുകയും കൊച്ചുകയും കൊട്ടുവായിടുകയും മലമൂത്രങ്ങൾ എല്ലായ്പ്പൊഴും പൊവുകയും വായയിൽനിന്ന നുരവരികയും മെൽഭാഗത്തെക്ക നൊക്കുകയും കയ്യ, കാല, പുരികം- ഇതുകൾ എല്ലായ്പ്പൊഴും ഇളക്കുകയും മുലക്കണ്ണ കടിക്കുകയും തന്റെ നാവ കടിക്കുകയും ചെഷ്ടവും പനിയും ഉറക്കമില്ലായ്കയും ഉണ്ടാകയും ശരീരത്തിന്ന ചലത്തിന്റെയൊ ചൊരയുടെയൊ ഗന്ധം ഉണ്ടാകയും ചെയ്യും. ഇതുകൾ സ്കന്ദാപസ്മാരത്തിന്റെലക്ഷണമെന്ന അറിഞ്ഞുകൊൾക-

൫൨ ആദ്ധ്മാനംപാണിപാദാസ്യസ്പന്ദനംഫെനനിർഗ്ഗമിഃ ।
തൃണ്മുഷ്ടിബന്ധാതീസാരസ്വരദൈന്യവിവൎണ്ണതാഃ ॥

൫൩. കൂജനംസ്തനനംഛർദ്ദിഃകാസഹിക്കാപ്രജാഗരാഃ । ഓഷ്ഠദംശാംഗസംകൊചസ്തംഭബസ്താഭഗന്ധതാഃ ॥

൫൪. ഊൎദ്ധ്വംനിരീക്ഷ്യഹസനംമദ്ധ്യെവിനമനംജ്വരഃ ।
മൂൎച്ഛൈകനെത്രശൊഫശ്ചനൈജമെഷഗ്രഹാകൃതിഃ ॥

അന്വയം — ആദ്ധ്മാനം- പാദപാദാസ്യസ്പന്ദനം- ഫെനനിർഗ്ഗമിഃ- തൃണ്മുഷ്ടിബന്ധാതീസാരസ്വരദൈന്യവിവൎണ്ണതാഃ- കൂജനം- സ്തനനം- ഛർദ്ദിഃ- കാസഹിക്കാപ്രജാഗരാഃ- ഓഷ്ഠദംശാംഗസംകൊചസ്തംഭബസ്താഭഗന്ധതാഃ- ഊൎദ്ധ്വഃ- നിരീക്ഷ്യ- ഹസനം- മദ്ധ്യെ- വിനമനം- ജ്വരഃ- മൂൎച്ഛാ- എകനെത്രശൊഫഃ- ച- നൈജമെഷഗ്രഹാകൃതിഃ-

അന്വയാൎത്ഥം — ആദ്ധ്മാനവും പാണിപാദാസ്യസ്പന്ദനവും ഫെനനിർഗ്ഗമിയും തൃണ്മുഷ്ടിബന്ധാതീസാരസ്വരദൈന്യവിവൎണ്ണതകളും കൂജനവും സ്തനനവും ഛർദ്ദികാസഹിക്കാപ്രജാഗരങ്ങളും- ഓഷ്ഠദംശാംഗസംകൊചസ്തംഭബസ്താഭഗന്ധങ്ങളും ഊൎദ്ധ്വഭാഗത്തെ നിരീക്ഷണം ചെയ്തിട്ട ഹസനവും എട

ക്കിടക്ക വിനമനവും ജ്വരവും മൂർഛയും ഏകനേത്ര ശോഫവും നൈജമേഷഗ്രഹാകൃതിയാകുന്നു-

പരിഭാഷാ—— ആദ്ധ്മാനം=മെൽ വയർവീക്കുക- പാണിപാദാസ്യസ്പന്ദനം=പാണിപാദാസ്യങ്ങളുടെ സ്പന്ദനം- പാണിപാദാസ്യങ്ങൾ=പാണികളും പാദങ്ങളും ആസ്യവും- പാണികൾ=കയ്യുകൾ- പാദങ്ങൾ=കാലുകൾ- ആസ്യം=മുഖം- സ്പന്ദനം=ഇളക്കം- ഫേനനിർവ്വമി=ഫേനത്തിന്റെ നിർവമി-ഫേനം=നുര- നിർവമി=ഛർദ്ദി- തൃൺമുഷ്ടിബന്ധാതീസാര സ്വരദൈന്യവിവർണ്ണതകൾ=തൃട്ടും മുഷ്ടിബന്ധവും അതീസാരവും സ്വരദൈന്യവും വിവർണ്ണതയും- തൃട്ട=തണ്ണീർദാഹം- മുഷ്ടിബന്ധം=കൈമടക്കിപ്പിടിക്കുക- അതീസാരം=അതിസാരം- സ്വരദൈന്യം=ഒച്ചയടക്കുക- വിവർണ്ണതാ=വിവർണ്ണത്വം- (നിറംപകരുക) കൂജനം=ഞെരുങ്ങുക- സ്തനനം=ഒറക്കെശബ്ദിക്കുക- ഛർദ്ദിഃകാസഹിദ്ധ്മാപ്രജാഗരങ്ങൾ=ഛർദ്ദിസ്സും കാസവും ഹിദ്ധ്മയും പ്രജാഗരവും- ഛർദ്ദിസ്സ=ഛർദ്ദി- കാസം=കുര- ഹിദ്ധ്മാ=എക്കിട്ടം- പ്രജാഗരം=ഉറക്കമില്ലായ്ക- ഓഷ്ഠദംശാംഗസംകോചസ്തംഭബസ്താഗന്ധതകൾ=ഓഷ്ഠദംശവും അംഗസംകോചവും സ്തംഭവും ബസ്താഗന്ധതയും- ഓഷ്ഠദംശം=ചുണ്ടുകടിക്കുക- അംഗസംകോചം=അംഗത്തിന്റെ സംകോചം= അംഗം=ശരീരം- സംകോചം=കോച്ചുക-സ്തംഭം=ഇളക്കമില്ലായ്ക- ബസ്താഗന്ധതാ=ബസ്താഗന്ധമാവു എന്നുള്ളത- ബസ്താഗന്ധം=ബസ്തത്തൊടു ആഭമായിരിക്കുന്ന ഗന്ധം- ബസ്തം=കുറിയാട- ആഭം=തുല്യം- ഊൎദ്ധ്വഭാഗം=മെൽഭാഗം- നിരീക്ഷണം ചെയ്ക=നോക്കുക- ഹസനം=ചിരി- വിനമനം=മൂരിനിവരുക- ജ്വരം=പനി- മൂർഛാ= മോഹം- ഏകനേത്രശോഫം=ഏകനേത്രത്തിംകൽ ശോഫം- ഏകനേത്രം=ഏകമായിരിക്കുന്നനേത്രം- ഏകം=ഒന്ന- നേത്രം=കണ്ണ- ശോഫം=വീക്കം- നൈജമേഷഗ്രഹാകൃതി=നൈജമേഷഗ്രഹത്തിന്റെ ആകൃതി- നൈജമേഷഗ്രഹം=നൈജമേഷമാകുന്ന ഗ്രഹം- നൈജമേഷം=മേഷാസ്യം- ആകൃതി=ലക്ഷണം-

സാരം. മേഷാസ്യ ഗ്രഹം ബാധിച്ചാൽ മെൽ വയറ വീക്കുകയും കയ്യിളക്കുകയും കാലിളക്കുകയും മുഖം ചുളിക്കുകയും വായയിൽനിന്നനുരവരികയും തണ്ണീർദാഹമുണ്ടാകയും കയ്യുചുരുട്ടിപ്പിടിക്കുകയും, അതിസാരമുണ്ടാകയും ഒച്ച അടക്കുകയും നിറംപകരുകയും ഞെരുങ്ങുകയും ഒറക്കെ കരയുകയും ഛർദ്ദി, കുര, എക്കിട്ടം

ഇളകളുണ്ടാകയും ഉറക്കമില്ലാതിരിക്കുകയും ചുണ്ടു കടിക്കുകയും ശരീരം കൊച്ചുകയും എളുക്കവാൻ വയ്യാത്കയും കുറിയാടിന്റെറ ഗന്ധംപോലെ ഇരിക്കുന്ന ഗന്ധത്തോടു കൂടിയിരിക്കുകയും മെൽപ്പൊട്ടുനോക്കി ചിറിക്കുകയും എടക്കിടക്ക മൂരി നിവരുകയും പനിയുണ്ടാകയും മോഹാത്സ്യമുണ്ടാകയും ഒരുകണ്ണിൽ നീരുണ്ടാകയും ചെയ്യും—

൬൫. സ്തംഭോഹൃഷിതരോമത്വം സ്വേദശ്ചക്ഷുർന്നിമീലനം। ബഹിരായമനം ജിഹ്വാദംശോന്തഃകണ്ഠകൂജനം ॥

൬൬. വാഹാനാം വിസ്രഗന്ധത്വം ക്രോശനം ശവവച്ഛ്രുതി। രോമഹർഷോമുഹുസ്ത്രാസസ്സഹസാരോദനം ജ്വരഃ ॥

൬൭. കാസാതീസാരവമഥുജൃംഭാസൃൿസ്രുവഗന്ധിതാഃ। അംഗേഷ്വാക്ഷേപവിക്ഷേപശോഫസ്തംഭവിവർണ്ണതാഃ ॥

൬൮. മുഷ്ടിബന്ധഃസ്രുതിശ്ചാക്ഷ്ണോർബ്ബാലസ്യസ്യുഃപിതൃഗ്രഹേ। സ്രസ്താംഗത്വമതീസാരോജിഹ്വാതാലുഗളേവ്രണാഃ ॥

൬൯. സ്ഫോടാസ്സദാഹതൃട്കാസ്സന്ധിഷുസ്യുഃപുനഃപുനഃ। നിശ്യഹ്നിപ്രവിലീയന്തേപാകോവക്ത്രേഗുദേപിവാ ॥

൭൦. ഭയംശകുനിഗന്ധത്വംജ്വരശ്ചശകുനിഗ്രഹേ। പൂതനായാംവമിഃകംപസ്തന്ദ്രാരാത്രൗപ്രജാഗരഃ ॥

൭൧. ഹിധ്മാധ്മാനംശകൃൽഭേദഃപിപാസാമൂത്രനിഗ്രഹഃ। സ്രസ്തഹൃഷ്ടാംഗരോമത്വംകാകവൽപൂതിഗന്ധിതാ ॥

അന്വയം—— ശ്രുനി- സ്തംഭഃ- ഹൃഷിതരോമത്വം- സ്വേദഃ- ചക്ഷുർന്നിമീലനം- ബഹിഃ- ആയമനം- ജിഹ്വാദംശഃ- അന്തഃകണ്ഠകൂജനം- വാഹാനാം- വിസ്രഗന്ധത്വം- ശവവൽ- ക്രോശനം- ച- സ്യുഃ- പിതൃഗ്രഹേ- ബാലസ്യരോമഹർഷഃ- മുഹുഃ- ത്രാസഃ- സഹസാ- രോദനം ജ്വരഃ- കാസാതീസാരവമഥുജൃംഭാസൃൿസ്രുവഗന്ധിതാഃ- അംഗേഷു- ആക്ഷേപ വിക്ഷേപശോഫസ്തംഭവിവർണ്ണതാഃ- മുഷ്ടിബന്ധഃ- അക്ഷ്ണോഃ-സ്രുതിഃ- ച- സ്യുഃ- ശകുനിഗ്രഹേ- സ്രസ്താംഗത്വം- അതീസാരഃ- ജിഹ്വാതാലുഗളേ- വ്രണാഃ- സന്ധിഷു- സദാഹതൃട്കാഃ- സ്ഫോടാഃ- നിശി- പുനഃ- പുനഃ- സ്യുഃ- അഹ്നി- പ്രവിലീയന്തേ- വക്ത്രേ- ഗുദേ- അപി- വാ- പാകഃ- ഭയം- ശകുനിഗന്ധത്വം- ജ്വരഃ- ച- സ്യുഃ- പൂതനായാം- വമിഃ- കംപഃ- തന്ദ്രാ- രാത്രൗ- പ്രജാഗരഃ- ഹിധ്മാ- ആധ്മാനശകൃൽഭേദഃ- പിപാസാ- മൂത്രനിഗ്രഹഃ- സ്രസ്തഹൃഷ്ടാംഗരോമത്വം- കാകവൽ- പൂതിഗന്ധിതാഃ- സ്യുഃ-

അനന്തരാൎത്ഥം — ശകുനിഗ്രഹത്തിംകൽ സ്തംഭവും ഹൃഷിതരൊമത്വവും സ്വെദവും ചക്ഷുന്നിമീലനവും ബഹിൎഭാഗത്തിംകൽ ആയമനവും ജിഹ്വാദംശവും അന്തഃകണ്ഠകൂജനവും വാഹങ്ങളുടെ വിൾസഗന്ധത്വവും ശ്വാവിനെപ്പൊലെ ക്രൊശനവും ഭവിക്കും. പിതൃഗ്രഹത്തിംകൽ ബാലന്ന രൊമഹൎഷവും പിന്നെയും പിന്നെയും ത്രാസവും വെഗത്തിൽ രൊദനവും ജ്വരവും കാസാതീസാരവമഥു ജൃംഭാതൃൾശ്ശവഗന്ധിതകളും അംഗങ്ങളിൽ ആക്ഷെപ വിക്ഷെപ ശൊഷസ്തംഭ വിവൎണ്ണതകളും മുഷ്ടിബന്ധവും അക്ഷികളിൽ സ്രുതിയും ഭവിക്കും. ശകുനിഗ്രഹത്തിംകൽ സ്രസ്താംഗത്വവും അതീസാരവും ജിഹ്വാതാലുഗളത്തിംകൽ വ്രണങ്ങളും സന്ധികളിൽ സദാഹതക്ഷ്പാകങ്ങളായിരിക്കുന്ന സ്ഫൊടങ്ങളും നിശയിങ്കൽ പിന്നെയും പിന്നെയും ഭവിക്കും. അഹസ്സിംകൽ പ്രവിലീയനം ചെയ്യുന്നു വക്ത്രത്തിംകലൊ ഗുദത്തിങ്കലൊ പാകവും ഭയവും ശകുനിഗന്ധത്വവും ജ്വരവും ഭവിക്കും. പൂതനക്കു വമിയും കംപവും തന്ദ്രയും, രാത്രിയിംകൽ പ്രജാഗരവും ഹിക്കയും ആദ്ധ്മാനവും ശക്ൃൽഭെദവും പിപാസയും മൂത്രനിഗ്രഹവും സ്രസ്തഹൃഷ്ടാംഗ രൊമത്വവും കാകനെ പൊലെ പൂതിഗന്ധിതകളും ഭവിക്കും.

പരിഭാഷാ — ശ്വാവ=ശ്വഗ്രഹം. സ്തംഭം=എളുക്കുവാൻപാടില്ലായ്ക. ഹൃഷിതരൊമത്വം=ഹൃഷിതരൊമനായ്വ എന്നുള്ളത. ഹൃഷിതരൊമം=കൊൾമയിൎക്കൊൾക. സ്വെദം=വിയൎപ്പ. ചക്ഷുന്നിമീലനം=ചക്ഷുസ്സുകളുടെ നിമീലനം. ചക്ഷുസ്സുകൾ=കണ്ണുകൾ. നിമീലനം=ചിമ്മുക. ആയമനം=തെളിക. ജിഹ്വാദംശം=നാവുകടിക്ക. അന്തഃകണ്ഠകൂജനം=അന്തഃകണ്ഠത്തിംകൽ കൂജനം. അന്തഃകണ്ഠം=കണ്ഠാന്തൎഭാഗം. (കഴുത്തിന്റെ ഉള്ളിലെന്ന സാരം) കൂജനം=ശബ്ദവിശെഷം. വാഹങ്ങൾ=കുതിരകൾ. വിൾസഗന്ധത്വം=വിട്ടിനൊടസമാനഗന്ധത്വം. വിട്ട=മലം. സമാനഗന്ധത്വം=സമാനഗന്ധമായ്വ എന്നുള്ളത. സമാനഗന്ധം=സമാനമായിരിക്കുന്ന ഗന്ധം. സമാനം=തുല്യം. ക്രൊശനം=കരയുക. രൊമഹൎഷം=രൊമാഞ്ചം. ത്രാസം=നടുങ്ങുക. രൊദനം=കരയുക. ജ്വരം=പനി. കാസാതീസാരവമഥുജൃംഭാതൃൾശ്ശവഗന്ധിതകൾ=കാസവും അതിസാരവും വമഥുവും ജൃംഭയും തൃട്ടും ശവഗന്ധിതയും. കാസം=കുര. അതീസാരം=അതിസാരം. വമഥു=ഛൎദ്ദി. ജൃംഭാ=കൊട്ടുവായ. തൃട്ട=തണ്ണീർദാഹം. ശവഗന്ധിതാ=ശവഗന്ധമായ്വ എന്നുള്ളത. ശവഗന്ധം=ശവത്തിന്റെ ഗ

ന്ധംപോലെഇരിക്കുന്ന ഗന്ധം- അംഗങ്ങൾ=അവയവങ്ങൾ- (കയ്യ കാല മുതലായവ) ആക്ഷേപ വിക്ഷേപ ശോഫസ്തംഭ വിവൎണ്ണതകൾ=ആക്ഷേപവും വിക്ഷേപവും ശോഭവും സ്തംഭവും വിവൎണ്ണതയും- ആക്ഷേപം=ചുരുക്കുക- വിക്ഷേപം=നീട്ടുക- ശോഫം=വീക്കം- സ്തംഭം= എളുക്കുവാൻവയ്യായ്ക- വിവൎണ്ണത=നിറംപകരുക- അക്ഷികൾ=കണ്ണുകൾ- സ്രുതി=ഒഴുക്കം-സ്രസ്താംഗതാ=സ്രസ്താംഗനാവുക എന്നുള്ളത- സ്രസ്താംഗൻ=സ്രസ്തങ്ങളായിരിക്കുന്ന അംഗങ്ങളോടു കൂടിയവൻ- സ്രസ്തങ്ങൾ=അയഞ്ഞവ- അംഗങ്ങൾ=അവയവങ്ങൾ- അതീസാരം=അതിസാരം- ജിഹ്വാതാലുഗളങ്ങൾ= ജിഹ്വയും താലുവും ഗളവും- ജിഹ്വാ=നാവ- താലു=അണ്ണാക്ക- ഗളം=കഴുത്ത- സന്ധികൾ=സന്ധിപ്രദേശങ്ങൾ- സദാഹതൃൾപാകങ്ങൾ=ദാഹതൃൾപാകങ്ങളോടു കൂടിയവ-ദാഹതൃൾപാകങ്ങൾ=ദാഹവുംതൃക്കും പാകവും. ദാഹം=ചൂട- തൃക്ക=വെദനാ- പാകം=പഴുപ്പ- സ്ഫോടങ്ങൾ=പൊളുകങ്ങൾ- നിശാ=രാത്രി- അഹസ്സ=പകൽ- പ്രവിലീയന്തെ ചെക- നശിക്കുക- വക്ത്രം=മുഖം- ഗുദം=മലദ്വാരം- ഭയം=പേടി- ശകുനിഗന്ധതാ=ശകുനിഗന്ധമാവുക എന്നുള്ളത- ശകുനിഗന്ധം=ശകുനിയുടെഗന്ധംപോലെഇരിക്കുന്നഗന്ധത്തോടുകൂടിയവൻ. ശകുനി=ശകുനിഗ്രഹം- വഹ്നി=ശക്തി- കമ്പം=വിറയൽ- തന്ദ്രാ=മടി- പ്രജാഗരം=ഉറക്കമില്ലായ്ക- ഹിദ്ധ്മാ=എക്കിട്ടം- ആദ്ധ്മാനശകൃൽഭേദം=ആദ്ധ്മാനവും ശകൃൽഭേദവും- ആദ്ധ്മാനം=മെൽ വയർവീക്കുക- ശകൃൽഭേദം=ശകൃത്തിന്റെ ഭേദം- ശകൃത്ത=മലം- ഭേദ=അയവ- പിപാസാ=തണ്ണീർദാഹം. മൂത്രനിഗ്രഹം=മൂത്രം പോവായ്ക- സ്രസ്തഹൃഷ്ടാംഗരോമതാ=സ്രസ്താംഗതയും ഹൃഷ്ടരോമതയും- സ്രസ്താംഗതാ=സ്രസ്താംഗനാവു എന്നുള്ളത- സ്രസ്താംഗൻ=സ്രസ്തങ്ങളായിരിക്കുന്ന അംഗങ്ങളോടുകൂടിവൻ- സ്രസ്തങ്ങൾ=അയഞ്ഞവ- അംഗങ്ങൾ=അവയവങ്ങൾ- ഹൃഷ്ടരോമതാ=ഹൃഷ്ടരോമമാവുക എന്നുള്ളത-ഹൃഷ്ടരോമം=രോമാഞ്ചം- കാകൻ=കാക്ക- പൂതിഗന്ധികാ=പൂതിഗന്ധിയാവുക എന്നുള്ളത- പൂതിഗന്ധി=പൂതിഗന്ധത്തോടു കൂടിയവൻ- പൂതിഗന്ധം=ദുൎഗ്ഗന്ധം-

സാരം—— ശപഗ്രഹം ബാധിച്ചാൽ ശരീരം എളുക്കുവാൻ വയ്യായ്കയും രോമാഞ്ചവും വിയൎപ്പും ഉണ്ടാകയും കണ്ണു ചിമ്മുകയും തെളിയുകയും നാവകടിക്കുകയും കഴുത്തിന്റെ ഉള്ളിൽനിന്ന ശബ്ദവിശേഷത്തെ പുറപ്പെടിക്കുകയും കുതിരയുടെ മലത്തിന്റെ

ഗന്ധംപൊലെ ഉള്ള ഗന്ധമുണ്ടാകയും ശവാവിനെപൊലെ ഒ
ക്കെ ശബ്ദിക്കകയും ചെയ്യും- പിതൃഗ്രഹം ബാധിച്ചാൽ ബാലന്ന
കൂടെകൂടെ രൊമാഞ്ചമുണ്ടാകയും കൂടെകൂടെ ഞെട്ടുകയും എല്ലായ്പൊഴും
കരയുകയും പനി, കുര, അതിസാരം, ഛൎദ്ദി, കൊട്ടുവായിടുക, തണ്ണീ
ർദാഹം, ഇതുകളുണ്ടാകയും ശവത്തിന്റെ ഗന്ധംപൊലെ ഉള്ള
ഗന്ധമുണ്ടാകയും കയ്യ, കാലഇതുകളെ നീൎത്തുകയൊ ചുരുക്കുകയൊ
ചെയ്കയും നീര, എഴുക്കാൻ വയ്യായ്കനിറപ്പകച്ച ഇതുകളുണ്ടാകയും
കയ്യ ചുരുട്ടി പിടിക്കുകയും കണ്ണുനീര ഒലിക്കുകയും ചെയ്യും- ശകു
നിഗ്രഹം ബാധിച്ചാൽ അംഗങ്ങൾ അഴഞ്ഞിരിക്കുകയും അതി
സാരമുണ്ടാകയും നാവിന്മെലും അണ്ണാക്കിലും കഴുത്തിലും വ്രണ
ങ്ങളുണ്ടാകയും സന്ധികളിൽ ചുട, വെദന, പഴുപ്പ, ഇതുകളൊ
ടു കൂടിയ പുളുകങ്ങൾ ഉണ്ടാകയും അതുകൾ രാത്രി പിന്നെയും
പിന്നെയും ഉണ്ടാകയും പകൽ മാറുകയും മുഖത്തൊ മലദ്വാര
ത്തിലൊ പഴുപ്പുണ്ടാകയും, നടുങ്ങുകയും ശകുനി ഗ്രഹത്തിന്റെ
ഗന്ധമുണ്ടാകയും പനിയുണ്ടാകയും ചെയ്യും- പൂതനാ ഗ്രഹം
ബാധിച്ചാൽ ഛൎദ്ദിയും വിറയലും ഒന്നിക്കലും ഉത്സാഹമില്ലായ്കയും
രാത്രി ഒറക്കമില്ലായ്കയും എക്കിട്ടമുണ്ടാകയും മെൽവയറവീക്ക
യും വയറിളകുകയും തണ്ണീർ ദാഹമുണ്ടാകയും മൂത്രം പൊവാതി
രിക്ക യും അംഗങ്ങൾക്ക അയവ വരികയും രൊമാഞ്ചമുണ്ടാക
യും കാക്കയെ പൊലെ ദുൎഗ്ഗന്ധമുണ്ടാകയും ചെയ്യും-

൨൨- ശീതപൂതനയാകംപൊരൊദനംതിൎയ്യഗീക്ഷണം। തൃഷ്ണാ
ന്ത്രകൂജൊതീസാരൊവസാസൃഗ്വിസ്രഗന്ധിതാ।

൨൩- പാൎശ്വസ്യൈകസ്യശീതത്വമുഷ്ണത്വമപരസ്യച। അന്ധ
പൂതനയാഛൎദ്ദിജ്ജ്വരഃകാസൊല്പനിദ്രതാഃ॥

൨൪- വൎച്ചസൊഭെദവൈവൎണ്യദൌൎഗ്ഗന്ധ്യാന്യംഗശൊഷ
ണം। ദൃഷ്ടെസ്സാദൊക്ഷിരുക്കണ്ഡൂപൊതകീജന്മശ്രൂനതാഃ॥

൨൫- ഹിദ്ധ്മൊദ്വെഗസ്തനദ്വെഷവൈവൎണ്യസ്വരതീക്ഷ്ണ
താഃ। വെപഥുൎമ്മത്സ്യഗന്ധിത്വമഥവാസാമ്ലഗന്ധിതാ॥

അന്വയം ______ ശീതപൂതനയാ- കംപഃ- രൊദനം- തിൎയ്യഗീ
ക്ഷണം- തൃഷ്ണാന്ത്രകൂജഃ-അതീസാരഃ- വസാസൃഗ്വിസ്രഗന്ധി
താ- എകസ്യ- പാൎശ്വസ്യ- ശീതത്വം- അപരസ്യ- ഉഷ്ണത്വം-
ച- സ്യാൽ- അന്ധപൂതനയാ-ഛൎദ്ദിഃ- ജ്വരഃ- കാസഃ അല്പനി
ദ്രതാ- വൎച്ചസഃ-ഭെദവൈവൎണ്യദൌൎഗ്ഗന്ധ്യാനി-അംഗശൊഷ
ണം-ദൃഷ്ടിസാദഃ- അക്ഷിരുക്ക ണ്ഡൂപൊതകീജന്മശ്രൂന്യതാഃ -
ഹിദ്ധ്മൊദ്വെഗസ്തനദ്വെഷവൈവൎണ്യസ്വരതീക്ഷ്ണതാഃ- വെപ

൫൦ഃ- മത്സ്യഗന്ധിതാം- അഥവാ- സാമഗന്ധിതാം- സ്യാഃ-

അന്വയാൎത്ഥം____ ശീതപൂതനയാൽ കമ്പവും രോദനവും തിൎയ്യഗീക്ഷണവും തൃഷ്ണാന്ത്രകൂജവും അതീസാരവും വസാസൃഗ്വിസ്രഗന്ധിതയും ഏകമായിരിക്കുന്നപാൎശ്വത്തിന്ന ശീതത്വവും അപരത്തിന്ന ഉഷ്ണത്വവും ഭവിക്കും. അന്ധപൂതനയാൽ ഛൎദ്ദിസ്സും ജ്വരവും കാസവും അല്പനിദ്രതയും വൎച്ചസ്സിന്നഭേദവൈവൎണ്ണ്യദൌൎഗ്ഗന്ധ്യങ്ങളും അംഗശോഷണവും ദൃഷ്ടിസാദവും അക്ഷിരുക്കണ്ഡൂപോഥകീജന്മശൂനതകളും ഹിക്കോദ്വേഗസ്തനദ്വേഷവൈവൎണ്ണ്യസ്വരതീക്ഷ്ണതകളും വേപഥുവും മത്സ്യഗന്ധിതവും അല്ലെങ്കിൽ സാമഗന്ധിതയും ഭവിക്കും-

പരിഭാഷാ____ ശീതപൂതനാ=ശീതപൂതനാ എന്നപേരോടുകൂടിയഗ്രഹം. കമ്പം=വിറയൽ- രോദനം=കരയുക- തിൎയ്യഗീക്ഷണം=തിൎയ്യക്കാകുംവണ്ണമുള്ളഈക്ഷണം- തിൎയ്യക്ക=വിലങ്ങത്തിൽ- ഈക്ഷണം=ദൎശനം- (നോക്കുക-) തൃഷ്ണാന്ത്രകൂജം=തൃഷ്ണയും ആന്ത്രകൂജവും- തൃഷ്ണാ=തണ്ണീർദാഹം-ആന്ത്രകൂജം=വയറിരക്കുക- അതീസാരം=അതിസാരം- വസാസൃഗ്വിസ്രഗന്ധിതാ= വസാസൃഗ്വിസ്രഗന്ധിയാവുഎന്നുള്ളതു- വസാസൃഗ്വിസ്രഗന്ധ= വസാസൃക്കുകൾപോലെവിസ്രഗന്ധി- വസാസൃക്കുകൾ= വസയും അസൃക്കും- വസാ=നൈവല- അസൃക്ക=രക്തം- വിസ്രഗന്ധി=ആമഗന്ധി- (ദുൎഗ്ഗന്ധം) ഏകം=ഒന്ന- പാൎശ്വം=ഭാഗം. ശീതത്വം=ശീതമാവുഎന്നുള്ളതു- ശീതം= തണുപ്പ- അപരം=അന്യം- ഉഷ്ണത്വം=ഉഷ്ണമാവുഎന്നുള്ളതു- ഉഷ്ണം=ചൂട- അന്ധപൂതനാ=അന്ധപൂതനാ എന്നപേരോടുകൂടിയഗ്രഹം- ഛൎദ്ദിസ്സ=ഛൎദ്ദി- ജ്വരം=പനി- കാസം=കുര- അല്പനിദ്രതാ= അല്പനിദ്രനാവുഎന്നുള്ളതു- അല്പനിദ്രൻ=അല്പയായിരിക്കുന്നനിദ്രയോടുകൂടിയവൻ- നിദ്രാ=ഉറക്കം-വൎച്ചസ്സ=മലം- ഭേദവൈവൎണ്ണ്യദൌൎഗ്ഗന്ധ്യങ്ങൾ=ഭേദവും, വൈവൎണ്ണ്യവും- ദൌൎഗ്ഗന്ധ്യവും- ഭേദം=അയവ- വൈവൎണ്ണ്യം=നിറം പകരുക- ദൌൎഗ്ഗന്ധ്യം=ദുൎഗ്ഗന്ധത. അംഗശോഷണം=അംഗത്തിന്നശോഷണം- അംഗം=ശരീരം- ശോഷണം=മെലിക- ദൃഷ്ടിസാദം=ദൃഷ്ടിയുടെസാദം- ദൃഷ്ടി=കണ്ണ- സാദം=തളൎച്ച- അക്ഷിരുക്കണ്ഡൂപോഥകീജന്മശൂനതകൾ=അക്ഷികളിൽ രുക്കും കണ്ഡുവും പോഥകീജന്മവും ശൂനതയും- അക്ഷികൾ=കണ്ണുകൾ- രുക്ക=വേദനാ- കണ്ഡു=ചൊറി- പോഥകീജന്മം=പോഥകിയുടെജന്മം- പോഥകീ=പോഥകീ എന്നപേരായവൎത്മരോഗം- ജന്മം=ഉൽപത്തി- ശൂനതാ=വീക്കം- ഹിക്കോ

ദ്വേഗസ്തനദ്വേഷവൈവൎണ്യസ്വരതീക്ഷ്ണതകൾ=ഹിധ്മയും ഉദ്വേഗവും സ്തനദ്വേഷവും വൈവൎണ്യവുംസ്വരതീക്ഷ്ണതയും - ഹിധ്മാ=എക്കിട്ടം - ഉദ്വേഗം=നടുങ്ങുക - സ്തനദ്വേഷം=മുലകുടിക്കായ്ക - വൈവൎണ്യം=നിറംപകച്ചു - സ്വരതീക്ഷ്ണതാ= സ്വരത്തിന്നതീക്ഷ്ണതാ - സ്വരം=ശബ്ദം തീക്ഷ്ണതാ=ക്രൂരതാ - വെപ്പു വിറയൽ - മത്സ്യഗന്ധിതാ= മത്സ്യഗന്ധിയാവു എന്നുള്ളതു മത്സ്യഗന്ധി=മത്സ്യത്തിന്റെ ഗന്ധംപോലെ ഇരിക്കുന്ന ഗന്ധത്തോടുകൂടിയതു - സാമ്ലഗന്ധിതാ=സാമ്ലഗന്ധിയാവു എന്നുള്ളതു - സാമ്ലഗന്ധി=സാമ്ലത്തിന്റെഗന്ധംപോലെ ഇരിക്കുന്നഗന്ധത്തോടുകൂടിയതു - സാമ്ലം=കുറഞ്ഞൊരു പുളിരസമായിരിക്കുന്ന ദ്രവ്യം -

സാരം —— ശീതപൂതനാഗ്രഹത്താൽ ഗ്രഹിക്കപ്പെട്ടബാലന്ന വിറയലുണ്ടാകയും കരയുകയും വിലങ്ങത്തിൽനോക്കുകയും തണ്ണീർദാഹമുണ്ടാകയും വയറിരക്കുകയും അതിസാരമുണ്ടാകയും നെയ്‌വലപോലെയൊ രക്തംപോലെയൊ ദുൎഗ്ഗന്ധമുണ്ടാകയുംശരീരത്തിന്റെഒരുഭാഗത്തിന്നുതണുപ്പും മറ്റെഭാഗത്തിന്നുചൂടുമുണ്ടാവുകയുംചെയ്യും. അന്ധപൂതനയാൽഗ്രഹംബാധിച്ചാൽ ഛൎദ്ദിയും പനിയും കുരയും ഉണ്ടാകയും ഉറക്കംകുറയുകയും മലം അഴഞ്ഞിട്ടും നിറംമാറീട്ടും ദുൎഗ്ഗന്ധത്തോടുകൂടീട്ടുംപോവുകയും, ശരീരം മെലിയുകയും കണ്ണിന്നശക്തിയില്ലായ്കയും കണ്ണുകളിൽവെദനയുംചൊറിയുംപോത്തകീ എന്നവൎത്മരോഗവുംവീക്കവും ഉണ്ടാകയും എക്കിട്ടഉണ്ടാകയുംനടുങ്ങുകയുംമുലകുടിക്കായ്കയുംശരീരത്തിന്നനിറംമാറുകയുംക്രൂരമായിശബ്ദിക്കുകയും മത്സ്യത്തെപോലെയൊ പുളിച്ചകാടിമുതലായ ദ്രവ്യംപോലെയൊ ഉള്ളഗന്ധത്തോടു കൂടിഭവിക്കുകയൊചെയ്യും -

൨൩- മുഖമണ്ഡിതയാപാണിപാദാസ്യരമണീയതാ। സിരാഭിരസിതാഭാഭിരാചിതൊദരതാജ്വരഃ ॥

൨൪. അരോചകോംഗശ്വയനംഗോമൂത്രസമഗന്ധിതാ। രെവത്യാംശ്യാവനീലത്വംകൎണ്ണനാസാക്ഷിമൎദ്ദനം॥

൨൫. കാസഹിധ്മാക്ഷിവിക്ഷെപവക്രവക്ത്രതാരക്തതാഃ। ബസ്തഗന്ധോജ്വരശ്ശോഷഃപുരീഷംഹരിതംദ്രവം॥

അന്വയം —— മുഖമണ്ഡിതയാ- പാണിപാദാസ്യരമണീയതാ അസിതാഭാഭിഃ-സിരാഭിഃ-ആചിതൊദരതാ-ജ്വരഃ- അരൊചകഃ അംഗശ്വയനം- ഗോമൂത്രസമഗന്ധിതാ-ച- രെവത്യാം-ശ്യാവനീലത്വം-കൎണ്ണനാസാക്ഷിമൎദ്ദനം-കാസഹിധ്മാക്ഷിവിക്ഷെപവക്ര-

ക്ത്രത്വരക്തതാഃ-ബസ്തഗന്ധഃ-ജ്വരഃ-ശോഷഃ-ഹരിതം-ദ്രവം-പുരീഷം-ച-സ്യാഃ-

അന്വയാർത്ഥം—മുഖമണ്ഡിതയാൽ പാണിപാദാസ്യരമണീയതയും അസിതാഭകളായിരിക്കുന്ന സിരകളാൽ ആചിതോദരതയും ജ്വരവും അരോചകവും അംഗപ്ലവനവും ഗോമൂത്രസമഗന്ധിതയും രേവതിയിങ്കൽ ശ്യാവനീലത്വവും കർണ്ണനാസാക്ഷിമർദ്ദനവും കാസഹിദ്ധ്മാക്ഷിവിക്ഷേപവക്രവക്ത്രത്വരക്തതകളും ബസ്തഗന്ധവും ജ്വരവും ശോഷവും ഹരിതമായിയും ദ്രവമായിയും ഇരിക്കുന്ന പുരീഷവും ഭവിക്കും.

പരിഭാഷാ___ മുഖമണ്ഡിതാ=മുഖമണ്ഡിതയെന്നപേരോടു കൂടിയഗ്രഹം- പാണിപാദാസ്യരമണീയതാ= പാണിപാദാസ്യരമണീയമാവുഎന്നുള്ളതു- പാണിപാദാസ്യരമണീയം=പാണിപാദാസ്യങ്ങളിൽരമണീയം= പാണിപാദാസ്യങ്ങൾ= പാണികളും പാദങ്ങളും ആസ്യവും- പാണികൾ=കരങ്ങൾ- പാദങ്ങൾ= കാലുകൾ- ആസ്യം=മുഖം- രമണീയം=മനോഹരം- അസിതാഭകൾ=കൃഷ്ണവർണ്ണകൾ- (കറുത്തനിറമായവ) സിരകൾ=ഞരമ്പുകൾ- ആചിതോദരതാ=ആചിതോദരമാവുഎന്നുള്ളത- ആചിതോദരം=ആചിതമായിരിക്കുന്നഉദരത്തോടുകൂടിയവൻ- ആചിതം=വ്യാപ്തം- ഉദരം=വയറ- ജ്വരം=പനി- അരോചകം=അരുചി- അംഗപ്ലവനം=അംഗത്തിന്റെപ്ലവനം- അംഗം=ശരീരം- പ്ലവനം=ചാട്ടം- ഗോമൂത്രസമഗന്ധിതാ=ഗോമൂത്രസമഗന്ധിയാവു എന്നുള്ളതു- ഗോമൂത്രസമഗന്ധി=ഗോമൂത്രതുല്യമായിരിക്കുന്ന ഗന്ധത്തോടുകൂടിയത- ഗോമൂത്രതുല്യം=ഗോമൂത്രത്തോടുതുല്യം-. രേവതീ=രേവതിഎന്നപേരായഗ്രഹം- ശ്യാവനീലത്വം=ശ്യാവത്വവും നീലത്വവും- ശ്യാവത്വം=കരുവാളിച്ച- നീലത്വം=നീലനിറമാവുഎന്നുള്ളതു- കർണ്ണനാസാക്ഷിമർദ്ദനം= കർണ്ണനാസാക്ഷികളുടെമർദ്ദനം- കർണ്ണനാസാക്ഷികൾ=കർണ്ണവും നാസയും അക്ഷിയും- കർണ്ണം=ചെവി- നാസാ=മൂക്ക- അക്ഷി= കണ്ണ- മർദ്ദനം=തിരുമ്മുക- കാസഹിദ്ധ്മാക്ഷിവിക്ഷേപവക്രവക്ത്രത്വരക്തതകൾ=കാസവും ഹിദ്ധ്മയും അക്ഷിവിക്ഷേപവും വക്രവക്ത്രത്വവും രക്തതയും- കാസം=കുര- ഹിദ്ധ്മാ=എക്കിട്ടം- അക്ഷിവിക്ഷേപം= മിഴിച്ചുരുട്ടുക- വക്രവക്ത്രത്വം= വക്രവക്ത്രമാവുഎന്നുള്ളതു- വക്രവക്ത്രം=വായ്കോട്ടുക- രക്തതാ=മെലൊക്കചുവപ്പ- ബസ്തഗന്ധം= ബസ്തത്തിന്റെഗന്ധംപോലെഇരിക്കുന്ന ഗന്ധം- ബസ്തം=കുറിയാട- ജ്വരം=പനി- ശോഷം=മെലിച്ചൽ

ൽ- ഹരിതം=പച്ചനിറമുള്ളത- ദ്രവം=അയഞ്ഞത- പുരീഷം=മലം-

സാരം—— മുഖമണ്ഡിതയെന്നപെരായ ഗ്രഹം ബാധിച്ചാൽ കയ്യും കാലും മുഖവും മനൊഹരമായിരിക്കുകയും വയറത്തുകറുത്ത ഞരമ്പുകൾ വ്യാപിച്ചിരിക്കുകയും പനിയുണ്ടാകയും രുചിയില്ലാതിരിക്കുകയും ശരീരത്തെ ചാടിക്കുകയും ശരീരത്തിന്ന ഗൊമൂത്രത്തിന്റെ ഗന്ധമുണ്ടാകയും ചെയ്യും. രെവതി ഗ്രഹം ബാധിച്ചാൽ ശരീരത്തിന്റെ ചില ഭാഗം കറുവാളിച്ചും ചില ഭാഗം നീല നിറത്തിലുമിരിക്കുകയും തന്റെ കൈ കൊണ്ട കണ്ണ ചെവി മൂക്ക ഇതുകളെ തിരുമ്പുകയും കാസവും ഏക്കിട്ടവുമുണ്ടാകയും കണ്ണുരുട്ടുകയും വായകൊട്ടുകയും ചുവപ്പനിറമുണ്ടാകയും ശരീരത്തിന്ന കുറിയാടിന്റെ ഗന്ധമുണ്ടാകയും പനിയും മെലിച്ചിലുമുണ്ടാകയും മലം പച്ചനിറമുള്ള അയഞ്ഞുപൊകയും ചെയ്യും-

൨൯- ജായതെ ശുഷ്കരെവത്യാം ക്രമാൽ സൎവ്വാംഗസംക്ഷയഃ। കെശശാതൊന്നവിദ്വെഷസ്വരദൈന്യവിവൎണ്ണതാഃ।

൩൦- നാനാവൎണ്ണപുരീഷത്വമുദരെ ഗ്രന്ഥയസ്സിരാഃ। രൊദനം ഗൃധ്രഗന്ധിത്വം ദീൎഘകാലാനുബന്ധനം॥

അന്വയം—— ശുഷ്കരെവത്യാം- ക്രമാൽ- സൎവ്വാംഗസംക്ഷയഃ- കെശശാതഃ- അന്നവിദ്വെഷസ്വരദൈന്യവിവൎണ്ണതാഃ- നാനാവൎണ്ണപുരീഷത്വം- ഉദരെ- ഗ്രന്ഥയഃ- സിരാഃ- രൊദനം ഗൃധ്രഗന്ധിത്വം- ദീൎഘകാലാനുബന്ധനം- ച- ജായതെ-

അന്വയാൎത്ഥം—— ശുഷ്കരെവതിയിങ്കൽ ക്രമെണ സൎവ്വാംഗസംക്ഷയവും കെശശാതവും അന്നവിദ്വെഷ സ്വരദൈന്യ വിവൎണ്ണതകളും നാനാവൎണ്ണ പുരീഷത്വവും ഉദരത്തിങ്കൽ ഗ്രന്ഥികളും സിരകളും രൊദനവും ഗൃധ്രഗന്ധിത്വവും ദീൎഘകാലാനുബന്ധനവും ജനിക്കുന്നു-

പരിഭാഷാ—— ശുഷ്കരെവതീ=ശുഷ്കരെവതി എന്ന പെരൊട്ടുകൂടിയ ഗ്രഹം- സൎവ്വാംഗസംക്ഷയം=സൎവ്വാംഗങ്ങളുടെ സംക്ഷയം- സൎവ്വാംഗങ്ങൾ=സൎവ്വങ്ങളായിരിക്കുന്ന അംഗങ്ങൾ- സൎവ്വങ്ങൾ ഒട്ടൊഴിയാതെ ഉള്ളവ- അംഗങ്ങൾ അവയവങ്ങൾ- സംക്ഷയം=നാശം- കെശശാതം=കെശങ്ങളുടെ ശാതം- കെശങ്ങൾ=തലമുടികൾ- ശാതം=കൊഴിയുക- അന്നവിദ്വെഷസ്വരദൈന്യവിവൎണ്ണതകൾ=അന്നവിദ്വെഷവും സ്വരദൈന്യവും വിവൎണ്ണതയും- അന്നവിദ്വെഷം=ചൊറവെണ്ടെന്നു- സ്വരദൈന്യം=ഒച്ചയടവ- വിവൎണ്ണതാ=വിവൎണ്ണമായുള്ളത- വിവൎണ്ണം=നിറം മാറിയത- നാനാവൎണ്ണപുരീഷത്വം=നാനാവൎണ്ണപുരീഷമാ

വു എന്നുള്ളത- നാനാവൎണ്ണപുരീഷം=നാനാവൎണ്ണമായിരിക്കുന്ന പുരീഷം- നാനാവൎണ്ണം=അനെകനിറം- പുരീഷം=മലം- ഉദരം=വയറ- ഗ്രന്ഥികൾ=മുഴകൾ- സിരകൾ=ഞരമ്പുകൾ- രൊദനം=കരയുക- ഗൃദ്ധ്രഗന്ധിതാ=ഗൃദ്ധ്രഗന്ധിയാവു എന്നുള്ളത- ഗൃദ്ധ്രഗന്ധി=ഗൃദ്ധ്രത്തിന്റെ ഗന്ധംപൊലെ ഉരിക്കുന്നഗന്ധത്തൊടു കൂടിയത- ഗൃദ്ധ്രം=കഴു- ദീൎഘകാലാനുബന്ധനം=ദീൎഘകാലത്തിന്റെ അനുബന്ധനം- ദീൎഘകാലം=ദീൎഘമായിരിക്കുന്നകാലം- ദീൎഘം=നീണ്ടത- കാലം=സമയം- അനുബന്ധനം=അനുഷംഗം- (പററിനിൽക്കുക)

സാരം—— ശുഷ്കരെവതി എന്ന പെരായ ഗ്രഹം ബാധിച്ചാൽ കാലംകൊണ്ടു വിരല, കാതിന്റെ തട്ടു മുതലായ എല്ലാ അംഗങ്ങളും ദ്രവിച്ചുപൊകയും തലമുടി കൊഴിഞ്ഞുപൊകയും ചൊററിന്ന രുചിയില്ലാതാകയും ഒച്ചയടപ്പും ശരീരത്തിന്ന നിറപ്പകൎച്ചയും മഞ്ഞളിച്ചിട്ടും കറുത്തിട്ടും ചുകന്നിട്ടും പച്ചനിറത്തിലുമുള്ള മലത്തെ അനുസരിക്കുകയും വയററത്തു മുഴകളും ഞരമ്പുകളും ഉണ്ടാകയും കരയുകയും കഴുവിന്റെ ഗന്ധമുണ്ടാകയും വളരെ കാലം നിൽക്കുകയും ചെയ്യും-

൩൧. ഉദരെഗ്രന്ഥയൊവൃത്തായസ്യനാനാവിധംശകൃൽ ।
ജിഹ്വായാനിമ്നതാമദ്ധ്യെശ്യാവംതാലുചതംത്യജെൽ ॥

അന്വയം—— യസ്യ- ഉദരെ- വൃത്താഃ- ഗ്രന്ഥയഃ- നാനാവിധം- ശകൃൽ- ജിഹ്വായാഃ- മദ്ധ്യെ- നിമ്നതാ- ശ്യാവം- താലു- തം- ത്യജെൽ-

അന്വയാൎത്ഥം—— യാവനൊരുത്തന്ന ഉദരത്തിങ്കൽ വൃത്തങ്ങളായിരിക്കുന്ന ഗ്രന്ഥികളും നാനാവിധമായിരിക്കുന്ന ശകൃത്തും ജിഹ്വയുടെ മദ്ധ്യത്തിങ്കൽ നിമ്നതയും ശ്യാവമായിരിക്കുന്ന താലുവും ഭവിക്കുന്നു. അവനെ ത്യജിക്കെണം-

പരിഭാഷാ—— യാവനൊരുത്തൻ=യാതൊരുബാലൻ- ഉദരം=വയറ- വൃത്തങ്ങൾ=വട്ടത്തിലുള്ളവ- ഗ്രന്ഥികൾ=മുഴകൾ- നാനാവിധം=നാനാപ്രകാരം- ശകൃത്ത=മലം- ജിഹ്വാ=നാവ- മദ്ധ്യം=നടു- നിമ്നതാ=നിമ്നത്വം- (കുഴി) ശ്യാവം=കരുവാളിച്ചത- താലു=അണ്ണാക്ക- അവൻ=ആ ബാലൻ- ത്യജിക്ക=ഉപെക്ഷിക്ക-

സാരം—— യാതൊരു ബാലന്റെ വയററത്തു വട്ടത്തിലുള്ള മുഴകളും മലം നാനാപ്രകാരമായിരിക്കുകയും നാവിന്റെ നടുവിൽ കുഴിയുണ്ടാകയും അണ്ണാക്ക കരുവാളിച്ചിരിക്കുകയും ചെയ്യു

ന്നു- ആ ബാലനെ ചികിത്സിക്കരുത-

൩൨. ഭുഞ്ജാനൊന്നംബഹുവിധംയൊബാലഃപരിഹീയതെ।
തൃഷ്ണാഗൃഹീതഃക്ഷാമാക്ഷൊഹന്തിതംശുഷ്കരെവതീ ॥

അന്വയം— യഃ- ബാലഃ- ബഹുവിധം- അന്നം- ഭുഞ്ജാനഃ- പരിഹീയതെ- തൃഷ്ണാഗൃഹീതഃ - ക്ഷാമാക്ഷഃ- ഭവതി- തം- ശുഷ്കരെവതീ- ഹന്തി-

അന്വയാൎത്ഥം— യാതൊരു ബാലൻ ബഹുവിധമായിരിക്കുന്ന അന്നത്തെ ഭുഞ്ജാനൻ എങ്കിലും പരിഹീനനായി ഭവിക്കുന്നു. തൃഷ്ണാഗൃഹീതനായിട്ടും ക്ഷാമാക്ഷനായിട്ടും ഭവിക്കുന്നു- അവനെ ശുഷ്കരെവതി ഹനിക്കുന്നു-

പരിഭാഷാ— ബഹുവിധം=അനേകപ്രകാരം- അന്നം=ഭക്ഷണസാധനം- ഭുഞ്ജാനൻ=ഭുജിച്ചിരിക്കുന്നവൻ- ഭുജിക്ക=ഭക്ഷിക്ക- പരിഹീനൻ=പരിക്ഷീണൻ- (ഏറാവും ക്ഷീണിക്കുന്നവൻ) തൃഷ്ണാഗൃഹീതൻ=തൃഷ്ണയാൽ ഗൃഹീതൻ- തൃഷ്ണാ=തണ്ണീർദാഹം- ഗൃഹീതൻ=ഗ്രഹിക്കപ്പെട്ടവൻ- ഗ്രഹിക്ക=ബാധിക്ക- ക്ഷാമാക്ഷൻ=ക്ഷാമങ്ങളായിരിക്കുന്ന അക്ഷങ്ങളൊടുകൂടിയവൻ- ക്ഷാമങ്ങൾ=സ്വവിഷയഗ്രഹണാസമൎത്ഥങ്ങൾ- (അവരവരുടെ വിഷയത്തെ ഗ്രഹിപ്പാൻ ശക്തിയില്ലാത്തവ എന്ന സാരം) അക്ഷങ്ങൾ=ഇന്ദ്രിയങ്ങൾ- (നശിച്ചിരിക്കുന്ന കണ്ണുകളെന്നുമുണ്ട)ശുഷ്കരെവതീ=ശുഷ്കരെവതി എന്ന പെരായ ഗ്രഹം- ഹനിക്ക=കൊല്ലുക-

സാരം— അപ്പം, അട, ചൊറ മുതലായ ഭക്ഷണസാധനങ്ങളെ വഴിപൊലെ ഭക്ഷിക്കുന്നവനാണെങ്കിലും ശരീരം ക്ഷയിക്കുകയും ക്ഷീണം വൎദ്ധിക്കുകയും ചെയ്യുന്നു- തണ്ണീർ ദാഹത്തൊടും അവരവരുടെ പ്രവൃത്തിയിങ്കൽ ശക്തിയില്ലാത്ത കണ്ണു മുതലായ ഇന്ദ്രിയങ്ങളൊടും അല്ലെങ്കിൽ പൊയിരിക്കുന്ന കണ്ണൊടും കൂടി ഭവിക്കുകയൊ ചെയ്യുന്നു- അവനെ ശുഷ്കരെവതി എന്ന പെരായ ഗ്രഹം നശിപ്പിക്കുന്നു-

൩൩. ഹിംസാരത്യൎച്ചനാകാംക്ഷാഗ്രഹഗ്രഹണകാരണം।
തത്രഹിംസാത്മകെബാലൊമഹാൻവാസ്രുതനാസികഃ ॥

൩൪. ക്ഷതജിഹ്വഃക്വണൻബാഢമസുഖീസാസ്രലൊചനഃ।
ദുൎവ്വൊഹീനവചനഃപൂതിഗന്ധശ്ചജായതെ ॥

൩൫. ക്ഷാമൊമൂത്രപുരീഷംസ്വംമൃദ്നാതിനജുഗുപ്സതെ। ഹ
സ്തൌചൊദ്ധൃത്യസംരബ്ധൊഹന്ത്യാത്മാനംതഥാപരം ॥

൩൬. തദ്വച്ചശസ്ത്രകാഷ്ഠാദ്യൈരഗ്നിംവാദീപ്തമാവിശെൽ।

അപ്സു മജ്ജേൽ പതേൽ കൂപേ കുൎയ്യാദന്യച്ച തദ്വിധം ॥
൩൭. തൃൾദാഹമോഹാൻ പൂയസ്യ ഛൎദ്ദനം ച പ്രവൎത്തയേൽ ।
രക്തം ച സൎവ്വമാൎഗ്ഗേഭ്യോ രിഷ്ടോൽപത്തിശ്ച യം ത്യജേൽ ॥

അന്വയം—— ഹിംസാരത്യൎച്ചനാകാംക്ഷാ- ഗ്രഹഗ്രഹണകാരണം- തത്ര- ഹിംസാത്മകെ- ബാലഃ- മഹാൻ- വാ- സ്രുതനാസികഃ- ക്ഷതജിഹ്വഃ- ബാഢം- ക്വണൻ- അസുഖീ- സ്രസ്തലൊചനഃ- ദുൎവ്വൎണ്ണഃ- ഹീനവചനഃ- പൂതിഗന്ധിഃ- ച- ജായതെ- ക്ഷാമഃ- സ്വം- മൂത്രപുരീഷം- മൃദ്നാതി- ന- ജുഗുപ്സതെ- സംരബ്ധഃ- ഹസ്തൌ- ഉൽക്രമ്യ- ആത്മാനം- തഥാ- അപരം- ച- ഹന്തി- ശസ്ത്രകാഷ്ഠാദ്യൈഃ- തദ്വൽ- ഹന്തി- ദീപ്തം- അഗ്നിം- ആവിശേൽ- വാ- അപ്സു- മജ്ജേൽ- കൂപെ- പതെൽ- അന്യൽ- ച- തദ്വിധം- കുൎയ്യാൽ- തൃൾദാഹമൊഹാൻ- പൂയസ്യ- ഛൎദ്ദനം- സൎവ്വമാൎഗ്ഗേഭ്യഃ- രക്തം- പ്രവൎത്തയെൽ- രിഷ്ടോൽപത്തിഃ- ച- ഭവതി- തം- ത്യജേൽ

അന്വയാൎത്ഥം —— ഹിംസാരത്യൎച്ചനാകാംക്ഷാഗ്രഹഗ്രഹണകാരണമാകുന്നു· അതുകളിൽവെച്ച ഹിംസാത്മകത്തിംകൽ ബാലനൊ മഹാനൊ സ്രുതനാസികനായിട്ടും ക്ഷതജിഹ്വനായിട്ടും ഏററവും ക്വണനായിട്ടും അസുഖിയായിട്ടും സ്രസ്തലൊചനനായിട്ടും ദുൎവ്വൎണ്ണനായിട്ടും ഹീനവചനനായിട്ടും പൂതിഗന്ധിയായിട്ടും ജനിക്കുന്നു. ക്ഷാമനായിട്ട സ്വമായിരിക്കുന്ന പുരീഷത്തെ മൎദ്ദിക്കുന്നു- ജുഗുപ്സയെ പ്രാപിക്കുന്നില്ല. സംരബ്ധനായിട്ട ഹസ്തങ്ങളെ ഉൽക്രമണം ചെയ്തിട്ട ആത്മാവിനെയും അപ്രകാരം അപരനെയും ഹനിക്കുന്നു- ശസ്ത്രകാഷ്ഠാദ്യങ്ങൾകൊണ്ടു അതുപൊലെ ഹനിക്കുന്നു- ദീപ്തമായിരിക്കുന്ന അഗ്നിയെ ആവെശിക്കും- അപ്പുകളിൽ മജ്ജിക്കും- കൂപത്തിംകൽ പതിക്കും. അന്യത്തായിരിക്കുന്ന തദ്വിധത്തെ ചെയ്യും- തൃൾദാഹമൊഹങ്ങളെയും പൂയത്തിന്റെ ഛൎദ്ദനത്തെയും സൎവ്വമാൎഗ്ഗങ്ങളൂടെ രക്തത്തെയും പ്രവൎത്തിപ്പിക്കും. രിഷ്ടോൽപത്തിയും ഭവിക്കുന്നു അവനെ ത്യജിക്കെണം-

പരിഭാഷാ——ഹിംസാരത്യൎച്ചനാകാംക്ഷാ=ഹിംസാരത്യൎച്ചനങ്ങളിലുള്ള കാംക്ഷാ- ഹിംസാരത്യൎച്ചനങ്ങൾ=ഹിംസയും രതിയും അൎച്ചനവും- ഹിംസാ=വധഃ- രതി=ക്രീഡാ- അൎച്ചനം=പൂജനം- കാംക്ഷാ=ആഗ്രഹം- ഗ്രഹഗ്രഹണകാരണം=ഗ്രഹഗ്രഹണത്തിംകൽകാരണം- ഗ്രഹഗ്രഹണം=ഗ്രഹങ്ങളുടെഗ്രഹണം- ഗ്രഹങ്ങൾ=സ്കന്ദാദിഗ്രഹങ്ങൾ- ഗ്രഹണം=ആവെശം- (ബാ

ധാ) കാരണം=ഹെതു- ഹിംസാത്മകം=ഹിംസാസ്വരൂപം (വധത്തിംകൽ താല്പൎയ്യമുള്ളഗ്രഹം) ബാലൻ=കുട്ടി- മാഹാൻ=യൌവന യുക്തനായിരിക്കുന്നപുരുഷൻ- സ്രുതനാസികൻ=സ്രുതയായിരിക്കുന്ന നാസികയൊടുകൂടിയവൻ- സ്രുതാ=സ്രവിച്ചത- സ്രവിക്ക=ഒലിക്കുക- നാസികാ=മൂക്ക- ക്ഷതജിഹ്വൻ=ക്ഷതയായിരിക്കുന്ന ജിഹ്വയൊടു കൂടിയവൻ- ക്ഷതാ=മുറിഞ്ഞത- ജിഹ്വാ=നാവ- ക്വണനൻ=ശബ്ദിച്ചിയങ്ങുന്നവൻ- അസുഖി=സുഖത്തൊടുകൂടാത്തവൻ- സാസ്രലൊചനൻ=സാസ്രങ്ങളായിരിക്കുന്ന ലൊചനങ്ങളൊടു കൂടിയവൻ- സാസ്രങ്ങൾ=അസ്രങ്ങളൊടുകൂടിയവ- അസ്രങ്ങൾ=കണ്ണുനീരുകൾ- ലൊചനങ്ങൾ=കണ്ണുകൾ- ഉദ്വമൻ=ഛൎദ്ദിച്ചിയങ്ങുന്നവൻ- വമിക്ക=ഛൎദ്ദിക്ക- ഹീനവചനൻ=ഹീനമായിരിക്കുന്ന വചനത്തൊടുകൂടിയവൻ ഹീനം=കുറഞ്ഞത- വചനം=വാക്ക- പൂതിഗന്ധി=പൂതിഗന്ധത്തൊടു കൂടിയവൻ- പൂതിഗന്ധം=ദുൎഗ്ഗന്ധം- ക്ഷാമൻ=ക്ഷീണൻ- സ്വം=തന്നെസംബന്ധിച്ചത- മൂത്രപുരീഷം=മൂത്രവും പുരീഷവും- പുരീഷം=മലം- മൎദ്ദിക്ക=തിരുമ്മുക- ജുഗുപ്സാ=നിന്ദാ- സംരബ്ധൻ=സംരംഭത്തൊടു കൂടിയവൻ- സംരംഭം=കൊപം- ഹസ്തങ്ങൾ=കൈകൾ- ഉദ്യമനം ചെയ്ക=പൊക്കുക- ആത്മാ=താൻ- അപരൻ=അന്യൻ- ഹനിക്ക=അടിക്കുക- ശസ്ത്രകാഷ്ഠാദ്യങ്ങൾ=ശസ്ത്രകാഷ്ഠങ്ങൾ ആദിയായിട്ടുള്ളവ- ശസ്ത്രകാഷ്ഠങ്ങൾ=ശസ്ത്രവും കാഷ്ഠവും- ശസ്ത്രം=ആയുധം- കാഷ്ഠം=വടി- ദീപ്തം=ദീപിക്കപ്പെട്ടത- ദീപിക്ക=ജ്വലിക്ക- അഗ്നി=തീയ- ആവെശിക്ക=പ്രാപിക്ക- അപ്പുകൾ=ജലങ്ങൾ- മജ്ജിക്ക=മുങ്ങുക- കൂപം=കിണറ- പതിക്ക=വീഴുക അന്യം=മററുള്ളത- തദ്വിധം=അതുപൊലെ ഉള്ളത- അന്തം=പ്രാണഹരണം- തൃൾദാഹമൊഹങ്ങൾ=തൃട്ടും ദാഹവും മൊഹവും- തൃട്ട=തണ്ണീർദാഹം- ദാഹം=എല്ലാ അംഗങ്ങളിലും കഠിനമായ ചൂട- മൊഹം=വൈചിത്യം- പൂയം=ചലം- ഛൎദ്ദനം=ഛൎദ്ദി- സൎവ്വമാൎഗ്ഗങ്ങൾ=സൎവ്വങ്ങളായിരിക്കുന്ന മാൎഗ്ഗങ്ങൾ- സൎവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ- മാൎഗ്ഗങ്ങൾ=വഴികൾ- രക്തം=ചൊര- പ്രവൎത്തിപ്പിക്ക=പുറപ്പെടീപ്പിക്ക=രിഷ്ഠൊൽപ്പത്തി=രിഷ്ഠത്തിന്റെ ഉൽപത്തി- രിഷ്ഠം=മരണലക്ഷണം- ഉൽപ്പത്തി=ഉൽഭവം- ത്യജിക്ക=ഉപെക്ഷിക്ക-

സാരം—— വധിക്കെണം എന്നുള്ള ആഗ്രഹവും കളിക്കെണം എന്നുള്ള ആഗ്രഹവും ബലിപൂജാദികളെ സ്വീകരിക്കെണം എ

ന്നുള്ളതുഗ്രഹവും ഇങ്ങിനെ മൂന്ന വിധമാകുന്നു- സ്കന്ദാദിഗ്രഹങ്ങൾ ബാധിപ്പാനുള്ള കാരണം അതുകളിൽവെച്ച വധിക്കെണമെന്ന താല്പൎയ്യമുള്ളഗ്രഹം ബാധിച്ചാൽ കുട്ടിയുടെയൊ വല്യതായവന്റെയൊ മൂക്കിൽനിന്ന വെള്ളം ഒലിക്കുകയും നാവിങ്കൽ പല്ലുകൾകൊണ്ട കടിച്ചവ്രണമുണ്ടാകയും ഏറവും ദുഃഖത്തൊടുകൂടിശബ്ദിക്കുകയും സുഖമില്ലാതിരിക്കുകയും കണ്ണുകളിൽ നിന്ന വെള്ളംവരികയും വളരെദുഃഖത്തൊടുകൂടെ ഛൎദ്ദിക്കുകയും ക്ഷീണത്തൊടുകൂടി കുറച്ചമാത്രം വിശേഷം പറയുകയും ശരീരത്തിങ്കൽ ദുൎഗ്ഗന്ധമുണ്ടാകയും ചെയ്യും- ക്ഷീണിച്ചവനായിട്ട തന്റെ മലമൂത്രങ്ങളെ നല്ലതല്ല എന്ന തൊന്നാതെ കയ്യകൊണ്ട കൊഴുക്കുകയും ധൈൎയ്യത്തൊടുകൂടിട്ടതന്നെ തന്നെയൊ മറ്റൊരുത്തനെയൊ കയ്യുകൾ എകത്തിപിടിച്ച അടിക്കുകയും ആയുധംകൊണ്ടൊ വടികൊണ്ടൊ മണ്ണിൻകട്ട, കല്ല മുതലായതു കൊണ്ടൊ അപ്രകാരം തന്നെയൊ മറ്റൊരുത്തനെയൊ അടിക്കുകയും ജ്വലിച്ചിരിക്കുന്ന അഗ്നിയിൽ ചാടുകയും വെള്ളത്തിൽ മുങ്ങിക്കിടക്കുകയും കിണററിൽ ചാടുകയും അപ്രകാരംതന്നെ തന്റെ പ്രാണനെനശിപ്പിക്കുന്നതായ വെറെ വിധത്തിലുള്ള സാഹസത്തെയും ചെയ്യും- തണ്ണീർദാഹം എല്ലാഅംഗങ്ങളിലും കഠിനമായചൂട, മൊഹാലസ്യം ഇതുകൾ ഉണ്ടാകയും മലത്തെ ശുദ്ധിക്കുകയും രൊമകൂപങ്ങളിൽകൂടി രക്തംവരികയും വികൃതിവിജ്ഞാനീയാദ്ധ്യായത്തിൽ പറയപ്പെട്ടിരിക്കുന്ന മരണലക്ഷണമുണ്ടാകയും ചെയ്യും ഇതുകളെല്ലാ മുള്ളവനെ ചികിത്സിക്കരുത-

നവ്യ രഹസ്ത്രീരതിസല്ലാപഗന്ധസ്രക്ഭൂഷണപ്രിയഃ। ഹൃഷ്ട
ശ്ശാന്തശ്ചദുസ്സാധ്യൊരതികാമെനപീഡിതഃ ॥

അന്വയം— രതികാമെന- പീഡിതഃ- രഹസ്ത്രീരതിസല്ലാപഗന്ധസ്രക്ഭൂഷണപ്രിയഃ- ഹൃഷ്ടഃ- ശാന്തഃ-ച- ദുസ്സാധ്യഃ- ഭവതി-

അന്വയാൎത്ഥം— രതികാമനാൽ പീഡിതനായിരിക്കുന്ന ബാലൻ രഹസ്ത്രീരതിസല്ലാപഗന്ധസ്രക്ഭൂഷണ പ്രിയനായിട്ടും ഹൃഷ്ടനായിട്ടും ശാന്തനായിട്ടും ദുസ്സാധ്യനായിട്ടു ഭവിക്കുന്നു-

പരിഭാഷാ— രതികാമൻ=രതിയെ കാമിക്കുന്നവൻ- രതി=ക്രീഡാ- കാമിക്ക=ആഗ്രഹിക്ക- പീഡിതൻ=പീഡിപ്പിക്കപ്പെട്ടവൻ- പീഡിപ്പിക്ക=ദുഃഖിപ്പിക്ക- രഹസ്ത്രീരതിസല്ലാപഗന്ധസ്രക്ഭൂഷണപ്രിയൻ= രഹസ്ത്രീരതിസല്ലാപഗന്ധസ്രക്ഭൂഷണത്തിങ്കൽപ്രിയൻ- രഹസ്ത്രീരതിസല്ലാപഗന്ധസ്രക്ഭൂഷ

ണം= രഹസ്സും സ്ത്രീരതിയും സല്ലാപവും ഗന്ധവും സ്രക്കും ഭൂഷണവും- രഹസ്സ= നിർജ്ജനദെശം- സ്ത്രീരതിസല്ലാപം=സ്ത്രീകളൊടുകൂടിയുള്ളരതിയും സല്ലാപവും- രതി=ക്രീഡാ- സല്ലാപം=സംവാദം- (നെരംപൊക്ക പറയുക) ഗന്ധം=സൌരഭ്യവസ്തു- സ്രക്ക=മാലാ- ഭൂഷണം= ആഭരണം- പ്രിയൻ= ഇഷ്ടമുള്ളവൻ- ഹൃഷ്ടൻ= ഹൎഷത്തൊടുകൂടിയവൻ- ഹൎഷം=സന്തൊഷം- ശാന്തൻ= ശാന്തിയൊടുകൂടിയവൻ- ശാന്തി=ക്ഷമാ- ദുസ്സാധ്യൻ= ദുഃഖെന സാധിക്കപ്പെടുവാൻയൊഗ്യൻ-സാധിക്ക= ചികിത്സിക്ക-

സാരം— ക്രീഡാതൽപരനായിരിക്കുന്ന ഗ്രഹത്താൽ ബാധിക്കപ്പെട്ട ബാലനൊ വലുതായവനൊ ആരുമില്ലാത്ത സ്ഥലത്തിംകലും സ്ത്രീകളൊടുകൂടി കളിക്കുന്നതിംകലും അവരൊടുകൂടി നെരംപൊക്കപറയുന്നതിംകലും ചന്ദനം, രാമച്ചം, അകില, കസ്തൂരി ഇത്യാദിസൌരഭ്യവസ്തുവിംകലും മാലകളിലും ആഭരണങ്ങളിലും താൽപൎയ്യത്തൊടുകൂടിയവനായിട്ടും എല്ലായ്പൊഴും സന്തൊഷത്തൊടും ക്ഷമയൊടും കൂടിയവനായിട്ടും ഭവിക്കുന്നു- ആ ബാലൻ വളരെ പ്രയാസപ്പെട്ട ചികിത്സിക്കെണ്ടുന്നവനാകുന്നു-

൩൯- ദീനഃപരിമൃശൻവക്ത്രം ശുഷ്കൊഷ്ഠഗളതാലുകഃ । ശംകിതംവീക്ഷതെരൌതിധ്യായത്യായാതിഭീതതാം ॥

൪൦- അന്നമന്നാഭിലാഷെപിദത്തംനാതിബുഭുക്ഷതെ । ഗൃഹീതംബലികാമെനതംവിദ്യാൽസുഖസാധനം ॥

അന്വയം— യഃ- ദീനഃ- വക്ത്രം- പരിമൃശൻ- ശുഷ്കൊഷ്ഠഗളതാലുകഃ- ശംകിതം- വീക്ഷതെ- രൌതി- ധ്യായതി- ഭീതതാം- ആയാതി- അന്നാഭിലാഷെ- അപി- ദത്തം- അന്നം അതി-ന- ബുഭുക്ഷതെ- ബലികാമെന- ഗൃഹീതം- തം- സുഖസാധനം-വിദ്യാൽ-

അന്വയാൎത്ഥം— യാവനൊരുത്തൻ ദീനനായിട്ടും വക്ത്രത്തെ പരിമൃശനായിട്ടും ശുഷ്കൊഷ്ഠഗളതാലുകനായിട്ടും ശംകിതമാകുംവണ്ണം വീക്ഷിക്കുന്നു- ശബ്ദത്തെ ചെയ്യുന്നു- ധ്യാനിക്കുന്നു ഭീതതയെ ആയാനം ചെയ്യുന്നു- അന്നാഭിലാഷനായിരിക്കും സമയത്തിംകലും ദത്തമായിരിക്കുന്ന അന്നത്തെ അധികം ബുഭുക്ഷിക്കുന്നില്ല ബലികാമനാൽ ഗൃഹീതനായിരിക്കുന്നവനെ സുഖസാധനനെന്ന അറിയെണം -

പരിഭാഷാ— യാവനൊരുത്തൻ= യാതൊരുബാലൻ- ദീനൻ= ക്ഷീണനൻ- വക്ത്രം=മുഖം- പരിമൃശൻ= പരിമൎശിച്ചിയങ്ങുന്നവൻ- പരിമൎശിക്ക= തുടങ്ങുക- ശുഷ്കൊഷ്ഠഗളതാലുകൻ= ശു

ഷ്ഠങ്ങളായിരിക്കുന്ന ഓഷ്ഠഗളതാലുക്കളോടുകൂടിയവൻ- ശുഷ്കങ്ങൾ= വരണ്ടവ- ഓഷ്ഠഗളതാലുക്കൾ=ഓഷ്ഠവും ഗളവും താലുവും- ഓഷ്ഠം=ചുണ്ടു- ഗളം=കണ്ഠം- താലു=അണ്ണാക്ക- ശംകിതം= ശങ്കയോടുകൂടുംവണ്ണം- വീക്ഷിക്ക= നോക്കുക- ഭീതതാ=ഭീതത്വം- (പേടി) ആയാസംചെയ്ക= പ്രയത്നിക്ക അന്നാഭിലാഷൻ=അന്നത്തിംകൽ അഭിലാഷത്തോടുകൂടിയവൻ- അഭിലാഷം= ആഗ്രഹം- ദത്തം=ദാനംചെയ്യപ്പെട്ടത- ദാനംചെയ്ക= കൊടുക്കുക- ബുഭുക്ഷിക്ക= ഭുജിപ്പാനായിക്കൊണ്ടു ഇച്ഛിക്ക- ബലികാമൻ= ബലിയെ കാമിക്കുന്നവൻ- കാമിക്ക=ആഗ്രഹിക്ക- ഗ്രഹീതൻ= ഗ്രഹിക്കപ്പെട്ടവൻ- ഗ്രഹിക്ക=ബാധിക്ക- അവൻ=ബാലൻ- സുഖസാധനൻ- സുഖെനസാധിക്കപ്പെടുവാൻ യോഗ്യൻ- സാധിക്ക= ചികിത്സിക്ക-

സാരം—— യാതൊരു ബാലൻ ക്ഷീണത്തോടുകൂടെ മുഖത്തെ തുടെക്കുകയും ചുണ്ടും തൊണ്ടയും അണ്ണാക്കും വറളുകയും ശംകയൊടുകൂടി എല്ലാടിക്കിലും നൊക്കുകയും കരയുകയും ധ്യാനിക്കുകയും ഭയപ്പെടുകയും അന്നത്തിംകൽ ആഗ്രഹത്തൊടുകൂടിയവനാണെ എംകിലും കൊടുത്തിരിക്കുന്ന അന്നത്തെ ഭുജിപ്പാൻ താല്പൎയ്യമില്ലാതിരിക്കുകയും ചെയ്യുന്നു- ബലികാമനായിരിക്കുന്ന ഗ്രഹത്താൽ ബാധിച്ചിരിക്കുന്ന ബാലനെ സുഖസാദ്ധ്യനെന്ന അറിയെണം-

൨൭- ഹന്തുകാമംജയെദ്ധോമൈസ്സിദ്ധമന്ത്രപ്രവൎത്തിതൈഃ ।
ഇതരൌ തു യഥാകാമംരതിബല്യാദിദാനതഃ ॥

അന്വയം—— ഹന്തുകാമം- സിദ്ധമന്ത്രപ്രവൎത്തിതൈഃ- ഹോമൈഃ- ജയെൽ- ഇതരൌ- തു- യഥാകാമം- രതിബല്യാദിദാനതഃ- ജയെൽ-

അന്വയാൎത്ഥം—— ഹന്തുകാമനെ സിദ്ധമന്ത്രപ്രവൎത്തിതങ്ങളായിരിക്കുന്ന ഹോമങ്ങൾകൊണ്ടു ജയിക്കെണം- ഇതരങ്ങളെ ആകട്ടെ കാമത്തിന്ന തക്കവണ്ണം രതിബല്യാദി ദാനംകൊണ്ടു ജയിക്കെണം-

പരിഭാഷാ—— ഹന്തുകാമൻ=ഹനിപ്പാനായികൊണ്ടു കാമത്തൊടുകൂടിയവൻ- ഹനിക്ക=കൊല്ലുക- കാമം= ആഗ്രഹം- സിദ്ധമന്ത്രപ്രവൃത്തിതങ്ങൾ= സിദ്ധമന്ത്രങ്ങളൊടുകൂടെ പ്രവൃത്തിതങ്ങൾ- സിദ്ധമന്ത്രങ്ങൾ= സിദ്ധങ്ങളായിരിക്കുന്ന മന്ത്രങ്ങൾ- സിദ്ധങ്ങൾ= അപരാജിതങ്ങൾ- (മറ്റൊന്നിനാൽ ജയിക്കപ്പെടാത്തവ) പ്രവൃത്തിതങ്ങൾ= പ്രവൃത്തിക്കപ്പെട്ടവ- പ്രവൃത്തിക്ക=

ചെയ്തു- ജയിക്ക=നശിപ്പിക്ക- ഇതരങ്ങൾ=രത്യച്ഛനാകാമങ്ങൾ- കാമം=ആഗ്രഹം. രതിബല്യാദിദാനം=രതിബല്യാദികളുടെ ദാനം- രതിബല്യാദികൾ=രതിയും ബല്യാദിയും- രതി=സുഖാവാസം- ബല്യാദി=പൂജാദി- ദാനം=കൊടുക്കുക-

സാരം— നശിപ്പിപ്പാനിച്ഛയോടുകൂടെ ബാധിച്ചിരിക്കുന്ന ഗ്രഹത്തെ സിദ്ധങ്ങളായിരിക്കുന്ന മന്ത്രങ്ങളോടുകൂടെ ഹോമം ചെയ്തിട്ട ജയിക്കേണം- മുമ്പെ ഹന്തുകാമൻ അസാദ്ധ്യഗ്രഹമാണെന്നും അതിനെ ഉപെക്ഷിക്കേണമെന്നും പറഞ്ഞിരിക്കുംപൊൾ അതിന്ന ഇങ്ങിനെ ചികിത്സ പറകപ്പെട്ടു എന്നുള്ളെടത്തെക്ക (തസ്യാദാപരമൈഃ പ്രാസാച്ഛിന്ദിതെസൽ) എന്ന സംഗ്രഹത്തിൽ പറഞ്ഞിട്ടുണ്ടാകയാൽ അതിന്ന ഊൎദ്ധ്വശ്വാസം വരെ ചികിത്സിക്കേണമെന്ന അൎത്ഥമുള്ളതുകൊണ്ടും സിദ്ധമന്ത്രപ്രവൃത്തിതൈഃ എന്ന പറഞ്ഞതുകൊണ്ടു മന്ത്രങ്ങൾക്ക ഇത്രശക്തി ഉണ്ടെന്നകണക്കാക്കാൻ പാടില്ലാത്തതുകൊണ്ടും അതിനെയും ചികിത്സിക്കേണമെന്ന അറിഞ്ഞുകൊൾക- രതികാമനെയും അച്ഛനാകാമനെയും അവരുടെ ഇഷ്ടത്തിന്നനുരൂപമായി സുഖസ്ഥാനത്തെ കൊടുക്കുക, പൂജയെ കൊടുക്കുക ഇത്യാദികൾകൊണ്ടും ജയിക്കേണം.

൨൨- അഥാസാദ്ധ്യഗ്രഹം ബാലം വിവിക്തെ ശരണെ സ്ഥിതം। ത്രിരഹ്നസ്സിക്തസംമൃഷ്ടെ സദാസന്നിഹിതാനലെ ॥

൨൩- വികീൎണ്ണഭൂതികുസുമപത്രബീജാന്നസൎഷ്പെ । രക്ഷോഘ്നതൈലജ്വലിതപ്രദീപഹതപാപ്മനി ॥

൨൪- വ്യവായമദ്യപിശിതനിവൃത്തപരിചാരകെ । പുരാണസൎപ്പിഷാഭ്യക്തം പരിഷിഞ്ചെൽ സുഖാംബുനാ ॥

൨൫- സാധിതെന ബലാനിംബവൈജയന്തീനൃപദ്രുമൈഃ । പാരിഭദ്രകകടംഗജംബൂവരണകത്തൃണൈഃ ॥

൨൬- കപോതവംകാപാമാൎഗ്ഗപാടലീമധുശിഗ്രുഭിഃ । കാകജംഘാമഹാശ്വേതാകപിത്ഥക്ഷീരിപാദപൈഃ ॥

൨൭- കസംബഞ്ജകമംബൈശ്ചപൂപം സ്നാതസ്യ ചാചരെൽ । മഹീചിവൃച്ഛ്രീഹിംസിംവക്ഷചൎമ്മഭിർഘൃതമിശ്രിതൈഃ ॥

അന്വയം—— അഥ- സാദ്ധ്യഗ്രഹം- ബാലം- അഹ്നഃ- ത്രിഃ- സിക്തസംമൃഷ്ടെ- സദാ-സന്നിഹിതാനലെ- വികീൎണ്ണഭൂതികുസുമപത്രബീജാന്നസൎഷ്പെ- രക്ഷോഘ്നതൈലജ്വലിതപ്രദീപഹതപാപ്മനി- വ്യവായമദ്യപിശിതനിവൃത്തപരിചാരകെ- വിവിക്തെ- ശരണെ- സ്ഥിതം- പുരാണസൎപ്പിഷാ- അഭ്യക്തം-

ബെലാനീംബവൈജയന്തീന്ദുപുഷ്പൈഃ- പാരിഭദ്രകകടംഗജം-
ബൂവരണകൎണ്ണൈഃ- കപോതപം കാംപാമാൎഗ്ഗപാടലീമധു
ശിഗ്രുഭിഃ സകരഞ്ജകദംബൈഃ- കാകജംഘാമഹാശ്വേതാകപി
ത്ഥക്ഷീരിപാദപൈഃ-ച- സാധിതേന- സുഖാംബുനാ- പരി
ഷിഞ്ചേൽ- സ്നാതസ്യ- ഘൃതമിശ്രിതൈഃ- ദ്വീപിവ്യാഘ്രാഹി
സിംഹൎക്ഷചൎമ്മഭിഃ- ധൂപം- ആചരേൽ-ച-

അന്വയാൎത്ഥം—— അനന്തരം സാദ്ധ്യഗ്രഹനായിരിക്കുന്ന ബാലനെ അഹസ്സിംകൽ മൂന്നുവാരം സിക്തസംമൃഷ്ടമായി എല്ലായ്പോഴും സന്നിഹിതാനലമായി വികീൎണ്ണഭൂതികുസുമ പത്രബീജാന്ന സൎഷപമായി രക്ഷോഘ്നതൈലജ്വലിത പ്രദീപഹതപാപ്മാവായി വ്യവായമദ്യവിവൎജ്ജിത നിവൃത്തപരിചാരകമായി വിവിക്തമായിരിക്കുന്ന ശരണത്തിംകൽ സ്ഥിതനാക്കി പുരാണ സൎപ്പിസ്സുകൊണ്ടു അഭ്യക്തനാക്കീട്ടു ബെലാനിംബ വൈജയന്തീന്ദുപുഷ്പങ്ങൾകൊണ്ടും പാരിഭദ്രകകടംഗജംബൂവരണകൎണ്ണങ്ങൾകൊണ്ടും കപോതപംകാംപാമാൎഗ്ഗ പാടലീമധുശിഗ്രുക്കൾകൊണ്ടും സകരഞ്ജകദംബങ്ങളായിരിക്കുന്ന കാകജംഘാമഹാശ്വേതാകപിത്ഥക്ഷീരപാദങ്ങൾകൊണ്ടും സാധിതമായിരിക്കുന്ന സുഖാംബുകൊണ്ടു പരിഷേചനം ചെയ്യിപ്പിക്കണം- സ്നാതന്നു ഘൃതമിശ്രിതങ്ങളായിരിക്കുന്ന ദ്വീപിവ്യാഘ്രാഹിസിംഹൎക്ഷചൎമ്മങ്ങൾകൊണ്ടു ധൂപത്തെ ആചരിക്കുകയും വേണം-

പരിഭാഷാ—— സാദ്ധ്യഗ്രഹൻ=സാദ്ധ്യമായിരിക്കുന്ന ഗ്രഹത്തോടുകൂടിയവൻ- സാദ്ധ്യം=സാധിക്കപ്പെടുവാൻ യോഗ്യം- സാധിക്ക=ചികിത്സിക്ക- അഹസ്സ=ദിവസം- വാരം=പ്രാവശ്യം- സിക്തസംമൃഷ്ടം=പൂൎവ്വം സംമൃഷ്ടമായിട്ടും പിന്നെ സിക്തമായിട്ടും ഇരിക്കുന്നത- സംമൃഷ്ടം=സംമാൎജ്ജനം ചെയ്യപ്പെട്ടത- സംമാൎജ്ജനം ചെയ്ക=ശുദ്ധിവരുത്തുക- സിക്തം=സേചനം ചെയ്യപ്പെട്ടത- സേചനം ചെയ്ക=നനെക്കുക- (അടിച്ചുതളിച്ചത എന്നസാരം) സന്നിഹിതാനലം=സന്നിഹിതമായിരിക്കുന്ന അനലനോടുകൂടിയത- സന്നിഹിതം=സമീപത്തിങ്കൽ ഇരിക്കുന്നത- അനലൻ=അഗ്നി- വികീൎണ്ണഭൂതികുസുമപത്രബീജാന്നസൎഷപം=വികീൎണ്ണങ്ങളായിരിക്കുന്ന ഭൂതികുസുമപത്രബീജാന്ന സൎഷപങ്ങളോടുകൂടിയത- വികീൎണ്ണങ്ങൾ=വികിരണം ചെയ്യപ്പെട്ടവ- വികിരണം ചെയ്ക=വിതറുക- ഭൂതികുസുമപത്രബീജാന്നസൎഷപങ്ങൾ=ഭൂതിയും കുസുമവും പത്രവും ബീജവും അന്നവും സൎഷപവും- ഭൂതി=ഭസ്മം- കുസുമം=പുഷ്പം- പത്രം=

ഇല- ബീജം=വിത്ത- അന്നം=ചോറ- സൎഷപം=കടുക- രക്ഷോഘ്നതൈലജ്വലിതപ്രദീപഹതപാപ്മാവ=രക്ഷോഘ്നതൈലജ്വലിതമായിരിക്കുന്ന പ്രദീപത്താൽ ഹതമായിരിക്കുന്ന പാപ്മാവൊടുകൂടിയത- രക്ഷോഘ്നതൈലജ്വലിതം=രക്ഷോഘ്നതൈലത്താൽജ്വലിതം- രക്ഷോഘ്നതൈലം=രക്ഷോഘ്നമായിരിക്കുന്ന തൈലം- രക്ഷോഘ്നം=രക്ഷോഗ്രഹത്തെ ഹനിക്കുന്നത- ഹനിക്ക=നശിപ്പിക്ക- ജ്വലിതം=ജ്വലിക്കപ്പെട്ടത- ജ്വലിക്ക=പ്രകാശിക്ക- പ്രദീപം=വിളക്ക- ഹതം=ഹനിക്കപ്പെട്ടത- ഹനിക്ക=നശിപ്പിക്ക- പാപ്മാവ=പാപം- വ്യവായമദ്യപിശിതനിവൃത്തപരിചാരകം=വ്യവായമദ്യപിശിതങ്ങളിൽനിന്ന നിവൃത്തന്മാരായിരിക്കുന്ന പരിചാരകന്മാരൊടുകൂടിയത- വ്യവായമദ്യപിശിതങ്ങൾ=വ്യവായവും മദ്യവും പിശിതവും- വ്യവായം=മൈഥുനം- മദ്യം=മദ്യപാനം- പിശിതം=മാംസഭക്ഷണം- നിവൃത്തന്മാർ=നിവൃത്തിച്ചിയങ്ങുന്നവർ- നിവൃത്തിക്ക=പിൻതിരിയുക- പരിചാരകന്മാർ=ഭൃത്യന്മാർ- വിവിക്തം=വിജനം- (ജനമില്ലാത്തത-) ശരണം=ഗൃഹം- സ്ഥിതൻ=സ്ഥിതിചെയ്തിയങ്ങുന്നവൻ- സ്ഥിതിചെയ്ക=ഇരിക്കുക- പുരാണസൎപ്പിസ്സ=പുരാണമായിരിക്കുന്ന സൎപ്പിസ്സ- പുരാണം=പഴകിയത- സൎപ്പിസ്സ=നെയ്യ- അഭ്യക്തൻ=അഭ്യഞ്ജനം ചെയ്യപ്പെട്ടവൻ- അഭ്യഞ്ജനംചെയ്ക=തേക്കുക- ബലാനിംബവൈജയന്തീനൃപദ്രുമങ്ങൾ=ബലയും നിംബവും വൈജയന്തിയും നൃപദ്രുമവും- ബലാ=കുറുന്തോട്ടി- നിംബം=വെപ്പ- വൈജയന്തി=മുഞ്ഞ- നൃപദ്രുമം=കൊന്ന- പാരിഭദ്രികകടംഗജംബൂവരണകത്തൃണങ്ങൾ=പാരിഭദ്രകവും കടംഗവും ജംബുവും വരണവും കത്തൃണവും- പാരിഭദ്രികം=വെണ്മുരിങ്ങ- കടംഗം=പലകപ്പയ്യാന- ജംബു=ഞാവൽ- വരണം=നീർമാതള- കത്തൃണം=ചുണ്ട- കപോതപംകാപാമാൎഗ്ഗപാടലീമധുശിഗ്രുക്കൾ=കപോതപാംകവും അപാമാൎഗ്ഗവും പാടലിയും മധുശിഗ്രുവും- കപോതപാംകം=അടക്കാമണിയൻ- അപാമാൎഗ്ഗം=വലിയകടലാടി- പാടലീ=പാതിരി- മധുശിഗ്രു=പൊൻമുരിങ്ങ- കരഞ്ജകദംബങ്ങൾ=കരഞ്ജകദംബങ്ങളോടുകൂടിയവ- കരഞ്ജകദംബങ്ങൾ=കരഞ്ജവും കദംബവും- കരഞ്ജം=ഉങ്ങ- കദംബം=കടമ്പ- കാകജംഘാമഹാശ്വേതാകപിത്ഥക്ഷീരിപാദപങ്ങൾ=കാകജംഘയും മഹാശ്വേതയും കപിത്ഥവും ക്ഷീരിപാദപവും- കാകജംഘാ=കാക്കത്തൊണ്ടി- മഹാശ്വേതാ=വെൾവയമ്പ- കപിത്ഥം=വിളാര- ക്ഷീരിപാദപം=നാല്പാമരം- സാധിത=സാധിക്കപ്പെട്ട

തം- സാധിക്ക=ഉണ്ടാക്കുക- സുഖാംബു=കുറഞ്ഞൊരു ചൂടൊടു കൂടിയവെള്ളം- പരിഷേചനംചെയ്യിപ്പിക്ക=കുളിപ്പിക്കുക- സ്നാതൻ=സ്നാനംചെയ്യിയ്ക്കുന്നവൻ- സ്നാനംചെയ്ക=കുളിക്കുക- ഘൃതമിശ്രിതങ്ങൾ=ഘൃതത്തൊടുമിശ്രിതങ്ങൾ- ഘൃതം=നെയ്യ്- മിശ്രിതങ്ങൾ=മിശ്രങ്ങളാക്കപ്പെട്ടവ- മിശ്രങ്ങൾ=ചെൎത്തവ- ദ്വീപിവ്യാഘ്രാഹിസിംഹൎക്ഷചൎമ്മങ്ങൾ=ദ്വീപിവ്യാഘ്രാഹിസിംഹൎക്ഷങ്ങളുടെ ചൎമ്മങ്ങൾ- ദ്വീപിവ്യാഘ്രാഹിസിംഹൎക്ഷങ്ങൾ=ദ്വീപിയും വ്യാഘ്രവും അഹിയും സിംഹവും ഋക്ഷവും- ദ്വീപി=പുള്ളിപ്പുലി- വ്യാഘ്രം=പുലി അഹി=പാമ്പ- ഋക്ഷം=കരടി- ചൎമ്മം=തൊലി- ധൂപം=പുക- ആചരിക്ക=ചെയ്യുക-

സാരം — അനന്തരം സുഖസാധ്യഗ്രഹത്തൊടു കൂടിയ ബാലനെ പകൽ മൂന്നു നെരവും അടിച്ചു തളിച്ചു ശുദ്ധിവരുത്തിയതും എല്ലായ്പൊഴും സമീപത്തിങ്കൽ തിയ്യുള്ളതും ഭസ്മം, പുഷ്പം, മുഞ്ഞമുതലായതിന്റെ ഇല, അമര മുതലായതിന്റെ വിത്ത പരമാന്നം, ചെറുപട്ടുക- ഇതുകൾ വിതറിയതും ലാക്ഷാദി മുതലായ രക്ഷൊഘ്നമായ തൈലംകൊണ്ടു കത്തിച്ചിരിക്കുന്ന വിളക്കിനാൽ നശിപ്പിക്കപ്പെട്ടിരിക്കുന്ന പാപത്തൊടു കൂടിയതും മൈഥുനം, മദ്യപാനം, മാംസഭക്ഷണം ഇതുകളില്ലാത്ത ഭൃത്യന്മാരൊടു കൂടിയതും ജനബാധ ഇല്ലാത്തതും ആയ ഗ്രഹത്തിൽ ഇരുത്തിട്ടു പഴയ നെയ്യ കൊണ്ടു മെൽ പുരട്ടിട്ടു കുറുന്തൊട്ടിവെര, വെപ്പിൻതൊലി, മുഞ്ഞവെര, കൊന്നത്തൊലി, വെണ്മുരിങ്ങത്തൊലി, പലകപ്പയ്യാനവെര, ഞാവൽതൊലി, നീർമാതളത്തിൻതൊലി, ചുണ്ടവെര, അടക്കാമണിയൻവെര, വലിയകടലാടിവെര, പാതിരിവെര, പുനൎമ്മുരിങ്ങവെര, ഉങ്ങിൻതൊലി, കടമ്പിൻതൊലി, കാക്കത്തൊണ്ടിവെര, വെൾവയമ്പ, വിളാർമരത്തിൻവെര, നാല്പാമരത്തൊലി ഇവകളിട്ടു വെച്ച വെള്ളം അല്പം ചൂടൊടെ പകൎന്ന കുളിപ്പിക്കെണം- കുളിപ്പിച്ചതിന്റെ ശെഷം പുള്ളിപ്പുലി, പുലി, പാമ്പ, സിംഹം, കരടി ഇവറ്റകളുടെ തൊലിയിൽ നെയ്യ ചെൎത്ത പുകച്ചു പുക എല്പിക്കുകയും വെണം-

൨൮. പൂതീദശാംഗസിദ്ധാൎത്ഥവചാഭല്ലാതദീപ്യകൈഃ । സകുഷ്ഠൈസ്സഘൃതൈൎദ്ധൂപസ്സൎവ്വഗ്രഹവിമൊക്ഷണഃ ॥

അന്വയം — സകുഷ്ഠൈഃ- സഘൃതൈഃ- പൂതിദശാംഗസിദ്ധാൎത്ഥവചാഭല്ലാതദീപ്യകൈഃ- ധൂപഃ- സൎവ്വഗ്രഹവിമൊക്ഷണഃ- ഭവതി-

അന്വയാൎത്ഥം — സകുഷ്ഠങ്ങളായി സഘൃതങ്ങളായിരിക്കുന്ന

പൂതീമശാംഗസിദ്ധാൎത്ഥ വചാഭല്ലാതദീപ്യകങ്ങൾകൊണ്ടുള്ള ധൂപം സൎവ്വഗ്രഹ വിമൊക്ഷണമായി ഭവിക്കുന്നു.

പരിഭാഷാ —— സകുഷ്ഠങ്ങൾ=കുഷ്ഠത്തൊടുകൂടിയവ- കുഷ്ഠം=കൊട്ടം- സഘൃതങ്ങൾ=ഘൃതത്തൊടുകൂടിയവ- ഘൃതം=നെയ്യ- പൂതീമശാംഗസിദ്ധാൎത്ഥ വചാഭല്ലാതദീപ്യകങ്ങൾ=പൂതീമശാംഗവും സിദ്ധാൎത്ഥവും, വചയും ഭല്ലാതവും ദീപ്യകവും- പൂതീമശാംഗം=പൂതീമശാംഗമെന്ന പെരൊടുകൂടിയഗണം- (കുമ്പിളുകൊററൻ എന്നുമുണ്ടു) സിദ്ധാൎത്ഥം=കടുക- വചാ=വയമ്പ- ഭല്ലാതം=ചെക്കുരു- ദീപ്യകം=അയമൊതകം- ധൂപം=പുക- സൎവ്വഗ്രഹവിമൊക്ഷണം=സൎവ്വഗ്രഹങ്ങളുടെ വിമൊക്ഷണം- സൎവ്വഗ്രഹങ്ങൾ=സൎവ്വങ്ങളായിരിക്കുന്ന ഗ്രഹങ്ങൾ- സൎവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ- വിമൊക്ഷണം=വിമൊചനം- (എല്ലാ ഗ്രഹങ്ങൾ കൊണ്ടുള്ള പീഡയെയും നശിപ്പിക്കുന്നതു എന്നു സാരം)

സാരം—— പൂതികരഞ്ജകവചാവഹിംഗു വിളംഗാനിസൈന്ധവം പാഠാ ഗജപിപ്പലികവ്യോഷം കാശ്യപ മുനിനിൎമ്മിതാമശാംഗീയം എന്ന പ്രമാണമുണ്ടാകയാൽ പൂതീമശാംഗമെന്നുള്ളതിന്നു ഉങ്ങിൻതൊലി, വയമ്പ, കായം, വിഴാലരി, ഇന്തുപ്പ, പാടക്കിഴങ്ങ അത്തിത്തിപ്പലി, ചുക്ക, മുളക, തിപ്പലി ഇതുകളെന്നു അൎത്ഥമുണ്ടാകയാൽ ഇതുകളൊ അല്ലെങ്കിൽ കുമ്പിളുക്കൊററൻ എന്നു അൎത്ഥമുണ്ടാകയാൽ അതൊ കൊട്ടം, വയമ്പ, ചെക്കുരു, അയമൊതകം, ഇതുകൾ കൂട്ടി നെയ്യ ചെൎത്ത പുകച്ചപുക, എല്ലാഗ്രഹങ്ങൾ കൊണ്ടുള്ള ദുഃഖത്തെയും നശിപ്പിക്കും-

൨൯. സൎഷപാനിംബപത്രാണി മൂലമശ്വഖുരാവചാ । ഭൃജ്ജപത്രംഘൃതംധൂപസ്സൎവ്വഗ്രഹനിബൎഹണഃ ॥

അന്വയം —— സൎഷപാഃ- നിംബപത്രാണി- അശ്വഖുരാൽ മൂലം- വചാ- ഭൃജ്ജപത്രം- ഘൃതം- ഏതൈഃ- ധൂപഃ- സൎവ്വഗ്രഹനിബൎഹണഃ ഭവതി-

അന്വയാൎത്ഥം—— സൎഷപങ്ങളും നിംബപത്രങ്ങളും അശ്വഖുരത്തിംകൽ നിന്നു മൂലവും, വചയും, ഭൃജ്ജപത്രവും ഘൃതവും ഇതുകൾ കൊണ്ടുള്ള ധൂപം സൎവ്വഗ്രഹനിബൎഹണമായി ഭവിക്കുന്നു-

പരിഭാഷാ—— സൎഷപങ്ങൾ=കടുകുകൾ- നിംബപത്രങ്ങൾ=നിംബത്തിന്റെ പത്രങ്ങൾ- നിംബം=വെപ്പ- പത്രങ്ങൾ=ഇലകൾ- അശ്വഖുരം=മലയമുക്കി- മൂലം=വെര- വചാ=വയമ്പ- ഭൃജ്ജപത്രം=ഭൃജ്ജത്തിന്റെ പത്രം- ഭൃജ്ജം=പെരുമരം- (പൂതണൊ

ക്കുന്നമുണ്ട) പത്രം=ഇല- ഘൃതം=നെയ്യ-ധൂപം=പുക- സർവ്വഗ്ര
ഹനിബർഹണം=സർവ്വഗ്രഹങ്ങളെ നിബർഹണം ചെയ്യുന്നത- സ
ർവ്വഗ്രഹങ്ങൾ=സർവങ്ങളായിരിക്കുന്ന ഗ്രഹങ്ങൾ- സർവ്വങ്ങൾ=
ഒട്ടൊഴിയാതെ ഉള്ളവ- നിബർഹണം ചെയ്യ=നശിപ്പിക്കുക-

സാരം—— കടുക, വെപ്പില, മലയമുക്കിവേര, വയമ്പ, പെ
രുമരത്തിന്നില ഇതുകൾ നെയ്യ കൂട്ടി ചെയ്ത പുകച്ചാൽ സർവ്വ
ഗ്രഹങ്ങളും നശിക്കും-

൫൦. ഗോശൃംഗചർമ്മബാലാഹിനിർമ്മോകംവൃഷദംശവിൾ।
നിംബപത്രാജ്യകടുകാമദനംബൃഹതീദ്വയം ॥

൫൧. കാർപ്പാസാസ്ഥിവചാലോധ്രയവദേവാഹ്വസർഷപം।
മയൂരപത്രംശ്രീവാസസ്തുഷംകേശംസരാമഠം ।

൫൨. മൃൽഭാണ്ഡേബസ്തമൂത്രേണഭാവിതംശ്ലക്ഷ്ണചൂർണ്ണിതം ।
ധൂപനംചഹിതംസർവ്വഭൂതേഭ്യോവിഷമജ്വരേ ॥

അന്വയം —— മൃൽഭാണ്ഡേ- ബസ്തമൂത്രേണ- ഭാവിതം- ശ്ലക്ഷ്ണചൂർണ്ണിതം- ഗോശൃംഗചർമ്മ- ബാലാഹിനിർമ്മോകം- വൃഷദംശവിൾ- നിംബപത്രാജ്യകടുകാമദനം- ബൃഹതീദ്വയം- കാർപ്പാസാസ്ഥിവചാലോധ്രയവദേവാഹ്വസർഷപം- മയൂരപത്രം- ശ്രീവാസഃ- തുഷം- രാമഠം- കേശം- ധൂപനം- സർവ്വഭൂതേഭ്യഃ- വിഷമജ്വരേ- ച- ഹിതം-

അന്വയാർത്ഥം—— മൃൽഭാണ്ഡത്തിങ്കൽ ബസ്തമൂത്രംകൊണ്ട ഭാവിതമായി ശ്ലക്ഷ്ണചൂർണ്ണിതമായിരിക്കുന്ന ഗോശൃംഗചർമ്മബാലാഹിനിർമ്മോകവും വൃഷദംശവിട്ടും നിംബപത്രാജ്യകടുകാമദനവും ബൃഹതീദ്വയവും കാർപ്പാസാസ്ഥിവചാലോധ്രയവദേവാഹ്വസർഷപവും മയൂരപത്രവും ശ്രീവാസവും തുഷവും സരാമഠമായിരിക്കുന്ന കേശവും ധൂപനമായിട്ട സർവഭൂതങ്ങളിലും വിഷമജ്വരത്തിങ്കലും ഹിതമാകുന്നു-

പരിഭാഷാ—— മൃൽഭാണ്ഡം=മൃത്തികാകൃതമായിരിക്കുന്ന ഭാണ്ഡം- മൃത്തികാകൃതം=മൃത്തികകൊണ്ടകൃതം- മൃത്തിക=മണ്ണ- കൃതം=ഉണ്ടാക്കപ്പെട്ടത- ഭാണ്ഡം=പാത്രം- ബസ്തമൂത്രം=ബസ്തത്തിന്റെമൂത്രം- ബസ്തം=കുറിയാട- ഭാവിതം=പുടപ- (പാകം ചെയ്യുത) ശ്ലക്ഷ്ണചൂർണ്ണിതം=ശ്ലക്ഷ്ണമാകുംവണ്ണം, ചൂർണ്ണിതം- ശ്ലക്ഷ്ണം=മൃദു- ചൂർണ്ണിതം=ചൂർണ്ണമാക്കപ്പെട്ടത- ചൂർണ്ണം=പൊടി- ഗോശൃംഗചർമ്മബാലാഹിനിർമ്മോകം=ഗോശൃംഗചർമ്മബാലവും അഹിനിർമ്മോകവും- ഗോശൃംഗചർമ്മബാലം=ഗോവിന്റെ ശൃംഗവും ചർമ്മവും ബാലവും- ഗോ=പശു- ശൃംഗം=കൊമ്പ- ചർമ്മം=തൊ

ലി- വാലം=പുച്ഛരോമം- അഹിനിൎമ്മോകം=പാമ്പിൻവളു- വൃ
ഷദംശവിട്ട=വൃഷദംശത്തിന്റെവിട്ട- വൃഷദംശം=മാൎജ്ജാരൻ-
(പൂച്ച) വിട്ട=മലം- നിംബപത്രാജ്യകടുകാമദനം=നിംബപത്ര
വും ആജ്യവും കടുകയും മദനവും- നിംബപത്രം=വെപ്പില ആ
ജ്യം=നെയ്യ- കടുകാ=കടുകരോഹണി- മദനം=മലങ്കാരക്ക- ബൃഹ
തീദ്വയം=വെൾവഴുതിനയും ചെറുവഴുതിനയും- കാൎപ്പാസാ
സ്ഥിവചാ ലൊദ്ധ്രയവദെവാഹ്വസൎഷപം=കാൎപ്പാസാസ്ഥിയും
വചയും ലൊദ്ധ്രവും യവവും ദെവാഹ്വയും സൎഷപവും- കാൎപ്പാ
സാസ്ഥി=പരുത്തിക്കുരു- വചാ=വയമ്പ- ലൊദ്ധ്രം=പാച്ചോറ്റി
തൊലി- യവം=യവധാന്യം-ദെവാഹ്വം=ദെവതാരം- സൎഷപം=
കടുക- മയൂരപത്രം=പീലി- ശ്രീവാസം=തിരുവട്ടപ്പശ- തുഷം=ഉ
മി- സരാമഠം= രാമഠത്തൊടുകൂടിയത- രാമഠം=കായം- കെശം=ത
ലമുടി- ധൂപനം=പുകക്കുക- സൎവ്വഭൂതങ്ങൾ=സൎവ്വങ്ങളായിരിക്കു
ന്ന ഭൂതങ്ങൾ=സൎവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ- ഭൂതങ്ങൾ=ഗ്ര
ഹങ്ങൾ- വിഷമജ്വരം=വിഷമമെന്ന പെരൊടുകൂടിയപനി- ഹി
തം=പത്ഥ്യം-

സാരം —— പശുവിന്റെകൊമ്പ തൊലി, വാലിന്മെലെരൊ
മം, പാമ്പിൻവളു, പൂച്ചക്കാട്ടം, വെപ്പില, കടുകരൊഹണി, മല
ങ്കാരക്ക, ചെറുവഴുതിനവെര, വെൾവഴുതിനവെര, പരുത്തിക്കു
രു, വയമ്പ പാച്ചോറ്റിത്തൊലി, യവം, ദെവതാരം, കടുക, പീ
ലി, തിരുവട്ടപശ, ഉമി, കായം, തലമുടി, ഒരുമണ്ണുകൊണ്ടു ഉണ്ടാ
ക്കിയ പാത്രത്തിൽ കറിയാടിന്റെ മൂത്രത്തിൽ വെച്ചിച്ച നല്ല
വണ്ണം പൊടിച്ചു നെയ്യുകൂട്ടി പുകക്കെണം- ആപുക എല്ലാഗ്രഹ
ങ്ങളെയും വിഷമസംജ്ഞങ്ങളായിരിക്കുന്ന സതതാദി ജ്വരങ്ങ
ളെയും നശിപ്പിക്കും.

൩൩. അനന്താഗ്രാസ്ഥിതശരംമരിചംമധുരൊശണഃ । സൃ
ഗാലവിന്നാമുസ്താചകല്ക്കിതൈസ്സൎപ്പിതംപചെൽ ॥

൩൪. ദശമൂലരസക്ഷീരയുക്തംതൽഗ്രഹജില്പരം । രാസ്നാ
ദ്യദൃപ്യംശുമതിവചംചെമൂലബലാവല്മനാൽ ॥

൩൫. കപാലെസൎപ്പിഃപചെൽപിപ്പല്ല്യാരിബാവ്യൊഷചി
ത്രകൈഃ । പാഠാവിളംഗമധുകപയസ്യാമരിംഗുമാതളിഃ ।

൩൬. സഗ്രന്ഥികൈസ്സൎപ്പിരയംചെപ്പിശൊസ്തൽസതതം
ഹിതം । സൎവ്വരൊഗഗ്രഹഹരംദീപനംബലവൎണ്ണദം ॥

അന്വയം —— അനന്താഗ്രാസ്ഥിതശരം- മരിചം- മധുരഃ-ശ
ണഃ- സൃഗാലവിന്നാ- മുസ്താ- ച- കല്ക്കിതൈഃ- തൈഃ- ദശമൂ

ലരസക്ഷീരയുക്തം - ഘൃതം പചേൽ - തൽ - പരം - ഗ്രഹഘ്നം -
രാസ്നാദ്വ്യംശുമതീവൃദ്ധപഞ്ചമൂലബലാഫലൈഃ - കഷായൈഃ - പി
ഷ്ടൈഃ - സഗ്രന്ഥികൈഃ - സേന്ദ്രയവൈഃ - ശാരിബാവ്യോഷ
ചിത്രകൈഃ - പാഠാവിളംഗമധുകവയസ്ഥാഹിംഗുദാരുഭിഃ - സ
ർപ്പിഃ - പചേൽ - തൽ - ശിരോഃ - സ്വാതം - ഹിതം - സർവ്വരോഗ
ഗ്രഹഹരം - ദീപനം - ബലവർണ്ണദം ഭവേൽ -

അന്വയാത്ഥം —— അനന്താദ്യാസ്ഥിതഗരവും മരിചവും മധുരമായിരിക്കുന്ന ഗന്ധവും സൃഗാലവിന്നയും, മുസ്തയും കല്കിതങ്ങളായിരിക്കുന്ന അത്രുകങ്കൾകൊണ്ട ദശമൂലരസക്ഷീരയുക്തമായിരിക്കുന്ന ഘൃതത്തെ പചിക്കേണം. അത ഏററവും ഗ്രഹഘ്നിതമായി ഭവിക്കുന്നു. രാസ്നാദ്വ്യംശുമതീവൃദ്ധപഞ്ചമൂലബലാഫലന്തികൾനിന്നകഷായത്തോടുകൂടി പിഷ്ടങ്ങളായി സഗ്രന്ഥികങ്ങളായി സേന്ദ്രയവങ്ങളായിരിക്കുന്ന ശാരിബാവ്യോഷചിത്രകങ്ങൾകൊണ്ടും പാഠാവിളംഗമധുകവയസ്ഥാഹിംഗുദാരുക്കൾകൊണ്ട, സർപ്പിസ്സിനെ പചിക്കേണം. അത ശിരസ്സിന്ന ഏറ്റവും ഹിതമായിട്ടും സർവ്വരോഗ ഗ്രഹഹരമായിട്ടും ദീപനമായിട്ടും ബലവർണ്ണദമായിട്ടും ഭവിക്കുന്നു -

പരിഭാഷാ —— അനന്താദ്യാസ്ഥിതഗരം=അനന്തയും ആദ്യാസ്ഥയും തഗരവും - അനന്താ=കൊടുത്തൂവ - ആദ്യാസ്ഥി=മാങ്ങയണ്ടി - തഗരം=തകരം - മരിചം=മുളക - മധുരം=മധുരരസം - ഗന്ധം=മൂഹം - സൃഗാലവിന്നാ=മുവ്വില - മുസ്താ=മുത്തങ്ങക്കിഴങ്ങ - കല്കിതങ്ങൾ=കല്കമാക്കപ്പെട്ടവ - അത്രുകങ്കൾ=അനന്താദികൾ - ദശമൂലരസക്ഷീരയുക്തം - ദശമൂലരസത്തോടും ക്ഷീരത്തോടും കൂടിയത - ദശമൂലരസം=ദശമൂലത്തിന്റെരസം - ദശമൂലം=ദശമൂലമെന്ന പേരോടു കൂടിയത - രസം=കഷായം - ക്ഷീരം=പാല - ഘൃതം=നെയ്യ - പചിക്ക=പാകംചെയ്ക - അത=സർപ്പിസ്സ - ഗ്രഹഘ്നിത=ഗ്രഹങ്ങളെ ജയിക്കുന്നത. രാസ്നാദ്വ്യംശുമതീവൃദ്ധപഞ്ചമൂലബലാഫലന്തം=രാസ്നയും ദ്വ്യംശുമതികളും വൃദ്ധപഞ്ചമൂലവും ബലയും ഫലവും - രാസ്ന=അരത്ത - ദ്വ്യംശുമതി ഓരിലയും മുവ്വിലയും - വൃദ്ധപഞ്ചമൂലം - വലിയ പഞ്ചമൂലം - ബലാ=കുറുന്തോട്ടി - ഫലം=മുത്തങ്ങ - കഷായം=കഷായം - പിഷ്ടങ്ങൾ=പേഷിക്കപ്പെട്ടവ - പേഷിക്ക=അരക്കുക - സഗ്രന്ഥികങ്ങൾ=ഗ്രന്ഥികത്തോടു കൂടിയവ - ഗ്രന്ഥികം=കാട്ടുതിപ്പലി - സേന്ദ്രയവങ്ങൾ=ഇന്ദ്രയവത്തോടുകൂടിയവ - ഇന്ദ്രയവം=കൊടകപ്പാലയരി - ശാരിബാവ്യോഷചിത്രകങ്ങൾ=ശാരി

വെയ്യാ വ്യാഘ്രവും ചിത്രകവും- ശാരിബാ=നന്നാറി- വ്യാഘ്രം=ത്രികടു- (ചുക്ക മുളക തിപ്പലി) ചിത്രകം=കൊടുവെലി- പാഠാവിളംഗമധുകപയസ്യാഹിംഗുമാതുക്കൾ=പാഠയും വിളംഗവും മധുകവും പയസ്യയും ഹിംഗുവും മാതുവും- പാഠാ=പാടക്കിഴങ്ങ- വിളംഗം=വിഴാലരി- മധുകം=ഇരട്ടിമധുരം- പയസ്യാ=അടപതിയൻകിഴങ്ങ- ഹിംഗു= കായം- മാതു=ദെവതാരം- സപ്പിസ്സ=നെയ്യ- പചിക്ക=കാച്ചുക- അതു=നെയ്യ- ശിശു=ബാലൻ- ഹിതം=പത്ഥ്യം- സവരൊഗഗ്രഹഹരം=സവ്വരൊഗഗ്രഹങ്ങളെ ഹരിക്കുന്നതു- സവ്വരൊഗഗ്രഹങ്ങൾ സവരൊഗങ്ങളും സവഗ്രഹങ്ങളും- സവരൊഗങ്ങൾ=സവങ്ങളായിരിക്കുന്ന രൊഗങ്ങൾ- സവങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ- രൊഗങ്ങൾ=വ്യാധികൾ- സവഗ്രഹങ്ങൾ=സവ്വങ്ങളായിരിക്കുന്ന ഗ്രഹങ്ങൾ- ദീപനം=ജഠരാഗ്നിയെ ദീപിപ്പിക്കുന്നതു- ബലവണ്ണദം=ബലവണ്ണങ്ങളെ ദാനംചെയ്യുന്നതു- ബലവണ്ണങ്ങൾ=ബലവും വണ്ണവും- ബലം=ശക്തി- വണ്ണം=കാന്തി- ദാനംചെയ്ക=കൊടുക്കുക-

സാരം—— കമിഴ, കൂവളം, പാതിരി, പലകപ്പയ്യാന, മുത്തഒരില, മൂവില, ചെറുവഴുതിന, വെൾവഴുതിന, ഞെരിഞ്ഞില- ഇതുകളുടെ വെര കഷായം വെച്ചതിൽ കൊടുത്തൂവ്വവെര, മാങ്ങയണ്ടിക്കുരം, മുളക- സൂത്രസ്ഥാനത്തിങ്കൽ പറകപ്പെട്ട മെദാക്ഷാദികളായിരിക്കുന്ന മധുരഗണം, മുവ്വിലവെര, മുത്തങ്ങക്കിഴങ്ങ- ഇതുകൾ കൽക്കമായിട്ട പാല്, കൂട്ടികാച്ചിയ നെയ്യ സെവിച്ചാൽ ഗ്രഹങ്ങളെ നശിപ്പിക്കും- അരത്ത, ഒരിലവെര, മൂവിലവെര, കമിഴിൻവെര, കൂവളത്തിൻവെര, പാതിരിവെര, പലകപ്പയ്യാനവെര, മുഞ്ഞവെര, കുറുന്തൊട്ടിവെര, മുത്തങ്ങക്കിഴങ്ങ ഇതുകളുടെ കഷായത്തിങ്കൽ കാട്ടുതിപ്പലിവെര, കൊടകപ്പാലയരി, നന്നാരിക്കിഴങ്ങ, ചുക്ക, മുളക, തിപ്പലി, കൊടുവെലിക്കിഴങ്ങ, പാടക്കിഴങ്ങ, വിഴാലരി, ഇരട്ടിമധുരം, അടപതിയൻകിഴങ്ങ, കായം, ദെവതാരം- ഇതുകൾ കൽക്കമായി കാച്ചിയ നെയ്യ ബാലന്ന പാലുകൊണ്ടു ജീവിക്കുന്ന കാലത്തും അന്നംകൊണ്ടു ജീവിക്കുന്ന കാലത്തും ക്ഷീരാന്നങ്ങൾകൊണ്ടു ജീവിക്കുന്ന കാലത്തും പത്ഥ്യമായി ഭവിക്കുന്നു- എല്ലാരൊഗങ്ങളെയും എല്ലാഗ്രഹങ്ങളെയും നശിപ്പിക്കുന്നതായിട്ടും ജഠരാഗ്നിയെ വൎദ്ധിപ്പിക്കുന്നതായിട്ടു, ശരീരത്തിന്ന ശക്തിയെയും കാന്തിയെയും ഉണ്ടാക്കുന്നതായിട്ടും ഭവിക്കുന്നു-

൫൭ ശാരിബാസുരഭിബ്രാഹ്മീശംഖിനീകൃഷ്ണാസവൈപെദി ച

ചാശ്വഗന്ധാസുരസയുക്തൈസ്സൎപ്പിൎവിപാചിതം ॥

൫൮. തന്നാശയെൽഗ്രഹാൻസൎവ്വാൻപാനേനാഭ്യഞ്ജനേന ച । ഏതാനിഭൂതവിദ്യായാംവക്ഷ്യന്തേയാനിതാനി ച ॥

൫൯. യുഞ്ജ്യാത്തഥാബലിംഹോമംസ്നപനംമന്ത്രതന്ത്രവിൽ । പൂതീകരഞ്ജാത്ത്വക്പത്രംക്ഷീരിഭ്യോബബ്ബൂരാദപി ॥

൬൦. തുംബീവിശാലാരളുകശമീവില്വകപിത്ഥതഃ । ഉൽക്വാഥ്യതോയെതദ്രാത്രൌബാലാനാംസ്നപനംശിവം ॥

അന്വയം — വചാശ്വഗന്ധാസുരസയുക്തൈഃ ശാരിബാസുരഭീബ്രഹ്മീശംഖിനീകൃഷ്ണസൎപ്പൈഃ സൎപ്പിഃ വിപാചയെൽ. തൽ പാനേന അഭ്യഞ്ജനേന ച സൎവ്വാൻ ഗ്രഹാൻ നാശയെൽ. ഭൂതവിദ്യായാം യാനി ഏതാനി വക്ഷ്യന്തെ താനി ച യുഞ്ജ്യാൽ മന്ത്രതന്ത്രവിൽ തഥാ ബലിം ഹോമം സ്നപനം ച യുഞ്ജ്യാൽ. പൂതീകരഞ്ജാൽ ത്വക്ക് ക്ഷീരിഭ്യഃ ബബ്ബൂരാൽ തുംബീവിശാലാരളുകശമീവില്വകപിത്ഥതഃ പത്രം അപി തോയെ ഉൽക്വാഥ്യ തൽ ബാലാനാം രാത്രൌ സ്നപനം ശിവം.

അന്വയാൎത്ഥം — വചാശ്വഗന്ധാസുരസ യുക്തങ്ങളായിരിക്കുന്ന ശാരിബാസുരഭീ ബ്രഹ്മീ ശംഖിനീകൃഷ്ണ സൎപ്പങ്ങളെക്കൊണ്ടു സൎപ്പിസ്സിനെ പചിക്കേണം. അതു പാനം ഹേതുവായിട്ടും അഭ്യഞ്ജനം ഹേതുവായിട്ടും സൎവ്വങ്ങളായിരിക്കുന്ന ഗ്രഹങ്ങളെ നശിപ്പിക്കും. ഭൂതവിദ്യയിങ്കൽ യാവചില ഏതങ്ങൾ വചിക്കപ്പെടുന്നു. അതുകളെയും യോജിക്കേണം. മന്ത്രതന്ത്രവിത്ത അപ്രകാരം ബലിയെയും ഹോമത്തെയും സ്നപനത്തെയും യോജിക്കേണം. പൂതികരഞ്ജത്തിങ്കൽനിന്നു ത്വക്കും ക്ഷീരികളിൽനിന്നും ബബ്ബൂരത്തിങ്കൽനിന്നും തുംബീവിശാലാരളുക ശമീവില്വകപിത്ഥങ്ങളിൽനിന്നും പത്രവും തോയത്തിങ്കൽ ഉൽക്വഥിച്ചിട്ടു അതു ബാലന്മാൎക്കു രാത്രിയിങ്കൽ സ്നപനശിവമായി ഭവിക്കുന്നു.

പരിഭാഷാ — വചാശ്വഗന്ധാസുരസയുക്തങ്ങൾ=വചാശ്വഗന്ധാസുരസങ്ങളോടുയുക്തങ്ങൾ. വചാശ്വഗന്ധാസുരസങ്ങൾ=വചയും അശ്വഗന്ധവും സുരസവും. വചാ=വയമ്പ. അശ്വഗന്ധം=അമുക്കുരം. സുരസം=തുത്താവ. യുക്തങ്ങൾ=കൂടിയവ. ശാരിബാസുരഭീബ്രഹ്മീശംഖിനീകൃഷ്ണസൎപ്പങ്ങൾ=ശാരിബയും സുരഭിയും ബ്രഹ്മിയും ശംഖിനിയും കൃഷ്ണവും സൎപ്പവും. ശാരിബാ=നന്നാറി. സുരഭി=വഴ. ശംഖിനീ=

ശംഖപുഷ്പീ- കുഷ്ഠം=കൊട്ടം- സൎഷപം=കടുക- സൎപ്പിസ്സ്=നെയ്യ- പചിക്ക=കാച്ചുക- അരം=നെയ്യ- പാനം=സെവിക്കുക- അഭ്യഞ്ജനം തെക്കുക- സൎവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ- ഭൂതവിദ്യാ=ഭൂതപ്രതിഷെധാദ്ധ്യായം- ഘൃതങ്ങൾ=നെയ്കൾ- പചിക്ക=പറയുക- അതുകൾ=നെയ്കൾ- മന്ത്രതന്ത്രവിത്ത=മന്ത്രതന്ത്രങ്ങളെ അറിയുന്നവൻ- മന്ത്രതന്ത്രങ്ങൾ=മന്ത്രവും തന്ത്രവും- ബലി=ബലികൎമ്മം- സ്നപനം=സ്നാനം- പൂതികരഞ്ജം=ഉങ്ങ- ത്വക്കം=തൊലി- ക്ഷീരികൾ=നാല്പാമരങ്ങൾ- ബൃഹതീ=ചെറുതെക്ക- തുംബീവിശാലാരള്വകശമീവില്വകപിത്ഥങ്ങൾ=തുംബിയും വിശാലയും അരള്വവും ശമിയും വില്വവും കപിത്ഥവും- തുംബീ=പെച്ചുര- വിശാലാ=കാട്ടുവെള്ളരി- അരള്വ=പെരുമരം- ശമീ=വഹ്നി- വില്വം=കൂവളം- കപിത്ഥം=വിളാര- പത്രം=ഇല- തൊയം=ജലം- ഉൽക്വഥിക്ക=കഷായം വെക്കുക- ബാലന്മാർ=ശിശുക്കൾ- സ്നപനം=സ്നാനകൎമ്മം- ശിവം=ശുഭം-

സാരം—— വയമ്പ, അമുക്കുരം, ത്രത്താവ, നന്നാരിക്കിഴങ്ങ, വഴ, ബ്രഹ്മി, ശംഖപുഷ്പം, കൊട്ടം, കടുക- ഇതുകൾ കഷായം കല്ക്കമായി കാച്ചിയ നെയ്യ സെവിച്ചാലും തെച്ചാലും എല്ലാഗ്രഹങ്ങളെയും നശിപ്പിക്കും- ഭൂതപ്രതിഷെധാദ്ധ്യായത്തിംകൽ യാവചില നെയ്യുകളെ പറയുന്നു- ആ നെയ്യുകളും മെൽ പ്രകാരമായാൽ എല്ലാ ഗ്രഹങ്ങളെയും നശിപ്പിക്കും- മന്ത്രത്തെയും തന്ത്രത്തെയും അറിയുന്ന വൈദ്യൻ പൂജയെയും ഹോമത്തെയും ചെയ്യെണം- കുളിപ്പിക്കുകയും വെണം- ഉങ്ങിൻതൊലി, നാല്പാമരം, ചെറുതെക്ക, പെച്ചുര- കാട്ടുവെള്ളരി, പെരുമരം, വഹ്നി, കൂവളം, വിളാർമരം, ഇതുകളുടെ ഇലകളും ഇട്ടവെച്ച വെള്ളം ഗ്രഹങ്ങൾ രാത്രി ബലവാന്മാരാകകൊണ്ട ആ കാലത്തിംകൽ ബാലന്മാരെ കുളിപ്പിപ്പാൻ എററവും നല്ലതാകുന്നു-

ന്ധം അനുബന്ധാന്യഥാകൃഛ്രം ഗ്രഹാപായെപ്യുപദ്രവാൻ ।
ബാലാമയനിഷെധൊക്തഭെഷജൈസ്സമുപാചരെൽ ॥

അന്വയം—— ഗ്രഹാപായെ- അനുബന്ധാൻ- ഉപദ്രവാൻ- അപി- യഥാകൃഛ്രം- ബാലാമയനിഷെധൊക്തഭെഷജൈഃ- സമുപാചരെൽ-

അന്വയാൎത്ഥം—— ഗ്രഹാപായത്തിംകൽ അനുബന്ധങ്ങളായിരിക്കുന്ന ഉപദ്രവങ്ങളെയും യഥാകൃഛ്രമാകും വണ്ണം ബാലാമയനിഷെധൊക്ത ഭെഷജങ്ങൾകൊണ്ട സമുപചരിക്കെണം-

പരിഭാഷ—— ഗ്രഹാപായം=ഗ്രഹങ്ങളുടെ അപായം- അപാ

ഘ്നം=നാശം- അനുബന്ധങ്ങൾ=അനുഷംഗങ്ങൾ- (പിന്നെയും പററിനില്ക്കുന്നവ) ഉപദ്രവങ്ങൾ=ഉപദ്രവവ്യാധികൾ- യഥാകൃച്ഛ്രം=യഥാവ്യാധി (വ്യാധിയെ അനുസരിച്ച് എന്നൎത്ഥം) ബാലാമയനിഷേധോക്തഭേഷജങ്ങൾ=ബാലാമയ നിഷേധോക്തങ്ങളായിരിക്കുന്ന ഭേഷജങ്ങൾ- ബാലാമയനിഷേധോക്തങ്ങൾ=ബാലാമയനിഷേധത്തിൽ ഉക്തങ്ങൾ- ബാലാമയനിഷേധം=ബാലാമയപ്രതിഷേധം- ഉക്തങ്ങൾ=പറയപ്പെട്ടവ- ഭേഷജങ്ങൾ=ഔഷധങ്ങൾ- സമുപചരിക്ക=വഴിപോലെ ഉപചരിക്ക- ഉപചരിക്ക=പ്രവൃത്തിക്ക-

സാരം—— മേൽ പറഞ്ഞ ചികിത്സകൾ കൊണ്ട ഗ്രഹങ്ങളുടെ നാശം ഭവിച്ചിരിക്കും സമയത്തിങ്കൽ ഗ്രഹാവേശം ഹേതുവായിട്ട കോപിച്ചിരിക്കുന്ന സന്നിപാതംകൊണ്ട പിന്നെയും പററിക്കിടക്കുന്ന ഉപദ്രവവ്യാധികളെ വ്യാധിയെ അനുസരിച്ച ബാലാമയ പ്രതിഷേധാധ്യായത്തിങ്കൽ പറയപ്പെട്ടിരിക്കുന്ന ഔഷധങ്ങൾകൊണ്ട വഴിപോലെ ചികിത്സിക്കേണം- ഇവിടെ കാരണത്തിന്റെ നാശത്തിങ്കൽ കാൎയ്യവും നശിക്കും- എന്ന ന്യായം കൊണ്ട ഗ്രഹങ്ങളുടെ നാശത്തിങ്കൽ ഗ്രഹനിമിത്തമായിരിക്കുന്ന വ്യാധിക്കും ശമം ഭവിക്കും എന്ന പറയാതെകണ്ട എങ്ങിനെ പിന്നെയും പററിക്കിടക്കുന്നത എന്ന പറഞ്ഞു എന്ന ശങ്കക്ക ഗ്രഹാവേശം ഹേതുവായിട്ട കോപിച്ചിരിക്കുന്ന ദോഷംകൊണ്ടുണ്ടായിരിക്കുന്ന രോഗത്തിന്ന തന്നെ ഗ്രഹനാശം ഹേതുവായിട്ട ഉണ്ടായിരിക്കുന്ന ദോഷസാമ്യം ഹേതുവായിട്ട പ്രായേണ ശമം ഭവിക്കും. ദോഷത്തിന്നാകട്ടെ ശമനകരങ്ങളായിരിക്കുന്ന ഔഷധങ്ങളോടുകൂടാതെ കണ്ട സ്ഥിരത ഭവിക്കില്ല- ദോഷത്തിന്ന സ്ഥിരത ഭവിക്കില്ലെങ്കിൽ രോഗത്തിന്ന നിവൃത്തിയും ഭവിക്കില്ല. എന്നതുകൊണ്ട ഗ്രഹനാശത്തിങ്കലും അനുബന്ധം ഭവിക്കുന്നു എന്നുള്ളത യുക്തം തന്നെ എന്നും യഥാകൃച്ഛ്രം എന്നതിന്ന യഥാവ്യാധി എന്ന അൎത്ഥമാകയാൽ യഥാവ്യാധി എന്ന തന്നെ സ്പഷ്ടമാകുംവണ്ണം പറയാതെ കണ്ട യഥാകൃച്ഛ്രം എന്ന പറഞ്ഞതുകൊണ്ട ഗ്രഹാവേശം ഹേതുവായിട്ട ഉണ്ടായിരിക്കുന്ന രോഗങ്ങൾ സാധ്യങ്ങളാണെങ്കിലും കൃച്ഛ്രസാധ്യമായിട്ട തന്നെ ഭവിക്കുന്നു- സുഖസാധ്യമായി ഭവിക്കുന്നില്ല എന്ന തോന്നിക്കുന്നു എന്നും അറിഞ്ഞു കൊൾകയും വേണം-

ഇതി വാദ്ഭാസോപനാമകരാമാനന്ദനാഥപണ്ഡിതപാര

ശൈവെന്ദ്രകൃതൌ അഷ്ടാംഗഹൃദയവ്യാഖ്യാനെ സാരാൎത്ഥദൎപ്പണാഖ്യാനെ ബാലൊപചരണീയം തൃതീയൊദ്ധ്യായഃ.

# അഷ്ടാംഗഹൃദയം
# ബാലൊപചരണീയം
## ചതുൎത്ഥാദ്ധ്യായപ്രാരംഭഃ

അഥാതൊ ഭൂതവിജ്ഞാനീയം നാമാദ്ധ്യായം വ്യാഖ്യാസ്യാമഃ। ഇതിഹസ്മാഹുരാത്രെയാദയൊമഹൎഷയഃ-

൧. ലക്ഷയെൽജ്ഞാനവിജ്ഞാനവാക്ചെഷ്ടാബലപൌരുഷം। പുരുഷെപൌരുഷംയത്രതത്രഭൂതഗ്രഹംവദെൽ॥

അന്വയം—— യത്ര- പുരുഷെ- ജ്ഞാനവിജ്ഞാനവാക്ചെഷ്ടാബലപൌരുഷം- അപൌരുഷം- ലക്ഷയെൽ- തത്ര-ഭൂതഗ്രഹം- വദെൽ-

അന്വയാൎത്ഥം—— യാതൊരു പുരുഷന്മാൎക്ക ജ്ഞാന വിജ്ഞാന വാക്ചെഷ്ടാബല പൌരുഷത്തെ അപൌരുഷമായിട്ട ലക്ഷിക്കും അവൎക്ക ഭൂതഗ്രഹത്തെ വദിക്കെണം-

പരിഭാഷാ—— ജ്ഞാനവിജ്ഞാനവാക്ചെഷ്ടാ ബലപൌരുഷം=ജ്ഞാനവും വിജ്ഞാനവും വാക്കും ചെഷ്ടയും ബലവും പൌരുഷവും- ജ്ഞാനം=അറിവ. വിജ്ഞാനം=വിശെഷജ്ഞാനം- ചെഷ്ടാ=പ്രവൃത്തി- ബലം=ശക്തി- പൌരുഷം=പ്രതാപം- അപൌരുഷം=പൌരുഷമല്ലാത്തത- പൌരുഷം=പുരുഷന്മാൎക്ക ഉ വികുന്നത- ലക്ഷിക്ക=കാണുക- വദിക്ക=പറയുക-

സാരം—— യാതൊരു പുരുഷന്മാൎക്ക സ്വതെ ഉള്ള സാമാന്യ അറിവിനെയും ശാസ്ത്രാദികളെ കൊണ്ടുണ്ടായിരിക്കുന്ന വിശെഷജ്ഞാനത്തെയും സംസ്കൃതവാക്കിനെയും അത്യുച്ചഭാഷണത്തെയും (ഒറക്കെ പറക) പ്രവൃത്തിയെയും ദെഹബലത്തെയും പ്രാണബലത്തെയും പ്രതാപത്തെയും മുമ്പെ ഉണ്ടാവാത്തതായിട്ട കാണുന്നു- ആ പുരുഷന്മാൎക്ക ഭൂതഗ്രഹ ബാധയുണ്ടെന്ന പറയെണം

൭. ഭൂതസ്യരൂപപ്രകൃതിഭാഷാ ഗത്യാദിചേഷ്ടിതൈഃ । യസ്യാനുകാരംകുരുതേതേനാവിഷ്ടംതമാദിശേൽ ॥

അന്വയം—— രൂപപ്രകൃതിഭാഷാഗത്യാദിചേഷ്ടിതൈഃ- യസ്യ- ഭൂതസ്യ- അനുകാരം- കുരുതേ- തം തേന- ആവിഷ്ടം- ആദിശേൽ-

അന്വയാൎത്ഥം—— രൂപ പ്രകൃതി ഭാഷാഗത്യാദി ചേഷ്ടിതങ്ങൾകൊണ്ടു യാതൊരു ഭൂതത്തിന്റെ അനുകാരത്തെ ചെയ്യുന്നു- അവനെ അവനാൽ ആവിഷ്ടനെന്നു ആദേശിക്കേണം-

പരിഭാഷാ—— രൂപപ്രകൃതിഭാഷാഗത്യാദിചേഷ്ടിതങ്ങൾ=രൂപവും പ്രകൃതിയും ഭാഷയും ഗത്യാദിചേഷ്ടിതവും- രൂപം=വേഷം- പ്രകൃതി=സ്വഭാവം- ഭാഷാ=വാക്ക- ഗത്യാദിചേഷ്ടിതം=ഗത്യാദിയായിരിക്കുന്നചേഷ്ടിതം- ഗത്യാദി= ഗതിമുതലായത- ഗതി=ഗമനം- (നടക്കുക) ചേഷ്ടിതം=പ്രവൃത്തി- അനുകാരം=അനുകരണം- (അനുസരിച്ചുചെയ്യു) അവൻ=ആപുരുഷൻ- അവൻ=ആഭൂതം- ആവിഷ്ടൻ=ആവേശിക്കപ്പെട്ടവൻ- ആവേശിക്ക=ബാധിക്ക- ആദേശിക്ക=കല്പിക്ക-

സാരം____ യാതൊരുപുരുഷൻ വേഷംകൊണ്ടും സ്വഭാവംകൊണ്ടും വാക്കുകൊണ്ടും നടക്കുകമുതലായപ്രവൃത്തികൾകൊണ്ടും ദേവദാനവാദിഭേദങ്ങളിൽവെച്ചു ഏതൊരുഭൂതത്തെഅനുസരിച്ചുപ്രവൃത്തിക്കുന്നു ആപുരുഷനെ ആഭൂതത്താൽ ബാധിക്കപ്പെട്ടിരിക്കുന്നു എന്നുനിശ്ചയിക്കേണം-

൮- സോഷ്ടാദശവിധോദേവദാനവാദിവിഭേദതഃ। ഹേതുസ്തദനുഷക്തൌതുസദ്യഃപൂൎവ്വകൃതോഥവാ॥

൯- പ്രജ്ഞാപരാധസ്സുതരാംതേനകാമാദിജന്മനാ। ലുപ്തധൎമ്മവ്രതാചാരഃപൂജ്യാ നപ്യതിവൎത്തതേ॥

അന്വയം____ സഃ- ദേവദാനവാദിവിഭേദതഃ- അഷ്ടാദശവിധഃ- ഭവതി- തദനുഷക്തൌ- തു- സദ്യഃ- അഥവാ- പൂൎവ്വകൃതഃ- പ്രജ്ഞാപരാധഃ- സുതരാം- ഹേതുഃ- ഭവതി- കാമാദിജന്മനാ- തേന- ലുപ്തധൎമ്മവ്രതാചാരഃ- പൂജ്യാൻ- അപി- അതിവൎത്തതേ-

അന്വയാൎത്ഥം____ അവൻ ദേവദാനവാദിവിഭേദം ഹേതുവായിട്ടു അഷ്ടാദശവിധമായിഭവിക്കുന്നു-തദനുഷക്തിംകലാകട്ടെസദ്യഃകൃതമായിയൊ എന്നിയെപൂൎവ്വകൃതമായിയൊ ഇരിക്കുന്നപ്രജ്ഞാപരാധം ഏററവുംഹേതുവായിഭവിക്കുന്നു- കാമാദിജന്മമായിരിക്കുന്ന അതുകൊണ്ടു ലുപ്തധൎമ്മവ്രതാചാരനായിരിക്കുന്നവൻ

പൂജ്യന്മാരെക്കൂടി അതിവൎത്തിക്കുന്നു.

പരിഭാഷാ—— അവൻ=ഭൂതം. ദേവദാനവാദിവിഭേദം=ദേവദാനവാദികളുടെ വിഭേദം. ദേവദാനവാദികൾ=ദേവദാനവന്മാർ തുടങ്ങിയുള്ളവർ. ദേവദാനവന്മാർ=ദേവന്മാരും ദാനവന്മാരും. ദേവന്മാർ=ദേവകൾ. ദാനവന്മാർ=അസുരന്മാർ. വിഭേദം=വിശേഷേണയുള്ള ഭേദം. അഷ്ടാദശവിധം=അഷ്ടാദശമാകുന്ന വിധത്തോടുകൂടിയതു. അഷ്ടാദശം=പതിനെട്ടു. വിധം=പ്രകാരം. തദനുഷക്തി=അതിന്റെ അനുഷക്തി. അതു=ഭൂതം. അനുഷക്തി=അനുഷംഗം. (ബാധാ) സദ്യഃകൃതം=ഇഹജന്മത്തിങ്കൽ ചെയ്യപ്പെട്ടതു. പൂൎവ്വകൃതം=പൂൎവ്വജന്മത്തിങ്കൽ ചെയ്യപ്പെട്ടതു. പ്രജ്ഞാപരാധം=ബുദ്ധിയോടുകൂടാതെകണ്ടു സംപാദിച്ചിരിക്കുന്ന പാപവിശേഷം. ഹേതു=കാരണം. കാമാദിജന്മം=കാമാദി ഹേതുവായിട്ടു ജന്മത്തോടുകൂടിയതു. കാമാദി=കാമം തുടങ്ങിയുള്ളതു. കാമം=ആഗ്രഹം. അതു=പ്രജ്ഞാപരാധം. ലുപ്തധൎമ്മവ്രതാചാരൻ=ലുപ്തമായിരിക്കുന്ന ധൎമ്മവ്രതാചാരത്തോടുകൂടിയവൻ. ലുപ്തം=നഷ്ടം. ധൎമ്മവ്രതാചാരം=ധൎമ്മവും വ്രതവും ആചാരവും. ധൎമ്മം=തന്റെ കുലത്തിങ്കൽ ചെയ്യേണ്ടുന്ന കൎമ്മം. വ്രതം=ബ്രഹ്മചൎയ്യാദികം. ആചാരം=ദിനചൎയ്യാദ്ധ്യായത്തിൽ പറയപ്പെട്ടിരിക്കുന്ന നിത്യപ്രവൃത്തി. പൂജ്യന്മാർ=പൂജിക്കപ്പെടുവാൻ യോഗ്യന്മാർ. അതിവൎത്തിക്ക=അതിക്രമിക്ക.

സാരം—— ഭൂതം, ദേവൻ, ദാനവൻ, ഗന്ധൎവ്വൻ, ഉരഗം, യക്ഷൻ, ബ്രഹ്മരാക്ഷസൻ, രക്ഷസ്സ, പിശാചം, പ്രേതം, കൂശ്മാണ്ഡം, കാമൊദം, മൌകിരണം, വെതാളം, പിതൃ, മുനി, ഗുരു, വൃദ്ധൻ, സിദ്ധൻ ഇങ്ങിനെ പതിനെട്ടുപ്രകാരമാകുന്നു. അവർ ബാധിപ്പാൻ ഇഹജന്മത്തിങ്കൽ ചെയ്തതൊ പൂൎവ്വജന്മത്തിങ്കൽ ചെയ്തതൊ ആയ ബുദ്ധികൂടാതെ സംപാദിച്ച പാപമാകുന്നു കാരണം. കാമക്രോധലോഭമദമോഹാദികൾ ഹേതുവായിട്ടു ഉണ്ടായിരിക്കുന്ന പാപംകൊണ്ടു തന്റെ കുലത്തിന്നു യോഗ്യമായിരിക്കുന്ന കൎമ്മത്തെ ബ്രഹ്മചൎയ്യാദിവ്രതത്തെയും ദിനചൎയ്യാദ്ധ്യായത്തിൽ പറഞ്ഞതുപോലെ ഉള്ള നിത്യാനുഷ്ഠാനത്തെയും ചെയ്യാത്തവനായിട്ടു അൎച്ചൻ, ഗുരുനാഥൻ, മഹൎഷിമാർ, ദേവന്മാർ വൃദ്ധന്മാർ, വൈദ്യന്മാർ എന്നു തുടങ്ങിയുള്ളവരെക്കൂടി അതിക്രമിക്കുന്നു.

൭- തം ഹിതാദിന്നമൎയ്യാദം പാപമാത്മോപഘാതിനം। ദേവാദയൊ ഹ്യനുഘ്നന്തി ഗ്രഹാ ഛിദ്രപ്രഹാരിണഃ॥

അന്വയം—— തഥാ- ഛിന്നമൎയ്യാദം- പാപം- ആത്മോപഘാ

ത്തിനം തം ഛിദ്രപ്രഹാരിണഃ- ദൈവാദയഃ- അപി- അനുവൎത്തി-

അന്വയാൎത്ഥം____ അപ്രകാരം ഭിന്നമൎയ്യാദനായി പാപനായി ആത്മാപഘാതിയായിരിക്കുന്ന അവനെ ഛിദ്രപ്രഹാരികളായിരിക്കുന്ന ദൈവാദികൾ കൂടി അനുസരിച്ചുഹനിക്കുന്നു-

പരിഭാഷാ____ ഭിന്നമൎയ്യാദൻ=ഭിന്നയായിരിക്കുന്ന മൎയ്യാദയൊടുകൂടിയവൻ- ഭിന്നാ=അതിക്രമിച്ചത- മൎയ്യാദാ= കൃത്യാകൃത്യവ്യവസ്ഥാ- (ചെയ്യാമെന്നുള്ളതിന്റെയും ചെയ്യരുതാത്തതിന്റെയും ഉറപ്പ) പാപൻ=പാപത്തൊടുകൂടിയവൻ- ആത്മാപഘാതി=ആത്മാവിന്റെ ഉപഘാതി- ആത്മാവ=താൻ- ഉപഘാതി=അശുഭകാരി (ചീത്തപ്രവൃത്തിയെ ചെയ്യുന്നവൻ) ഛിദ്രപ്രഹാരികൾ=ഛിദ്രത്തിങ്കൽ പ്രഹരിക്കശീലമായിട്ടുള്ളവർ- ഛിദ്രം=പഴുത- പ്രഹരിക്ക=പ്രവൃത്തിക്ക- ദൈവാദികൾ= ദൈവൻതുടങ്ങിയുള്ളവർ- ഹനിക്ക= നശിപ്പിക്ക-

സാരം____ അപ്രകാരം തന്നെ ഇന്നതചെയ്യാം ഇന്നതചെയ്യരുതാ എന്നുള്ള വ്യവസ്ഥയൊടുകൂടാത്തവനായിയും പാപത്തൊടുകൂടാത്തവനായിയും തനിക്കതന്നെ ദൊഷത്തെ ചെയ്യാൻ താല്പൎയ്യത്തൊടു കൂടിയവനായിയുമിരിക്കുന്ന പുരുഷനെ ദൈവാദികൾ കൂടി മുമ്പെ മൎയ്യാദാതിക്രമം ഹെതുവായിട്ട ഉണ്ടായിരിക്കുന്ന പാപം ഹെതുവായിട്ട കൊന്നതിനെപൊലെ ആക്കീട്ട രണ്ടാമതകൊല്ലുന്നു- ദൈവാദികളാകട്ടെ പഴുതുനൊക്കിയിരിക്കുന്നവരാകുന്നു-

൬- ഛിദ്രംപാപക്രിയാരംഭഃ പാകൊനിഷ്കൃത്യകൎമ്മണഃ।

൭- ഏകസ്യശൂന്യെവസ്ഥാനം ശ്മശാനാദിഷുവാനിശി। ദീൎഘപ്രവാസസ്സംശ്രുരൊന്നിദ്രാരതെരവിധിസെവനം॥

൮- അശുചെൎദ്ദൈവതാരാധിഃ പരസൂതകസംകരഃ। ഹൊമതന്ത്രബലീജ്യാനാംവിഗുണംപരികൎമ്മച।

൯- സമാസാദ്ദിനചൎയ്യാദിപ്രൊക്താചാരവ്യതിക്രമഃ। ഗ്രഹന്തിശുക്ലപ്രതിപത്ത്രയൊദശ്യൊസ്സ്വാനരം॥

അന്വയം____ പാപക്രിയാരംഭഃ- അനിഷ്കൃത്യ- കൎമ്മണഃ- പാകഃ- ശൂന്യെ- ശ്മശാനാദിഷു- നിശി- വാ- ഏകസ്യ- അവസ്ഥാനം- ദീൎഘപ്രവാസസ്സംഗഃ- ഉരൊഃ- നിദ്രാരതെഃ- അവിധിസെവനം- അശുചെഃ- ദൈവതാരാധിഃ- പരസൂതകസംകരഃ- ഹൊമതന്ത്രബലീജ്യാനാം- വിഗുണം- പരികൎമ്മ- സമാസാൽ- ദിനചൎയ്യാദിപ്രൊക്താചാരവ്യതിക്രമഃ- ച- ഛിദ്രം- ഭവതി- സ്വാന്താഃ- ശുക്ലപ്രതിപത്ത്രയൊദശ്യൊഃ- നരഃ- ഗ്രഹന്തി-

അന്വയാൎത്ഥം — പാപക്രിയാരംഭവും അനിഷ്ടമായിരിക്കുന്ന കൎമ്മത്തിന്റെ പാകവും- ശൂന്യത്തിങ്കലൊ ശ്മശാനാദികളിലൊ നിശയിങ്കലൊ ഏകന്റെ അവസ്ഥാനവും ദിഗ്വാസസ്ത്വവും ഗുരുവിന്റെ നിന്ദയും രതിയുടെ അവിധിസെവനവും അശുചിയുടെ ദൈവതാരാധിയും പരസൂതകസംകരവും ഹോമതന്ത്രബലീജ്യകളുടെ വിഗുണമായിരിക്കുന്ന പരികൎമ്മവും സമാസെന ദിനചൎയ്യാദിപ്രൊക്താചാരവ്യതിക്രമവും ഛിദ്രമായി ഭവിക്കുന്നു- സുരന്മാർ ശുക്ലപ്രതിപത്ത്രയൊദശികളിൽ നരനെ ഗ്രഹിക്കുന്നു-

പരിഭാഷാ — പാപക്രിയാരംഭം=പാപക്രിയയുടെ ആരംഭം- പാപക്രിയാ=പാപകൎമ്മം- ആരംഭം=പ്രവൃത്തി- അനിഷ്ടം=അശുഭം- കൎമ്മ=പ്രവൃത്തി- പാകം=പരിണാമം- ശൂന്യം=ശൂന്യഗൃഹം- ശ്മശാനാദി=ശ്മശാനം തുടങ്ങിയുള്ളത- ശ്മശാനം=ചുടല- നിശാ=രാത്രി- ഏകൻ=ഒരുത്തൻ- അവസ്ഥാനം=അവസ്ഥിതി- (ഇരിക്കുക) ദിഗ്വാസസ്ത്വം=ദിഗ്വാസനാവു എന്നുള്ളത- ദിഗ്വാസൻ=ദിക്കാകുന്ന വാസസ്സൊടുകൂടിയവൻ- വാസസ്സ=വസ്ത്രം- (നഗ്നനെന്നസാരം) ഗുരു=ആചാൎയ്യൻ- നിന്ദാ=ഗൎഹണം- രതി=സുരതം- അവിധിസെവനം=അവിധിയുടെ സെവനം- അവിധി=വിധിയല്ലാത്തത- വിധി=നിയമം- സെവനം=സെവാ- അശുചി=ശുചിയല്ലാത്തവൻ- ശുചി=ശുദ്ധൻ= ദൈവതാരാധി=ദൈവതയുടെ ആരാധി- ആരാധി=പൂജാ- പരസൂതകസംകരം=പരസൂതകത്തിന്റെ സംകരം- പരസൂതകം=പരന്റെ സൂതകം- പരൻ=അന്യൻ- സൂതകം=പുല- സംകരം=സംബന്ധം- ഹോമതന്ത്രബലീജ്യകൾ=ഹോമവും തന്ത്രവും ബലിയും ഇജ്യയും- ബലീ=പൂജാ- ഇജ്യാ=യാഗം- വിഗുണം=വിപരീതം- പരികൎമ്മം=പരിചരണം- (പ്രവൃത്തി) സമാസം=സംക്ഷെപം- ദിനചൎയ്യാദിപ്രൊക്താചാരവ്യതിക്രമം= ദിനചൎയ്യാദിപ്രൊക്താചാരങ്ങളുടെ വ്യതിക്രമം- ദിനചൎയ്യാദിപ്രൊക്താചാരങ്ങൾ= ദിനചൎയ്യാദിപ്രൊക്തങ്ങളായിരിക്കുന്ന ആചാരങ്ങൾ- ദിനചൎയ്യാദിപ്രൊക്തങ്ങൾ=ദിനചൎയ്യാദിയിങ്കൽ പ്രൊക്തങ്ങൾ- ദിനചൎയ്യാദി=ദിനചൎയ്യം തുടങ്ങിയുള്ളത- പ്രൊക്തങ്ങൾ=പറയപ്പെട്ടവ- ആചാരം=അനുഷ്ഠാനം- വ്യതിക്രമം=അതിക്രമണം- ഛിദ്രം=ഗ്രഹങ്ങൾക്ക ബാധിപ്പാനുള്ള കാലം- സുരന്മാർ=ദെവഗ്രഹങ്ങൾ- ശുക്ലപ്രതിപത്ത്രയൊദശികൾ= ശുക്ലപ്രതിപത്തും ശുക്ലത്രയൊദശിയും- ശുക്ലപ്രതിപത=വെളുത്ത പ്രതിപദം- ശുക്ലത്രയൊദശി= വെളുത്ത ത്രയൊദശി- ഗ്രഹിക്ക ബാധിക്ക

സാരം—— പാപകൎമ്മത്തെ പ്രവൃത്തിക്കുകയും വളരെ അനിഷ്ടകൎമ്മത്തെ ചെയ്യുകയും സഹായമില്ലാതെ കുററിമുടിഞ്ഞ ഭവനത്തിലിരിക്കുകയും ചുടല വധസ്ഥാനം മുക്കൂട്ടവഴി നാൽക്കൊൽപെരുവഴി ഇത്യാദികളിലും രാത്രിയിലും ഒരുത്തൻതന്നെ പോയിരിക്കുകയും നഗ്നനായിരിക്കുകയും ഗുരുവിനെ നിന്ദിക്കുകയും വെണ്ടുകാലങ്ങളിലല്ലാതെയും വെണ്ടതുപോലെ അല്ലാതെയും മൈഥുനത്തെ ചെയ്യുകയും കുളിച്ചു ശുദ്ധിയോടുകൂടാതെകണ്ടു നിശാചരന്മാരെ പൂജിക്കുകയും പുലയുള്ളവരെ തൊടുകയും, ഹോമം, തന്ത്രം ബലി, യാഗം- ഇതുകൾ വെണ്ടതുപോലെ അല്ലാതെ ചെയ്യുകയും ദിനചൎയ്യയിങ്കലും വെറെ ധൎമ്മശാസ്ത്രത്തിങ്കലും പറഞ്ഞതുപോലെ അല്ലാതെ നിത്യാചാരത്തെ ചെയ്യുകയും ഇതുകളൊക്കെയും ഗ്രഹങ്ങൾക്ക ബാധിപ്പാനുള്ള സമയമാകുന്നു എന്ന അറിഞ്ഞുകൊൾക. ദെവഗ്രഹങ്ങൾ വെളുത്ത പ്രതിപദ ദിവസവും വെളുത്ത ത്രയോദശി ദിവസവും പുരുഷനെ ബാധിക്കുന്നു-

൧൦. ശുക്ലത്രയോദശീകൃഷ്ണദ്വാദശ്യോൎദ്ദാനവഗ്രഹാഃ । ഗന്ധൎവ്വാസ്തു ചതുൎദ്ദശ്യാം ദ്വാദശ്യാമുരഗാഃ പുനഃ ॥

൧൧. പഞ്ചമ്യാം ശുക്ലസപ്തമ്യാമേകാദശ്യാം ധനേശ്വരാഃ । ശുക്ലാഷ്ടപഞ്ചമീപൌൎണ്ണമാസീഷു ബ്രഹ്മരാക്ഷസാഃ ॥

അന്വയം—— ദാനവഗ്രഹാഃ- ശുക്ലത്രയോദശീകൃഷ്ണദ്വാദശ്യോഃ- ഗന്ധൎവ്വാഃ- ചതുൎദ്ദശ്യാം- ദ്വാദശ്യാം- ച- ഉരഗാഃ- പുനഃ- പഞ്ചമ്യാം- ധനേശ്വരാഃ- ശുക്ലസപ്തമ്യാം- ഏകാദശ്യാം- ബ്രഹ്മരാക്ഷസാഃ- ശുക്ലാഷ്ടപഞ്ചമീപൌൎണ്ണമാസീഷു- നരം- ഗൃഹ്ണന്തി-

അന്വയാൎത്ഥം—— ദാനവഗ്രഹങ്ങൾ ശുക്ലത്രയോദശീ കൃഷ്ണദ്വാദശികളിലും ഗന്ധൎവ്വന്മാർ ചതുൎദ്ദശിയിങ്കലും ദ്വാദശിയിങ്കലും ഉരഗങ്ങളാകട്ടെ പഞ്ചമിയിങ്കലും ധനേശ്വരന്മാർ ശുക്ലസപ്തമിയിങ്കലും ഏകാദശിയിങ്കലും ബ്രഹ്മരാക്ഷസന്മാർ ശുക്ലാഷ്ടപഞ്ചമീ പൌൎണ്ണമാസികളിലും നരനെ ഗ്രഹിക്കുന്നു-

പരിഭാഷാ—— ശുക്ലത്രയോദശീകൃഷ്ണദ്വാദശികൾ=ശുക്ലത്രയോദശിയും കൃഷ്ണദ്വാദശിയും- ശുക്ലത്രയോദശീ=വെളുത്തത്രയോദശി- കൃഷ്ണദ്വാദശി=കറുത്തദ്വാദശി- ഗന്ധൎവ്വന്മാർ=ഗന്ധൎവ്വഗ്രഹങ്ങൾ- ചതുൎദ്ദശി=പതിനാൽ- ഉരഗങ്ങൾ=ഉരഗഗ്രഹങ്ങൾ- ധനേശ്വരന്മാർ=യക്ഷഗ്രഹങ്ങൾ- ശുക്ലസപ്തമി=വെളുത്തസപ്തമി- ബ്രഹ്മരാക്ഷസന്മാർ=ബ്രഹ്മരാക്ഷസഗ്രഹങ്ങ

ൾ- ശുക്ലാഷ്ടപഞ്ചമിപൌൎണ്ണമാസികൾ=ശുക്ലാഷ്ടമിയും ശുക്ലപഞ്ചമിയും ശുക്ലപൌൎണ്ണമാസിയും- ശുക്ലാഷ്ടമി=വെളുത്ത അഷ്ടമി- ശുക്ലപഞ്ചമി=വെളുത്തപഞ്ചമി- ശുക്ലപൌൎണ്ണമാസി=വെളുത്തവാവ ഗ്രഹിക്ക=ബാധിക്ക-

സാരം—— ദാനവഗ്രഹങ്ങൾ വെളുത്ത ത്രയോദശിനാളും കറുത്ത ദ്വാദശിനാളും പുരുഷനെ ബാധിക്കും. ഗന്ധൎവ്വ ഗ്രഹങ്ങൾ വെളുത്ത പതിന്നാലിന്നാളും വെളുത്ത ദ്വാദശിനാളും വെളുത്ത ചതുൎത്ഥിനാളും വെളുത്ത അഷ്ടമിനാളും. ഉരഗഗ്രഹങ്ങൾ വെളുത്ത പഞ്ചമിനാളും കറുത്ത പഞ്ചമി നാളും. യക്ഷഗ്രഹങ്ങൾ വെളുത്ത സപ്തമിനാളും വെളുത്ത ഏകാദശിനാളും. ബ്രഹ്മരാക്ഷസ ഗ്രഹങ്ങൾ വെളുത്ത അഷ്ടമിനാളും വെളുത്ത പഞ്ചമി നാളും വെളുത്ത വാവുന്നാളും പുരുഷനെ ബാധിക്കും.-

൧൨. കൃഷ്ണേ രക്ഷഃപിശാചാദ്യാനവദ്വാദശപൎവ്വസു । ദൎശ്യാമാവാസ്യോരഷ്ടനവമ്യോഃപിതരോപരേ ॥

൧൩. ഗുരുവൃദ്ധാദയഃപ്രായഃകാലംസന്ധ്യാസുലക്ഷയേൽ । ഫുല്ലപത്മോപമമുഖംസൌമ്യദൃഷ്ടിമകോപനം ॥

൧൪. അല്പവാൿപടവിൺമൂത്രംഭോജനാനഭിലാഷിണം । ദേവദ്വിജാതിപരമംശുചിംസംസ്കൃതവാദിനം ॥

൧൫. മീലയന്തംചിരാന്നേത്രേസുരഭിംവരദായിനം । ശുക്ലമാല്യാംബരസരിച്ഛൈലോച്ചഭവനപ്രിയം ॥

൧൬. അനിദ്രമപ്രധൃഷ്യഞ്ചവിദ്യാദ്ദേവവശീകൃതം । ജിഹ്മദൃഷ്ടിംദുരാത്മാനംഗുരുദേവദ്വിജദ്വിഷം ॥

൧൭. നിൎഭയംമാനിനംശൂരംക്രോധിനംവ്യവസായിനം । രുദ്രസ്കന്ദോവിശാഖോഹമിന്ദ്രോഹമിതിവാദിനം ॥

൧൮. സുരമാംസരുചിംവിദ്യദൈത്യഗ്രഹഗൃഹീതകം । സ്വാചാരംസുരഭിംഹൃഷ്ടംഗീതനൎത്തനകാരിണം ॥

൧൯. സ്നാനോദ്യാനരുചിംരക്തവസ്ത്രമാല്യാനുലേപനം । ശൃംഗാരലീലാഭിരതംഗന്ധൎവ്വാദ്ധ്യുഷിതംവദേൽ ॥

അന്വയം—— രക്ഷഃപിശാചാദ്യാഃ- കൃഷ്ണേ- നവദ്വാദശപൎവ്വസു- ഗൃഹ്ണന്തി- പിതരഃ- ദൎശ്യാമാവാസ്യോഃ- ഗൃഹ്ണന്തി- അപരേ- ഗുരുവൃദ്ധാദയഃ- അഷ്ടനവമ്യോഃ- ഗൃഹ്ണന്തി- കാലം- പ്രായഃ- സന്ധ്യാസു- ലക്ഷയേൽ- ഫുല്ലപത്മോപമമുഖം- സൌമ്യദൃഷ്ടിം- അകോപനം- അല്പവാൿപടവിൺമൂത്രം- ഭോജനാനഭിലാഷിണം- ദേവദ്വിജാതിപരമം- ശുചിം- സംസ്കൃതവാദിനം- നേത്രേ- ചിരാൽ- മീലയന്തം- സുരഭിം- വരദായി

നം- ശുക്ലമാല്യാംബരസരിൽകൂലോച്ചഭവനപ്രിയം- അനിദ്രം- അപ്രധൃഷ്യം- ച- ദൈവവശീകൃതം വിദ്യാൽ- ജിഹ്മദൃഷ്ടിം- ദുരാത്മാനം- ഗുരുദേവദ്വിജദ്വിഷം- നിൎഭയം- മാനിനം- ശൂരം- ക്രോധിനം- വ്യവസായിനം- അഹം- രുദ്രഃ- സ്കന്ദഃ- വിശാഖഃ- അഹം- ഇന്ദ്രഃ- ഇതി- വാദിനം- സുരാമാംസരുചിം-ദൈത്യഗ്രഹഗൃഹീതകം- വിദ്യാൽ- സ്വാചാരം- സുരഭിം- ഹൃഷ്ടം- ഗീതനൎത്തനകാരിണം- സ്നാനോദ്യാനരുചിം- രക്തവസ്ത്രമാല്യാനുലേപനം- ശൃംഗാരലീലാഭിരതം- ഗന്ധൎവ്വാദ്ധ്യുഷിതം- വദെൽ-

അന്വയാൎത്ഥം—— രക്ഷഃപിശാചാദ്യങ്ങൾ കൃഷ്ണത്തിംകൽ നവദ്വാദശംപ്ക്ഷങ്ങളിൽ ഗ്രഹിക്കുന്നു. പിതൃക്കൾ ദൎശ്ശമാവാസികളിൽ ഗ്രഹിക്കുന്നു- അപരങ്ങളായിരിക്കുന്ന ഗുരുവൃദ്ധാദികൾ അഷ്ടനവമികളിൽ ഗ്രഹിക്കുന്നു- കാലത്തെ പ്രായെണ സന്ധികളിൽ ലക്ഷിക്കെണം.- പുഷ്പപത്മോപമ മുഖനായിയും സ്നെഹമദൃഷ്ടിയായിയും അകൊപനായിയും അല്പവാഗ്വിണ്മൂത്രനായിയും ഭോജനാനഭിലാഷിയായിയും ദേവദ്വിജാതിപരമനായിയും ശുചിയായിയും സംസ്കൃതവാദിയായിയും നെത്രങ്ങളെ ചിരകാലത്തിംകൽ മീലയന്നായിയും സുരഭിയായിയും വരദായിയായിയും ശുക്ലമാല്യാംബരസരിൽകൂലോച്ച ഭവനപ്രിയനായിയും അനിദ്രനായിയും അപ്രധൃഷ്യനായിയും ഇരിക്കുന്നവനെ ദൈവവശീകൃതനെന്നു അറിയെണം. ജിഹ്മദൃഷ്ടിയായിയും ദുരാത്മാവായിയും ഗുരുദേവദ്വിജദ്വിട്ടായിയും നിൎഭയനായിയും മാനിയായിയും ശൂരനായിയും ക്രോധിയായിയും വ്യവസായിയായിയും ഞാൻ രുദ്രനാകുന്നു. സ്കന്ദനാകുന്നു. വിശാഖനാകുന്നു. ഞാൻ ഇന്ദ്രനാകുന്നു. എന്നി പ്രകാരം വാദിയായിയും സുരാമാംസരുചിയായിയും ഇരിക്കുന്നവനെ ദൈത്യഗ്രഹഗൃഹീതനെന്നു അറിയെണം- സ്വാചാരനായിയും സുരഭിയായിയും ഹൃഷ്ടനായിയും ഗീതനൎത്തനകാരിയായിയും സ്നാനോദ്യാനരുചിയായിയും രക്തവസ്ത്രമാല്യാനുലെപനനായിയും ശൃംഗാരലീലാഭിരതനായിയും ഇരിക്കുന്നവനെ ഗന്ധൎവ്വാദ്ധ്യുഷിതനെന്നു വദിക്കെണം-

പരിഭാഷാ—— രക്ഷഃപിശാചാദ്യങ്ങൾ=രക്ഷഃപിശാചങ്ങൾ തുടങ്ങിയുള്ളവ- രക്ഷഃപിശാചങ്ങൾ=രക്ഷസ്സും പിശാചവും- രക്ഷസ്സ=രക്ഷോഗ്രഹം- പിശാചം=പിശാചഗ്രഹം-| കൃഷ്ണം=കറുത്തത- നവദ്വാദശപൎവ്വങ്ങൾ നവദ്വാദശങ്ങളാംപൎവ്വങ്ങൾ-

നവദ്വാദശങ്ങൾ=നവമിയും ദ്വാദശിയും- പർവ്വങ്ങൾ=വാവു
സംക്രാന്തിമുതലായവ- പിതൃക്കൾ=പിതൃഗ്രഹങ്ങൾ- ദശമമാ
വാസികൾ=ദശമിയും അമാവാസിയും- അമാവാസി=കറുത്ത
വാവ- അപരങ്ങൾ=അന്യങ്ങൾ- ഗുരുവൃദ്ധാദികൾ=ഗുരുവൃദ്ധ
ന്മാർ തുടങ്ങിയുള്ളവർ- ഗുരുവൃദ്ധന്മാർ=ഗുരുക്കളും വൃദ്ധന്മാരും- ഗു
രുക്കൾ=ഗുരുഗ്രഹങ്ങൾ- വൃദ്ധന്മാർ=വൃദ്ധഗ്രഹങ്ങൾ- അഷ്ട
നവമികൾ=അഷ്ടമിയും നവമിയും- കാലം=സമയം- ലക്ഷി
ക്ക=കാണുക- ഫുല്ലപത്മോപമമുഖൻ=ഫുല്ലപത്മോപമമായിരി
ക്കുന്ന മുഖത്തോടു കൂടിയവൻ- ഫുല്ലപത്മോപമം=ഫുല്ലപത്മ
ത്തോടുളുപമം- ഫുല്ലപത്മം=ഫുല്ലമായിരിക്കുന്ന പത്മം. ഫുല്ലം=
വിടൎന്നത- പത്മം=താമരപ്പൂവ- ഉപമം=തുല്യം- സൌമ്യദൃഷ്ടി=
സൌമ്യകളായിരിക്കുന്ന ദൃഷ്ടികളോടു കൂടിയവൻ- സൌമ്യക
ൾ=മനോഹരകൾ- ദൃഷ്ടികൾ=കണ്ണുകൾ- അകോപനൻ=കോ
പനനല്ലാത്തവൻ- കോപനൻ=കോപത്തോടുകൂടിയവൻ- കോ
പം=ദ്വേഷ്യം- അല്പവാക്സ്വേദവിൺമൂത്രൻ=അല്പങ്ങളായിരിക്കു
ന്ന വാക്സ്വേദവിൺമൂത്രങ്ങളോടുകൂടിയവൻ- അല്പങ്ങൾ=കുറഞ്ഞ
വ- വാക്സ്വേദവിൺമൂത്രങ്ങൾ=വാക്കും സ്വേദവും വിട്ടും മൂ
ത്രവും- സ്വേദം=വിയൎപ്പ- വിട്ട=മലം- ഭോജനാനഭിലാഷി=ഭോ
ജനത്തിങ്കൽ അനഭിലാഷി- ഭോജനം=അന്നം- അനഭിലാഷി=
അഭിലാഷത്തോടു കൂടാത്തവൻ- അഭിലാഷം=ആഗ്രഹം- ദേവ
ദ്വിജാതിപരമൻ=ദേവദ്വിജാതികൾ പരമന്മാരായിട്ടുള്ളവൻ-
ദേവദ്വിജാതികൾ=ദേവന്മാരും ദ്വിജാതികളും- ദേവന്മാർ=ഈ
ശ്വരന്മാർ- ദ്വിജാതികൾ=ബ്രാഹ്മണന്മാർ- പരമന്മാർ=പ്രധാ
നന്മാർ- ശുചി=ശുദ്ധസ്വഭാവൻ- സംസ്കൃതവാദി=സംസ്കൃതത്തെ
വദിക്കുന്നവൻ- സംസ്കൃതം=സംസ്കൃതവാക്ക- വദിക്ക=പറക-
നേത്രങ്ങൾ=കണ്ണുകൾ=നിമീലവൻ=നിമീലനം ചെയ്യിയങ്ങു
ന്നവൻ- നിമീലനം ചെയ്ക=ചിമ്മുക- സുരഭി=സൌരഭ്യ
ത്തോടുകൂടിയവൻ- സൌരഭ്യം=സുഗന്ധം- വരദായി=വരത്തെ
ദാനം ചെയ്യുന്നവൻ- വരം=ഇഷ്ടസാധനം- ദാനം ചെയ്ക=
കൊടുക്കുക- ശുക്ലമാല്യാംബരസരിച്ഛൈലോച്ചഭവനപ്രിയൻ=
ശുക്ലമാല്യാംബരങ്ങളും ശൈലോച്ചഭവനങ്ങളും പ്രിയങ്ങളായിട്ടുള്ള
വൻ- ശുക്ലമാല്യാംബരങ്ങൾ=ശുക്ലങ്ങളായിരിക്കുന്ന മാല്യാംബര
ങ്ങൾ- ശുക്ലങ്ങൾ=വെളുത്തവ- മാല്യാംബരങ്ങൾ= മാല്യങ്ങളും
അംബരങ്ങളും- മാല്യങ്ങൾ=മാലകൾ- അംബരങ്ങൾ=വസ്ത്രങ്ങ
ൾ- സരിച്ഛൈലോച്ചഭവനങ്ങൾ=സരിത്തും ശൈലവും ഉച്ച

വനവു- സരിത്ത=നദി- ശൈലം=പൎവ്വതം- ഉച്ചഭവനം=ഉച്ച
മായിരിക്കുന്നഭവനം- ഉച്ചം=ഉയൎന്നത- ഭവനം=ഗൃഹം- പ്രി
യങ്ങൾ ഇഷ്ടങ്ങൾ- അനിദ്രൻ=നിദ്രയോടുകൂടാത്തവൻ- നി
ദ്രാ=ഉറക്കം- അപ്രധൃഷ്യൻ=പ്രധൃഷ്യനല്ലാത്തവൻ- പ്രധൃഷ്യൻ=
ഏററവുംധൃഷ്യൻ- ധൃഷ്യൻ=ധൎഷത്തോടുകൂടിയവൻ- ധൎഷം=
ഗാംഭീൎയ്യം- ദൈവവശീകൃതൻ=ദൈവനാൽവശീകൃതൻ- ദൈവൻ=
ദൈവഗ്രഹം- വശീകൃതൻ=വശീകരിക്കപ്പെട്ടവൻ- വശീകരിക്ക=
സ്വാധീനമാക്കുക- ജിഹ്മദൃഷ്ടി=ജിഹ്മങ്ങളായിരിക്കുന്നദൃഷ്ടിക
ളോടുകൂടിയവൻ- ജിഹ്മങ്ങൾ=വളഞ്ഞവ- ദൃഷ്ടികൾ=കണ്ണുക
ൾ- ദുരാത്മാവ=ദുൎബ്ബുദ്ധി- ഗുരുദൈവദ്വിജദ്വിട്=ഗുരുദൈവദ്വി
ജന്മാരെദ്വേഷിക്കുന്നവൻ- ഗുരുദൈവദ്വിജന്മാർ=ഗുരുക്കളുംദൈ
വന്മാരും ദ്വിജന്മാരും- ഗുരുക്കൾ=ആചാൎയ്യന്മാർ- ദൈവന്മാർ=
ഈശ്വരന്മാർ- ദ്വിജന്മാർ ബ്രാഹ്മണർ- ദ്വേഷിക്ക=ഉപദ്രവി
ക്ക- നിൎഭയൻ=ഭയത്തോടുകൂടാത്തവൻ- ഭയം=പേടി- മാനീ=മാ
നത്തോടുകൂടിയവൻ- മാനം=അഭിമാനം- ശൂരൻ=യുദ്ധത്തി
ങ്കൽഭയത്തോടുകൂടാത്തവൻ- ക്രോധീ=ക്രോധത്തോടുകൂടിയവൻ-
ക്രോധം=കോപം- വ്യവസായീ=വ്യവസായത്തോടുകൂടിയവൻ-
വ്യവസായം=ഉത്സാഹം- ശൎവൻ=പരമേശ്വരൻ- സ്കന്ദൻ=സു
ബ്രഹ്മണ്യൻ- വിശാഖം=വിശാഖഗ്രഹം- ഇന്ദ്രൻ=ദേവേന്ദ്രൻ-
വാദീ=വദിക്കുന്നവൻ- വദിക്ക=പറയുക- സുരാമാംസരുചി=
സുരാമാംസങ്ങളിൽ രുചിയോടുകൂടിയവൻ- സുരാമാംസങ്ങൾ=
സുരയുംമാംസവും- സുരാ=മദ്യം- രുചി=താല്പൎയ്യം- ദൈത്യഗ്ര
ഹഗൃഹീതകൻ=ദൈത്യഗ്രഹത്താൽ ഗൃഹീതകൻ- ദൈത്യഗ്രഹം=അ
സുരഗ്രഹം- ഗൃഹീതകൻ=ഗ്രഹിക്കപ്പെട്ടവൻ- ഗ്രഹിക്ക=ബാധി
ക്ക- സദാചാരൻ= നല്ലപ്രവൃത്തിയോടുകൂടിയവൻ- സുരഭീ=
സൌരഭ്യത്തോടുകൂടിയവൻ- സൌരഭ്യം=സുഗന്ധം- ഹൃഷ്ടൻ=
ഹൎഷത്തോടുകൂടിയവൻ- ഹൎഷം=സന്തോഷം- ഗീതനൎത്തനകാ
രീ=ഗീതനൎത്തനങ്ങളെ ചെയ്യുന്നവൻ- ഗീതനൎത്തനങ്ങൾ=ഗീ
തവും നൎത്തനവും- ഗീതം=പാട്ട- നൎത്തനം=നൃത്തം- സ്നാനോ
ദ്യാനരുചി=സ്നാനോദ്യാനങ്ങളിൽ രുചിയോടുകൂടിയവൻ- സ്നാ
നോദ്യാനങ്ങൾ=സ്നാനവും ഉദ്യാനവും- സ്നാനം=കുളി- ഉദ്യാനം=
പൂങ്കാവ- രുചി=താല്പൎയ്യം- രക്തവസ്ത്രമാല്യാനുലേപനൻ=ര
ക്തവസ്ത്രമാല്യാനുലേപനങ്ങളോടുകൂടിയവൻ- രക്തവസ്ത്രമാ
ല്യാനുലേപനങ്ങൾ=രക്തവസ്ത്രങ്ങളും മാല്യങ്ങളും അനുലേപന
ങ്ങളും- രക്തവസ്ത്രങ്ങൾ=രക്തങ്ങളായിരിക്കുന്ന വസ്ത്രങ്ങൾ- ര

ക്താങ്ങൾ=രക്തവൎണ്ണങ്ങൾ- മാല്യങ്ങൾ=മാലകൾ- അനുലെപനങ്ങൾ=കുറിക്കൂട്ടുകൾ- ശൃംഗാരലീലാഭിരതൻ= ശൃംഗാരലീലകൾ അഭിരതൻ- ശൃംഗാരലീലാ=ശൃംഗാരയുക്തയായിരിക്കുന്നലീലാ= ശൃംഗാരയുക്താ=ശൃംഗാരത്തൊടുകൂടിയതു- ലീലാ=ക്രീഡാ- അഭിരതൻ=താല്പൎയ്യത്തൊടുകൂടിയവൻ- ഗന്ധൎവ്വാദ്ധ്യുഷിതൻ= ഗന്ധൎവ്വനാൽ അദ്ധ്യുഷിതൻ- ഗന്ധൎവ്വൻ=ഗന്ധൎവ്വഗ്രഹം- അദ്ധ്യുഷിതൻ=അധിവസിക്കപ്പെട്ടവൻ- അധിവസിക്ക= ഇരിക്കുക- വദിക്ക=പറയുക-

സാരം —— രാക്ഷസഗ്രഹം, പിശാചഗ്രഹം, പ്രെതഗ്രഹം, കൂശ്മാണ്ഡഗ്രഹം, കാബൊൎദ്ധഗ്രഹം, മൌകിരണഗ്രഹം ഇതുകൾ കറുത്തപക്ഷത്തിൽ നവമി, ദ്വാദശി, വാവ ഈ ദിവസങ്ങളിലും സംക്രാന്തിദിവസവും ബാധിക്കും. പിതൃഗ്രഹങ്ങൾ ദശമിനാളും വാവുനാളും ബാധിക്കും. ഗുരുഗ്രഹം, വൃദ്ധഗ്രഹം, മുനിഗ്രഹം, സിദ്ധഗ്രഹം ഇതുകൾ അഷ്ടമി, നവമി ഈ ദിവസങ്ങളിൽ ബാധിക്കും. മെൽപറഞ്ഞ ദിവസങ്ങളിൽതന്നെ ഗ്രഹങ്ങൾ ബാധിപ്പാനുള്ള കാലം രാത്രിയും സന്ധ്യകളിലെന്ന അറികയും വെണം. അതാകുന്നത രാവിലെയും ഉച്ചയും സന്ധ്യയും പാതിരയും ആകുന്നു. ദെവഗ്രഹങ്ങൾ ബാധിച്ചാൽ മുഖം നല്ലവണ്ണം തെളിഞ്ഞിരിക്കുകയും കണ്ടുകണ്ടാൽ മനൊഹരമായിരിക്കുകയും ദ്വെഷിക്കുഭാവമില്ലാതിരിക്കുകയും ചാപല്യത്തൊടുകൂടാതിരിക്കുകയും കുറച്ചുസംസാരിക്കുകയും കുറച്ചുവിയൎക്കുകയും അല്പമായ മലമൂത്രത്തെ പ്രവൃത്തിപ്പിക്കുകയും അന്നത്തിങ്കൽ താല്പൎയ്യമില്ലാതിരിക്കുകയും ഈശ്വരന്മാർ, ബ്രാഹ്മണർ ഇവരെകുറിച്ചു ഭക്തിയുണ്ടാകയും ശുദ്ധസ്വഭാവനായിരിക്കുകയും സംസ്കൃതവാക്കിനെ പറയുകയും വളരെനെരം കഴിഞ്ഞാൽ കണ്ണ അടക്കുകയും ശരീരത്തിങ്കൽ സുഗന്ധമുണ്ടാകയും കണ്ടവരൊടൊക്കെ ഇതുനിനക്ക ഇതുനിനക്ക എന്നുപറഞ്ഞുകൊടുക്കുകയും വെളുത്തവസ്ത്രത്തിങ്കലും വെളുത്ത മാലയിലും നദികളിലും പൎവ്വതത്തിങ്കലും ഉയൎന്നമാളികകളിലും താല്പൎയ്യമുണ്ടാകയും ഉറക്കമില്ലാതിരിക്കുകയും ഗാംഭീൎയ്യത്തൊടു കൂടാത്തവനായിരിക്കുകയും ചെയ്യും- അസുരഗ്രഹം ബാധിച്ചാൽ കണ്ണുവളഞ്ഞിരിക്കുകയും ദുൎബ്ബുദ്ധിയായിരിക്കുകയും ഗുരുക്കൾ ദെവന്മാർ, ബ്രാഹ്മണർ ഇവരെകുറിച്ചു ഉപദ്രവത്തെചെയ്യുകയും ഒന്നിങ്കലും ഭയമില്ലാതിരിക്കുകയും അഭിമാനത്തൊടുകൂടിയിരിക്കുകയും യുദ്ധാദികളിൽ ശൌൎയ്യമുണ്ടാകയും ചെഷ്ടമുണ്ടാകയും ഉത്സാഹമുണ്ടാകയും ഞാൻശിവനാണ ഞാൻസുബ്രഹ്മണ്യ

നാണ ഞാൻവിശാലെഗ്രഹമാണ ഞാൻ മെവെന്ദ്രനാണ എന്നിപ്രകാരംപറയുകയും മദ്യമാംസങ്ങളിൽതാല്പൎയ്യത്തൊടുകൂടിയിരിക്കുകയുംചെയ്യും. ഗന്ധൎവ്വഗ്രഹംബാധിച്ചാൽ നല്ലതായപ്രവൃത്തിയെചെയ്യുകയും സൌന്ദൎയ്യമുണ്ടായിരിക്കകയും സന്തൊഷത്തൊടുകൂടിയിരിക്കകയും പാട്ടുപാടുകയും നിൎത്തംവെക്കുകയും കളിപ്പാനും പൂങ്കാവിലിരിപ്പാനും താല്പൎയ്യമുണ്ടാകയും ചുകന്നവസ്ത്രവും ചുകന്നമാലയും ഉണ്ടായിരിക്കകയും കുറിക്കൂട്ടുകളെതെച്ചിരിക്കകയും ശൃംഗാരമയങ്ങളായ കളികളിൽ താല്പൎയ്യമുണ്ടാകയുംചെയ്യും.

൨൰ രക്താക്ഷംക്രോധിനം സ്തബ്ധദൃഷ്ടിംവക്രഗതിംചലംശ്വ
സന്തമനിശംജിഹ്വാലാലിനം സൃക്കണീലിഹം॥

൨൰൧ പ്രിയശുഭ്രസ്നാനമധൊവദനശായിനം। ഉരഗാധി
ഷ്ഠിതംവിദ്യാത്ത്രസ്യന്തംചാതപത്രതഃ॥

അന്വയം—— രക്താക്ഷം-ക്രോധിനം-സ്തബ്ധദൃഷ്ടിം വക്രഗതിം- ചലം- അനിശം- ശ്വസന്തം- ജിഹ്വാലാലിനം- സൃക്കണീലിഹം- പ്രിയശുഭ്രസ്നാനം- അധൊവദനശായിനം- ആതപത്രതഃ- ത്രസ്യന്തം- ച- ഉരഗാധിഷ്ഠിതം- വിദ്യാൽ-

അന്വയാൎത്ഥം—— രക്താക്ഷനായിയും ക്രോധിയായിയും സ്തബ്ധദൃഷ്ടിയായിയും വക്രഗതിയായിയും ചലനായിയും എല്ലായ്പൊഴും ശ്വസന്നായിയും ജിഹ്വാലാലിയായിയും സൃക്കണീലിഹനായിയും പ്രിയശുഭ്രസ്നാനനായിയും അധൊവദനശായിയായിയും ആതപത്രത്തിങ്കൽനിന്ന ത്രസ്യന്നായിയും ഇരിക്കുന്നവനെ ഉരഗാധിഷ്ഠിതനെന്നറിയെണം.

പരിഭാഷാ—— രക്താക്ഷൻ=രക്തങ്ങളായിരിക്കുന്ന അക്ഷികളൊടുകൂടിയവൻ- രക്തങ്ങൾ=രക്തവൎണ്ണങ്ങൾ- അക്ഷികൾ=കണ്ണുകൾ- ക്രോധി=ക്രോധത്തൊടുകൂടിയവൻ- ക്രോധം=കൊപം- സ്തബ്ധദൃഷ്ടി=സ്തബ്ധകളായിരിക്കുന്ന ദൃഷ്ടികളൊടുകൂടിയവൻ- സ്തബ്ധകൾ=നിശ്ചലകൾ- (ഇളക്കമില്ലാത്തവ) ദൃഷ്ടികൾ=കണ്ണുകൾ- വക്രഗതി=വക്രയായിരിക്കുന്ന ഗതിയൊടുകൂടിയവൻ- വക്രാ=കുടിലാ- (വളഞ്ഞത) ഗതി=ഗമനം- (നടക്കുക) ചലൻ=ചലിക്കുന്നവൻ- ചലിക്ക=ഇളകുക- ശ്വസൻ=ശ്വസിച്ചിരിക്കുന്നവൻ- ശ്വസിക്ക=ദീൎഘശ്വാസത്തെചെയ്ക- ജിഹ്വാലാലി=ജിഹ്വയിങ്കൽ ലാലയൊടുകൂടിയവൻ- ജിഹ്വാ=നാവ- ലാലാ=നീര- സൃക്കണീലിഹൻ=സൃക്കണികളെ ലെഹനംചെയ്യുന്നവൻ- സൃക്കണികൾ=ചുണ്ടുകൾ- ലെഹനം=ന

ഷ്ടനായിയും ദ്രുതഗതിയായിയും ഇരിക്കുന്നവനെ യക്ഷഗ്രഹീതകനെന്ന അറിയെണം.

പരിഭാഷാ——വിപ്ലുതത്രസ്തരക്താക്ഷൻ=വിപ്ലുതങ്ങളായിയും ത്രസ്തങ്ങളായിയും രക്തങ്ങളായിയും ഇരിക്കുന്ന അക്ഷികളൊടു കൂടിയവൻ- വിപ്ലുതങ്ങൾ=ഉന്തിയിരിക്കുന്നവ- ത്രസ്തങ്ങൾ=ഭയംഹെതുവായിട്ടു പരവശങ്ങൾ- രക്തങ്ങൾ=രക്തവൎണ്ണങ്ങൾ- അക്ഷികൾ=കണ്ണുകൾ- ശുഭഗന്ധൻ=ശുഭമായിരിക്കുന്ന ഗന്ധത്തൊടു കൂടിയവൻ- ശുഭം=ശൊഭനം- ഗന്ധം=വാസനാ- സുതെജസ്സ=ശൊഭനമായിരിക്കുന്ന തെജസ്സൊടു കൂടിയവൻ- പ്രിയനൃത്തകഥാഗീതസ്നാനമാല്യാനുലെപനൻ=പ്രിയങ്ങളായിരിക്കുന്ന നൃത്തകഥാഗീതസ്നാനമാല്യാനുലെപനങ്ങളൊടുകൂടിയവൻ പ്രിയങ്ങൾ=ഇഷ്ടങ്ങൾ- നൃത്തകഥാഗീതസ്നാനമാല്യാനുലെപനങ്ങൾ=നൃത്തവും കഥയും ഗീതവും സ്നാനവും മാല്യവും അനുലെപനവും നൃത്തം=നൎത്തനം- കഥാ=രാമായണം ഭാരതം മുതലായത- ഗീതം=പാട്ടു- സ്നാനം=കുളി- മാല്യം=മാലാ- അനുലെപനം=കുറിക്കൂട്ടു- മത്സ്യമാംസരുചി=മത്സ്യമാംസങ്ങളിൽ രുചിയൊടുകൂടിയവൻ- മത്സ്യമാംസങ്ങൾ=മത്സ്യവും മാംസവും- രുചി=താല്പൎയ്യം- ഹൃഷ്ടൻ=ഹൎഷത്തൊടുകൂടിയവൻ- ഹൎഷം=രൊമാഞ്ചം- തുഷ്ടൻ=തൊഷത്തൊടു കൂടിയവൻ- തൊഷം=സന്തൊഷം- ബലി=ബലത്തൊടു കൂടിയവൻ- ബലം=ശക്തി- അവ്യഥൻ=വ്യഥയൊടുകൂടാത്തവൻ- വ്യഥാ=ദുഃഖം- ചലിതാഗ്രകരൻ=ചലിതമായിരിക്കുന്ന അഗ്രകരത്തൊടുകൂടിയവൻ- ചലിതം=ഇളകിയത- അഗ്രകരം=കരത്തിന്റെ അഗ്രം- കരം=കയ്യ- അഗ്രം=തല- ദാനംചെയ്യു=കൊടുക്കുക- വാദി=വദിക്കുന്നവൻ- രഹസ്യഭാഷീ=രഹസ്യമാകുംവണ്ണം ഭാഷിക്കുന്നവൻ- രഹസ്യം=ഗൂഢം- ഭാഷിക്ക=പറയുക- വൈദ്യദ്വിജാതിപരിഭാവീ=വൈദ്യദ്വിജാതികളെ പരിഭവിപ്പാനായ്കൊണ്ടു ശീലത്തൊടുകൂടിയവൻ- വൈദ്യദ്വിജാതികൾ=വൈദ്യനും ദ്വിജാതിയും- ദ്വിജാതി=ബ്രാഹ്മണൻ- പരിഭവിക്ക=അപമാനിക്ക- അല്പരൊഷൻ=അല്പമായിരിക്കുന്ന രൊഷത്തൊടു കൂടിയവൻ- രൊഷം=കൊപം- ദ്രുതഗതി=വെഗത്തിൽഗമിക്കുന്നവൻ- ഗമിക്ക=നടക്കുക- യക്ഷഗ്രഹഗൃഹീതകൻ=യക്ഷനാൽഗ്രഹീതകൻ- യക്ഷൻ=യക്ഷഗ്രഹം- ഗൃഹീതകൻ=ഗ്രഹിക്കപ്പെട്ടവൻ- ഗ്രഹിക്ക=ബാധിക്ക-

സാരം—— യക്ഷഗ്രഹം ബാധിച്ചാൽ കണ്ണു ചുകന്നിരിക്ക

കയും ഉന്തിയിരിക്കുകയും പേടികൊണ്ടു പരവശത്തൊടു കൂടീയിരിക്കുകയും ശരീരത്തിന്ന സുഗന്ധമുണ്ടായിരിക്കുകയും ഏറ്റവും തെജസ്സൊടു കൂടിയവനായിരിക്കുകയും നൃത്തത്തിങ്കലും രാമായണാദികഥകളിലും പാട്ടിങ്കലും കളിയിങ്കലും പുഷ്പത്തിങ്കലും കുറിക്കൂട്ടിങ്കലും താല്പൎയ്യത്തൊടു കൂടിയിരിക്കുകയും മത്സ്യമാംസങ്ങളിൽ രുചിയുണ്ടാകയും രോമാഞ്ചമുണ്ടാകയും സന്തോഷത്തൊടു കൂടിയവനായിരിക്കുകയും ശരീരത്തിന്ന ശക്തിയുണ്ടാകയും ദുഃഖമുണ്ടാകാതിരിക്കുകയും കയ്യ എളക്കീട്ട ഞാൻ ഇത ആൎക്ക കൊടുക്കുന്നു എന്നിപ്രകാരം പറയുകയും ശുദ്ധമാകുംവണ്ണം വൎത്തമാനം പറയുകയും വൈദ്യന്മാരെയും ബ്രാഹ്മണരെയും അപമാനിപ്പാൻ താല്പൎയ്യമുണ്ടാകയും കുറഞ്ഞൊരു ചെഷ്ട്യമുണ്ടാകയും വെഗത്തിൽ നടക്കുകയും ചെയ്യും-

൨൮. ഹാസനൃത്തപ്രിയംരൌദ്രചെഷ്ടംഛിദ്രപ്രഹാരിണം।
ആക്രൊശിനംശീഘ്രഗതിംദെവദ്വിജഭിഷഗ്ദ്വിഷം।

൨൯. ആത്മാനംകാഷ്ഠശസ്ത്രാദ്യൈൎഘ്നന്തംഭൊശബ്ദവാദിനം।
ശാസ്ത്രവെദപഠംവിദ്യാൽഗൃഹീതംബ്രഹ്മരക്ഷസാ॥

അന്വയം—— ഹാസനൃത്തപ്രിയം- രൌദ്രചെഷ്ടം- ഛിദ്രപ്രഹാരിണം- ആക്രൊശിനം- ശീഘ്രഗതിം- ദെവദ്വിജഭിഷഗ്ദ്വിഷം- ആത്മാനം- കാഷ്ഠശസ്ത്രാദ്യൈഃ- ഘ്നന്തം- ഭൊശബ്ദവാദിനം- ശാസ്ത്രവെദപഠം- ബ്രഹ്മരക്ഷസാ- ഗൃഹീതം- വിദ്യാൽ-

അന്വയാൎത്ഥം—— ഹാസനൃത്തപ്രിയനായിയും രൌദ്രചെഷ്ടനായിയും ഛിദ്രപ്രഹാരിയായിയും ആക്രൊശിയായിയും ശീഘ്രഗതിയായിയും ദെവദ്വിജഭിഷഗ്ദ്വിട്ടായിയും ആത്മാവിനെ കാഷ്ഠശസ്ത്രാദ്യങ്ങൾകൊണ്ടു ഘ്നന്നായിയും ഭൊശബ്ദവാദിയായിയും ശാസ്ത്രവെദപഠനായിയും ഇരിക്കുന്നവനെ ബ്രഹ്മരക്ഷസ്സിനാൽ ഗൃഹീതനെന്ന അറിയെണം-

പരിഭാഷാ ——ഹാസനൃത്തപ്രിയൻ=ഹാസനൃത്തങ്ങളിൽ പ്രിയത്തൊടു കൂടിയവൻ- ഹാസനൃത്തങ്ങൾ=ഹാസവും നൃത്തവും- ഹാസം=ചിരി- നൃത്തം=നൎത്തനം- പ്രിയം=ഇഷ്ടം- രൌദ്രചെഷ്ടൻ=രൌദ്രയായിരിക്കുന്ന ചെഷ്ടയൊടുകൂടിയവൻ- രൌദ്രാ=ക്രൂരാ- ചെഷ്ടാ=വ്യാപാരം- ഛിദ്രപ്രഹാരീ=ഛിദ്രത്തെനൊക്കി പ്രഹരിക്ക ശീലമായിട്ടുള്ളവൻ- ഛിദ്രം=അവസരം- പ്രഹരിക്ക=അടിക്കുക- ആക്രൊശീ=ആക്രൊശത്തൊടു കൂടിയവൻ- ആക്രൊശം=പരനിന്ദാ- ദ്രുതഗതി=ദ്രുതമാകുംവണ്ണം ഗമിക്കുന്നവൻ- ദ്രു

തം=വേഗം- ഗമിക്ക=നടക്കുക- ദേവദ്വിജഭിഷഗ്ദ്വിട്ട=ദേവദ്വി ജഭിഷക്കുകളെ ദ്വേഷിക്കുന്നവൻ- ദേവദ്വിജഭിഷക്കുകൾ=ദേ വന്മാരും ദ്വിജന്മാരും ഭിഷക്കുകളും- ദ്വിജന്മാർ=ബ്രാഹ്മണർ- ഭിഷക്കുകൾ=വൈദ്യന്മാർ- ദ്വേഷിക്ക=ഉപദ്രവിക്കുക- ആ ത്മാവ=താൻ- കാഷ്ഠശസ്ത്രാദ്യങ്ങൾ=കാഷ്ഠശസ്ത്രങ്ങൾ തുടങ്ങിയു ള്ളവ- കാഷ്ഠശസ്ത്രങ്ങൾ=കാഷ്ഠവും ശസ്ത്രവും- കാഷ്ഠം=വടി- ശ സ്ത്രം=ആയുധം- ഘ്നൻ=ഹനിച്ചീടുന്നവൻ- ഹനിക്ക=അടി ക്കുക- ഭോശബ്ദവാദീ=ഭോശബ്ദത്തെ വദിക്കുന്നവൻ- ഭോശബ്ദം= ഭോ എന്ന ശബ്ദം- വദിക്ക=പറയുക- ശാസ്ത്രവേദപഠൻ=ശാസ്ത്ര വേദങ്ങളെ പഠിക്കുന്നവൻ- ശാസ്ത്രവേദങ്ങൾ=ശാസ്ത്രവും വേ ദവും- പഠിക്ക=ഉച്ചരിക്കുക- ബ്രഹ്മരക്ഷസ്സ=ബ്രഹ്മരാക്ഷസ ഗ്രഹം- ഗ്രഹീതൻ=ഗ്രഹിക്കപ്പെട്ടവൻ- ഗ്രഹിക്ക=ബാധിക്ക-

സാരം —— ബ്രഹ്മരാക്ഷസ ഗ്രഹം ബാധിച്ചാൽ ചിരിപ്പാ നും നൃത്തം വെപ്പാനും താല്പൎയ്യമുണ്ടാകയും ഭയംകരമായ പ്ര വൃത്തിയെ ചെയ്യുകയും തരം നോക്കി അടിക്കുകയും മറ്റൊ രുത്തനെ നിന്ദിക്കുകയും വേഗത്തിൽ നടക്കുകയും ദേവന്മാരെ യും ബ്രാഹ്മണരെയും വൈദ്യന്മാരെയും ഉപദ്രവിക്കുകയും ത ന്നെ തന്നെ വടികൊണ്ട അടിക്കുകയൊ വാളുകൊണ്ട വെട്ടുക യൊ നഖംകൊണ്ട മാന്തുകയൊ കല്ലുകൊണ്ട കുത്തുകയൊ ചെ യ്കയും ആരെകണ്ടാലും ഭൊ ഭൊ എന്ന പറയുകയും ദിവസം പ്രതി ശാസ്ത്രത്തെയും വേദത്തെയും ഉച്ചരിക്കുകയും ചെയ്യും-

൭. സക്രോധദൃഷ്ടിംഭ്രുകുടീമുഖംഹസന്തംസസംഭ്രമം । പ്രഹ രന്തംപ്രധാവന്തംരുദന്തംഭൈരവാനനം ॥

൮. അന്നാദ്വിനാപിബലിനംനഷ്ടനിദ്രംനിശാചരം । നില്ലജ്ജമശുചിംശൂരംക്രൂരംപരുഷഭാഷിണം ॥

൯. രോഷിണംരക്തമാല്യസ്ത്രീരക്തമദ്യാമിഷപ്രിയം । ദു ഷ്ടാചാരക്തംമാംസംചലിഹാനംദശനച്ഛദൌ ॥

൰. ഹസന്തമന്നകാലേ ച രാക്ഷസാധിഷ്ഠിതംവദേൽ । അസ്വസ്ഥചിത്തംനൈകത്രതിഷ്ഠന്തംപരിധാവിനം ॥

൰൧. ഉച്ഛിഷ്ടനൃത്തഗാന്ധൎവ്വഹാസമദ്യാമിഷപ്രിയം । നിഃ സ്വനാട്ടീനമുഖംരുദന്തമനിമിത്തതഃ ॥

൰൨. നഖൈല്ലിഖന്തമാത്മാനംരൂക്ഷധ്വസ്തവപുസ്സ്വരം । ആവേദയന്തംദുഃഖാനിസംബദ്ധാബദ്ധഭാഷിണം ॥

൰൩. നഷ്ടസ്മൃതിംശൂന്യരതിംലോലംനഗ്നംമലീമസം । ത്രസ്താചേലപരീധാനംതൃണമാലാവിഭൂഷണം ॥

൩൪. ആരോഹന്തം ച കാഷ്ഠാശ്മതൃണാസംകരകൂടകം । ബഹ്വാശിനം പിശാചേന വിജാനീയാദധിഷ്ഠിതം ॥

അന്വയം —— സക്രോധദൃഷ്ടിം- ഭ്രുകുടീം- ഉദ്വഹന്തം- സസംഭ്രമം- പ്രഹരന്തം- പ്രധാവന്തം- രുദന്തം- ഭൈരവാനനം- അന്നാത്- വിനാ- അപി- ബലിനം- നഷ്ടനിദ്രം- നിശാചരം- നിർല്ലജ്ജം- അശുചിം- ശൂരം- ക്രൂരം- പരുഷഭാഷിണം- രോഷിണം- രക്തമാല്യസ്ത്രീരക്തമദ്യാമിഷപ്രിയം- രക്തം ച- മാംസം ച- ദൃഷ്ട്വാ- ദശനച്ഛദൌ- ലിഹാനം- അന്നകാലേ- ഹസന്തം- ച- രാക്ഷസാധിഷ്ഠിതം- വദേൽ- അനവസ്ഥചിത്തം- ഏകത്ര- ന- തിഷ്ഠന്തം- പരിധാവിനം- ഉച്ഛിഷ്ടനൃത്തഗാന്ധർവ്വഹാസമദ്യാമിഷപ്രിയം- നിർഭർത്സനാൽ- ദീനമുഖം- അനിമിത്തതഃ- രുദന്തം- ആത്മാനം- നഖൈഃ- ലിഖന്തം- രൂക്ഷധ്വസ്തവപുസ്വരം- ദുഃഖാനി- ആവേദയന്തം- സംബദ്ധാബദ്ധഭാഷിണം- നഷ്ടസ്മൃതിം- ശൂന്യരതിം- ലോലം- നഗ്നം- മലീമസം- രഥ്യാചേലപരീധാനം- തൃണമാലാവിഭൂഷണം- കാഷ്ഠാശ്മതൃണാസംകരകൂടകം- ആരോഹന്തം- ബഹ്വാശിനം- പിശാചേന- അധിഷ്ഠിതം- വിജാനീയാൽ-

അന്വയാർത്ഥം —— സക്രോധദൃഷ്ടിയായിട്ടും ഭ്രുകുടിയെ ഉദ്വഹനായിട്ടും സസംഭ്രമനായിട്ടും പ്രഹരന്നായിട്ടും പ്രധാവന്നായിട്ടും രുദന്നായിട്ടും ഭൈരവാനനനായിട്ടും അന്നത്തിങ്കൽ നിന്ന ഒഴിച്ചും ബലിയായിട്ടും നഷ്ടനിദ്രനായിട്ടും നിശാചരനായിട്ടും നിർല്ലജ്ജനായിട്ടും അശുചിയായിട്ടും ശൂരനായിട്ടും ക്രൂരനായിട്ടും പരുഷഭാഷിയായിട്ടും രോഷിയായിട്ടും രക്തമാല്യസ്ത്രീരക്തമദ്യാമിഷപ്രിയനായിട്ടും രക്തത്തെയും മാംസത്തെയും ദർശിച്ചിട്ട ദശനച്ഛദങ്ങളെ ലിഹാനനായിട്ടും അന്നകാലത്തിങ്കൽ ഹസനായിട്ടും ഇരിക്കുന്നവനെ രാക്ഷസാധിഷ്ഠിതനെന്ന വദിക്കേണം. അനവസ്ഥചിത്തനായിട്ടും ഒരെടത്ത തിഷ്ഠന്നല്ലാത്തവനായിട്ടും പരിധാവിയായിട്ടും ഉച്ഛിഷ്ടനൃത്തഗാന്ധർവ്വഹാസമദ്യാമിഷപ്രിയനായിട്ടും നിർഭർത്സനം ഹേതുവായിട്ട ദീനമുഖനായിട്ടും അനിമിത്തമാകുംവണ്ണം രുദന്നായിട്ടും ആത്മാവിനെ നഖങ്ങൾകൊണ്ട ലിഖന്നായിട്ടും രൂക്ഷധ്വസ്തവപുസ്വരനായിട്ടും ദുഃഖങ്ങളെ ആവേദയന്നായിട്ടും സംബദ്ധാബദ്ധഭാഷിയായിട്ടും നഷ്ടസ്മൃതിയായിട്ടും ശൂന്യരതിയായിട്ടും ലോലനായിട്ടും നഗ്നനായിട്ടും മലീമസനായിട്ടും രഥ്യാചേലപരീധാനനായിട്ടും തൃണമാലാവി

ഭൂഷണനായിയും കാഷ്ഠാഗ്രത്തെയും അപ്രകാരം സംകര കൂടകത്തെയും ആരോഹനായിയും ബഹ്വാശിയായിയും ഇരിക്കുന്നവനെ പിശാചത്താൽ അധിഷ്ഠിതനെന്ന അറിയെണം-

പരിഭാഷാ —— സക്രോധദൃഷ്ടി= സക്രോധമായിരിക്കുന്ന ദൃഷ്ടിയൊടുകൂടിയവൻ- സക്രോധം= ക്രോധത്തൊടുകൂടിയത- ക്രോധം=കൊപം- ദൃഷ്ടി=വീക്ഷണം- (നൊക്കുക) ഭ്രുകുടി=കൊട്ടുത്തുമ്പ- ഉദ്വഹൻ=വഹിച്ചിയങ്ങുന്നവൻ വഹിക്ക=ധരിക്ക-സ സംഭ്രമൻ= സംഭ്രമത്തൊടുകൂടിയവൻ- സംഭ്രമം=പരിഭ്രമം- പ്രഹരൻ= പ്രഹരിച്ചിയങ്ങുന്നവൻ- പ്രഹരിക്ക=താഡിക്കുക- പ്രധാവൻ= പ്രധാവനംചെയ്തിയങ്ങുന്നവൻ- പ്രധാവനംചെയ്ക- ഓടുക- രുദൻ=രൊദിച്ചിയങ്ങുന്നവൻ- രൊദിക്ക= കരയുക- ഭൈരവാനനൻ= ഭൈരവമായിരിക്കുന്ന ആനനത്തൊടുകൂടിയവൻ- ഭൈരവം=ഭയംകരം- ആനനം=മുഖം- അന്നം=ഭക്ഷണം- ബലീ=ബലത്തൊടുകൂടിയവൻ- നഷ്ടനിദ്രൻ= നഷ്ടയായിരിക്കുന്ന നിദ്രയൊടുകൂടിയവൻ- നഷ്ടാ=നശിച്ചത- നിദ്രാ= ഉറക്കം- നിശാചരൻ= നിശയിംകൽ ചരിക്കുന്നവൻ- നിശാ= രാത്രി- ചരിക്ക=സഞ്ചരിക്ക- നിൎല്ലജ്ജൻ=ലജ്ജയൊടുകൂടാത്തവൻ- അശുചി=അശുദ്ധൻ- ക്രൂരൻ= ഭയത്തൊടുകൂടാത്തവൻ- പരുഷഭാഷീ= പരുഷമാകുംവണ്ണം ഭാഷിക്കുന്നവൻ- പരുഷം= നിഷ്ഠുരം- ഭാഷിക്ക=പറയുക- രൊഷീ=രൊഷത്തൊടുകൂടിയവൻ- രൊഷം=കൊപം- രക്തമാല്യസ്ത്രീരക്തമദ്യാമിഷപ്രിയൻ= രക്തമാല്യസ്ത്രീരക്തമദ്യാമിഷങ്ങൾ പ്രിയങ്ങളായിട്ടുള്ളവൻ- രക്തമാല്യസ്ത്രീരക്തമദ്യാമിഷങ്ങൾ= രക്തമാല്യങ്ങളും സ്ത്രീകളും രക്തവും മദ്യവും ആമിഷവും- രക്തമാല്യങ്ങൾ= രക്തങ്ങളായിരിക്കുന്ന മാല്യങ്ങൾ- രക്തങ്ങൾ=രക്തവൎണ്ണങ്ങൾ- മാല്യങ്ങൾ=മാല്യകൾ- രക്തം=ചൊര- ആമിഷം= മാംസം- പ്രിയങ്ങൾ=ഇഷ്ടങ്ങൾ- മശക=കൊതുക- ദശനഖങ്ങൾ= ചുണ്ടുകൾ- ലിഹാനൻ= ലെഹനംചെയ്തിയങ്ങുന്നവൻ- ലെഹനംചെയ്ക= നക്കുക- അന്നകാലം=ഭക്ഷണസമയം ഹസൻ=ഹസിച്ചിയങ്ങുന്നവൻ- ഹസിക്ക=ചിരിക്കുക- രാക്ഷസാധിഷ്ഠിതൻ= രാക്ഷസനാൽ അധിഷ്ഠിതൻ- രാക്ഷസൻ= രാക്ഷസഗ്രഹം- അധിഷ്ഠിതൻ= അധിഷ്ഠാനംചെയ്യപ്പെട്ടവൻ അധിഷ്ഠാനംചെയ്ക= ബാധിക്ക- വദിക്ക=പറയുക- അസ്വസ്ഥചിത്തൻ= അസ്വസ്ഥമായിരിക്കുന്ന ചിത്തത്തൊടുകൂടിയവൻ- അസ്വസ്ഥം= സ്വസ്ഥമല്ലാത്തത- സ്വസ്ഥം=നിൎമ്മലം- ചിത്തം=മനസ്സ- തിഷ്ഠൻ=സ്ഥിതി

ചെയ്യിയങ്ങുന്നവൻ- സ്ഥിതിചെയ്ക=നിൽക്കുക- പരിധാവീ=
പരിധാവനംചെയ്യിയങ്ങുന്നവൻ- പരിധാവനംചെയ്ക=ഓടു
ക- ഉച്ഛിഷ്ടനൃത്തഗാന്ധർവ്വഹാസമദ്യാമിഷപ്രിയൻ=ഉച്ഛിഷ്ട
നൃത്തഗാന്ധർവ്വഹാസമദ്യാമിഷങ്ങളിൽ പ്രിയങ്ങളായിട്ടുള്ളവൻ-
ഉച്ഛിഷ്ടനൃത്തഗാന്ധർവ്വഹാസമദ്യാമിഷങ്ങൾ= ഉച്ഛിഷ്ടവും നൃ
ത്തവും ഗാന്ധർവ്വവും ഹാസവും മദ്യവും ആമിഷവും- ഉച്ഛി
ഷ്ടം=മറ്റൊരുത്തൻ ഭക്ഷിച്ചതിന്ന ശെഷമുള്ള അന്നം- നൃത്തം=
നൎത്തനം- ഗാന്ധർവ്വം=പാട്ടു- ഹാസം=ചിറി- ആമിഷം=മാംസം-
പ്രിയങ്ങൾ=ഇഷ്ടങ്ങൾ- നിൎഭത്സനം= ഇഷ്ടമല്ലാത്തതിനെ പറ
യുക- ദീനമുഖം=ദീനമായിരിക്കുന്ന മുഖത്തൊടുകൂടിയവൻ- ദീ
നം=ദൈന്യത്തൊടുകൂടിയത- അനിമിത്തം= നിമിത്തത്തൊടുകൂ
ടാത്തത- നിമിത്തം=കാരണം- രുദൻ=രൊദിച്ചിയങ്ങുന്നവൻ-
രൊദിക്ക= കരയുക- ആത്മാവ= താൻ- ലിഖൻ= ലെഖനംചെ
യ്യിയങ്ങുന്നവൻ- ലെഖനംചെയ്ക= മാന്തുക- രൂക്ഷോദ്ധ്വസ്ത
വപുസ്വരൻ= രൂക്ഷവപുസ്സായിയും ഉദ്ധ്വസ്തസ്വരനായിയും
ഇരിക്കുന്നവൻ- രൂക്ഷവപുസ്സ= രൂക്ഷമായിരിക്കുന്ന വപു
സ്സൊടുകൂടിയവൻ- രൂക്ഷം=പരുപരുത്തത- വപുസ്സ=ശരീരം- ഉ
ദ്ധ്വസ്തസ്വരൻ= ഉദ്ധ്വസ്തമായിരിക്കുന്ന സ്വരത്തൊടുകൂടിയ
വൻ- ഉദ്ധ്വസ്തം=നഷ്ടം- സ്വരം=ശബ്ദം- ആവെദയൻ= ആ
വെദനംചെയ്യിയങ്ങുന്നവൻ- ആവെദനംചെയ്ക= അറിയിക്കു
ക- സംബദ്ധാബദ്ധഭാഷീ= സംബദ്ധാബദ്ധമാകുംവണ്ണം ഭാ
ഷിക്കശീലമായിട്ടുള്ളവൻ- സംബദ്ധാബദ്ധം= സംബദ്ധവും അ
ബദ്ധവും- സംബദ്ധം=ചെൎച്ച- അബദ്ധം= ചെൎച്ചയില്ലാത്തത-
ഭാഷിക്ക=പറയുക- നഷ്ടസ്മൃതി= നഷ്ടയായിരിക്കുന്നസ്മൃതിയൊ
ടുകൂടിയവൻ- സ്മൃതി=സ്മരണം- ശൂന്യരതി= ശൂന്യത്തിങ്കൽ ര
തിയൊടുകൂടിയവൻ- ശൂന്യം=നിൎജ്ജനദെശവാസം- (ആരുമില്ലാ
ത്തദിക്കിലിരിക്കുക) ലൊലൻ= ഇളകിയിരിക്കുന്ന മനസ്സൊടുകൂ
ടിയവൻ- നഗ്നൻ=വസ്ത്രത്തൊടുകൂടാത്തവൻ- മലീമസൻ=മലി
നൻ- രത്ഥ്യാചെലപരിധാനൻ= രത്ഥ്യാചെലംപരിധാനമായിട്ടു
ള്ളവൻ- രത്ഥ്യാചെലം=രത്ഥ്യകളിലുള്ളചെലം- രത്ഥ്യാ=വഴി- ചെ
ലം=വസ്ത്രഖണ്ഡം- പരിധാനം=ആച്ഛാദനം- (മറവ) തൃണമാ
ലാവിഭൂഷണൻ= തൃണമാലാവിഭൂഷണമായിട്ടുള്ളവൻ- തൃണ
മാല= തൃണങ്ങൾകൊണ്ടുണ്ടാക്കപ്പെട്ടമാല- തൃണങ്ങൾ=പുല്ലുക
ൾ- വിഭൂഷണം= അലംകാരം- കാഷ്ഠാശ്മം= കാഷ്ഠവും അശ്മവും-
കാഷ്ഠം=മരം- അശ്മം=കല്ലു- സംകരകൂടകം=എച്ചിൽകുപ്പ- ആ

രോഹൻ=ആരോഹണംചെയ്തിരിക്കുന്നവൻ- ആരോഹണം ചെയ്ക=കയറുക. ബഹ്വാശി=ബഹുവാകുംവണ്ണം അശിക്കുന്നവൻ- ബഹു=അധികം- അശിക്ക=ഭക്ഷിക്ക- പിശാചം=പിശാചഗ്രഹം- അധിഷ്ഠിതൻ=അധിഷ്ഠാനംചെയ്യപ്പെട്ടവൻ-അധിഷ്ഠാനംചെയ്ക=ബാധിക്ക-

സാരം—— രാക്ഷസഗ്രഹം ബാധിച്ചാൽ കോപത്തോടുകൂടി നോക്കുകയും ഞെട്ടിത്തരിമ്പിച്ചന്ന ധരിക്കുകയും ആയുധം കൊണ്ടൊ വടികൊണ്ടൊ തന്റെ ശരീരത്തിലൊ മറ്റൊരുത്തന്റെ ശരീരത്തിലൊ അടിക്കുകയും അങ്ങോട്ടുമിങ്ങോട്ടു മോടുകയും കാരണംകൂടാതെ കരയുകയും മുഖം ഭയംകരമായിരിക്കുകയും ഭക്ഷണമില്ലെങ്കിലും ദേഹത്തിന്ന വളരെ ശക്തിയുണ്ടായിരിക്കുകയും ഉറക്കമില്ലാതിരിക്കുകയും രാത്രി നടക്കുകയും ലജ്ജയും ശുദ്ധവും ഇല്ലാതിരിക്കുകയും യുദ്ധാദികളിൽ പേടിയില്ലാതിരിക്കുകയും ഭയംകരനായിരിക്കുകയും പരുഷമായ വാക്കിനെ പറയുകയും കോപമുണ്ടാകയും ചുകന്ന മാലയിങ്കലും സ്ത്രീകളിലും രക്തത്തിങ്കലും മദ്യത്തിങ്കലും മാംസത്തിങ്കലും താല്പൎയ്യമുണ്ടാകയും രക്തത്തെയൊ മാംസത്തെയൊ കണ്ടാൽ ചുണ്ടു നക്കിനുണക്കുകയും ഭക്ഷണസമയത്തിങ്കൽ ചിരിക്കുകയും ചെയ്യും- പിശാചഗ്രഹം ബാധിച്ചാൽ മനസ്സിന്ന ഒരിക്കലും തെളിവില്ലാതിരിക്കുകയും ഒരെടത്ത തന്നെ നില്ക്കാതെ അവിടവിടെ ഓടുകയും മറ്റൊരുത്തൻ ഭക്ഷിച്ചശേഷിച്ച അന്നത്തിങ്കലും നൃത്തത്തിങ്കലും പാട്ടിങ്കലും ഹാസത്തിങ്കലും മദ്യത്തിങ്കലും മാംസത്തിലും താല്പൎയ്യമുണ്ടാകയും ഹിതമല്ലാത്തതിനെ പറയുമ്പൊഴക്കതന്നെ ഇത മൈത്ര്യം എന്ന മുഖത്ത പ്രകാശിപ്പിക്കുകയും കാരണംകൂടാതെ കരയുകയും നഖംകൊണ്ട തന്റെ ശരീരത്തെ മാന്തുകയും ശരീരത്തിങ്കൽ പരുപരുപ്പ ഉണ്ടാകയും ഒച്ച അടക്കുകയും തന്റെ ദുഃഖങ്ങളെ മറ്റൊരൊരുത്തരൊട പറയുകയും സംബന്ധമായിട്ടൊ അസംബന്ധമായിട്ടൊ പറയുകയും കഴിഞ്ഞതിനെ വിചാരിക്കാതിരിക്കുകയും ആരുമില്ലാത്ത ദിക്കിൽ ഇരിപ്പാൻ താല്പൎയ്യമുണ്ടാകയും എല്ലായ്പ്പൊഴും മനസ്സ ഞെട്ടിയിരിക്കുകയും വസ്ത്രം ഉടുക്കാതിരിക്കുകയും ശരീരം മുഷിഞ്ഞിരിക്കുകയും വഴിയിൽ കിടക്കുന്ന കീറത്തുണിക്കഷ്ണം എടുത്ത ചുറ്റുകയും അതിങ്കൽതന്നെ ഇരിക്കുകയും പുല്ലുകൊണ്ട മാലകെട്ടി അലംകാരമെന്ന നടിച്ച ധരിക്കുകയും മരത്തിന്മെലൊ പാറയുടെ മുകളിലൊ കയറുകയും എച്ചിക്കുഴിയിൽ നില്ക്കുകയും വളരെ ഭക്ഷിക്കുകയും ചെയ്യും-

൩൮. പ്രേതാകൃതിക്രിയാഗന്ധം ഭീതമാഹാരവിദ്വിഷം । തൃണച്ഛിദം ച പ്രേതേന ഗൃഹീതം നരമാദിശേൽ ॥

അന്വയം —— പ്രേതാകൃതിക്രിയാഗന്ധം- ഭീതം- ആഹാരവിദ്വിഷം- തൃണച്ഛിദം- ച- നരം- പ്രേതേന- ഗൃഹീതം- ആദിശേൽ-

അന്വയാൎത്ഥം —— പ്രേതാകൃതിക്രിയാ ഗന്ധനായിട്ടും ഭീതനായിട്ടും ആഹാരവിദ്വിട്ടായിട്ടും തൃണച്ഛിത്തായിട്ടും ഇരിക്കുന്നനരനെ പ്രേതത്താൽ ഗൃഹീതനെന്ന ആദേശിക്കേണം-

പരിഭാഷാ—— പ്രേതാകൃതിക്രിയാഗന്ധൻ= പ്രേതസദൃശങ്ങളായിരിക്കുന്ന ആകൃതിക്രിയാഗന്ധങ്ങളോടുകൂടിയവൻ- പ്രേതസദൃശങ്ങൾ= പ്രേതതുല്യങ്ങൾ- ആകൃതിക്രിയാഗന്ധങ്ങൾ= ആകൃതിയും ക്രിയയും ഗന്ധവും- ആകൃതി=സ്വരൂപം ക്രിയാ= പ്രവൃത്തി- ഭീതൻ= ഭയപ്പെട്ടവൻ- ആഹാരവിദ്വിട്ട= ആഹാരത്തെ കുറിച്ചു ദ്വേഷത്തെ ചെയ്യുന്നവൻ- ആഹാരം=ഭക്ഷണം- ദ്വേഷം=ദ്വേഷ്യം- തൃണച്ഛിത്ത= തൃണത്തെ ഛേദിക്കുന്നവൻ- തൃണം=പുല്ല- ഛേദിക്ക=നശിപ്പിക്ക- നരൻ=പുരുഷൻ- പ്രേതം= പ്രേതഗ്രഹം- ഗൃഹീതൻ=ഗ്രഹിക്കപ്പെട്ടവൻ- ഗ്രഹിക്ക=ബാധിക്ക- ആദേശിക്ക=കല്പിക്കുക-

സാരം—— പ്രേതഗ്രഹം ബാധിച്ചാൽ മരിച്ചതിനോടു തുല്യമായിരിക്കുന്നവന്റെ സ്വരൂപം പോലെയിരിക്കുകയും അവന്റെ പ്രവൃത്തിപോലെ പ്രവൃത്തിക്കുകയും അവന്റെ ഗന്ധം പോലെയിരിക്കുന്ന ഗന്ധമുണ്ടാകയും ഭയമുണ്ടാകയും ഭക്ഷണത്തിങ്കൽ താല്പൎയ്യമില്ലാതിരിക്കുകയും കാരണം കൂടാതെ പുല്ലുനുള്ളിയിടുകയും ചെയ്യും-

൩൯. ബഹുപ്രലാപം കൃഷ്ണാസ്യം പ്രവിലംബിതയായിനം । ശൂനപ്രലംബവൃഷണം കൂശ്മാണ്ഡാധിഷ്ഠിതം വദേൽ ॥

അന്വയം.—— ബഹുപ്രലാപം- കൃഷ്ണാസ്യം- പ്രവിലംബിതയായിനം- ശൂനപ്രലംബവൃഷണം- ച- കൂശ്മാണ്ഡാധിഷ്ഠിതം- വദേൽ-

അന്വയാൎത്ഥം—— ബഹുപ്രലാപനായിട്ടും കൃഷ്ണാസ്യനായിട്ടും പ്രവിലംബിതയായിയായിട്ടും ശൂനപ്രലംബവൃഷണനായിട്ടും ഇരിക്കുന്നവനെ കൂശ്മാണ്ഡാധിഷ്ഠിതനെന്ന വദിക്കേണം-

പരിഭാഷാ—— ബഹുപ്രലാപൻ= ബഹുവിധമായിരിക്കുന്ന പ്രലാപത്തോടുകൂടിയവൻ- ബഹുവിധം=നാനാപ്രകാരം- പ്രലാപം= അസംബന്ധവാക്ക- കൃഷ്ണാസ്യൻ=കൃഷ്ണമായിരിക്കുന്ന

ത്രാസ്യത്തോടുകൂടിയവൻ- കൃഷ്ണം=കൃഷ്ണവൎണ്ണം- (കറുത്തത) ആസ്യം=മുഖം- പ്രവിളംബിതയായി= പ്രവിളംബിതമാകുംവണ്ണം യാനംചെയ്യുന്നവൻ- പ്രവിളംബിതം=ഏറ്റവും വിളംബത്തോടുകൂടിയത- വിളംബം=താമസം- യാനംചെയ്യു=നടക്കുക- ശ്രാന്തപ്രലംബവൃഷണൻ=ശ്രാന്തങ്ങളായി പ്രലംബങ്ങളായിരിക്കുന്ന വൃഷണങ്ങളോടു കൂടിയവൻ- ശ്രാന്തങ്ങൾ=വീൎത്തവ പ്രലംബങ്ങൾ=തൂങ്ങിയവ- വൃഷണങ്ങൾ=അണ്ഡങ്ങൾ- കുശ്മാണ്ഡാധിഷ്ഠിതൻ=കുശ്മാണ്ഡത്താൽഅധിഷ്ഠിതൻ-കുശ്മാണ്ഡം=കുശ്മാണ്ഡഗ്രഹം- അധിഷ്ഠിതൻ=അധിഷ്ഠാനംചെയ്യപ്പെട്ടവൻ- അധിഷ്ഠാനംചെയ്യു=ബാധിക്ക-

സാരം—— കുശ്മാണ്ഡഗ്രഹം ബാധിച്ചാൽ പലെ പ്രകാരം അസംബന്ധം പറയുകയും മുഖം കറുത്തിരിക്കുകയും എഴഞ്ഞ നടക്കുകയുംഅണ്ഡങ്ങൾ നിരവന്നതൂങ്ങിയിരിക്കുകയും ചെയ്യും-

൨൭. ഗ്രഹീതപാ.കാഷ്ഠലോഷ്ടാദിൻഭ്രമന്തം ചീരവാസസം । നഗ്നംധാവന്തമുത്രസ്തദൃഷ്ടിംതൃണവിഭൂഷണം ॥

൨൮. ശ്മശാനശൂന്യായതനരഥ്യൈകദ്രുമസേവിനം । തിലാന്നമദ്യമാംസേഷ്ടുസതതംസക്താലോചനം ॥

൨൯. കാലൈദ്ധ്യധിഷ്ഠിതംവിദ്യാദപരന്തംപരുഷാണിവാ । യാചന്തമുദകാന്നാനിത്രസ്തലോഹിതലോചനം ॥

൩൦. ഉഗ്രവാക്യംചജാനീയാന്നരംമൌകിരണാദിതം । ഗന്ധമാല്യരതിംസത്യവാദിനംപരിദേവിനം ॥

൩൧. ബഹുനിദ്രംചജാനീയാൽപിതാളൈനവശീകൃതം । അപ്രസന്നദൃശംദീനവദനംശുഷ്കതാലുകം ॥

൩൨. ചലന്നയനപക്ഷ്മാണംനിദ്രാലുംമന്ദപാവകം । അപസവ്യപരീധാനംഗുളമാംസതിലപ്രിയം ॥

൩൩. സ്വലപാക്യംചജാനീയാൽപിതൃഗ്രഹവശീകൃതം । ഗുരുവൃദ്ധൎഷിസിദ്ധാനാംശാപചിന്താനുരൂപതഃ ॥

൩൪. വ്യാഹാരാഹാരചേഷ്ടാഭിൎയ്യഥാസ്വംതംഗ്രഹംവദേൽ । കുമാരവൃന്ദാനുഗതംനഗ്നമുദ്ധതമൂൎദ്ധജം ॥

൩൫. അസ്വസ്ഥമനസംദൈൎഘ്യകാലികംസഗ്രഹംത്യജേൽ ॥

അന്വയം—— കാഷ്ഠലോഷ്ടാദീൻ- ഗ്രഹീതപാ. ഭ്രമന്തം- ചീരവാസസം- നഗ്നം- ധാവന്തം- ഉത്രസ്തദൃഷ്ടിം- തൃണവിഭൂഷണം- ശ്മശാനശൂന്യായതനരഥ്യൈകദ്രുമസേവിനം- തിലാന്നമദ്യമാംസേഷ്ടു സതതം- സക്താലോചനം- പരുഷാണി- വദ

ന്തം - വാ - കാകൊദരാധിഷ്ഠിതം - വിദ്യാൽ - ഉദ്വെഗാന്നാനി - യാ
ചന്തം - ത്രസ്തലൊഹിതലൊചനം - ഉഗ്രവാക്യം - ച - നരം - മൌ
കിരണൊദ്ദിതം - ജാനീയാൽ - ഗന്ധമാല്യരതിം - സത്യവാദിനം -
പരിദെവിനം - ബഹ്വന്നിദം - ച - പൈതാമഹെന - വശീകൃതം - ജാ
നീയാൽ - അപ്രസന്നദൃശം - ദീനവദനം - ശുഷ്കതാലുകം ചല
ന്നയനപക്ഷ്മാണം - നിദ്രാലും - മന്ദപാവകം - അപസവ്യപരി
ധാനം - ഉഷ്ണമാംസതിലപ്രിയം - സ്ഖലദ്വാക്യം - ച - പിതൃഗ്രഹ
വശീകൃതം - ജാനീയാൽ - ഗുരുവൃദ്ധഋഷിസിദ്ധാനാം - ശാപചി
ന്താനുരൂപതഃ - വ്യാഹാരാഹാരചെഷ്ടാഭിഃ - യഥാസ്വം - തം - ഗ്ര
ഹം - വദെൽ - കുമാരവൃന്ദാനുഗതം - നഗ്നം - ഉദ്ധതമൂൎദ്ധജം - അ
സ്വസ്ഥമനസം - ദൈവല്യകാലികം - സഗ്രഹം - ത്യജെൽ ॥

അന്വയാൎത്ഥം—— കാഷ്ഠലൊഷ്ടാദികളെ ഗ്രഹിച്ചിട്ട ഭ്രമനാ
യിയും ചീരവാസസ്സായിയും നഗ്നനായിയും ധാവനനായിയും
ഉത്രസ്തദൃഷ്ടിയായിയും ദുൎന്നവിഭൂഷണനായിയും ശ്മശാനശൂന്യാ
യതനരഥ്യാദ്യങ്ങളെ സെവിയായിയും തിലാന്നമദ്യമാംസങ്ങ
ളിൽ എല്ലായ്പൊഴും സക്തലൊചനനായിയും പരുഷങ്ങളെ വദ
നനായിയും ഇരിക്കുന്നവനെ കാകൊദരാധിഷ്ഠിതനെന്ന അറി
യെണം - ഉദ്വെഗാന്നങ്ങളെ യാചനനായിയും ത്രസ്തലൊഹിതലൊ
ചനനായിയും ഉഗ്രവാക്യനായിയും ഇരിക്കുന്ന നരനെ മൌ
കിരണൊദ്ദിതനെന്ന അറിയെണം - ഗന്ധമാല്യരതിയായിയും
സത്യവാദിയായിയും പരിദെവിയായിയും ബഹ്വന്നിദനായിയും
ഇരിക്കുന്നവനെ പൈതാമഹത്താൽ വശീകൃതനെന്ന അറിയെണം
അപ്രസന്നദൃക്കായിയും ദീനവദനനായിയും ശുഷ്കതാലുകനാ
യിയും ചലന്നയനപക്ഷ്മാവായിയും നിദ്രാലുവായിയും മന്ദപാ
വകനായിയും അപസവ്യപരിധാനനായിയും ഉഷ്ണമാംസതില
പ്രിയനായിയും സ്ഖലദ്വാക്യനായിയും ഇരിക്കുന്നവനെ പിതൃ
ഗ്രഹവശീകൃതനെന്ന അറിയെണം - ഗുരുവൃദ്ധഋഷിസിദ്ധന്മാരു
ടെ ശാപചിന്താനുരൂപകളായിരിക്കുന്ന വ്യാഹാരാഹാരചെ
ഷ്ടകൾകൊണ്ട യഥാസ്വമാകുംവണ്ണം ആ ഗ്രഹത്തെ വദി
ക്കെണം - കുമാരവൃന്ദാനുഗതനായിയും നഗ്നനായിയും ഉദ്ധത
മൂൎദ്ധജനായിയും അസ്വസ്ഥമനസ്സായിയും ദൈവല്യകാലിക
നായിയും സഗ്രഹനായിയും ഇരിക്കുന്നവനെ ത്യജിക്കെണം -

പരിഭാഷാ—— കാഷ്ഠലൊഷ്ടാദികൾ=കാഷ്ഠലൊഷ്ടങ്ങൾ തുട
ങ്ങിയുള്ളവ - കാഷ്ഠലൊഷ്ടങ്ങൾ=കാഷ്ഠവും ലൊഷ്ടവും - കാഷ്ഠം=
ചെടി - ലൊഷ്ടം=മണ്ണിൻകട്ട ഗ്രഹിക്കെ=സ്വീകരിക്ക - ഭ്രമൻ=

ഭ്രമിച്ചിരിക്കുന്നവൻ- ഭ്രമിക്ക=സഞ്ചരിക്ക- ചീരവാസസ്സ=ചീ
രം വാസസ്സായിട്ടുള്ളവൻ- ചീരം=പഴയതുണിക്കഷണം- വാ
സസ്സ=വസ്ത്രം- നഗ്നൻ=വസ്ത്രത്തൊടുകൂടാത്തവൻ- ധാവൻ=
ധാവനംചെയ്തിരിക്കുന്നവൻ- ധാവനംചെയ്ക=ഓടുക- ഉത്ര
സ്തദൃഷ്ടി=ഉത്രസ്തയായിരിക്കുന്ന ദൃഷ്ടിയൊടു കൂടിയവൻ- ഉത്ര
സ്ത=സംഭ്രാന്താ- (ഇളകിയത) ദൃഷ്ടി=നെത്രം- തൃണവിഭൂഷ
ണൻ=തൃണങ്ങളാകുന്ന വിഭൂഷണങ്ങളൊടുകൂടിയവൻ- തൃണ
ങ്ങൾ=പുല്ലുകൾ- വിഭൂഷണങ്ങൾ=അലങ്കാരങ്ങൾ- ശ്മശാനശൂ
ന്യായതനരഥ്യൈകദ്രുമസെവീ=ശ്മശാനശൂന്യായതനരഥ്യൈ
കദ്രുമങ്ങളെ സെവിക്ക ശീലമായിട്ടുള്ളവൻ- ശ്മശാനശൂന്യായത
നരഥ്യൈകദ്രുമങ്ങൾ=ശ്മശാനവും ശൂന്യായതനവും രഥ്യയും ഏ
കദ്രുമവും- ശ്മശാനം=ചുടല- ശൂന്യായതനം=ശൂന്യഗൃഹം- ര
ഥ്യാ=വഴി- ഏകദ്രുമം=പൂജ്യവൃക്ഷം- തിലാന്നമദ്യമാംസങ്ങൾ=
തിലവും അന്നവും മദ്യവും മാംസവും തിലം=എള്ള- അന്നം=
ചൊറ- സക്തലൊചനൻ=സക്തങ്ങളായിരിക്കുന്ന ലൊചന
ങ്ങളൊടു കൂടിയവൻ- സക്തങ്ങൾ=പറ്റിയവ- ലൊചനങ്ങ
ൾ=കണ്ണുകൾ- പരുഷങ്ങൾ=നിഷ്ഠുരവാക്കുകൾ- വദൻ=വദി
ച്ചിരിക്കുന്നവൻ- വദിക്ക=പറയുക- കാമൊദ്രാധിഷ്ഠിതൻ=കാ
മൊദ്രത്താൽ അധിഷ്ഠിതൻ- കാമൊദ്രം=കാമൊദ്രഗ്രഹം- അ
ധിഷ്ഠിതൻ=അധിഷ്ഠാനം ചെയ്യപ്പെട്ടവൻ- അധിഷ്ഠാനം ചെ
യ്ക=ബാധിക്ക- ഉദകാന്നങ്ങൾ=ഉദകവും അന്നവും- ഉദകം=വെ
ള്ളം- അന്നം=ചൊറ- യാചൻ=യാചിച്ചിരിക്കുന്നവൻ- യാ
ചിക്ക=പ്രാൎത്ഥിക്ക- ത്രസ്തലൊഹിതലൊചനൻ=ത്രസ്തങ്ങളായി
ലൊഹിതങ്ങളായിരിക്കുന്ന ലൊചനങ്ങളൊടു കൂടിയവൻ- ത്ര
സ്തങ്ങൾ=ഭയത്തൊടു കൂടിയവ- ലൊഹിതങ്ങൾ=രക്തവൎണ്ണങ്ങ
ൾ- ലൊചനങ്ങൾ=കണ്ണുകൾ- ഉഗ്രവാക്യൻ=ഉഗ്രങ്ങളായിരി
ക്കുന്ന വാക്യങ്ങളൊടുകൂടിയവൻ- ഉഗ്രങ്ങൾ=ക്രൂരങ്ങൾ- വാക്യ
ങ്ങൾ=വാക്കുകൾ- നരൻ=പുരുഷൻ- മൌകിരണാൎദ്ദിതൻ=മൌ
കിരണനാൽ അൎദ്ദിതൻ- മൌകിരണൻ=മൌകിരണഗ്രഹം-
അൎദ്ദിതൻ=പീഡിതൻ- (ദുഃഖിക്കപ്പെട്ടവൻ) ഗന്ധമാല്യരതി=
ഗന്ധമാല്യങ്ങളിൽ രതിയൊടുകൂടിയവൻ- ഗന്ധമാല്യങ്ങൾ=ഗ
ന്ധവും മാല്യവും- ഗന്ധം=സുഗന്ധം- മാല്യം=മാലാ- രതി=താ
ല്പൎയ്യം- സത്യവാദീ=സത്യമാകുംവണ്ണം വദിക്കുന്നവൻ- വ
ദിക്ക=പറയുക- പരിദെവീ=പരിദെവനം ചെയ്യുന്നവൻ- പരി
ദെവനംചെയ്ക=കരയുക- ബഹുനിദ്രൻ=ബഹുവായിരിക്കുന്ന

നിദ്രയോടു കൂടിയവൻ- ബഹു=അധികം- നിദ്രാ=ഉറക്കം- ചൈതാളം=ചൈതാളഗ്രഹം- വശീകൃതൻ=വശീകരിക്കപ്പെട്ടവൻ- വശീകരിക്ക=സ്വാധീനമാക്കുക- അപ്രസന്നദൃക്ക=അപ്രസന്നകളായിരിക്കുന്ന ദൃക്കുകളോടു കൂടിയവൻ- അപ്രസന്നകൾ=പ്രസന്നകളല്ലാത്തവ- പ്രസന്നകൾ=പ്രസാദത്തോടു കൂടിയവ- പ്രസാദം=തെളിവ- ദൃക്കുകൾ=കണ്ണുകൾ- ദീനവദനൻ=ദീനമായിരിക്കുന്ന വദനത്തോടു കൂടിയവൻ. ദീനം=വാടിയത- വദനം=മുഖം- ശുഷ്കതാലുകൻ=ശുഷ്കമായിരിക്കുന്ന താലുവിനോടു കൂടിയവൻ- ശുഷ്കം=വരണ്ടത- താലു=അണ്ണാക്ക- ചലന്നയനപക്ഷ്മാവ=ചലത്തുകളായിരിക്കുന്ന നയനപക്ഷ്മാക്കളോടു കൂടിയവൻ- ചലത്തുകൾ=ചലിച്ചിയങ്ങുന്നവ- ചലിക്ക=ഇളകുക- നയനപക്ഷ്മാക്കൾ=നെത്രരോമങ്ങൾ- നിദ്രാലു=നിദ്രയോടുകൂടിയവൻ- നിദ്രാ=ഉറക്കം- മന്ദപാവകൻ=മന്ദനായിരിക്കുന്നപാവകനോടുകൂടിയവൻ- മന്ദൻ=അല്പൻ- പാവകൻ=ജഠരാഗ്നി- അപസവ്യപരീധാനൻ=അപസവ്യമായിരിക്കുന്നപരീധാനത്തോടുകൂടിയവൻ-അപസവ്യം=സവ്യേതരം-(എടത്തുപുറം) പരീധാനം=വസ്ത്രവെഷ്ടനം- (മുണ്ടുചുറ്റുക) ഗുളമാംസതിലപ്രിയൻ=ഗുളമാംസതിലങ്ങൾ പ്രിയങ്ങളായിട്ടുള്ളവൻ- ഗുളമാംസതിലങ്ങൾ=ഗുളവും മാംസവും തിലവും= ഗുളം=ശക്കരാ- തിലം=എള്ള- പ്രിയങ്ങൾ=ഇഷ്ടങ്ങൾ- സ്ഖലദ്വാക്യൻ= സ്ഖലത്തായിരിക്കുന്ന വാക്യത്തോടു കൂടിയവൻ- സ്ഖലത്ത= തടഞ്ഞത- വാക്യം=വാക്ക- പിതൃഗ്രഹവശീകൃതൻ=പിതൃഗ്രഹത്താൽ വശീകൃതൻ- വശീകൃതൻ=വശീകരിക്കപ്പെട്ടവൻ- വശീകരിക്ക സ്വാധീനമാക്കുക- ഗുരുവൃദ്ധൎഷിസിദ്ധന്മാർ= ഗുരുക്കളും വൃദ്ധന്മാരും ഋഷികളും സിദ്ധന്മാരും- ഗുരുക്കൾ= ഗുരുഗ്രഹങ്ങൾ- വൃദ്ധന്മാർ=വൃദ്ധഗ്രഹങ്ങൾ- ഋഷികൾ=മുനിഗ്രഹങ്ങൾ- സിദ്ധന്മാർ= സിദ്ധഗ്രഹങ്ങൾ- ശാപചിന്താനുരൂപകൾ= ശാപചിന്തക്ക അനുരൂപകൾ- ശാപചിന്താ= ശാപത്തിങ്കലുള്ള ചിന്താ- ചിന്താ=വിചാരം- അനുരൂപകൾ=യൊഗ്യകൾ- വ്യാഹാരാഹാരചെഷ്ടകൾ= വ്യാഹാരവും ആഹാരവും. ചെഷ്ടയും- വ്യാഹാരം= വാക്ക- ആഹാരം=ഭൊജനം- ചെഷ്ടാ=വ്യാപാരം- (പ്രവൃത്തി) യഥാസ്വം= സ്വത്തെ അതിക്രമിക്കാതെ കണ്ടുള്ളത- സ്വം=ആത്മീയം-വദിക്ക=പറയുക-കുമാരവൃന്ദാനുഗതൻ= കുമാരവൃന്ദങ്ങളാൽ അനുഗതൻ- കുമാരവൃന്ദങ്ങൾ= കുമാരന്മാരുടെ വൃന്ദങ്ങൾ- കുമാരന്മാർ= ബാലന്മാർ- വൃന്ദങ്ങൾ=സമൂഹങ്ങ

ളും- അനുഗതൻ= അനുഗമിക്കപ്പെട്ടവൻ- അനുഗമിക്ക= പിന്നാലെ പൊവുക- നഗ്നൻ=വസ്ത്രത്തൊടുകൂടാത്തവൻ- ഉദ്ധതമൂൎദ്ധജൻ= ഉദ്ധതങ്ങളായിരിക്കുന്ന മൂൎദ്ധജങ്ങളൊടുകൂടിയവൻ- ഉദ്ധതങ്ങൾ= ഊൎദ്ധ്വാൽഗതങ്ങൾ- (മെൽപ്പൊട്ടു പൊങ്ങിയവ) മൂൎദ്ധജങ്ങൾ= തലമുടികൾ- അസ്വസ്ഥമനസ്സ്= അസ്വസ്ഥമായിരിക്കുന്ന മനസ്സോടുകൂടിയവൻ- അസ്വസ്ഥം=സ്വസ്ഥമല്ലാത്തതു- സ്വസ്ഥം=നിൎമ്മലം- ദൈൎഘ്യകാലികൻ= വളരെകാലം നിൽക്കുന്ന രൊഗത്തൊടുകൂടിയവൻ- സഗ്രഹൻ= ഗ്രഹത്തൊടുകൂടിയവൻ- ത്യജിക്ക=ഉപെക്ഷിക്ക-

സാരം —— കാമൊൽഗ്രഹം ബാധിച്ചാൽ മണ്ണും കട്ടയൊ വടിയൊ കല്ലുമുതലായതൊ എടുത്തിട്ട അവിടവിടെ സഞ്ചരിക്കുകയും പഴകിക്കീറിയ തുണികഷണം എടുത്ത ചുറ്റുകയും ആ തുണികഷണത്തെ കിട്ടാഞ്ഞാൽ ഒന്നും ചുറ്റാതിരിക്കുകയും ചിലപ്പോൾ ഓടുകയും കണ്ണു ഇളക്കിനൊക്കുകയും പല്ലുകൊണ്ട ശരീരത്തെ അലംകരിക്കുകയും ചുടലസ്ഥലത്തൊ ആളില്ലാത്ത ഗ്രഹത്തിലൊ വഴിയിലൊ ആലമുതലായ വൃക്ഷമൂലത്തിലൊ ചെന്നിരിക്കുകയും എള്ള, ചൊറ, മദ്യം, മാംസം, ഇതുകൾകണ്ടാൽ അതുകളിൽ തന്നെ എപ്പൊഴും നൊക്കിയിരിക്കുകയും പരുഷവാക്കുകളെ പറയുകയും ചെയ്യും- മൌകിരണഗ്രഹം ബാധിച്ചാൽ വെള്ളത്തെയൊ അന്നത്തെയൊ യാചിക്കുകയും കണ്ണു ഇളകിയിരിക്കുകയും ചുകന്നിരിക്കുകയും ക്രൂരങ്ങളായവാക്കുകളെ പറയുകയും ചെയ്യും വെതാളഗ്രഹം ബാധിച്ചാൽ സുഗന്ധദ്രവ്യത്തിങ്കലും മാലകളിലും താല്പൎയ്യമുണ്ടാകയും സത്യമാകും വണ്ണം പറയുകയും കരയുകയും വളരെ ഉറക്കമുണ്ടാകയും ചെയ്യും- പിതൃഗ്രഹം ബാധിച്ചാൽ കണ്ണു തെളിവൊടുകൂടാതിരിക്കുകയും മുഖം വാടിയിരിക്കുകയും തൊണ്ട വരണ്ടിരിക്കുകയും കണ്ണിന്റെ രൊമങ്ങൾ ഉളുകിയിരിക്കുകയും വളരെ ഉറക്കമുണ്ടാകയും അഗ്നിമാന്ദ്യമുണ്ടാകയും എടത്തുപുറം മുണ്ടുചുറ്റുകയും എള്ള, മാംസം, ശൎക്കര ഇതുകളിൽ താല്പൎയ്യമുണ്ടാകയും എടക്കെടക്ക തടഞ്ഞു തടഞ്ഞു വിശെഷം പറയുകയും ചെയ്യും- ഗുരുവൃദ്ധാദിഗ്രഹങ്ങളുടെ ശാപത്തിംകൽ യാതൊന്നിനെ വിചാരിച്ചുവൊ ആവിചാരത്തിന്ന യൊഗ്യങ്ങളായിരിക്കുന്ന ലൊക, ആചാരം, പ്രവൃത്തി ഇതുകളെ കൊണ്ട അതാതുഗ്രഹങ്ങളെ അറിയെണം. ഗുരുഗ്രഹം ബാധിച്ചാൽ ഗുരുഗ്രഹംതന്നെ അനുസരിച്ച വാക്കിനെപറയുകയും അതിനെപൊലെ ഭക്ഷിക്കുകയും പ്രവൃത്തിക്കുകയും ചെയ്യും- ഇതുപൊലെതന്നെ വൃദ്ധാദിഗ്ര

ഹങ്ങളുമെന്ന അറിയേണം- പണ്ടെ കുട്ടികൾ യാതൊരു രോഗിയുടെ പിന്നാലെ കൂടുകയും യാതൊരു രോഗി വസ്ത്രം ഉടുക്കാതിരിക്കുകയും യാതൊരു രോഗിയുടെ തലമുടി പൊങ്ങിനില്ക്കുകയും മനസ്സിന്നു തെളിവില്ലാതിരിക്കുകയും രോഗം വളരെക്കാലം നില്ക്കുകയും ഗ്രഹത്തോടുകൂടിയിരിക്കുകയും ചെയ്യുന്നു. അവനെ ചികിത്സിക്കരുത-

ഇതി വാഗ്ദാസോപനാമക രാമാനന്ദനാഥപണ്ഡിതപാരശവശ്രേഷ്ഠതരെണ അഷ്ടാംഗഹൃദയവ്യാഖ്യാനെ സാരാർത്ഥദർപ്പണാഖ്യാനെ ബാലോപചരണീയം ചതുർത്ഥോദ്ധ്യായഃ

# അഷ്ടാംഗഹൃദയം
# ബാലോപചരണീയം

## പഞ്ചമാദ്ധ്യായപ്രാരംഭഃ

അഥാതൊ ഭൂതപ്രതിഷെധം നാമാദ്ധ്യായം വ്യാഖ്യാസ്യാമഃ। ഇതിഹസ്മാഹുരാത്രേയാദയോമഹർഷയഃ-

ഭൂതം ജയെദഹിംസ്രൊ ജപഹോമബലിവ്രതൈഃ । തപശ്ശീലസമാധാനജ്ഞാനദയാദിഭിഃ ॥

അന്വയം —— അഹിംസ്രഃ- ഭൂതം- ജപഹോമബലിവ്രതൈഃ- തപശ്ശീലസമാധാനജ്ഞാനദയാദിഭിഃ- ജയെൽ-

അന്വയാർത്ഥം —— അഹിംസ്രനായിരിക്കുന്ന ഭൂതത്തെ ജപഹോമബലിവ്രതങ്ങൾ കൊണ്ടും തപശ്ശീലസമാധാനജ്ഞാനദയാദികൾ കൊണ്ടും ജയിക്കേണം-

പരിഭാഷാ —— അഹിംസ്രഃ = ഹിംസ്രൻ അല്ലാത്തവൻ- ഹിംസ്രഃ = ഹിംസിപ്പാനായിക്കൊണ്ടു ഇച്ഛയോടുകൂടിയവൻ- ഹിംസാ = വധിക്കുക- ഭൂതം = ഭൂതഗ്രഹം- ജപഹോമബലിവ്രതങ്ങൾ = ജപവും ഹോമവും ബലിയും വ്രതവും- ജപം = മന്ത്രോച്ചാരണം- ബലി = പൂജാ- വ്രതം = നോമ്പ- തപശ്ശീലസമാധാനജ്ഞാനദയാദികൾ = തപശ്ശീലസമാധാനജ്ഞാനദയകൾ തുടങ്ങിയ

സാധയെൽ- തൽ-പാനനസ്യയൊഃ അഭ്യംഗെ- ച- പ്രയൊക്തവ്യം- ഏഷാം-ചൂൎണ്ണം- ധൂപനെ- ച-പ്രയൊക്തവ്യം- ഏഭിഃ- ഗുളികാഃ- സാവപീഡനെ- അഞ്ജനെ- ച- യുഞ്ജ്യാൽ- ഏതെഷാം- കൽക്കം-പ്രലെപെ- കഷായം- പരിഷെചനെ- ച- യുഞ്ജ്യാൽ- അയം-പ്രയൊഗഃ- സാപസ്മാരാൻ- ഗ്രഹൊന്മാദാൻ- ശമം-നയെൽ- ഗൊധാനകുലമാൎജ്ജാരശശപിത്തപ്രപെഷിതാൻ- ഗ്രഹാപഹാൻ- ഗജാഹ്വാപിപ്പലീമൂലവ്യൊഷാമലകസൎഷപാൻ- നാവനാഭ്യംഗസെകെഷു- വിദധീത-

അന്വയാൎത്ഥം—— ഹിംഗുവ്യൊഷാലനൈമാലീലശുനാൎക്കജടാജടകളും അജലൊമീസഗൊലൊമീഭൂതകെശിവചാലതകളും കുക്കുടീസൎപ്പഗന്ധാപ്യൊതിലകളും കാണവികാണികകളും വജ്രപ്രൊക്തയും വയസ്ഥയും ശൃംഗിയും മൊഹനവല്ലിയും സ്രൊതൊജാഞ്ജനരക്ഷൊഘ്നവും അന്യത്തായി രക്ഷൊഘ്നമായിരിക്കുന്ന ഔഷധവും ഖരാശപാശാവിഡ്ഷ്ക്കഗൊധാനകുലശല്യകത്തിംകൽനിന്നും ദ്വിപിമാൎജ്ജാരഗൊസിംഹവ്യാഘ്രസാമുദ്രന്തത്തിങ്കൽ നിന്നും ചൎമ്മപിത്തദ്വിജനഖങ്ങളും ൟ വൎഗ്ഗത്തിംകൽ പുരാണമായിരിക്കുന്ന ഘൃതത്തെയൊ എന്നിയെ നവമായിരിക്കുന്ന തൈലത്തെയൊ സാധിക്കെണം. അത പാനനസ്യങ്ങളിലും അഭ്യംഗത്തിംകലും പ്രയൊക്തവ്യമായി ഭവിക്കുന്നു. ഇതുകളുടെ ചൂൎണ്ണം ധൂപനത്തിംകലും പ്രയൊക്തവ്യമാകുന്നു- ഇതുകൾകൊണ്ടുള്ള ഗുളികകൾ സാവപീഡനമായിരിക്കുന്ന അഞ്ജനത്തിംകലും യൊജിക്കെണം. ഇതുകളുടെ കല്ക്കം പ്രലെപത്തിംകലും. കഷായം പരിഷെചനത്തിംകലും യൊജിക്കെണം- ൟ പ്രയൊഗം സാപസ്മാരങ്ങളായിരിക്കുന്ന ഗ്രഹൊന്മാദങ്ങളെ ശമത്തെ നശിപ്പിക്കും- ഗൊധാനകുലമാൎജ്ജാരശശപിത്തപ്രപെഷിതങ്ങളായി ഗ്രഹാപഹങ്ങളായിരിക്കുന്ന ഗജാഹ്വാപിപ്പലീമൂലവ്യൊഷാമലകസൎഷപങ്ങളെ നാവനാഭ്യംഗസെകങ്ങളിൽ വിധാനം ചെയ്യെണം.

പരിഭാഷ—— ഹിംഗുവ്യൊഷാലനൈമാലീലശുനാൎക്കജടാജടകൾ=ഹിംഗുവും വ്യൊഷവും അലവും നൈമാലിയും ലശുനവും അൎക്കജടയും ജടയും- ഹിംഗു=കായം-വ്യൊഷം=ത്രികടു- അലം=അരിതാരം- നൈമാലീ=കസ്തൂരി- ലശുനം=ഉള്ളി- അൎക്കജടാ=എരിക്കിന്റവെര- ജടാ=മാഞ്ചി- അജലൊമീസഗൊലൊമീഭൂതകെശിവചാലതകൾ=അജലൊമിയും സഗൊലൊമിയും ഭൂതകെശിയും വചയും ലതയും- അജലൊമീ=ആട്ടുമയിൎപ്പട്ട- സ

ഗോലോമീ=ഗോലോമിയോടു കൂടിയത- ഗോലോമീ=പശുമയി
ർപട്ട- ഭൂതകേശീ=ഇരുവേലി- വചാ=വയമ്പ- ലതാ=മൊഴൽ
പ്പച്ച- കുക്കുടീസൎപ്പഗന്ധാഖ്യാതിലകൾ=കുക്കുടിയും സൎപ്പഗ
ന്ധാഖ്യയും തിലവും- കുക്കുടീ=മുച്ചുങ്ങ- സൎപ്പഗന്ധാഖ്യാ=സൎപ്പ
ഗന്ധാഎന്ന ആഖ്യയോടുകൂടിയത- സൎപ്പഗന്ധാ=കരളെയം-
തിലം=എള്ള- കാണവികാണികകൾ=കാണവും വികാണികയും-
കാണം=കുന്നി- വികാണികാ=വെളുത്തകുന്നി- (കാകൊളിയും
ക്ഷീരകാകൊളിയുമെന്നുമുണ്ട)വജ്രപ്രൊക്താ=കള്ളി-വയസ്ഥാ=
കടുക്ക- ശൃംഗീ=കൎക്കടശൃംഗീ- മൊഹനവല്ലീ=വാസവദത്ത-
സ്രൊതൊജാഞ്ജനം=സ്രൊതൊജാഞ്ജനമെന്ന പെരൊടു കൂടിയ
ത- രക്ഷൊഘ്നം=കടുക- അന്യത്തുമറ്റുള്ളത- രക്ഷൊഘ്നം=ര
ക്ഷസ്സിനെ ഹനിക്കുന്നത- രക്ഷസ്സ=രക്ഷൊഗ്രഹം- ഖരാശ്വ
ശ്വാവിദുഷ്ട്രൎക്ഷഗൊധാനകുലശല്യകം=ഖരവും അശ്വവും
ശ്വാവിട്ടും ഉഷ്ട്രവും ഋക്ഷവും ഗൊധയും നകുലവും ശല്യകവും-
ഖരം=കഴുത- അശ്വം=കുതിര- ശ്വാവിട്ട=മുള്ളൻ- ഉഷ്ട്രം=ഒട്ട
കം- ഋക്ഷം=കരടി- ഗൊധാ=ഉടുമ്പ- നകുലം=കീരി- ശല്യം=
എയ്യൻ- ദ്വീപിമാൎജ്ജാരഗൊസിംഹവ്യാഘ്രസാമുദ്രസത്വം=ദ്വീ
പിയും മാൎജ്ജാരവും ഗൊവും സിംഹവും വ്യാഘ്രവും സാമുദ്രസ
ത്വവും- ദ്വീപി=പുള്ളിപ്പുലി- മാൎജ്ജാരം=പൂച്ച- ഗൊവ=പശു-
വ്യാഘ്രം=പുലി- സാമുദ്രസത്വം=സാമുദ്രമായിരിക്കുന്നസത്വം-
സാമുദ്രം=സമുദ്രത്തിങ്കൽഭവിച്ചത- സത്വം=ജന്തു- ചൎമ്മപിത്ത
ദ്വിജനഖങ്ങൾ=ചൎമ്മവും പിത്തവും ദ്വിജവും നഖവും- ചൎമ്മം=
തൊലി- ദ്വിജം=പല്ല- വൎഗ്ഗം=ഗണം- പുരാണം=പഴകിയത-
ഘൃതം=നെയ്യ- നവം=പുതിയത- തൈലം=എണ്ണ- സാധിക്ക=കാ
ച്ചുക- ശൃതം=കാച്ചിയസാധനം- പാനനസ്യങ്ങൾ=പാനവും ന
സ്യവും- പാനം=സെവിക്കുക- അഭ്യംഗം=തെക്കുക- പ്രയൊ
ക്തവ്യം=പ്രയൊഗിക്കപ്പെടുവാൻയൊഗ്യം- ഇത്യകൾ=ഹിംഗ്വാ
ദികൾ- ചൂൎണ്ണം=പൊടി- ധൂപനം=പുക- സാവപീഡനം=
അവപീഡനത്തൊടു കൂടിയത- അവപീഡനം=നസ്യവിശെ
ഷം- അഞ്ജനം=കണ്ണെഴുതുക- പ്രലെപം=മെഴുകുക- ക്വാഥം=
കഷായം- പരിഷെചനം=ധാര- സംപ്രയൊഗം=പ്രവൃത്തി-
സാപസ്മാരങ്ങൾ=അപസ്മാരത്തൊടു കൂടിയവ- അപസ്മാരം=അ
പസ്മാരമെന്നരൊഗം- ഗ്രഹൊന്മാദങ്ങൾ=ഗ്രഹങ്ങളും ഉന്മാദങ്ങ
ളും- ഗ്രഹങ്ങൾ=ദെവദാനവാദികൾ- ഉന്മാദങ്ങൾ=ഭ്രാന്തുകൾ-
ശമം=ശമനം- നയിക്ക=പ്രാപിപ്പിക്ക- ഗൊധാനകുലമാൎജ്ജാര

ഹൻ *

ശശപിത്തപ്രപെഷിതങ്ങൾ=ഗോധാനകുലമാൎജ്ജാര ശശപി
ത്തംകൊണ്ടു പ്രപെഷിതങ്ങൾ- ഗോധാനകുലമാൎജ്ജാരശശപി
ത്തം=ഗോധാനകുലമാൎജ്ജാരശശങ്ങളുടെപിത്തം- ഗോധാനകുല
മാൎജ്ജാരശശങ്ങൾ=ഗോധയും നകുലവും മാൎജ്ജാരവും ശശവും-
ഗോധാ=ഉടുമ്പു- നകുലം=കീരി- മാൎജ്ജാരം=പൂച്ച- ശശം=മൊയ
ൽ- പ്രപെഷിതങ്ങൾ=പ്രകൎഷണെന പെഷിതങ്ങൾ- പെഷിതങ്ങ
ൾ=പെഷണംചെയ്യപ്പെട്ടവ- പെഷണംചെയ്ക=അരക്കുക- ഗ്ര
ഹാപഹങ്ങൾ=ഗ്രഹങ്ങളെ അപഹനിക്കുന്നവ- അപഹനിക്ക=
നശിപ്പിക്ക- ഗജാഹ്വാപിപ്പലീമൂലവ്യാഘ്ര്യാമലകസൎഷപങ്ങ
ൾ=ഗജാഹ്വയും പിപ്പലീമൂലവും വ്യാഘ്രിയും ആമലകവും സ
ൎഷപവും- ഗജാഹ്വാ=അത്തിത്തിപ്പലി- പിപ്പലീമൂലം=കാട്ടുതി
പ്പലിവെര- വ്യാഘ്രീ=ത്രികട്ട- ആമലകം=നെല്ലിക്ക- സൎഷ
പം=കടുക- നാവനാഭ്യംഗസെകങ്ങൾ=നാവനവും അഭ്യംഗവും
സെകവും- നാവനം=നസ്യം- അഭ്യംഗം=തെക്കുക- സെകം=
ധാരാ- വിധാനംചെയ്ക=ചെയ്ക-

സാരം — കൊട്ടം, ചുക്ക, മുളക, തിപ്പലി, അരിതാരം, കസ്തൂരി, വെ
ളുള്ളി, എരിക്കിൻവെര, മാഞ്ചി, ആട്ടുമയിൽപട്ട, പശുമയിൽ
പട്ട, ഇരുവെലി, വയമ്പ, ഞാഴൽപൂവ്വ, മുത്തങ്ങ, കരളകം, എള്ള,
കുന്നിവെർ, വെണ്കുന്നിവെർ, കള്ളിവെർ, കടുക്ക, കൎക്കടശൃംഗി,
വാസ, മത്ത, സ്രോതോഞ്ജനം, കടുക, രക്ഷൊഗ്രഹത്തെന
ശിപ്പിക്കുന്നവെറെ ഉള്ള ഗുഗ്ഗുലുമുതലായതും- കഴുതകുതിര, മുള്ളൻ,
ഒട്ടകം, കരടി, ഉടുമ്പ, കീരി, എലുൻ, പുള്ളിപ്പുലി പൂച്ച, പശു,
സിംഹം, പുലി, സമുദ്രത്തിങ്കലുള്ള ശംഖമുതലായ ജന്തുക്കൾ, ഇ
തുകളുടെ തൊലി, പിത്തം, പല്ല, നഖം, ഇതുകളും അരച്ചു കല
ക്കിയൊ കഷായംവെച്ചൊ കാച്ചിയ പഴയനെയ്യൊ പുതിയ എ
ണ്ണയൊ സെവിപ്പാനും നസ്യംചെയ്വാനും തെക്കുവാനും നല്ല
താകുന്നു- ഇതുകൾതന്നെ പൊടിച്ചു പൊക എല്പിക്കുകയൊ ചെ
യ്യാം- ഇതുകൾകൊണ്ടു ഉണ്ടാക്കിയ ഗുളികാ അരച്ചു നസ്യംചെ
യ്യുകയൊ കണ്ണിൽ എഴുതുകയൊ ചെയ്യെണം- ഇതുകളുടെ അ
രച്ചുണ്ടാക്കിയ കൽക്കം മെൽ തെക്കുകയും ഇതുകളുടെ കഷാ
യം ധാരയിങ്കൽ യൊചിപ്പിക്കുകയും വെണം- ഈ പ്രവൃത്തി
അപസ്മാരത്തെയും ഗ്രഹങ്ങളെയും ഉന്മാദങ്ങളെയും ശമിപ്പി
ക്കും- ഗ്രഹങ്ങളെ നശിപ്പിക്കുന്നതുകളായ അത്തിത്തിപ്പലി, കാ
ട്ടുതിപ്പലിവെര, ചുക്ക മുളക, തിപ്പലി, നെല്ലിക്ക, കടുക, ഇതുക
ളെ ഉടുമ്പ, കീരി, പൂച്ച, മൊയൽ, ഇതുകളുടെ പിത്തത്തിൽ അ

ച്ചു നസ്യം ചെയ്യുകയൊ മെൽ തെക്കുകയൊ വെള്ളത്തിൽ കല ക്കി ധാരയിടുകയൊ വെണം.

൧൦. സിദ്ധാൎത്ഥകവചാഹിംഗുപ്രിയംഗുരജനീദ്വയം । മഞ്ജി ഷ്ഠാശ്വേതകടഭീവരാശ്വേതാദ്രികൎണ്ണികാഃ ॥

൧൧. നിംബസ്യപത്രംബീജംതുനക്തമാലശിരീഷയൊഃ । സു രാഹ്വംത്ര്യൂഷണംസൎപ്പിൎഗ്ഗോമൂത്രൈശ്ചതുൎഗ്ഗുണെ ।

൧൨. സിദ്ധംസിദ്ധാൎത്ഥകംനാമപാനെനസ്യെചയൊജി തം । ഗ്രഹാൻസൎവ്വാൻനിഹന്ത്യാശുവിശെഷാദാസുരാൻഗ്ര ഹാൻ ॥

൧൩. കൃത്യാലക്ഷ്മീവിഷൊന്മാദജ്വരാപസ്മാരപാപ്മനൽ । ഏഭിരെവൌഷധൈൎബ്ബസ്തവാരിണാകല്പിതൊഗദഃ ॥

൧൪. പാനനസ്യാഞ്ജനാലെപസ്നാനൊൽഘൎഷണയൊജിതഃ । ഗുണൈഃപൂൎവ്വവദ്ദിഷ്ടൊരാജദ്വാരെചസിദ്ധികൃൽ ॥

അന്വയം — സിദ്ധാൎത്ഥകവചാഹിംഗുപ്രിയംഗുരജനീദ്വ യം- മഞ്ജിഷ്ഠാശ്വേതകടഭീവരാശ്വേതാദ്രികൎണ്ണികാഃ- നിംബ സ്യ- പത്രം- നക്തമാലശിരീഷയൊഃ- ബീജം- സുരാഹ്വം- ത്ര്യൂ ഷണം- ച- തൈഃ- ചതുൎഗ്ഗുണെ- ഗൊമൂത്രെ- സിദ്ധം- സി ദ്ധാൎത്ഥകം- നാമ-സൎപ്പിഃ- പാനെ നസ്യെ- ച- യൊജിതം-ആ ശു- സൎവാൻ- ഗ്രഹാൻ - നിഹന്തി- ആസുരാൻ- ഗ്രഹാൻ- വിശെഷാൽ- നിഹന്തി- കൃത്യാലക്ഷ്മീവിഷൊന്മാദജ്വരാപസ്മാര പാപ്മനൽ-ഏഭിഃ- ഔഷധൈഃ- ഏവ- ബസ്തവാരിണാ- ക ല്പിതഃ- പാനനസ്യാഞ്ജനാലെപസ്നാനൊൽഘൎഷണയൊജി തഃ- അഗദഃ- ഗുണൈഃ- പൂൎവ്വവൽ- ഉദ്ദിഷ്ടഃ- രാജദ്വാരെ-സി ദ്ധികൃൽ- ച- ഭവതി-

അന്വയാൎത്ഥം — സിദ്ധാൎത്ഥകവചാഹിംഗുപ്രിയംഗുരജ നീദ്വയവും മഞ്ജിഷ്ഠാശ്വേത കടഭീവരാശ്വേതാദ്രി കൎണ്ണിക കളും നിംബത്തിന്റെ പത്രവും നക്തമാലശിരീഷങ്ങളുടെബീ ജവും സുരാഹ്വവും ത്ര്യൂഷണവുംഅതുകളെകൊണ്ടു ചതുൎഗ്ഗുണ മായിരിക്കുന്ന മൂത്രത്തിങ്കൽ സിദ്ധമായി സിദ്ധാൎത്ഥകമെന്ന പ്രസിദ്ധമായിരിക്കുന്ന സൎപ്പിസ്സു പാനത്തിങ്കലും നസ്യത്തിം കയും യൊജിതമായിട്ടു പൊടുന്നനവെ സൎവ്വങ്ങളായിരിക്കുന്ന ഗ്രഹങ്ങളെ ഹനിക്കുന്നു. ആസുരങ്ങളായിരിക്കുന്ന ഗ്രഹങ്ങളെ വിശെഷിച്ചും ഹനിക്കുന്നു- കൃത്യാലക്ഷ്മീവിഷൊന്മാദജ്വരാപ സ്മാരപാപ്മനത്തായിട്ടും ഭവിക്കുന്നു. ഈ ഔഷധങ്ങൾകൊണ്ടുത ന്നെ ബസ്തവാരികൊണ്ടു കല്പിതമായി പാനനസ്യാഞ്ജനാലെ

പസ്നാനോൽഘർഷണയോജിതമായിരിക്കുന്ന അഗദങ്ങ
ങ്ങൾ കൊണ്ടു പൂർവ്വത്തെ പോലെ ഉദ്ദിഷ്ടമായിട്ടും രാജദ്വാരത്തി
ങ്കൽ സിദ്ധികൃത്തായിട്ടും ഭവിക്കുന്നു-

പരിഭാഷാ —— സിദ്ധാർത്ഥകവചാഹിംഗുപ്രിയംഗുരജനീദ്വ
യം=സിദ്ധാർത്ഥകവും വചയും ഹിംഗുവും പ്രിയംഗുവും രജനീ
ദ്വയവും- സിദ്ധാർത്ഥകം=കടുക- വചാ=വയമ്പ- ഹിംഗു=കായം-
പ്രിയംഗു ഞാഴൽപൂവ്വ- രജനീദ്വയം=മഞ്ഞളും മരമഞ്ഞളും-
മഞ്ജിഷ്ഠാശ്വേതകടഭീവരാശ്വേതാദ്രികർണ്ണികകൾ=മഞ്ജിഷ്ഠയും
ശ്വേതകടഭിയും വരയും ശ്വേതാദ്രികർണ്ണികയും- മഞ്ജിഷ്ഠാ=മഞ്ചെ
ട്ടിപ്പൊടി- ശ്വേതകടഭീ=വെങ്കുന്നി- വരാ=ത്രിഫലാ- ശ്വേ
താദ്രികർണ്ണികാ=വെളുത്തമലംകടമ്പ- നിംബം=വെപ്പ- പത്രം=ഇ
ല- നക്തമാലശിരീഷങ്ങൾ=നക്തമാലയും ശിരീഷവും- നക്ത
മാലം=ഉങ്ങ- ശിരീഷം=വാക- ബീജം=കുരു- സുരാഹ്വം=ദേവ
താരം- ത്ര്യൂഷണം=ത്രികടു- ചതുർഗ്ഗുണം=നാലിരട്ടിച്ചത- മൂത്രം=
ഗോമൂത്രം- സിദ്ധം=സാധിതം- സർപ്പിസ്സ=നെയ്യ- യോജിതം=
യോജിക്കപ്പെട്ടത- യോജിക്ക=ചേൎക്കുക- സവ്വങ്ങൾ=ഒട്ടൊഴി
യാതെ ഉള്ളവ- ഹനിക്ക=നശിപ്പിക്ക- ആസുരങ്ങൾ=അസുരവം
ശത്തിങ്കൽ ഭവിച്ചവ- ഹനിക്ക=നശിപ്പിക്ക- കൃത്യാലക്ഷ്മീവി
ഷോന്മാദജ്വരാപസ്മാരപാപ്മനുത്ത=കൃത്യാലക്ഷ്മീ വിഷോന്മാദ
ജ്വരാപസ്മാരപാപ്മാക്കളെ നോദനംചെയ്യുന്നത- കൃത്യാലക്ഷ്മീ
വിഷോന്മാദജ്വരാപസ്മാരപാപ്മാക്കൾ=കൃത്യയും അലക്ഷ്മിയും
വിഷവും ഉന്മാദവും ജ്വരവും അപസ്മാരവും പാപ്മാവും- കൃ
ത്യാ=ആഭിചാരദേവതാ- അലക്ഷ്മീ=അശ്രീ- ജ്വരം=പനി- പാ
പ്മാവ=പാപം- നോദനംചെയ്ക=നശിപ്പിക്കുക- ബസ്തവാരി=
കുറിയാട്ടിന്മൂത്രം- കല്ക്കിതം=കല്ക്കമാക്കപ്പെട്ടത- പാനനസ്യാ
ഞ്ജനാലേപസ്നാനോൽഘർഷണയോജിതം=പാനനസ്യാഞ്ജനാ
ലേപസ്നാനോൽഘർഷണങ്ങളിൽ യോജിതം- പാനനസ്യാഞ്ജ
നാലേപസ്നാനോൽഘർഷണങ്ങൾ=പാനവും നസ്യവും അഞ്ജ
നവും ആലേപവും സ്നാനവും ഉൽഘർഷണവും- പാനം=സേ
വിക്കുക- അഞ്ജനം=അഞ്ജനകർമ്മം- ആലേപം=തേക്കുക- സ്നാ
നം=കുളി- ഉൽഘർഷണം=തിരുമ്മുക- യോജിതം=യോജിക്ക
പ്പെട്ടത- യോജിക്ക=ചേൎക്കുക- അഗദം=ഔഷധം- ഉദ്ദിഷ്ടം=ഉ
ദ്ദേശിക്കപ്പെട്ടത- ഉദ്ദേശിക്ക=കല്പിക്കുക- രാജദ്വാരം=രാജമാ
ൎഗ്ഗം- സിദ്ധികൃത്ത=സിദ്ധിയെ ചെയ്യുന്നത- സിദ്ധി=സാ
ദ്ധ്യം-

സാരം — കായം, കടുക, വയമ്പ, ഞാഴൽപ്പൂവ്, മഞ്ഞൾ, മരമഞ്ഞൾ, മഞ്ചട്ടിപ്പൊടി, വെങ്കുന്നിവെര, കടുക്കാ, താന്നിക്ക, നെല്ലിക്ക, വെൾവയമ്പ, മലംകടമ്പ വെപ്പില, ഉങ്ങിൻകുരു, വാകക്കുരു, ദെവതാരം, ചുക്ക, മുളക, തിപ്പലി ഇവകൾ നെയ്യിൽനിന്നാലിരട്ടിച്ച ഗൊമൂത്രത്തിൽ അരച്ചുകലക്കികാച്ചിയനെയ്യ സെവിച്ചാലും നസ്യംചെയ്താലും എല്ലാഗ്രഹങ്ങളെയും വെഗത്തിൽനശിപ്പിക്കുന്നു. വിശെഷിച്ചഅസുരഗ്രഹങ്ങളെയും നശിപ്പിക്കുന്നു- ആഭിചാരദെവതാ, ആർത്തി,വിഷം, ഉന്മാദം, പനി അപസ്മാരം, പാപം, ഇതുകളെയും നശിക്കുന്നു- ഈനെയ്യിന്ന സിദ്ധാത്ഥകമെന്നപെരാകുന്നു- മെൽപറഞ്ഞ ഔഷധങ്ങൾ കൊണ്ടെതന്നെ ആട്ടിൻമൂത്രത്തിൽഅരച്ച കല്ക്കമാക്കിയ ഔഷധത്തെസെവിക്കുകയൊ നസ്യംചെയ്യുകയൊ മെൽതെക്കുകയൊ കണ്ണിൽഎഴുതുകയൊ വെള്ളത്തിലിട്ടുതിളപ്പിച്ച ആവെള്ളംകൊണ്ടകുളിക്കുകയൊ തിരുമ്പുകയൊചെയ്താൽ മെൽപറഞ്ഞ നെയ്യിന്റെ ഗുണങ്ങൾപൊലെഉള്ളഗുണങ്ങൾ ഉണ്ടാകുന്നു- വിശെഷിച്ച രാജവശ്യമായിഭവിക്കുകയും ചൂർണ്ണംകൊണ്ടലൊകവശ്യമായിഭവിക്കുകയുംചെയ്യുന്നു-

൧൮- സിദ്ധാത്ഥകവ്യോഷവചാശ്വഗന്ധാനിശാദ്വയംഹിംഗുപലാണ്ഡുകന്ദാ। ബീജംകരഞ്ജാൽകുസുമംശിരീഷാൽഫലംചവല്കംചകപിത്ഥവൃക്ഷാൽ॥

൧൯-സമഞ്ജിഷ്ഠംസനതംസകുഷ്ഠംസ്യോനാകമൂലംകിണിഹീസിതാ ച। ബസ്തസ്യമൂത്രേണസുഭാവിതംതൽപിത്തേനഗവ്യേനഗുളാൻവിദധ്യാൽ॥

൨൦-ദുഷ്ടപ്രാണോന്മാദതമോനിശാന്ധാനുൽബന്ധകാൻവാരിനിമഗ്നദേഹാൻ। ദിശ്യാഹതാനുപ്ലുതസൎപ്പദഷ്ടാംസ്തൈസ്സാധയത്യഞ്ജനനസ്യലെപൈഃ॥

അന്വയം — സിദ്ധാത്ഥകവ്യോഷവചാശ്വഗന്ധാ- നിശാദ്വയം-ഹിംഗുപലാണ്ഡുകന്ദാ- കരഞ്ജാൽ-ബീജം-ശിരീഷാൽ-കുസുമം- കപിത്ഥവൃക്ഷാൽ- ഫലം- ച- വല്കം-ച- സമഞ്ജിഷ്ഠനതം- സനതം-സകുഷ്ഠം- സ്യോനാകമൂലം- കിണിഹീസിതാ- ച- ബസ്തസ്യ- മൂത്രേണ-സുഭാവിതം- തൽ- ഗവ്യേന- പിത്തേന- ഗുളാൻ- വിദധ്യാൽ-തെ- അഞ്ജനനസ്യലെപൈഃ-ദുഷ്ടപ്രാണോന്മാദതമോനിശാന്ധാൻ- ഉൽബന്ധകാൻ- വാരിനിമഗ്നദേഹാൻ- ദിശ്യാഹതാൻ- പ്ലുതസൎപ്പദഷ്ടാൻ- സാധയതി-

അന്വയാൎത്ഥം—— സിദ്ധാൎത്ഥകവ്യോഷവചാശ്വഗന്ധാനിശാദ്വയവും- ഹിംഗുപലാണ്ഡുകന്ദവും കരഞ്ജത്തിങ്കൽനിന്നുബീജവും ശിരീഷത്തിങ്കൽനിന്നുകുസുമവും കപിത്ഥവൃക്ഷത്തിങ്കൽനിന്നുഫലവും വല്ക്കവും സമാണിമന്ഥമായിസനതമായിസകുഷ്ഠമായിരിക്കുന്നസ്യോനാകമൂലവും കിണിഹീസിതയും ബസ്തത്തിന്റെമൂത്രംകൊണ്ടുസുഭാവിതമായിട്ടു അതിനെ ഗവ്യമായിരിക്കുന്നപിത്തംകൊണ്ടുഗുളങ്ങളാക്കി വിധാനംചെയ്യണം- അതുകൾ അഞ്ജനനസ്യലേപങ്ങൾകൊണ്ടു ദുഷ്ടവ്രണോന്മാദതമോനിശാന്ധന്മാരെയും ഉൽബന്ധകന്മാരെയും വാരിനിമഗ്നദേഹന്മാരെയും മിദ്ധ്യാഘാതന്മാരെയും ലുപ്തസംജ്ഞന്മാരെയും സാധിക്കേണം-

പരിഭാഷ——സിദ്ധാൎത്ഥകവ്യോഷവചാശ്വഗന്ധാനിശാദ്വയം=സിദ്ധാൎത്ഥകവും വ്യോഷവും വചയും അശ്വഗന്ധയും നിശാദ്വയവും സിദ്ധാൎത്ഥകം=കടുക- വ്യോഷം=ത്രികടു- വചാ=വയമ്പ- അശ്വഗന്ധാ=അമുക്കുരം- നിശാദ്വയം=മഞ്ഞളും മരമഞ്ഞളും- ഹിംഗുപലാണ്ഡുകന്ദം=ഹിംഗുവും പലാണ്ഡുകന്ദവും- ഹിംഗു=കായം- പലാണ്ഡുകന്ദം=ഉള്ളി- കരഞ്ജബീജം=ഉങ്ങിൻകുരു- ശിരീഷകുസുമം=നെന്മേനിവാകപ്പൂവു- കപിത്ഥവൃക്ഷം=വിളാർമരം- ഫലം=കായ- വല്ക്കം=തോലി-സമാണിമന്ഥം=മാണിമന്ഥത്തോടുകൂടിയതു- മാണിമന്ഥം=ഇന്തുപ്പു- സനതം=നതത്തോടുകൂടിയതു- നതം=തകരം- സകുഷ്ഠം=കുഷ്ഠത്തോടുകൂടിയതു- കുഷ്ഠം=കൊട്ടം- സ്യോനാകമൂലം=പലകപ്പയ്യാനവേര- കിണിഹീസിതാ=സിതയായിരിക്കുന്നകിണിഹി- സിതാ=വെളുത്തത- കിണിഹി=കൊഴുകിലുപ്പ- (സിതാ=പഞ്ചസാരഎന്നുമുണ്ടു) ബസ്തം=ആട- സുഭാവിതം=സുഭാവനംചെയ്യപ്പെട്ടതു- സുഭാവനംചെയ്ക=പിന്നെയുംപിന്നെയും നനച്ചുഅരച്ചു ഉണക്കുക-ഗവ്യം=ഗോവിനെസംബന്ധിച്ചതു- ഗോവ=പശു- ഗുളങ്ങൾ=ഗുളികകൾ-വിധാനംചെയ്ക=ചെയ്യുക- അതുകൾ=ഗുളികകൾ=അഞ്ജനനസ്യലേപങ്ങൾ=അഞ്ജനവും നസ്യവും ലേപവും-അഞ്ജനം=കണ്ണെഴുത്ത- നസ്യം=മൂക്കിലൊഴിക്കുക- ലേപം=തേക്കുക-ദുഷ്ടവ്രണോന്മാദതമോനിശാന്ധന്മാർ= ദുഷ്ടവ്രണോന്മാദതമോനിശാന്ധരോടുകൂടിയവർ-ദുഷ്ടവ്രണോന്മാദതമോനിശാന്ധം=ദുഷ്ടവ്രണവും ഉന്മാദവും തമസ്സും നിശാന്ധവും- ദുഷ്ടവ്രണം=ദുഷ്ടമായിരിക്കുന്നവ്രണം. ദുഷ്ടം=ദുഷിക്കപ്പെട്ടതു- ഉന്മാദം=ഉന്മാദമെന്നരോഗം- തമസ്സ=തിമിരമെന്നനേത്രരോഗം- നിശാന്ധം=രാക്ക

ണ്ണുകാണായ്മ — ഉൽബന്ധകന്മാർ = കെട്ടിഞാന്നമരിപ്പാൻതുടങ്ങുന്നവർ. വാരിനിമഗ്നദേഹന്മാർ = വാരിനിമഗ്നമായിരിക്കുന്ന ദേഹത്തോടുകൂടിയവർ. വാരിനിമഗ്നം = വാരിയിങ്കൽനിമഗ്നം. വാരി = ജലം. നിമഗ്നം = മുങ്ങിയതു. ദേഹം = ശരീരം. (വെള്ളത്തിൽവീണുമരിപ്പാൻപോകുന്നവരെന്നസാരം) ദിഗ്ദ്ധാഹതന്മാർ = ദിഗ്ദ്ധത്താൽ ആഹതന്മാർ. ദിഗ്ദ്ധം = വിഷത്തോടുകൂടിയആയുധം. ആഹതന്മാർ = ആഹനിക്കപ്പെട്ടവർ. ആഹനിക്ക = പ്രഹരിക്ക. ദൃപ്തസർപ്പദഷ്ടന്മാർ = ദൃപ്തനായിരിക്കുന്നസർപ്പത്താൽദഷ്ടന്മാർ. ദൃപ്തൻ = ദർപ്പത്തോടുകൂടിയവൻ. ദർപ്പം = ഗർവ്വം. ദഷ്ടന്മാർ = ദംശിക്കപ്പെട്ടവർ. ദംശിക്ക = കടിക്കുക. സാധിക്ക = സ്വസ്ഥന്മാരാക്കിച്ചെയ്യു.

സാരം — കടുക, ചുക്ക, മുളക, തിപ്പലി. വയമ്പ, അമുക്കരം, മഞ്ഞൾ, മരമഞ്ഞൾ, കായം, ഉള്ളി, മുങ്ങിൻകുരു, വാകപ്പൂവ്, വിളാർമരത്തിന്റെതൊലിയും, കായയും, ഇരുപ്പ, തകരം, കൊട്ടം, പലകപ്പയ്യാനവേര്, വെളുത്തകിലുകിലുപ്പ, ഇതുകളെ ആട്ടിൻമൂത്രത്തിൽപിന്നെയും പിന്നെയും അരച്ചുണക്കി പശുവിന്റെപിത്തത്തോടുചേർത്തിട്ട ഗുളികകളാക്കിച്ചെയ്യേണം. ആ ഗുളികകൾ നസ്യംചെയ്താലും കണ്ണിലെഴുതിയാലും മെയ്മേൽതേച്ചാലും ജ്വരത്തെയും ഉന്മാദരോഗത്തെയും തിമിരരോഗത്തെയും രാക്കണ്ണുകാണായ്മയെയും നശിപ്പിക്കും. കെട്ടിഞാന്നമരിച്ചതിനോടുതുല്യമായിരിക്കുന്നവരെയും വെള്ളത്തിൽവീണമരിച്ചതിനോടുതുല്യമായിരിക്കുന്നവരെയും വിഷംപുരട്ടിയ ആയുധംകൊണ്ടേറ്റടിച്ചവരെയും പാമ്പുകടിച്ചവരെയുംജീവിപ്പിക്കും.

൯൭. കാർപ്പാസാസ്ഥിമയൂരപത്രബൃഹതീനിർമ്മാല്യപിണ്ഡീതകത്വഗ്വാംസീവൃഷദംശവിൾതുഷവചാകേശാഹിനിർമ്മോചനൈഃ। നാഗേന്ദ്രദ്വിജശൃംഗഹിംഗുമരിചൈസ്തുല്യൈഃകൃതംധൂപനംസ്കന്ദോന്മാദപിശാചരാക്ഷസസുരാവേശജ്വരഘ്നംപരം ॥

അന്വയം — തുല്യൈഃ- കാർപ്പാസാസ്ഥിമയൂരപത്രബൃഹതീനിർമ്മാല്യപിണ്ഡീതകത്വഗ്വാംസീവൃഷദംശവിൾതുഷവചാകേശാഹിനിർമ്മോചനൈഃ-നാഗേന്ദ്രദ്വിജശൃംഗഹിംഗുമരിചൈഃകൃതം- ധൂപനം- പരം- സ്കന്ദോന്മാദപിശാചരാക്ഷസസുരാവേശജ്വരഘ്നം-

അന്വയാർത്ഥം — തുല്യങ്ങളായിരിക്കുന്നകാർപ്പാസാസ്ഥിമയൂരപത്രബൃഹതീനിർമ്മാല്യപിണ്ഡീതകത്വഗ്വാംസീവൃഷദംശവിൾതുഷവചാകേശാഹിനിർമ്മോചനങ്ങൾകൊണ്ടും നാഗേന്ദ്രദ്വിജ

ശൃംഗഹിംഗുമരിചങ്ങൾകൊണ്ടും കൃതമായിരിക്കുന്നധൂപനം ഏററവും സ്കന്ദോന്മാദപിശാചരാക്ഷസസുരാവെശജ്വരഘ്നമായി ഭവിക്കുന്നു-

പരിഭാഷാ — തുല്യങ്ങൾ=സമങ്ങൾ- കാർപ്പാസാസ്ഥിമയൂരപത്രബൃഹതീനിർമ്മാല്യപിണ്ഡീതകതുഗാംശീവൃഷദംശവിൾതുഷവചാകെശാഹിനിർമ്മൊചനങ്ങൾ=കാർപ്പാസാസ്ഥിയുംമയൂരപത്രവും ബൃഹതിയും നിർമ്മാല്യവും പിണ്ഡീതകതുക്കം വാംശിയും വൃഷദംശവിട്ടും തുഷയും വചയും കെശവും അഹിനിർമ്മൊചനവും- കാർപ്പാസാസ്ഥി=പരത്തിക്കുരു- മയൂരപത്രം=പീലി- ബൃഹതീ=ചെറുവഴുതിന- നിർമ്മാല്യം=ശിവനിർമ്മാല്യം- പിണ്ഡീതകതുക്കം=മലങ്കാരത്തൊലി- വാംശീ=കൂവ- വൃഷദംശവിട്ട=പൂച്ചക്കാട്ടം- തുഷാ=ഉമി- വചാ=വയമ്പ- കെശം=തലമുടി- അഹിനിർമ്മൊചനം=പാമ്പിൻവള- നാഗെന്ദ്രദ്വിജശൃംഗഹിംഗുമരിചങ്ങൾ=നാഗെന്ദ്രദ്വിജശൃംഗങ്ങളും ഹിംഗുവും മരിചവും- നാഗെന്ദ്രദ്വിജശൃംഗങ്ങൾ=നാഗെന്ദ്രന്റെ ദ്വിജശൃംഗങ്ങൾ- നാഗെന്ദ്രം=ഗജം- ദ്വിജശൃംഗങ്ങൾ=ദ്വിജവും ശൃംഗവും- ദ്വിജം=പല്ല- ശൃംഗം=കൊമ്പ- ഹിംഗു=കായം- മരിചം=മുളക- കൃതം=ചെയ്യപ്പെട്ടത- ധൂപനം=പുക- സ്കന്ദോന്മാദപിശാചരാക്ഷസസുരാവെശജ്വരഘ്നം=സ്കന്ദോന്മാദപിശാചരാക്ഷസസുരാവെശം ഹെതുവായിട്ടുള്ള ജ്വരത്തെ ഹനിക്കുന്നത- സ്കന്ദോന്മാദപിശാചരാക്ഷസസുരാവെശം=സ്കന്ദോന്മാദപിശാചരാക്ഷസസുരന്മാരുടെ ആവെശം- സ്കന്ദോന്മാദപിശാചരാക്ഷസസുരന്മാർ=സ്കന്ദവും ഉന്മാദവും പിശാചവും രാക്ഷസനും സുരനും- സ്കന്ദം=സ്കന്ദഗ്രഹം- ഉന്മാദം=ഉന്മാദമെന്നരൊഗം- പിശാചം=പിശാചഗ്രഹം- രാക്ഷസൻ=രാക്ഷസഗ്രഹം- സുരൻ=ദെവഗ്രഹം- ആവെശം=പ്രാപ്തി- ജ്വരം=പനി- ഹനിക്ക=നശിപ്പിക്കുക-

സാരം — പരത്തിക്കുരു, പീലി, ചെറുവഴുതിന, ശിവനിർമ്മാല്യം (കൂളത്തില) മലങ്കാരത്തൊലി, കൂവ, പൂച്ചക്കാട്ടം, ഉമി, വയമ്പ, തലമുടി, പാമ്പിൻവള, ആനപ്പല്ല, ആനക്കൊമ്പ, കായം, മുളക ഇതുകളൊപ്പം കൂട്ടിപ്പുകച്ചാൽ സ്കന്ദഗ്രഹം ബാധിച്ചിട്ടും ഉന്മാദരൊഗം ഹെതുവായിട്ടും ബ്രഹ്മരാക്ഷസഗ്രഹം ബാധിച്ചിട്ടും രാക്ഷസഗ്രഹം ബാധിച്ചിട്ടും പിശാചഗ്രഹം ബാധിച്ചിട്ടും ദെവഗ്രഹം ബാധിച്ചിട്ടും ഉണ്ടായിരിക്കുന്നപനിയെനശിപ്പിക്കും-

൩൯- ത്രികടുകമലകുംകുമഗ്രന്ഥികക്ഷാരസിംഹീനിശാദാരുസിദ്ധാർത്ഥയുഗ്മാംബുശക്രാഹ്വയൈഃ ॥ സിതലശുനഫലത്രയൈഃ

ശീരതിക്താവചാതുത്ഥ യഷ്ടീബലാലോഹിതൈലാശിലാപത്മകൈഃ ||

൨൦. ദധിതശരമധൂകസാരപ്രിയാഹ്വാവിഷാഖ്യാവിഷാതാൎക്ഷ്യശൈലൈസ്സചവ്യാമയൈഃ കല്കിതൈഃ । ഘൃതമനവമശേഷമൂത്രാംശസിദ്ധം മതം ഭൂതരാവാഹ്വയം പാനതസ്സൽഗ്രഹഘ്നം പരം ||

അന്വയം—— കല്കിതൈഃ- ത്രികടുകദലകുങ്കുമഗ്രന്ഥികക്ഷാരസിംഹീനിശാദാരുസിദ്ധാൎത്ഥയുഗ്മാംബുശക്രാഹ്വയൈഃ- സിതലശുനഫലത്രയോശീരതിക്താവചാതുത്ഥ യഷ്ടീബലാലോഹിതൈലാശിലാപത്മകൈഃ- സചവ്യാമയൈഃ- ദധിതശരമധൂകസാരപ്രിയാഹ്വാവിഷാഖ്യാവിഷാതാൎക്ഷ്യശൈലൈഃ- അശേഷമൂത്രാംശസിദ്ധം- അനവം- ഘൃതം- ഭൂതരാവാഹ്വയം മതം- തൽ- പാനതഃ- പരം- ഗ്രഹഘ്നം-

അന്വയാൎത്ഥം——കല്കിതങ്ങളായിരിക്കുന്ന ത്രികടുകദലകുങ്കുമഗ്രന്ഥികക്ഷാരസിംഹീനിശാദാരു സിദ്ധാൎത്ഥയുഗ്മാംബുശക്രാഹ്വയങ്ങളെക്കൊണ്ടും സിതലശുനഫലത്രയോശീരതിക്താവചാതുത്ഥ യഷ്ടീബലാലോഹിതൈലാ ശിലാപത്മകങ്ങളെക്കൊണ്ടും സചവ്യാമയങ്ങളായിരിക്കുന്ന ദധിതശരമധൂക സാരപ്രിയാഹ്വാവിഷാഖ്യാവിഷാതാൎക്ഷ്യശൈലങ്ങളെക്കൊണ്ടും അശേഷമൂത്രാംശസിദ്ധമായി അനവമായിരിക്കുന്ന ഘൃതം ഭൂതരാവാഹ്വയമെന്നമതമായി ഭവിക്കുന്നു. അതു പാനം ഹേതുവായിട്ട ഏററവും ഗ്രഹഘ്നമായി ഭവിക്കുന്നു-

പരിഭാഷാ—— കല്കിതങ്ങൾ=കല്കങ്ങളാക്കപ്പെട്ടവ- ത്രികടുകദലകുങ്കുമഗ്രന്ഥികക്ഷാരസിംഹീനിശാദാരുസിദ്ധാൎത്ഥയുഗ്മാംബുശക്രാഹ്വയങ്ങൾ= ത്രികടുവും ദളവും കുങ്കുമവും ഗ്രന്ഥികവും ക്ഷാരവും സിംഹിയും നിശയും ദാരുവും സിദ്ധാൎത്ഥയുഗ്മവും അംബുവും ശക്രാഹ്വയവും- ത്രികടുകം=ചുക്ക മുളക തിപ്പലി- ദലം= തിപ്പൂച്ച- കുങ്കുമം=കുങ്കുമപ്പൂട്ട- ഗ്രന്ഥികം=കാട്ടുതിപ്പലി- ക്ഷാരം=ചവൎക്കാരം- സിംഹി=ചെറുവഴുതിന- നിശാ=മഞ്ഞൾ- ദാരു=ദേവതാരം- സിദ്ധാൎത്ഥയുഗ്മം=ചെറുകടുകും വെങ്കടുകും- അംബു=ഇരുവെലി- ശക്രാഹ്വയം=കൊടകപ്പാലയരി- സിതലശുനഫലത്രയോശീരതിക്താവചാതുത്ഥയഷ്ടീബലാലോഹിതൈലാശിലാപത്മകങ്ങൾ=സിതലശുനവും ഫലത്രയവും ഉശീരവും തിക്തയും വചയും തുത്ഥവും യഷ്ടിയും ബലയും ലോഹിതവും ഏലയും ശിലയും പത്മകവും- സിതലശുനം=വെള്ളുള്ളി- ഫലത്രി

യം=ത്രിഫലാ- ഉശീരം=രാമച്ചം- തിക്താ=പുത്തരിച്ചുണ്ടവെര- ത്രുത്ഥം=തുത്ത- യഷ്ടി=എരട്ടിമധുരം- ബലാ=കുറുന്തോട്ടി- ലൊഹിതം=മഞ്ചെട്ടി- ഏലാ=ഏലത്തരി- ശിലാ=കന്മതം- പത്മകം=പതിമുകം- സചവ്യാമയങ്ങൾ=ചവ്യാമയങ്ങളൊടുകൂടിയവ- ചവ്യാമയങ്ങൾ=ചവ്യവും ആമയവും- ചവ്യം=കാട്ടുമുളകിൻവെര- ആമയം=കൊട്ടം- ദധിതഗരമധൂകസാര പ്രിയാഹ്വാവിഷാഖ്യാവിഷാതാൎക്ഷ്യശൈലങ്ങൾ=ദധിയും തഗരവും മധൂകസാരവും പ്രിയാഹ്വയും വിഷാഖ്യയും വിഷയും താൎക്ഷ്യശൈലവും- ദധി=തിരുവട്ടപ്പശ- തഗരം=തകരം- മധൂകസാരം-ഇരുപ്പക്കാതൽ- പ്രിയാഹ്വാ=ഞാഴൽപൂവ്വ- വിഷാഖ്യാ=മെത്തൊന്നി -വിഷാ=അതിവിടയം- താൎക്ഷ്യശൈലം=മാക്കിരക്കല്ലു- അശെഷമൂത്രാംശസിദ്ധം=അശെഷമൂത്രാംശങ്ങൾകൊണ്ടുസിദ്ധം- അശെഷമൂത്രാംശങ്ങൾ=അശെഷമൂത്രങ്ങളുടെ അംശങ്ങൾ- അശെഷമൂത്രങ്ങൾ=അശെഷങ്ങളുടെ മൂത്രങ്ങൾ- അശെഷങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ- അംശങ്ങൾ=ഭാഗങ്ങൾ- സിദ്ധം=കാച്ചിയത- പുരാണം=പഴകിയത- ഘൃതം=നെയ്യ- ഭൂതരാവാഹ്വയം=ഭൂതരാവമെന്ന ആഹ്വയത്തൊടുകൂടിയത- ആഹ്വയം=പെര- ഗ്രഹഘ്നം=ഗ്രഹങ്ങളെ ഹനിക്കുന്നത- ഗ്രഹങ്ങൾ=ഭൂതപ്രെതാദികൾ- ഹനിക്ക=നശിപ്പിക്കുക-

സാരം — ചുക്ക, മുളക, തിപ്പലി, തിപ്പൂവ്വ, കുംകുമപ്പൂവ്വ, കാട്ടുതിപ്പലിവെര, ചവൽക്കാരം, ചെറുവഴുതിനവെര, വരട്ടുമഞ്ഞൾ, ദെവതാരം ചെറുകടുക, വെങ്കടുക, ഇരുവെലി, കൊട്ടകപ്പാലയരി, വെള്ളുള്ളി, കടുക്ക, താന്നിക്ക, നെല്ലിക്ക, രാമച്ചം, പുത്തരിച്ചുണ്ടവെര, വയമ്പ, തുത്ത, എരട്ടിമധുരം, കുറുന്തോട്ടിവെര, മഞ്ചെട്ടിപ്പൊടി, എലത്തരി- കന്മതം, പതിമുകം, കാട്ടുമുളകിൻവെര, കൊട്ടം, തിരുവട്ടപ്പശ, തകരം, ഇരുപ്പക്കാതൽ, ഞാഴൽപൂവ്വ, മെത്തൊന്നിക്കിഴങ്ങ, അതിവിടയം, മാക്കിരക്കല്ലു- ഇതുകൾ ഗൊമൂത്രം ആട്ടിൻമൂത്രം എരുമമൂത്രം ആനമൂത്രം കുതിരമൂത്രം ഒട്ടകത്തിൻമൂത്രം എന്നു തുടങ്ങിയ മൂത്രങ്ങളിൽ അരച്ചുകലക്കി കാച്ചിയ പഴയ നെയ്യ സെവിച്ചാൽ ഗ്രഹങ്ങളെ വെഗത്തിൽ നശിപ്പിക്കും- ഈ നെയ്യിന്ന ഭൂതരാവമെന്ന പെരാകുന്നു-

൨൧. നതമധുകകരഞ്ജലാക്ഷാപടൊലീസമംഗാവചാപാടലീഹിംഗുസിദ്ധാൎത്ഥസിംഹീനിശായുഗ്മതാരൊഹിണീ: । മദനഫലകടുത്രികാകാഞ്ചധാത്രീക്രിമിഘ്നാജഗന്ധാമരാങ്കൊലകൊശാത

കീശിഗ്രുനിംബാംബുദേന്ദ്രാഹ്വയൈഃ ॥

൨൨. ഗദശുകതരുപുഷ്പബീജോഗ്രയഷ്ട്യാദ്രികർണ്ണീനികുംഭാഗ്നിവില്വൈസ്സമൈഃ കൽകിതൈർമ്മൂത്രവർഗ്ഗേണസിദ്ധംഘൃതം വിധിവിനിഹിതമാശുസർവൈഃ ക്രമൈര്യോജിതംഹന്തിസർവ്വ ഗ്രഹോന്മാദകുഷ്ഠജ്വരാംസ്തന്മഹാഭൂതരാവം സ്മൃതം ॥

അന്വയം—— സമൈഃ- കൽകിതൈഃ- നതമധുകകരഞ്ജലാക്ഷാപടോലീസമംഗാവചാപാടലീഹിംഗുസിദ്ധാർത്ഥ സിംഹീനിശായുഗ്മതാരോഹിണീഭിഃ- മദനഫലകടുത്രികാകാണ്ഡമാതൃക്രിമിഘ്നാജഗന്ധാമരാഹ്വകോലകോശാതകീശിഗ്രുനിംബാംബുദേന്ദ്രാഹ്വയൈഃ- ഗദശുകതരുപുഷ്പബീജോഗ്രയഷ്ട്യദ്രികർണ്ണീനികുംഭാഗ്നിവില്വൈഃ- മൂത്രവർഗ്ഗേണ- സിദ്ധം- ഘൃതം- വിധിവിനിഹിതം- സർവൈഃ- ക്രമൈഃ- യോജിതം- സർവഗ്രഹോന്മാദകുഷ്ഠജ്വരാൻ- ആശു- ഹന്തി- തത്- മഹാഭൂതരാവം സ്മൃതം-

അന്വയാർത്ഥം—— സമങ്ങളായി കൽക്കിതങ്ങളായിരിക്കുന്ന നതമധുകകരഞ്ജലാക്ഷാപടോലീ സമംഗാവചാപാടലീഹിംഗുസിദ്ധാർത്ഥസിംഹീനിശായുഗ്മ താരോഹിണങ്ങൾകൊണ്ടും, മദനഫലകടുത്രികാകാണ്ഡമാതൃക്രിമിഘ്നാജഗന്ധാ മരാഹ്വകോലകോശാതകീ ശിഗ്രുനിംബാംബുദേന്ദ്രാഹ്വയങ്ങൾകൊണ്ടും ഗദശുകതരുപുഷ്പബീജോഗ്രയഷ്ട്യദ്രികർണ്ണീനികുംഭാഗ്നി വില്വങ്ങൾകൊണ്ടും മൂത്രവർഗ്ഗംകൊണ്ടും സിദ്ധമായിരിക്കുന്ന ഘൃതം വിധിവിനിഹിതമാകുംവണ്ണം സർവ്വങ്ങളായിരിക്കുന്ന ക്രമങ്ങൾകൊണ്ടു യോജിതമായിട്ടു സർവ്വഗ്രഹോന്മാദ കുഷ്ഠജ്വരങ്ങളെ ചൊട്ടുന്നനവെ ഹനിക്കുന്നു- ഇത മഹാഭൂതരാവമെന്ന സ്മൃതമായി ഭവിക്കുന്നു-

പരിഭാഷാ—— സമങ്ങൾ=തുല്യങ്ങൾ- കൽക്കിതങ്ങൾ=കൽകങ്ങളാക്കപ്പെട്ടവ- നതമധുകകരഞ്ജലാക്ഷാപടോലീസമംഗാവചാപാടലീഹിംഗുസിദ്ധാർത്ഥ സിംഹീനിശായുഗ്മതാരോഹിണങ്ങൾ=നതവും മധുകവും കരഞ്ജവും ലാക്ഷയും പടോലിയും സമംഗയും വചയും പാടലിയും ഹിംഗുവും സിദ്ധാർത്ഥവും സിംഹിയും നിശായുഗ്മതയും രോഹിണവും- നതം=തകരം- മധുകം=ഇരട്ടിമധുരം- കരഞ്ജം=ഉങ്ങ- ലാക്ഷാ=അരക്ക- പടോലീ=പടോലം- സമംഗാ=ശിറച്ചുണ്ട- വചാ=വയമ്പ- പാടലീ=പാതിരി- ഹിംഗു=കായം- സിദ്ധാർത്ഥം=കടുക- സിംഹീ=ചെറുവഴുതിന- നിശായുഗ്മം=മഞ്ഞളും മരമഞ്ഞളും- രോഹിണം=ചന്ദനം- മദനഫലകടുത്രികാകാണ്ഡമാതൃക്രിമിഘ്നാജഗന്ധാമരാം കോല

കൊശാതകീശിഗ്രുനിംബാബുദെന്ദ്രാഹ്വയങ്ങൾ=മദനവും ഫല
വും കടുത്രികവും കാണ്ഡമാതൃവും ക്രിമിഘ്നവും അജഗന്ധയും അ
മരയും അംകൊലവും കൊശാതകിയും ശിഗ്രുവും നിംബവും അ
ബുദവും ഇന്ദ്രാഹ്വയവും- മദനം=മെഴുക- ഫലം=മലങ്കാരക്ക-
കടുത്രികം=ചുക്ക മുളക തിപ്പലി- കാണ്ഡമാതൃ=ദെവതാരം- ക്രിമി
ഘ്നം=വിഴാലരി- അജഗന്ധാ=ആട്ടുനാറിവെളാ- അമരാ=കരു
തെച്ചി- അംകൊലം=അഴിഞ്ഞിൽ- കൊശാതകീ=പട്ടൽപീരം-
ശിഗ്രു=മുരിങ്ങ- നിംബം=വെപ്പ- അംബുദം=മുത്തങ്ങ ഇന്ദ്രാ
ഹ്വയം=കൊടകപ്പാലയരി- ഗദശ്രുകതരുപുഷ്പബീജൊഗ്രയഷ്ട്യ
ദ്രികർണ്ണീനികുംഭാഗ്നിവിലാപങ്ങൾ=ഗദവും ശ്രുകതരുപുഷ്പബീജവും
ഉഗ്രയഷ്ടിയും അദ്രികർണ്ണിയും നികുംഭവും അഗ്നിയും വിലാപവും-
ഗദം=കൊട്ടം- ശ്രുകതരുപുഷ്പബീജം=ശ്രുകതരുവിന്റെ പുഷ്പവും ബീ
ജവും- ശ്രുകതരു=നെന്മെനിവാക- പുഷ്പം=പൂവ്വ- ബീജം=കുരു-
ഉഗ്രയഷ്ടി=മുത്തുക്കിൻകിഴങ്ങ- അദ്രികർണ്ണി=മലംകടമ്പ നികുംഭം=
നാഗദന്തി- അഗ്നി=കൊടുവെലി- വിലാപം=കൂവളം- മൂത്രവർഗ്ഗം=മൂ
ത്രങ്ങളുടെ വർഗ്ഗം- വർഗ്ഗം=സമൂഹം- സിദ്ധം=സാധിതം- ഘൃതം=
നെയ്യ- വിധിവിനിഹിതം=വിധിക്കുതക്കവണ്ണം വിനിഹിതം-
വിനിഹിതം=സ്ഥാപിതം- (വെക്കപ്പെട്ടത) സർവ്വങ്ങൾ=ഒട്ടൊഴി
യെ ഉള്ളവ- ക്രമങ്ങൾ=കല്പനകൾ- യൊജിതം=യൊജിപ്പിക്ക
പ്പെട്ടത- യൊജിപ്പിക്ക=ചെൎക്കുക- സർവ്വഗ്രഹൊന്മാദകുഷ്ഠജ്വ
രങ്ങൾ=സർവ്വങ്ങളായിരിക്കുന്ന ഗ്രഹൊന്മാദ കുഷ്ഠജ്വരങ്ങൾ-
സർവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ- ഗ്രഹൊന്മാദ കുഷ്ഠജ്വരങ്ങ
ൾ=ഗ്രഹവും ഉന്മാദവും കുഷ്ഠവും ജ്വരവും- ജ്വരം=പനി- മ
ഹാഭൂതരാവം=മഹാഭൂതരാവമെന്ന പെരൊടുകൂടിയത-

സാരം— തകരം, ഇരട്ടിമധുരം, ഉങ്ങിൻകുരു, അരത്ത, പട
വലവള്ളി, പറച്ചുണ്ടവെര, വമ്പ പാതിരിവെര, കായം, കടു
ക, ചെറുവഴുതിനവെര, മഞ്ഞൾ, മരമഞ്ഞൾ ചന്ദനം, മെഴുക,
മലങ്കാരക്ക, ചുക്ക, മുളക, തിപ്പലി, ദെവതാരം, വാകക്കുരു, വാക
പ്പൂവ്വ, മുത്തുക്കിൻകിഴങ്ങ, മലങ്കടമ്പിൻവെര നാഗദന്തിവെര,
കൊടുവെലിക്കിഴങ്ങ, കൂവളത്തിൻവെര ഇവകൾ ഒപ്പം അരച്ച പ
ശുമുതലായ മെൽപറഞ്ഞവകളുടെ മൂത്രത്തിൽകലക്കി കാച്ചിയ
നെയ്യ വിധിക്കുതക്കവണ്ണം നല്ലപാത്രത്തിലാക്കി സൂക്ഷിച്ചുവെ
ച്ച അതിൽനിന്നവെണ്ടുന്ന എടുത്ത പാനം ചെയ്യുകയൊ നസ്യം
ചെയ്യുകയൊ മറ്റൊ ചെയ്താൽ എല്ലാഗ്രഹങ്ങളെയും എല്ലാ ഉന്മാ-
ദങ്ങളെയും എല്ലാ കുഷ്ഠങ്ങളെയും സകലപനികളെയും നശിപ്പി

ക്കം. ഇതിന്നു മഹാഭൂതരാവമെന്നു പെരാകുന്നു.

൨൩. ഗ്രഹാഗൃഹ്ണന്തിയെയെഷുതെഷാംതെഷുവിശെഷതഃ ।
ദിനെഷുബലിഹൊമാദിൻപ്രയുഞ്ജീത ചികിത്സകഃ॥

അന്വയം ——— യെ-ഗ്രഹാഃ-യെഷു-ദിനെഷു-ഗൃഹ്ണന്തി-ചികിത്സകഃ-തെഷാം-തെഷു-വിശെഷതാഃ ബലിഹൊമാദിൻ-പ്രയുഞ്ജീത-

അന്വയാൎത്ഥം ——— യാതൊരുഗ്രഹങ്ങൾ യാതൊരുദിനങ്ങളിൽ ഗ്രഹിക്കുന്നു ചികിത്സകൻ അവൎക്ക അതുകളിൽ വിശെഷിച്ചും ബലിഹൊമാദികളെ പ്രയൊജിക്കെണം.

പരിഭാഷാ ——— ഗ്രഹങ്ങൾ=ദെവാദിഗ്രഹങ്ങൾ- ദിനങ്ങൾ=ദിവസങ്ങൾ- ഗ്രഹിക്ക=ബാധിക്ക- ചികിത്സകൻ=വൈദ്യൻ- അവർ=ഗ്രഹങ്ങൾ- അതുകൾ=ദിവസങ്ങൾ- ബലിഹൊമാദികൾ=ബലിഹൊമങ്ങൾ തുടങ്ങിയുള്ളവ- ബലിഹൊമങ്ങൾ=ബലിയും ഹൊമവും- ബലി=പൂജാ- പ്രയൊജിക്ക=ചെയ്യുകാ-

സാരം ——— എതുഗ്രഹം എതുദിവസം ബാധിക്കുന്നു വൈദ്യൻ ആ ഗ്രഹത്തിന്നു ആ ദിവസം ബലിഹൊമം സിദ്ധമന്ത്രജപം, ഘൃതപാനം ഇത്യാദികളെ ചെയ്യെണം- ഗ്രഹബാധാദിവസത്തിങ്കൽ വിശെഷിച്ചും ബലിഹൊമാദികളെ ചെയ്യെണമെന്നു പറഞ്ഞതുകൊണ്ടു നിത്യവും ബലിഹൊമാദികളെ ചെയ്യെണമെന്നുതാൽപൎയ്യമാകുന്നു എന്നറിഞ്ഞുകൊൾക-

൨൪. സ്നാനവസ്ത്രവസാമാംസമദ്യക്ഷീരഗുളാദിഷു । രൊചതെയദ്യദായെഭ്യസ്തത്തെഷാമാഹരെത്തദാ ॥

അന്വയം ——— സ്നാനവസ്ത്രവസാമാംസമദ്യക്ഷീരഗുളാദിഷു-യൽ-യെഭ്യഃ-യദാ-രൊചതെ-തൽ-തെഷാം-തദാ-ആഹരെൽ-

അന്വയാൎത്ഥം ——— സ്നാനവസ്ത്രവസാമാംസമദ്യക്ഷീരഗുളാദികളിൽവെച്ചു യാതൊന്നു യാവചിലൎക്കായികൊണ്ടു അപ്പൊൾ രുചിക്കുന്നു അതിനെ അവൎക്ക അപ്പൊൾ ആഹരിക്കെണം-

പരിഭാഷാ ——— സ്നാനവസ്ത്രവസാമാംസമദ്യക്ഷീരഗുളാദികൾ=സ്നാനവസ്ത്രവസാമാംസമദ്യക്ഷീരഗുളങ്ങൾ തുടങ്ങിയുള്ളവ- സ്നാനവസ്ത്രവസാമാംസമദ്യക്ഷീരഗുളങ്ങൾ=സ്നാനവും വസ്ത്രവും വസയും മദ്യവും ക്ഷീരവും ഗുളവും- സ്നാനം=കുളി- വസാ=നൈവലാ- ക്ഷീരം=പാല- ഗുളം=ശൎക്കര- യാവചിലർ=ഗ്രഹംബാധിച്ചവർ- രുചിക്ക=രുചിയെ ഉണ്ടാക്കുന്നതായി ഭവിക്കുക- അത=ആവസ്തു- അവർ=ഗ്രഹബാധയുള്ളവർ ആഹരിക്ക=ദാനംചെയ്ക-

സാരം — സ്നാനം, വസ്ത്രം, നൈവേദ്യം=മാംസം, മത്സ്യം, പാല്, ശർക്കര ഇതുകൾ തുടങ്ങിയുള്ളവകളിൽ എതൊന്നിനെ എതൊരു സമയം താല്പര്യപ്പെടുന്നുവൊ ആ ഗ്രഹബാധയുള്ളവക്ക ആ സമയം അതിനെ കൊടുക്കെണം.

൨൬. രത്നാനിഗന്ധമാല്യാനിബീജാനിമധുസർപ്പിഷീ। ഭക്ഷ്യാശ്ചസർവ്വസർവ്വേഷാംസാമാന്യോവിധിരിത്യയം॥

അന്വയം — രത്നാനി-ഗന്ധമാല്യാനി-ബീജാനി-മധുസർപ്പിഷീ-സർവ്വെ-ഭക്ഷ്യാഃ-ച-ഇതി-അയം വിധിഃ-സർവ്വേഷാം-സാമാന്യഃ-

അന്വയാർത്ഥം — രത്നങ്ങളും ഗന്ധമാല്യങ്ങളും ബീജങ്ങളും മധുസർപ്പിസ്സുകളും സർവ്വങ്ങളായിരിക്കുന്ന ഭക്ഷ്യങ്ങളും ഇങ്ങിനെ ഉള്ള ഈ വിധി സർവങ്ങൾക്കും സാമാന്യമായി ഭവിക്കുന്നു-

പരിഭാഷ — രത്നങ്ങൾ=പത്മരാഗം തുടങ്ങിയുള്ളവ- ഗന്ധമാല്യങ്ങൾ=ഗന്ധങ്ങളും മാല്യങ്ങളും- ഗന്ധങ്ങൾ=സുഗന്ധദ്രവ്യങ്ങൾ- മാല്യങ്ങൾ=പൂക്കൾ- ബീജങ്ങൾ=വിത്തുകൾ- മധുസർപ്പിസ്സുകൾ=മധുവും സർപ്പിസ്സും- മധു=തെൻ- സർപ്പിസ്സ=നെയ്യ- സർവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ- ഭക്ഷ്യങ്ങൾ=ഭക്ഷണദ്രവ്യങ്ങൾ- സർവ്വങ്ങൾ=സർവഗ്രഹങ്ങൾ- സാമാന്യം=സാധാരണം-

സാരം — പത്മരാഗം, മൌക്തികം, വിദ്രുമം, മരതകം, പുഷ്യരാഗം വജ്രം, ഇന്ദ്രനീലം, വൈഡൂര്യം, ഗോമെദകം ഇത്യാദിരത്നങ്ങളും ചന്ദനം, അകില, കുങ്കുമം കർപ്പൂരം, കസ്തൂരി ഇത്യാദിസുഗന്ധദ്രവ്യങ്ങളും താമര, ആമ്പല, ചെമ്പരത്തി, തെച്ചി ഇത്യാദിപുഷ്പങ്ങളും കടുക. എള്ള, അമര ഇത്യാദിവിത്തുകളും തെനും നെയ്യും പലെവിധത്തിലുള്ള ഭക്ഷണസാധനങ്ങളും ഇങ്ങിനെ ഉള്ള ഈ വിധി സാധാരണ എല്ലാഗ്രഹങ്ങൾക്കും യൊഗ്യമാകുന്നു

൨൭. സുരർഷിഗുരുവൃദ്ധേഭ്യസ്സിദ്ധേഭ്യശ്ചസുരാലയെ। ദിശ്യുത്തരസ്യാംതത്രാപിദെവായൊപഹരെത്ബലിം॥

അന്വയം — സുരർഷിഗുരുവൃദ്ധേഭ്യഃ-സിദ്ധേഭ്യഃ-ച-സുരാലയെ-ബലിം-ഉപഹരെത്-തത്ര-അപി ദെവായ-ഉത്തരസ്യാം-ദിശി-ബലിം-ദദ്യാത്-

അന്വയാർത്ഥം — സുരർഷിഗുരുവൃദ്ധന്മാർക്കായിക്കൊണ്ടും സിദ്ധന്മാർക്കായിക്കൊണ്ടും സുരാലയത്തിങ്കൽ ബലിയെ ഉപഹരിക്കെണം- അവിടെതന്നെ ദെവനായിക്കൊണ്ട ഉത്തരയായിരിക്കുന്ന ദിക്കിങ്കൽ ബലിയെ ഉപഹരിക്കെണം-

പരിഭാഷ — സുരർഷിഗുരുവൃദ്ധന്മാർ=സുരന്മാരും ഋഷികളും

ഗുരുക്കളും, വൃദ്ധന്മാരും- സുരന്മാർ=ദൈവഗ്രഹങ്ങൾ- ഋഷികൾ=മുനിഗ്രഹങ്ങൾ- ഗുരുക്കൾ=ഗുരുഗ്രഹങ്ങൾ- വൃദ്ധന്മാർ=വൃദ്ധഗ്രഹങ്ങൾ- സിദ്ധന്മാർ=സിദ്ധഗ്രഹങ്ങൾ- സുരാലയം=ദേവാലയം- ബലി=പൂജാ- ഉപഹരിക്ക=ദാനംചെയ്ക- ദേവൻ=ദൈവഗ്രഹം- ഉത്തരയായിരിക്കുന്നദിക്ക=വടക്കെദിക്ക- ഉപഹരിക്ക=ദാനംചെയ്ക-

സാരം ___ ദൈവഗ്രഹം, മുനിഗ്രഹം, ഗുരുഗ്രഹം, വൃദ്ധഗ്രഹം സിദ്ധഗ്രഹം ഇവക്കായിക്കൊണ്ടു ദേവക്ഷേത്രത്തിങ്കൽ വെച്ചു പൂജയെ കൊടുക്കേണം- ദേവക്ഷേത്രത്തിങ്കൽ വെച്ചുതന്നെ ദൈവഗ്രഹത്തിന്നായിക്കൊണ്ടു വടക്കപുറത്തുവെച്ചു പൂജയെക്കൊടുക്കുകയും വേണം-

൨൭. പശ്ചിമായാംയഥാകാലംദൈത്യഭ്രഷ്ടായ ചത്വരെ। ഗന്ധർവ്വായഗവാംമാർഗ്ഗെസവസ്ത്രാഭരണംബലിം॥

അന്വയം ___ ദൈത്യഭ്രഷ്ടായ- പശ്ചിമായാം- ദിശി- ചത്വരെ- യഥാകാലം- ബലിം- ദദ്യാൽ- ഗന്ധർവ്വായ- ഗവാം- മാർഗ്ഗെ- സവസ്ത്രാഭരണം ബലിം- ദദ്യാൽ-

അന്വയാർത്ഥം ___ ദൈത്യഭ്രഷ്ടനായിക്കൊണ്ടു പശ്ചിമയായിരിക്കുന്ന ദിക്കിങ്കൽ ചത്വരത്തിങ്കൽ കാലത്തെ അതിക്രമിക്കാതെകണ്ടു ബലിയെ ദാനം ചെയ്യേണം- ഗന്ധർവ്വന്നായിക്കൊണ്ടു ഗോക്കളുടെ മാർഗ്ഗത്തിങ്കൽ സവസ്ത്രാഭരണമായിരിക്കുന്ന ബലിയെ ദാനംചെയ്യേണം-

പദാർത്ഥം ___ ദൈത്യഭ്രഷ്ടൻ=ദൈത്യവംശത്തിങ്കൽ ഭവിച്ചവൻ- ദൈത്യവംശം=അസുരവംശം- (അസുരഗ്രഹമെന്നസാരം) പശ്ചിമാ=പടിഞ്ഞാറ- ചത്വരം=മുക്കൊൽപെരുവഴി- കാലം=സമയം= ബലി=പൂജാ- ദാനംചെയ്ക=കൊടുക്കുക- ഗന്ധർവ്വൻ=ഗന്ധർവ്വഗ്രഹം- ഗോക്കൾ=പശുക്കൾ- മാർഗ്ഗം=വഴി- സവസ്ത്രാഭരണം=വസ്ത്രാഭരണങ്ങളോടുകൂടിയത- വസ്ത്രാഭരണങ്ങൾ=വസ്ത്രവും ആഭരണവും- ബലി=പൂജാ- ദാനംചെയ്ക=കൊടുക്കുക-

സാരം ___ അസുരഗ്രഹത്തിന്നായിക്കൊണ്ടു പടിഞ്ഞാറെഭാഗത്തു മുക്കൊൽപെരുവഴിയിൽവെച്ചു പൂജയെകൊടുക്കേണം- ഗന്ധർവ്വഗ്രഹത്തിന്നായിക്കൊണ്ടു പശുക്കളുടെ വഴിയിൽവെച്ചു വസ്ത്രാഭരണങ്ങളോടുകൂടിയിരിക്കുന്ന ബലിയെ കൊടുക്കേണം.

൨൮. പിതൃനാഗഗ്രഹെനദ്യാംനാഗേഭ്യഃപൂർവ്വദക്ഷിണെ। യക്ഷായയക്ഷായതനെസരിതോർവ്വാസമാഗമെ॥

അന്വയം ___ പിതൃനാഗഗ്രഹെ- നദ്യാം- ബലിം- ദദ്യാൽ- നാ

ഗേഹ്യോഃ-പൂർവ്വദക്ഷിണെ-യക്ഷായ-യക്ഷായതനെ-സരിതോഃ-സമാഗമെ-വാ-ബലിം-ദദ്യാൽ-

അന്വയാൎത്ഥം —— പിതൃനാഗഗൃഹത്തിങ്കൽ നദിയിങ്കൽ വെച്ച ബലിയെ ദാനം ചെയ്യേണം- നാഗങ്ങൾക്കായികൊണ്ട പൂർവ്വദക്ഷിണത്തിംകൽവെച്ചും യക്ഷനായികൊണ്ട യക്ഷായതനത്തിങ്കലൊ സരിത്തുകളുടെ സമാഗമത്തിങ്കലൊ വെച്ചബലിയെ ദാനം ചെയ്യേണം-

പരിഭാഷാ—— പിതൃനാഗഗൃഹം=പിതൃഗൃഹവും നാഗഗൃഹവും- നദീ=പുഴവക്ക- നാഗങ്ങൾ=നാഗഗൃഹങ്ങൾ- പൂർവദക്ഷിണം=പൂർവ്വമായിയും ദക്ഷിണമായിയും ഇരിക്കുന്നത- പൂർവ്വം=കിഴക്കെത- ദക്ഷിണം=തെക്കെത- യക്ഷൻ=യക്ഷഗൃഹം- യക്ഷായതനം=യക്ഷക്ഷെത്രം- സരിത്തുകൾ=പുഴകൾ- സമാഗമം=ചെരുക- ബലി=പൂജാ- ദാനംചെയ്യു=കൊടുക്കുക-

സാരം—— പിതൃഗൃഹത്തിങ്കലും നാഗഗൃഹത്തിങ്കലും പുഴവക്കത്തവെച്ച പൂജിക്കെണം- നാഗഗൃഹത്തിന്നായികൊണ്ട പുഴവക്കത്തതന്നെ കിഴക്കും തെക്കുംകൂടിയ നടുവിൽവെച്ച പൂജിക്കെണം- യക്ഷഗൃഹത്തിന്നായികൊണ്ട യക്ഷക്ഷെത്രത്തിങ്കൽ വെച്ചൊ പെരാലിന്റെകടക്കൽവെച്ചൊ രണ്ടുപുഴകൾ വന്നുകൂടുന്നദിക്കിൽവെച്ചൊ പൂജിക്കുകയുംവെണം-

൧൯. ചതുഷ്പഥെരാക്ഷസയൊൎഭീമെ ഗഹനെ വാ രക്ഷസാംദക്ഷിണസ്യാംതുപൂർവ്വസ്യാംബ്രഹ്മരക്ഷസാം॥

അന്വയം—— രാക്ഷസയൊഃ-ചതുഷ്പഥെ ഭീമെ-ഗഹനെ-വാ-ബലിം-ദദ്യാത-രക്ഷസാം-തു-ദക്ഷിണസ്യാം-ബ്രഹ്മരക്ഷസാം-പൂർവ്വസ്യാം-ബലിം-ദദ്യാൽ-

അന്വയാൎത്ഥം—— രാക്ഷസന്മാരക്ക ചതുഷ്പഥത്തിംകലൊ ഭീമമായിരിക്കുന്നഗഹനത്തിംകലൊ ബലിയെ ദാനം ചെയ്യേണം- രക്ഷസ്സുകൾക്കാകട്ടെ ദക്ഷിണയായിരിക്കുന്ന ദിക്കിംകലും ബ്രഹ്മരക്ഷസ്സുകൾക്ക പൂർവയായിരിക്കുന്ന ദിക്കിംകലും ബലിയെ ദാനം ചെയ്യേണം-

പരിഭാഷാ—— രാക്ഷസന്മാർ=രാക്ഷസഗൃഹവും ബ്രഹ്മരാക്ഷസഗൃഹവും- ചതുഷ്പഥം=നാല്കൊൽപെരുവഴി- ഭീമം=ഭയങ്കരം- ഗഹനം=വനം-(കാട) രക്ഷസ്സുകൾ=രാക്ഷസഗൃഹങ്ങൾ-ദക്ഷിണാ=തെക്കെത- ബ്രഹ്മരക്ഷസ്സുകൾ=ബ്രഹ്മരാക്ഷസഗൃഹങ്ങൾ-പൂർവ്വാ=കിഴക്കെത-ബലി=പൂജാ ദാനംചെയക=കൊടുക്കുക-

സാരം—— രാക്ഷസഗൃഹത്തിന്നും ബ്രഹ്മരാക്ഷസഗ്രഹ

ത്തിന്നും നാല്കൊൽ പെരുവഴിയിംകൽ വെച്ചൊ ഭയങ്കരമായ കാട്ടിൽ വെച്ചൊ പൂജയെ കൊടുക്കെണം. രാക്ഷസ ഗ്രഹത്തിന്ന മെൽ പറഞ്ഞ സ്ഥലത്തതന്നെ തെക്കെ ഭാഗത്ത വെച്ചു ബ്രഹ്മരാക്ഷസഗ്രഹത്തിന്ന കിഴക്കെ ഭാഗത്തുവെച്ചും പൂജ കൊടുക്കെണം-

൩൦. ശൂന്യാലയെപിശാചായപശ്ചിമാംദിശമാസ്ഥിതെ ശുചിശുക്ലാനിമാല്യാനി ഗന്ധാഃ ക്ഷൈരെയമൊദനം ॥

൩൧. ദധിച്ഛത്രംചധവളംദെവാനാംബലിരിഷ്യതെ । ഹിംഗുസർഷപഷഡ്ഗ്രന്ഥാവ്യൊഷൈരക്ഷപലൊന്മിതൈഃ ॥

൩൨. ചതുർഗ്ഗുണെഗവാംമൂത്രെഘൃതപ്രസ്ഥംവിപാചയെൽ । തൽപാനനാവനാഭ്യംഗൈർദ്ദെവഗ്രഹവിമൊക്ഷണം ॥

അന്വയം — പിശാചായ- പശ്ചിമാം- ദിശം- ആസ്ഥിതെ- ശൂന്യാലയെ- ബലിം- ദദ്യാൽ- ശുചിശുക്ലാനി- മാല്യാനി- ഗന്ധാഃ ക്ഷൈരെയം- ഓദനം- ദധി- ധവളം- ഛത്രം- ച- ദെവാനാം- ബലിഃ- ഇഷ്യതെ- അക്ഷപലൊന്മിതൈഃ- ഹിംഗുസർഷപഷഡ്ഗ്രന്ഥാവ്യൊഷൈഃ- ചതുർഗ്ഗുണെ- ഗവാം മൂത്രെ- ഘൃതപ്രസ്ഥം- വിപാചയെൽ- തൽ- പാനനാവനാഭ്യം ഗൈഃ- ദെവഗ്രഹവിമൊക്ഷണം- ഭവതി-

അന്വയാൎത്ഥം — പിശാചത്തിന്നായിക്കൊണ്ടു പശ്ചിമയായിരിക്കുന്ന ദിക്കിനെ ആസ്ഥിതമായിരിക്കുന്ന ശൂന്യാലയത്തിംകൽ വെച്ചു ബലിയെ ദാനം ചെയ്യെണം ശുചിശുക്ലങ്ങളായിരിക്കുന്ന മാല്യങ്ങളും ഗന്ധങ്ങളും ക്ഷൈരെയമായിരിക്കുന്ന ഒദനവും ദധിയും ധവളമായിരിക്കുന്ന ഛത്രവും ദെവന്മാൎക്ക ബലിയായിട്ടു ഇച്ഛിക്കപ്പെടുന്നു- അക്ഷപലൊന്മിതങ്ങളായിരിക്കുന്ന ഹിംഗുസർഷപഷഡ്ഗ്രന്ഥാവ്യൊഷങ്ങൾ കൊണ്ടു ചതുർഗ്ഗുണമായിരിക്കുന്ന ഗൊക്കളുടെ മൂത്രത്തിംകൽ ഘൃതപ്രസ്ഥത്തെ പചിക്കെണം. അത പാനനാവനാഭ്യംഗങ്ങൾ കൊണ്ടു ദെവഗ്രഹ വിമൊക്ഷണമായി ഭവിക്കുന്നു-

പരിഭാഷാ—— പിശാചം=പിശാചഗ്രഹം- പശ്ചിമാ=പടിഞ്ഞാറെ- ആസ്ഥിതം=പ്രാപ്തം- ശൂന്യാലയം=കുറ്റിമുടിഞ്ഞ ഗ്രഹം- ബലി=പൂജാ- ദാനംചെയ്ക=കൊടുക്കുക- ശുചിശുക്ലങ്ങൾ=ശുചിയായിട്ടും ശുക്ലമായിട്ടും ഇരിക്കുന്നത- ശുചി=ശുദ്ധം- ശുക്ലം=വെളുത്ത- മാല്യങ്ങൾ=പുഷ്പങ്ങൾ- ഗന്ധങ്ങൾ=സുഗന്ധദ്രവ്യങ്ങൾ- ക്ഷൈരെയം=ക്ഷീരസംസ്കൃതം- (പാലിൽ ഉണ്ടാക്കപ്പെട്ടത) ഒദനം=ചൊറ- ദധി=തൈര- ധവളം=വെളു

ത്തെ. ഛത്രം=കുട. ദേവന്മാർ=ദേവഗ്രഹങ്ങൾ. ബലി=പൂജാ. ഇച്ഛിക്കു=ആഗ്രഹിക്കുക. അക്ഷപലോന്മിതങ്ങൾ=അക്ഷപല പ്രമാണങ്ങൾ. ഹിംഗുസർഷപഷഡ്ഗ്രന്ഥാവ്യോഷങ്ങൾ=ഹിംഗുവും സർഷപവും ഷഡ്ഗ്രന്ഥയും വ്യോഷവും. ഹിംഗു=കായം. സർഷപം=കടുക. ഷഡ്ഗ്രന്ഥാ=വയമ്പ. വ്യോഷം=ചുക്ക മുളക തിപ്പലി. ചതുർഗ്ഗുണം=നാലിരട്ടിച്ചത. ഗോക്കൾ=പശുക്കൾ മൂത്രം. ഘൃതപ്രസ്ഥം=ഘൃതത്തിന്റെ പ്രസ്ഥം. ഘൃതം=നെയ്യ. പ്രസ്ഥം=ഇടങ്ങഴി. പചിക്ക=കാച്ചുക. അതഃ=നെയ്യ. പാനനാവനാഭ്യംഗങ്ങൾ=പാനവും നാവനവും അഭ്യംഗവും. പാനം=സേവിക്കുക. നാവനം=നസ്യം. അഭ്യംഗം=തേക്കുക. ദേവഗ്രഹവിമോക്ഷണം ദേവഗ്രഹങ്ങളുടെ വിമോക്ഷണം. വിമോക്ഷണം=നാശനം.

സാരം—— പിശാചഗ്രഹത്തിനായിക്കൊണ്ട പടിഞ്ഞാറെ ഭാഗത്തുള്ള കററിമുറിഞ്ഞ സ്ഥലത്ത വെച്ച പൂജിക്കേണം. ശുചിയുള്ളതും വെളുത്തതും ആയ പുഷ്പങ്ങളും ചന്ദനം തുടങ്ങിയ സുഗന്ധദ്രവ്യങ്ങളും പാൽചോറും തൈരും വെളുത്ത കുടയും ഇതുകൾകൊണ്ട ദേവഗ്രഹങ്ങൾക്ക ബലികൊടുക്കേണമെന്ന ആചാര്യന്മാർ പറയപ്പെടുന്നു. കായം, കടുക, വയമ്പ, ചുക്ക, മുളക, തിപ്പലി ഇതുകൾ അരരക്ഷപലം നാലിടങ്ങഴി ഗോമൂത്രത്തിൽ അരച്ച കലക്കി ഇടങ്ങഴി നെയ്യ കാച്ചേണം. ആ നെയ്യ സേവിക്കുകയൊ നസ്യം ചെയ്യുകയൊ തേക്കുകയൊ ചെയ്താൽ ദേവഗ്രഹങ്ങളെ നശിപ്പിക്കും.

൩൩. നസ്യാഞ്ജനം വചാഹിംഗുലശുനം ബസ്തവാരിണാ ।
ദൈത്യേ ബലിർബ്ബഹുഫലസ്സോശീരകമലോല്പലഃ ॥

അന്വയം —— വചാഹിംഗുലശുനം. ബസ്തവാരിണാ. നസ്യാഞ്ജനം. ദൈത്യേ. സോശീരകമലോല്പലഃ. ബഹുഫലഃ. ബലിഃ. ദേയഃ.

അന്വയാർത്ഥം—— വചാഹിംഗുലശുനം ബസ്തവാരികൊണ്ട നസ്യാഞ്ജനമായി ഭവിക്കുന്നു. ദൈത്യംകൽ സോശീരകമലോല്പലമായി ബഹുഫലമായിരിക്കുന്ന ബലി ദേയമായി ഭവിക്കുന്നു.

പരിഭാഷാ—— വചാഹിംഗുലശുനം=വചയും ഹിംഗുവും ലശുനവും. വചാ=വയമ്പ. ഹിംഗു=കായം. ലശുനം=ഉള്ളി. ബസ്തവാരി=കരിയാടിൻമൂത്രം. നസ്യാഞ്ജനം=നസ്യവും അഞ്ജനവും. നസ്യം=മൂക്കിലൊഴിക്കുക. അഞ്ജനം=കണ്ണെഴുതുക. ദൈ-

ത്രൻ=അസുരഗ്രഹം. സോശീരകമലോല്പലം=ഉശീരകമലോല്പ ലങ്ങളോടുകൂടിയത്. ഉശീരകമലോല്പലങ്ങൾ=ഉശീരവും കമലവും ഉല്പലവും. ഉശീരം=രാമച്ചം. കമലം=താമരപ്പൂവ്. ഉല്പലം=ചെങ്ങഴിനീർപ്പൂവ്. ബഹുഫലം=ബഹുക്കളായിരിക്കുന്ന ഫലങ്ങളോടുകൂടിയത്. ബഹുക്കൾ=ബഹുവിധങ്ങൾ. ഫലങ്ങൾ=കായകൾ. ബലി=പൂജാ. ദേയം=ദാനംചെയ്കപ്പെടുവാൻ യോഗ്യം. ദാനംചെയ്ക=കൊടുക്കുക.

സാരം— വയമ്പ, കായം, വെള്ളുള്ളി, ഇതുകൾ കുറിയാടിന്റെ മൂത്രത്തിൽ അരച്ചു കണ്ണിലെഴുതുകയും മൂത്രത്തിൽ തന്നെ കലക്കി നസ്യം ചെയ്കയും ചെയ്താൽ ദൈവഗ്രഹങ്ങളെ നശിപ്പിക്കും. അസുരഗ്രഹത്തിങ്കൽ അനേകം വിധത്തിലുള്ള കായകളോടും രാമച്ചം, താമരപ്പൂവ്, ചെങ്ങഴിനീർപ്പൂവ് ഇതുകളോടും കൂടിയ ബലിയെ ദാനം ചെയ്യേണം.

൩൪. നാഗാനാം സുമനോലാജഗുളാപൂപപ്ലുതോദനൈഃ । പരമാന്നമധുക്ഷീരഗുഡൂന്നാഗകേസരൈഃ ॥

൩൫. വചാചന്ദനോശീരകോല്പലബലൈർബലിഃ । ശ്വേതപത്രം ചലോദ്ധ്രം ചരശം നാഗസഷ്ടപാഃ ॥

൩൬. ശിംഗാവാരിമ്രാപിഷ്ടാന്നാവനാഞ്ജനയോർഹിതഃ । യക്ഷാണാം ക്ഷീരദധ്യാജ്യമിശ്രൗകേനമസ്ഗുൽഗുലു ।

൩൭. ദേവദാരൂല്പലം ചന്ദനമുശീരം വചസൂകായനം । ഹിരണ്യം ചബലിർജ്യോജ്യാമൂത്രാജ്യക്ഷീരമൈകതഃ ॥

൩൮. സിദ്ധം സമൊന്വിതം പാനനാവനാദ്യഞ്ജനേഹിതം । ഹരീതകീഹരിദ്രേചേലശൃന്നോമരിചം വചാ ॥

൩൯. നിംബപത്രം ചബന്ധ്യാംബുകല്കിതം നാവനാഞ്ജനം । ബ്രഹ്മരക്ഷോബലിസ്സിദ്ധയവാനാം ചൂർണ്ണമാഷകം ।

൪൦. തോയസ്യകുംഭഃ പലമാംസരത്നം ച സ്നാംവിലേപനം । ഗായത്രീവിംശതിപലകപാലേ ദധ്വപലിതകെട്ടംചൽ ॥

൪൧. തൃഷ്ണോത്ര ഫലഹിംഗുമുഗ്രഗന്ധാമിസിനഷ്ട പൈട്ടിസനിംബപത്രലശുനൈഃ ക ഗൃബാൻസഹ്യസപ്പിഷ്ക ॥

൪൨. ഗോമൂത്രത്രിഫലൈഃ പാനനസ്യാദ്യംസൈന്ധവാധിതം । രക്ഷസാം പലലം ത്രികൂലം കുസുമം മിശ്രകോദനം ॥

൪൩. ബലിഃ പക്വാമമാംസാനി നിഷ്പാവാരുധിരോക്ഷിതാഃ । സാന്ദ്രമാലശിരീഷതഡ്ഗുല പുഷ്പഫലാനി ച ॥

൪൪. തഡാചമുഷ്ണാടല്യാവിലാമൂലം കടുത്രികം । ഹിംഗപിപ്രിയ വസിദ്ധാത്മലശൃന്നാമലകീഫലം ॥

൪൫. നാവനാഞ്ജനയോൎയ്യോജ്യോബസ്തമൂത്രദ്രുതോഗദഃ । ഏഭിരേവഘൃതംസിദ്ധംഗവാംമൂത്രെചതുൎഗ്ഗുണെ ॥

൪൬. രക്ഷോഗ്രഹാൻവാരയതെപാനാഭ്യഞ്ജനനാവനൈഃ । പിശാചാനാംബലിശ്ശീധുഃപിണ്യാകഃപലലംദധി ॥

൪൭. മൂലകംലവണംസൎപ്പിസ്സക്തുതൈലമന്നയാവകം । ഹരിദ്രാദ്വയമഞ്ജിഷ്ഠാമിസിസൈന്ധവനാഗരം ॥

൪൮. ഹിംഗുപ്രിയംഗുത്രികടുസ്സൊനത്രിഫലാവചാഃ । പാടലീശ്വെതകടഭീശിരീഷകുസുമൈൎഘൃതം ॥

൪൯. ഗൊമൂത്രപാകികംസിദ്ധംപാനാഭ്യഞ്ജനയൊൎഹിതം । ബസ്താംബുപിഷ്ടൈസ്സൈരെവയൊജ്യമഞ്ജനനാവനം ॥

അന്വയം—— നാഗാനാം- സുമനോലാജഗുളാപൂപപയസൌദനൈഃ- പരമാന്നമധുക്ഷീരകൃഷ്ണമൃന്നാഗകേസരൈഃ- വചാപത്മപദ്മോശീരരക്തോല്പലദളൈഃ- ബലിഃ- ദെയഃ- ശീതെന- വാരിണാ- പിഷ്ടാഃ- ശ്വെതപത്രം- ച- ലൊദ്ധ്രം- ച- തഗരം- നാഗസൎഷപാഃ- നാവനാഞ്ജനയൊഃ- ഹിതാഃ- യക്ഷാണാം- ക്ഷീരമദ്ധ്വാജ്യമിശ്രകോമളഗുൽഗ്ഗുലു- ദെവദാരു- ഉൽപലം- പത്മം- ഉശീരം- വസ്ത്രകാഞ്ചനം- ഹിരണ്യം- ച- ബലിഃ- യൊജ്യഃ- സമൊമിതം- ഏകതഃ- സിദ്ധം- മൂത്രാജ്യക്ഷീരം- പാനനാവനാഭ്യഞ്ജനെ- ഹിതം- ഹരീതകീ- ദ്വെ- ഹരിദ്രെ- ലശുനഃ- മരിചം- വചാ- നിംബപത്രം- ച- ബസ്താംബുകൽകിതം- നാവനാഞ്ജനം- ഹിതം- സിദ്ധയക്ഷാണാം- ആഢകം- ചൂൎണ്ണം- തൊയസ്യ- കുംഭഃ- പലലം- ഛത്രം- വസ്ത്രം- വിലെപനം- ബ്രഹ്മരക്ഷോബലിഃ- ഗായത്രീംവിംശതിപലകപാലൈഃ- ത്രിഗുണെ- ഗൊമൂത്രെ- ച- അൎദ്ധപലികൈഃ- സനിംബപത്രലശുനൈഃ- ത്ര്യൂഷണത്രിഫലാഹിംഗുഷഡ്ഗ്രന്ഥാമിസിസൎഷപൈഃ- സൎപ്പിഷഃ- സപ്തകുഡുബാൻ- പചെൽ- തൽ- നാവനാഭ്യംഗെഷു- ഹിതം- രക്ഷസാം- പലലാം- ശുക്ല- കുസുമം- മിശ്രകൌദനം- പക്വാമമാംസാനി- രുധിരൊക്ഷിതാഃ- നിഷ്പാവാഃ- ബലിഃ- നക്തമാലശിരീഷത്വചഃ- മൂലം- പുഷ്പം- ഫലാനി- ച- തദ്വൽ- കൃഷ്ണപാടല്യഃ- ച- വില്വമൂലം- കടുത്രയം- ഹിംഗുവിദ്രുയവസിദ്ധാൎത്ഥലശുനാമലകീഫലം- ഏഭിഃ- അഗദഃ- ബസ്തമൂത്രദ്രുതഃ- നാവനാഞ്ജനയൊഃ- യൊജ്യഃ- ഏഭിഃ- ഏവ- ചതുൎഗ്ഗുണെ- ഗവാം- മൂത്രെ- സിദ്ധം- ഘൃതം- പാനാഭ്യഞ്ജനനാവനൈഃ- രക്ഷൊഗ്രഹാൻ- വാരയതെ- പിശാചാനാം- ശീധുഃ- പിണ്യാകഃ- പലലം ദധി- മൂലകം- ലവണം- സക്തുതൈലമന്നയാവ

കം- സർപ്പിഃ- ബലിഃ- പാടലീശ്വേതകടഭീശിരീഷകുസുമൈഃ- കൃതം- കഷായം- ഹരിദ്രാമചയമഞ്ജിഷ്ഠാമിസിസൈന്ധവനാഗരം- ഹിംഗുപ്രിയംഗുത്രികടുരസോനത്രിഫലാവചാഃ- കല്കീകൃത്യ- ഗോമൂത്രപാചിതം- സിദ്ധം- ഘൃതം- പാനാഭ്യഞ്ജനയോഃ- ഹിതം- ബസ്താംബുപിഷ്ടൈഃ- തൈഃ- ഏവ- അഞ്ജനനാവനം- യോജ്യം.

അന്വയാർത്ഥം—— നാഗങ്ങൾക്ക സുമനോലാജഗുളാപൂപഗുളൌദനങ്ങൾകൊണ്ടും പരമാന്ന മധുക്ഷീര ശുക്ലന്നാഗകേസരങ്ങൾകൊണ്ടും വചാപത്മപുരോശീരകൊ പ്പലമൂലങ്ങൾകൊണ്ടും ബലിദേയമാകുന്നു- ശീതമായിരിക്കുന്ന വാരികൊണ്ടു പിഷ്ടങ്ങളായിരിക്കുന്ന ശ്വേതപത്രവും ലോദ്ധ്രവും തകരവും നാഗസർഷപങ്ങളും നാവനാഞ്ജനങ്ങളിൽ ഹിതങ്ങളാകുന്നു- യക്ഷന്മാൎക്ക ക്ഷീരമധ്വാജ്യ മിശ്രകൊദന ഗുൽഗുലുവും ദേവദാരുവും ഉൽപ്പലവും പത്മവും ഉശീരവും വസ്ത്രകാഞ്ചനവും ഹിരണ്യവും ബലിയായിട്ടു യോജ്യമാകുന്നു- സമോന്മിതമായി ഒന്നിക്കൽ സിദ്ധമായിരിക്കുന്ന മൂത്രാജക്ഷീരം പാനനാവനാഭ്യഞ്ജനത്തിങ്കൽ ഹിതമാകുന്നു- ഹരീതകിയും രണ്ടുഹരിദ്രകളും ലശുനവും മരിചവും വചയും നിംബപത്രവും ബസ്താംബു കൽക്കിതമായി നാവനാഞ്ജനമായിട്ടു ഹിതമാകുന്നു- സിദ്ധയവങ്ങളുടെ ആഢകമായിരിക്കുന്ന ചൂൎണ്ണവും തോയത്തിന്റെ കുംഭവും പലലവും ശരത്രവും വസ്ത്രവും- വിലേപനവും ബ്രഹ്മരക്ഷോബലിയാകുന്നു- ഗായത്രീംവിംശതി പലകഷായത്തിങ്കലും ത്രിഗുണമായിരിക്കുന്ന ഗോമൂത്രത്തിങ്കലും അൎദ്ധപലികങ്ങളായിസനിംബപത്രലശുനങ്ങളായിരിക്കുന്ന ത്ര്യൂഷണത്രിഫലാഹിംഗുഷൾഗ്രന്ഥാമിസിസർഷപങ്ങൾകൊണ്ടു സർപ്പിസ്സിന്റെ എഴുകുഡുംബങ്ങളെ പചിക്കേണം. അത നാവനാഭ്യംഗങ്ങളിൽ ഹിതമാകുന്നു. രക്ഷസ്സുകൾക്ക പലലവും ശുക്ലമായിരിക്കുന്ന കുസുമവും മിശ്രകൌദനവും പക്വാമമാംസങ്ങളും രുധിരോക്ഷിതങ്ങളായിരിക്കുന്ന നിഷ്പാവങ്ങളും ബലിയാകുന്നു. നക്തമാലശിരീഷതക്കും മൂലവും പുഷ്പവും ഫലങ്ങളും അതുപോലെ കൃഷ്ണപാടലിയുടെയും വില്വമൂലവും കടുത്രയവും ഹിംഗുപിണ്ഡയവ നിദ്ധാൎത്ഥലശുനാമലകീ ഫലവും ഇതുകൾകൊണ്ടു അശ്വബസ്തമൂത്രകൃതമായിട്ടു നാവനാഭ്യഞ്ജനങ്ങളിൽ യോജ്യമാകുന്നു. ഇതുകൾകൊണ്ടുതന്നെ ചതുൎഗ്ഗുണമായിരിക്കുന്ന ഗോക്കളുടെ മൂത്രത്തിങ്കൽ സിദ്ധമായിരിക്കുന്ന ഘൃതം പാനാഭ്യഞ്ജനനാവന.

ങ്ങൾകൊണ്ടു രക്ഷോഗ്രഹങ്ങളെ വാരണം ചെയ്യുന്നു. പിശാച
ങ്ങൾക്കു ശിഗ്രുവും പിണ്യാകവും ചലദലവും മധുവും മൂലകവും
ലവണവും സക്തുതൌദനയാവക മായിരിക്കുന്ന സപ്പിസ്സു ബ
ലിയാകുന്നു. പാടലീശ്വേതകടഭീശിരീഷകുസുമങ്ങൾകൊണ്ടു കൃ
തമായിരിക്കുന്ന കഷായത്തിങ്കൽ ഹരിദ്രാദ്വയമഞ്ജിഷ്ഠാമിസി
സൈന്ധവ നാഗരങ്ങളെയും ഹിംഗുപ്രിയംഗുത്രികടുരസോന
ത്രിഫലാവചകളെയും കല്ക്കീകരിച്ചിട്ടു ഗോമൂത്രപാദികമായി സി
ദ്ധമായിരിക്കുന്ന ഘൃതം പാനാഭ്യഞ്ജനങ്ങളിൽ ഹിതമാകുന്നു. ബ
സ്താവേഷ്ടിതങ്ങളായിരിക്കുന്ന അശ്രുകങ്ങൾകൊണ്ടു രസോനാഞ്ജ
നനാവനം യോജ്യമാകുന്നു.

പരിഭാഷ:—— നാഗങ്ങൾ=നാഗഗ്രഹങ്ങൾ- സുമനോലാജ
ഗുളാപൂപഗുളൌദനങ്ങൾ=സുമനസ്സും ലാജവും ഗുളവും അപൂപ
വും ഗുളൌദനവും- സുമനസ്സ്=പിച്ചകപ്പൂവു- ലാജം= മലർ- ഗു
ളം=ശർക്കര അപൂപം=അപ്പം- ഗുളൌദനം=ഗുളത്തോടു കൂടിയി
രിക്കുന്ന ഓദനം- ഗുളം=ശർക്കര- ഓദനം=ചോറ- പരമാന്ന മ
ധുക്ഷീര കുങ്കുമനാഗകേസരങ്ങൾ=പരമാന്നവും മധുവും ക്ഷീ
രവും കുങ്കുമവും നാഗകേസരവും- പരമാന്നം=പായസം- മ
ധു=തേൻ- ക്ഷീരം=പാല- കുങ്കുമം=കുങ്കുമപ്പൂവ്- നാഗകേ
സരം=നാഗപ്പൂവു- വചാപത്മപുരോശീരതക്കോലദലങ്ങൾ=
വചയും പത്മവും പുരവും ഉശീരവും തക്കോലവും ദലവും-
വചാ=വയമ്പ- പത്മം=താമരപ്പൂവു- പുരം=ഗുൽഗുലു- ഉശീരം=
രാമച്ചം- തക്കോലം=ചെന്താമരപ്പൂവു- ദലം=തിപ്പലി- ബലി=
പൂജ:- ബലിയം=ഭൂതങ്ങൾക്കു കൊടുപ്പാൻ യോഗ്യം. ദാനം ചെ
ക=കൊടുക്കുക- ശീതം=തണുത്ത- വാരി=ജലം- പിഷ്ടങ്ങൾ=
പേഷണം ചെയ്യപ്പെട്ടവ- പേഷണം ചെയ്യുക=അരക്കുക-
ശ്വേതപത്രം=വെള്ളിയില. (ശ്വേതപത്രമെന്നും അരിന്ന പു
ന്ധരിക കരിമ്പ എന്നും അർത്ഥമുണ്ടു) ലോധ്രം=പാച്ചോറ്റിതൊ
ലി- തഗരം=തകരം- നാഗസർഷപങ്ങൾ=നാഗവും സർഷപവും-
നാഗം=നാകണം- സർഷപം=കടുക- നാവനാഞ്ജനങ്ങൾ=നാവ
നവും അഞ്ജനവും- നാവനം=നസ്യം- അഞ്ജനം=കണ്ണെഴു
ത- ഹിതങ്ങൾ=ഇഷ്ടങ്ങൾ- യക്ഷന്മാർ=യക്ഷഗ്രഹങ്ങൾ- ക്ഷീര
ദധ്യാജ്യമിശ്രൌദനഗുൽഗുലുക്ഷീരവും ദധിയും ആജ്യവും മിശ്രൌ
ദനവും ഗുൽഗുലുവും- ക്ഷീരം=പാല- ദധി=തയിര- ആജ്യം=
നെയ്യ- മിശ്രൌദനം=മാംസത്തോടുകൂടിയ ചോറ- ദേവദാരു=
ദേവതാരം- ഉൽപലം=ചെങ്ങഴിനീർപ്പൂവു- പദ്മം=താമരപ്പൂവു-

പക്വാമങ്ങളായിരിക്കുന്ന മാംസങ്ങൾ- പക്വാമങ്ങൾ=പക്വമാ
യിയും ആമമായിയും ഇരിക്കുന്നത- പക്വം=പാകം ചെയ്തത=
പാകംചെയ്ക- വെവ്വിക്കുക- ആമം=പച്ച- രുധിരോക്ഷിതങ്ങൾ=
രുധിരത്താൽ ഉക്ഷിതങ്ങൾ- രുധിരം=രക്തം- ഉക്ഷിതങ്ങൾ=ന
നക്കപ്പെട്ടവ- നിഷ്കുടങ്ങൾ=അമരകൾ- ബലി=ബലിസാധ
നം- നക്തമാലശിരീഷത്വക്ക=നക്തമാലശിരീഷങ്ങളുടെ തൊക്ക-
നക്തമാലശിരീഷങ്ങൾ=നക്തമാലവും ശിരീഷവും- നക്തമാലം=
ഉങ്ങ- ശിരീഷം=നെന്മേനിവാക- ത്വക്ക=തൊലി- മൂലം=വേര- ഫ
ലങ്ങൾ=കായകൾ- കൃഷ്ണപാടലി=കറുത്ത പാതിരി- വില്വമൂലം=കൂള
ത്തിൻവേര- കടുത്രയം=ത്രികടു- ഹിംഗ്വിന്ദ്രയവസിദ്ധാർത്ഥലശു
നാമലകീഫലം=ഹിംഗുവും ഇന്ദ്രയവവും സിദ്ധാർത്ഥവും ലശുനവും ആ
മലകീഫലവും- ഹിംഗു=കായം- ഇന്ദ്രയവം കൊടകപ്പാലയരി- സി
ദ്ധാർത്ഥം=കടുക- ലശുനം=വെള്ളുള്ളി- ആമലകീഫലം=നെല്ലിക്ക-
അഗദം=ഔഷധം- ബസ്തമൂത്രദ്രുതം=ബസ്തമൂത്രത്തിങ്കൽ ദ്രുതം- ബ
സ്തമൂത്രം=കറിയാടിൻമൂത്രം- ദ്രുതം=അയവവരുത്തിയത- നാവനാ
ഞ്ജനം=നാവനവും അഞ്ജനവും- നാവനം=നസ്യം- അഞ്ജനം=മ
ഷി- യോജ്യം=യോജിക്കപ്പെടുവാൻ യോഗ്യം- ഏതുകൾ=നക്ത
മാലാദികൾ- ചതുർഗ്ഗുണം=നാലിരട്ടിച്ചത- ഗോകങ്ങൾ=പശുക്ക
ൾ- സിദ്ധം=പാകം- ഘൃതം=നെയ്യ- പാനാഭ്യഞ്ജനനാവനങ്ങൾ=
പാനവും അഭ്യഞ്ജനവും നാവനവും- നാവനം=നസ്യം- വാര
ണം ചെയ്യ=തടുക്കുക- പിശാചങ്ങൾ=പിശാചഗ്രഹങ്ങൾ-
ശീധു=മദ്യവിശേഷം- പിണ്യാകം=പിണ്ണാക്ക- പലലം=മാം
സം- ദധി=തൈര- മൂലകം=മൂലെരിക്കിഴങ്ങ- ലവണം=ഇന്തു
പ്പ- സഭക്തൌദനയാവകം=ഭക്തൌദനയാവകങ്ങളോടുകൂടിയത-
ഭക്തൌദനയാവകങ്ങൾ=ഭക്തൌദനവും യാവകവും- ഭക്തൌദനം=
മാംസത്തോടുകൂടിയ ചോറ- യാവകം=ചെമ്പാത്തിച്ചോറ- സർപ്പി
സ്സ=നെയ്യ- ബലി=ബലിസാധനം- പാടലീശ്വേതകടഭീശിരീ
ഷകുസുമങ്ങൾ=പാടലിയും ശ്വേതകടഭിയും ശിരീഷകുസുമവും- പാ
ടലീ=പാതിരി- ശ്വേതകടഭീ=പുല്ലാനി- ശിരീഷകുസുമം=വാകപ്പൂ
വ്വ- കൃതം=ഉണ്ടാക്കപ്പെട്ടത- കഷായം=കഷായം- ഹരിദ്രാദ്വയമ
ഞ്ജിഷ്ഠാമിസിസൈന്ധവനാഗരം=ഹരിദ്രാദ്വയവും മഞ്ജിഷ്ഠ
യും മിസിയും സൈന്ധവവും നാഗരവും- ഹരിദ്രാദ്വയം=മഞ്ഞ
ളും മരമഞ്ഞളും- മഞ്ജിഷ്ഠ=മഞ്ചട്ടിപ്പൊടി- മിസി=ചതകുപ്പ-
സൈന്ധവം=ഇന്തുപ്പ- നാഗരം=ചുക്ക- ഹിംഗുപ്രിയംഗുത്രിക
ടുരസോനത്രിഫലാവചകൾ=ഹിംഗുവും പ്രിയംഗുവും ത്രികടുവും

രസോനവും ത്രിഫലയും വചയും- ഹിംഗു=കായം- പ്രിയംഗു=ഞാഴൽപൂവ്- ത്രികടു=ചുക്ക മുളക തിപ്പലി- രസോനം=ഉള്ളി- ത്രിഫലാ=കടുക്ക താന്നിക്ക നെല്ലിക്ക- വചാ=വയമ്പ- കൽക്കീകരിക്ക=കൽക്കമാക്കിചെയ്ക- ഗോമൂത്രപാചിതം=ഗോമൂത്രപാകത്തോടുകൂടിയത- ഗോമൂത്രപാകം=ഗോമൂത്രത്തിന്റെപാകം- പാദം=നാലിലൊന്ന- സിദ്ധം=സാധിതം- ഘൃതം=നെയ്യ- പാനാഭ്യഞ്ജനങ്ങൾ=പാനവും അഭ്യഞ്ജനവും- ഹിതം=പഥ്യം- ബസ്താംബുപിഷ്ടങ്ങൾ=ബസ്താംബുകൊണ്ട പിഷ്ടങ്ങൾ- ബസ്താംബു=കുറിയാട്ടിൻമൂത്രം- പിഷ്ടങ്ങൾ=പെഷിക്കപ്പെട്ടവ- പെഷിക്ക=അരക്കുക- അഞ്ജനനാവനം=അഞ്ജനവും നാവനവും- അഞ്ജനം=മഷി- നാവനം=നസ്യം- യോജ്യം=യോജിക്കപ്പെട്ടവാനയോഗ്യം- യോജിക്ക=ചെൎക്കുക

സാരം —— നാഗഗ്രഹങ്ങൾക്ക പിച്ചകപ്പൂവ്, മലര, ശക്കരാ, അപ്പം, ശക്കരച്ചോറ, പായസം, തെൻ, പാല, കറുത്തമണല, നാഗപ്പൂവ്, വയമ്പ താമരപ്പൂവ്, ഉല്പലം, രാമച്ചം, ചെന്താമരപ്പൂവ് തിപ്പൂവ്, ഇതുകൾകൊണ്ട പൂജയെ ദാനം ചെയ്യെണം. വെള്ളിയില, പാച്ചോറ്റിത്തൊലി തകരം, നാകണം, കടുക ഇതുകൾ തണുത്ത വെള്ളത്തിലരച്ച നസ്യം ചെയ്യുകയൊ കണ്ണിലെഴുതുകയൊ വെണം- യക്ഷഗ്രഹങ്ങൾക്ക പാല, തൈര, നെയ്യ, മാംസവും അരിയുംകൂടി പാകം ചെയ്തു ഉണ്ടായ ചോറ, ഉൽപലം, ദെവതാരം, ചെങ്ങഴിനീർപൂവ്, താമരപ്പൂവ്, രാമച്ചം, പൊന്മതം, സ്വൎണ്ണം, ഇതുകൾ പൂജക്കായിക്കൊണ്ടുള്ള സാധനങ്ങളാകുന്നു- പശുവിന്റെ പാല, നെയ്യ, മൂത്രം ഇതുകൾ ഒന്നിച്ച കൂട്ടി കാച്ചിയത യക്ഷഗ്രഹം ബാധിച്ചവൎക്ക തെപ്പാനും നസ്യം ചെയ്വാനും സെവിപ്പാനും നല്ലതാകുന്നു. കടുക്ക, മഞ്ഞൾ, മരമഞ്ഞൾ, വെളുത്തുള്ളി, മുളക, വയമ്പ, വെപ്പില ഇതുകൾ ആട്ടിൻ മൂത്രത്തിൽ അരച്ച കണ്ണിൽ എഴുതുകയൊ നസ്യം ചെയ്യുകയൊ വെണം. നാലിടങ്ങഴി യവം വറുത്തപൊടിച്ചതും പതിനാറിടങ്ങഴി വെള്ളവും, മാംസവും കുടയും വസ്ത്രവും കറിക്കൂട്ടുകളും ബ്രഹ്മരാക്ഷസ ഗ്രഹത്തിന്ന ബലിക്കായിക്കൊണ്ടുള്ള സാധനമാകുന്നു- ഇരുപത്തുപലം കരിങ്ങാലിക്കാതല കഷായം വെച്ച ഇരിപത്തൊന്ന നാഴി ഗോമൂത്രവും കൂട്ടി വെപ്പില, വെളുത്തുള്ളി, ചുക്ക, മുളക, തിപ്പലി, കടുക്ക, താന്നിക്ക, നെല്ലിക്ക, കായം, വയമ്പ, ചതകുപ്പ, കടുക, ഇതുകൾ അരെരക്കാൽ പലം അരച്ച കലക്കി എഴനാഴി നെയ്യചെൎത്ത കാച്ചണം. ആ നെയ്യ ബ്ര

ഷ രാക്ഷസഗ്രഹം ബാധിച്ചവൎക്ക നസ്യം ചെയ്വാനും തെെപ്പാനും നല്ലതാകുന്നു- രാക്ഷസ ഗ്രഹങ്ങൾക്ക എള്ളിന്റെ പൊടിയും വെണ്ണതു പുഷ്പവും മാംസവും അരിയും കൂടി പാകം ചെയ്തു ഉണ്ടാകിയ ചൊറും വെവിച്ച മാംസവും പച്ചമാംസവും ചൊരയിലിട്ട പുരട്ടിയ അരരക്കളക്കളും ബലിക്കായിട്ടുള്ള സാധനമാകുന്നു- ഉങ്ങിന്റെയും വാകയുടെയും കറുത്ത പാതിരിയുടെയും തൊലിയും വെരും പൂവും കായയും കൂളത്തിൻവെരും, ചുക്ക മുളക, തിപ്പലി കായം, കൊട്ടപ്പാലയരി, കടുക, വെളുള്ളി, നെല്ലിക്ക, ഇതുകളും ആട്ടിൻ മൂത്രത്തിൽ അരച്ച നസ്യം ചെയ്വാനും കണ്ണിലെഴുതുവാനും നല്ലതാകുന്നു- നെയ്യിൽ നിന്ന നാലിരട്ടിച്ച ഗൊമൂത്രത്തിൽ മെൽപറഞ്ഞ ഔഷധങ്ങൾതന്നെ അരച്ച കലക്കി കാച്ചിയ നെയ്യ സെവിക്കുകയൊ നസ്യം ചെയ്യുകയൊ തെക്കുകയൊ ചെയ്താൽ രാക്ഷസ ഗ്രഹങ്ങളെ തടുക്കുന്നു- പിശാച ഗ്രഹങ്ങൾക്ക കരിമ്പകൊണ്ടു ഉണ്ടാക്കിയ മദ്യവും പിണ്ണാക്കും മാംസവും തെരും മുലരിക്കിഴങ്ങും ഇരുപ്പും മാംസത്തൊടുകൂടിയ ചൊറും ചെമ്പഞ്ഞിച്ചാറും നെയ്യും ബലിക്കായുള്ള സാധനമാകുന്നു- പാതിരി, പുല്ലാനി, വാകപ്പൂവ, ഇതുകളുടെ കഷായത്തിംകൽ മഞ്ഞൾ, മരമഞ്ഞൾ, മഞ്ചട്ടിപ്പൊടി, ചതകുപ്പ, ഇരട്ടിമധുരം, ചുക്ക, കായം, താഴമ്പൂവ, ചുക്ക, മുളക, തിപ്പലി, വെളുള്ളി, കടുക്ക, താന്നിക്ക, നെല്ലിക്ക, വയമ്പ, ഇതുകൾ അരച്ച കലക്കി നാലിലൊന്ന ഗൊമൂത്രവും കൂട്ടി കാച്ചിയ നെയ്യ സെവിപ്പാനും പുരട്ടുവാനും നല്ലതാകുന്നു. മെൽ പറഞ്ഞ ഔഷധങ്ങൾ തന്നെ ആട്ടിൻ മൂത്രത്തിൽ അരച്ച നസ്യം ചെയ്യുകയും കണ്ണിൽ എഴുതുകയും വെണം-

൫൦ ദെവൎഷിപിതൃഗന്ധൎവ്വെ തീക്ഷ്ണം നസ്യാദിവൎജ്ജയെൽ ।
സൎപ്പിഷ്പാനാദിമൃദുചാസ്മിൻഭൈഷജ്യമവചാരയെൽ ॥

അന്വയം—— ദെവൎഷിപിതൃഗന്ധൎവ്വെ- തീക്ഷ്ണനസ്യാദി- വൎജ്ജയെൽ- അസ്മിൻ- സൎപ്പിഷ്പാനാദി- മൃദു- ഭൈഷജ്യം- അവചാരയെൽ-

അന്വയാൎത്ഥം—— ദെവൎഷി പിതൃഗന്ധൎവ്വന്മാരുടെ ഗ്രഹങ്ങൾ തീക്ഷ്ണമായിരിക്കുന്ന നസ്യാദിയെ വൎജ്ജിക്കെണം. ഇതിംകൽ സൎപ്പിഷ്പാനാദിയായി മൃദുവായിരിക്കുന്ന ഭൈഷജ്യത്തെ അവചരിക്കെണം-

പരിഭാഷ—— ദെവൎഷിപിതൃഗന്ധൎവ്വൻ=ദെവഗ്രഹവും ഋഷിഗ്രഹവും പിതൃഗ്രഹവും ഗന്ധൎവ്വഗ്രഹവും- നസ്യാദി=നസ്യം തുടങ്ങിയുള്ളത- വൎജ്ജിക്ക=ഉപെക്ഷിക്ക- ഇത=ദെവാദിഗ്രഹം-

സർപ്പിഷ്പാനാദി=സർപ്പിഷ്പാനം തുടങ്ങിയുള്ളത- സർപ്പിഷ്പാനം=സർപ്പിസ്സിന്റെ പാനം- സർപ്പിസ്സ=നെയ്യ- മൂൎദ്ധ്നീഗ്രഹണം- ഭൈഷജ്യം=ഔഷധം- അവചരിക്ക=ചെയ്യുക-

സാരം—— ദെവഗ്രഹത്തിങ്കലും മുനിഗ്രഹത്തിങ്കലും പിതൃഗ്രഹത്തിങ്കലും ഗന്ധൎവ്വഗ്രഹത്തിങ്കലും തീക്ഷ്ണദ്രവ്യങ്ങൾകൊണ്ടുണ്ടാക്കിയ നസ്യം മുതലായതിനെ ചെയ്യരുത- മെൽ പറഞ്ഞ ഗ്രഹങ്ങളിൽ നെയ്യ സെവിക്കുക- നസ്യം അഞ്ജനം ഇത്യാദിയായിരിക്കുന്ന മൃദു ദ്രവ്യങ്ങളെകൊണ്ടുണ്ടാക്കിയ ഔഷധത്തെ യൊജിപ്പിക്കെണം-

൩൫. ഋതെപിശാചാൽസൎവ്വെഷു പ്രതികൂലം ചനാചരെൽ ।
സവൈദ്യമാതുരംഹന്യുഃക്രുദ്ധാസ്തെഹിമഹൌജസഃ ॥

അന്വയം—— പിശാചാൽ- ഋതെ- സൎവ്വെഷു- ച- പ്രതികൂലം- ന- ആചരെൽ- മഹൌജസഃ- തെ- ക്രുദ്ധാഃ- സവൈദ്യം- ആതുരം- ഹന്യുഃ- ഹി-

അന്വയാൎത്ഥം—— പിശാചത്തിങ്കൽനിന്ന ഒഴിച്ച സൎവ്വങ്ങളിലും പ്രതികൂലത്തെ ആചരിക്കരുത- മഹൌജസ്സുകളായിരിക്കുന്ന അവർ ക്രുദ്ധന്മാരായിട്ട സവൈദ്യനായിരിക്കുന്ന ആതുരനെ ഹനിക്കുന്നു എന്നത ഹെതുവായിട്ട-

പരിഭാഷാ—— പിശാചം=പിശാചഗ്രഹം- സൎവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ള ഗ്രഹങ്ങൾ- പ്രതികൂലം=വിപരീതം- ആചരിക്ക=പ്രവൃത്തിക്ക- മഹൌജസ്സുകൾ=മഹത്തായിരിക്കുന്ന ഒജസ്സൊടുകൂടിയവ- മഹത്ത=വലുതായത- ഒജസ്സ=ശക്തി- അവർ പിശാചത്തിങ്കൽനിന്ന ഒഴിച്ചുള്ള ഗ്രഹങ്ങൾ- ക്രുദ്ധന്മാർ=കൊപിക്കപ്പെട്ടവർ- സവൈദ്യൻ=വൈദ്യനൊടു കൂടിയവൻ- ആതുരൻ=രൊഗി- ഹനിക്ക=നശിപ്പിക്കുക-

സാരം—— പിശാച ഗ്രഹത്തെ ഒഴിച്ച ശെഷം പതിനെട്ട ഗ്രഹങ്ങളിലും വിപരീതമായ പ്രവൃത്തിയെ ചെയ്യരുത- മഹാബലവാന്മാരായിരിക്കുന്ന അവരാൽ ഒട്ടെ പ്രതികൂലകൎമ്മം കൊണ്ട കൊപിച്ചാൽ വൈദ്യനെയും രൊഗിയെയും നശിപ്പിക്കും- അത ഹെതുവായിട്ട ആ ഗ്രഹങ്ങളിൽ വിപരീത കൎമ്മത്തെ ചെയ്യരുതെന്ന അറിഞ്ഞുകൊൾക-

൩൬. രംശപരംദ്വാദശദിഗ്ഗംനഃഫമാഖ്യാവലൊകിതം । സൎവ്വവ്യാധിചികിത്സാംചജപൻസൎവ്വഗ്രഹാഞ്ജയെൽ ॥

൩൭. തദ്ധൊന്മാദാനപസ്മാരാനന്യംവാചിത്തവിപ്ലവം । മഹാവിദ്യാംചമായൂരിംശുചിൎന്താശ്രാവയെൽസദാ ॥

അന്വയം—— ദ്വാദശഭുജം- അത്ര്യാവലൊകിതം- നാഥം- ഈശ്വരം- ധ്യാത്വാ- സൎവ്വവ്യാധിചികിത്സാം- ജപൻ- ച- സൎവ്വഗ്രഹാൻ- തഥാ- ഉന്മാദാൻ- അപസ്മാരാൻ- അന്യം- ചിത്തവിപ്ലവം- വാ- ജയെത- ശുചിഃ- തം മഹാവിദ്യാം- മായൂരിം- ച- സമാശ്രാവയെൽ ॥

അന്വയാൎത്ഥം—— ദ്വാദശഭുജനായി അത്ര്യാവലൊകിതനായി നാഥനായിരിക്കുന്ന ഈശ്വരനെ ധ്യാനിച്ചിട്ടു, സൎവ്വവ്യാധി ചികിത്സയെ ജപന്നായിട്ടും സൎവ്വഗ്രഹങ്ങളെയും അപ്രകാരം ഉന്മാദങ്ങളെയും അപസ്മാരങ്ങളെയും അന്യമായിരിക്കുന്ന ചിത്തവിപ്ലവത്തെയും ജയിക്കെണം ശുചിയായിരിക്കുന്നഅവനെ മഹാവിദ്യയെയും മായൂരിയെയും എല്ലായ്പൊഴും ശ്രാവിപ്പിക്കെണം-

പരിഭാഷാ—ദ്വാദശഭുജൻ=ദ്വാദശസംഖ്യങ്ങളായിരിക്കുന്നഭുജങ്ങളൊടുകൂടിയവൻ- ദ്വാദശസംഖ്യങ്ങൾ=പന്ത്രണ്ടസംഖ്യകൾ- ഭുജങ്ങൾ=കൈകൾ- അത്ര്യാവലൊകിതൻ=അത്ര്യയാൽ അവലൊകിതൻ- അത്ര്യാ=പാൎവ്വതി- അവലൊകിതൻ=അവലൊകനം ചെയ്യപ്പെട്ടവൻ- അവലൊകനംചെയ്ക=കാണുക- നാഥൻ=ഉടയവൻ- ഈശ്വരൻ=പരമെശ്വരൻ- ധ്യാനിക്ക=വിചാരിക്ക- സൎവ്വവ്യാധിചികിത്സാ=സൎവ്വവ്യാധിയുടെചികിത്സാ- സൎവ്വവ്യാധി=സൎവ്വയായിരിക്കുന്നവ്യാധി- സൎവ്വാ=ഒട്ടൊഴിയാതെഉള്ളത- ചികിത്സാ=പ്രായശ്ചിത്തം- ജപൻ=ജപിച്ചിരിക്കുന്നവൻ- സൎവ്വഗ്രഹങ്ങൾ=സൎവ്വങ്ങളായിരിക്കുന്ന ഗ്രഹങ്ങൾ- സൎവ്വങ്ങൾ=ഒട്ടൊഴിയാതെഉള്ളവ- ഉന്മാദങ്ങൾ=ഉന്മാദമെന്നരൊഗങ്ങൾ- അപസ്മാരങ്ങൾ=അപസ്മാരമെന്നരൊഗങ്ങൾ- അന്യം=മറ്റൊരുവിധത്തിൽ ഉണ്ടായത- ചിത്തവിപ്ലവം=ബുദ്ധിഭ്രംശം- ജയിക്ക=ശമിപ്പിക്കുക- ശുചി=ശുദ്ധൻ- അവൻ=രൊഗി- മഹാവിദ്യാ=ബുദ്ധമെവതാ- മായൂരി=താരിതാ- ശ്രാവിപ്പിക്ക=കെൾപ്പിക്കുക-

സാരം—— പന്ത്രണ്ടു കയ്യൊടു കൂടിയവനായിട്ടും പാൎവ്വതിസഹിതനായിട്ടും ലൊകൈകനാഥനായിട്ടും ഇരിക്കുന്ന പരമെശ്വരനെ ധ്യാനിച്ചിട്ട എല്ലാവ്യാധിയുടെ പ്രായശ്ചിത്തമായ പഞ്ചാക്ഷരമന്ത്രത്തെ ജപിച്ചിട്ട ഒട്ടൊഴിയാതെ ഉള്ള ഗ്രഹങ്ങളെയും ഉന്മാദങ്ങളെയുംഅപസ്മാരഗ്രഹങ്ങളെയും എതൊരുകാരണം കൊണ്ടൊ ഉണ്ടായിരിക്കുന്ന ബുദ്ധിഭ്രംശത്തെയും ശമിപ്പിക്കെണം- ശരീരത്തിന്നും മനസ്സിന്നും പ്രവൃത്തിക്കും വാക്കിന്നും ശു

ബാധിയുള്ള രോഗിയെ ബുധദൈവതാ എന്ന പേരായ മന്ത്രത്തെയും തപരിധാ എന്ന മന്ത്രത്തെയും ഇടവിടാതെ കേൾപ്പിക്കുകയും വേണം.

൩൬. ഭൂതേശം പൂജയേൽ സ്ഥാണും പ്രമഥാഖ്യാംശ്ച തൽഗണാൻ । ജപൻ സിദ്ധാംശ്ച തന്മന്ത്രാൻ ഗ്രഹാൻ സർവ്വാനപോഹതി ॥

അന്വയം — ഭൂതേശം - സ്ഥാണും - പ്രമഥാഖ്യാൻ - തൽഗണാൻ - ച - പൂജയേൽ - സിദ്ധാൻ - തന്മന്ത്രാൻ - ജപൻ - ച - സർവ്വാൻ - ഗ്രഹാൻ അപോഹതി.

അന്വയാർത്ഥം — ഭൂതേശനായിരിക്കുന്ന സ്ഥാണുവിനെയും പ്രമഥാഖ്യങ്ങളായിരിക്കുന്ന തൽഗണങ്ങളെയും പൂജിക്കേണം. സിദ്ധങ്ങളായിരിക്കുന്ന തന്മന്ത്രങ്ങളെ ജപനായിട്ട സർവ്വങ്ങളായിരിക്കുന്ന തന്മന്ത്രങ്ങളെ അപഹനിക്കുന്നു.

പരിഭാഷാ — ഭൂതേശൻ=ഭൂതങ്ങളുടെ ഈശൻ. ഭൂതങ്ങൾ=ജന്തുക്കൾ. ഈശൻ=ഈശ്വരൻ. സ്ഥാണു=പരമേശ്വരൻ. പ്രമഥാഖ്യങ്ങൾ=പ്രമഥന്മാരെന്ന പേരോടുകൂടിയവ. തൽഗണങ്ങൾ=അവന്റെ ഗണങ്ങൾ. അവൻ=പരമേശ്വരൻ. ഗണങ്ങൾ=സൈന്യങ്ങൾ. സിദ്ധങ്ങൾ=പ്രസിദ്ധങ്ങൾ. തന്മന്ത്രങ്ങൾ=അഘോരാദികൾ. സർവ്വങ്ങൾ=ഒട്ടൊഴിയാതെ ഉള്ളവ. അപഹനിക്ക=നശിപ്പിക്ക.

സാരം — സർവ്വഭൂതങ്ങൾക്കും ഈശ്വരനായിരിക്കുന്ന മഹാദേവനെയും അദ്ദേഹത്തിന്റെ പ്രമഥഗണങ്ങളെയും പൂജിക്കേണം. പ്രസിദ്ധങ്ങളായിരിക്കുന്ന അഘോരാദി മന്ത്രങ്ങളെ പിന്നെയും പിന്നെയും ജപിച്ചിട്ട എല്ലാ ഗ്രഹങ്ങളെയും നശിപ്പിക്കുന്നു.

൩൭. യദ്ധ്യാനന്തരയോഃ കിഞ്ചിദ്വക്ഷ്യതേഽദ്ധ്യായയോർഹിതം । യച്ചോക്തമിഹ തത്സർവ്വം പ്രയുഞ്ജീത പരസ്പരം ॥

അന്വയം — അനന്തരയോഃ - അദ്ധ്യായയോഃ - യൽ - ഹിതം - കിഞ്ചിൽ - വക്ഷ്യതേ - ഇഹ - ച - യൽ - ഉക്തം - തൽ - സർവ്വം - ച - പരസ്പരം - പ്രയുഞ്ജീത.

അന്വയാർത്ഥം — അനന്തരങ്ങളായിരിക്കുന്ന അദ്ധ്യായങ്ങളിൽ യാതൊരു ഹിതം കുറഞ്ഞൊന്നു വചിക്കപ്പെടുന്നു ഇതിങ്കൽ യാതൊന്നു ഉക്തമായി അതു സർവ്വത്തെയും പരസ്പരമാകും വണ്ണം പ്രയോജിക്കേണം.

പരിഭാഷാ — അനന്തരങ്ങൾ=ശേഷങ്ങൾ. ഹിതം=ചികിത്സാ. വചിക്ക=പറയുക. ഇത=ഭൂതപ്രതിഷേധാദ്ധ്യായം. യാ

തോന്ന=യാതൊരു ചികിത്സ. ഉക്തം=പറയപ്പെട്ടതു. വചിക്ക=പറയുക. സർവ്വം=ഒട്ടൊഴിയാതെ ഉള്ളതു. പരസ്പരം=അന്യോന്യം.

സാരം — ഉന്മാദപ്രതിഷേധാദ്ധ്യായത്തിങ്കലും അപസ്മാരപ്രതിഷേധാദ്ധ്യായത്തിങ്കലും യാതൊരു ചികിത്സയെ പറയുന്നു. അതിനെയും ഒരു ഭൂതപ്രതിഷേധാദ്ധ്യായത്തിങ്കൽ യാതൊരു ചികിത്സയെ പറഞ്ഞു ഇതു രണ്ടും അങ്ങോട്ടു മിങ്ങോട്ടും ചെയ്യണം.

ഇതി മാധവാചാര്യനാമകതാമാനന്ദനാഥവിരചിതപാരശവോല്പത്തിയെന്ന അഷ്ടാംഗഹൃദയവ്യാഖ്യാനേ. സാരാർത്ഥദർപ്പണാഖ്യാനേ ബാലോപചരണീയേ പഞ്ചമോദ്ധ്യായഃ

# അഷ്ടാംഗഹൃദയം

# ബാലോപചരണീയം

## ഷഷ്ഠാദ്ധ്യായപ്രാരംഭഃ

അഥാത ഉന്മാദപ്രതിഷേധം നാമാദ്ധ്യായം വ്യാഖ്യാസ്യാമഃ ഇതിഹ സ്മാഹുരാത്രേയാദയോ മഹർഷയഃ ||

൧. ഉന്മാദാഃ ഷട് പൃഥഗ്ദോഷനിചയാധിവിഷോത്ഭവാഃ | ഉന്മാദോ നാമ മനസോ ദോഷൈരുന്മാർഗ്ഗഗൈർമ്മദഃ ||

൨. ശാരീരമാനസൈർദ്ദുഷ്ടൈരഹിതാദന്നപാനതഃ | വികൃതാസാത്മ്യസമലഭോജ്യാദുപയോഗതഃ |

൩. വിഷണ്ണസ്യാല്പസത്വസ്യ വ്യാധിവേഗസമുദ്ഗമാൽ | ക്ഷീണസ്യ ചേഷ്ടാവൈഷമ്യാൽ പൂജ്യപൂജാവ്യതിക്രമാൽ ||

൪. ആധിഭിശ്ചിത്തവിഭ്രംശാദ്വിഷേണോപവിഷേണ ച | ഏഭിർവിഹീനസത്വസ്യ ഹൃദി ദോഷാഃ പ്രദൂഷിതാഃ ||

൫. ധിയോ വിധായ കാലുഷ്യം ഹത്വാ മാർഗ്ഗാൻ മനോവഹാൻ |

യിരിക്കുന്ന ഉന്മാദങ്ങൾ ആറു വിധമാകുന്നു- ദുഷ്ടങ്ങളായി ഉന്മാൎഗ്ഗങ്ങളായി ശരീരമാനസങ്ങളായിരിക്കുന്ന ദോഷങ്ങൾ ഹേതുവായിട്ടുള്ള മനസ്സിന്റെ മദം ഉന്മാദമെന്നു പ്രസിദ്ധമാകുന്നു- വിരുദ്ധാസാത്മ്യ ശമലമായി അഹിതമായിരിക്കുന്ന അന്നപാനം ഹേതുവായിട്ടും വിഷമമായിരിക്കുന്ന ഉപയോഗം ഹേതുവായിട്ടും വിഷണ്ണനായി അല്പസത്വനായിരിക്കുന്നവന്നു വ്യാധിവേഗസമുദ്ഭവം ഹേതുവായിട്ടും ക്ഷീണന്നു ചേഷ്ടാവൈഷമ്യം ഹേതുവായിട്ടും പൂജ്യപൂജാവ്യതിക്രമം ഹേതുവായിട്ടും ആധികൾകൊണ്ടു ചിത്തവിഭ്രംശം ഹേതുവായിട്ടും വിഷം ഹേതുവായിട്ടും ഉപവിഷം ഹേതുവായിട്ടും ഇതുകൾ ഹേതുവായിട്ടു ഹീനസത്വനായിരിക്കുന്നവന്റെ ഹൃത്തിങ്കൽ പ്രദുഷ്ടങ്ങളായിരിക്കുന്ന ദോഷങ്ങൾ മനോവഹങ്ങളായിരിക്കുന്ന മാൎഗ്ഗങ്ങളെ ഹനിച്ചിട്ടു ധീയിന്നു കാലുഷ്യത്തെ വിധാനം ചെയ്തിട്ടു ഉന്മാദത്തെ ചെയ്യുന്നു- അതുകൊണ്ടു ധീവിഭ്രമാൽ സ്മൃതിഭ്രമം ഹേതുവായിട്ടു ദേഹം ദുഃഖസുഖ ഭ്രഷ്ടമായിട്ടു രഥം നഷ്ടസാരഥിയായിട്ടു എന്നപോലെ അചിന്തിതാരംഭമായിട്ടു ഭ്രമിക്കുന്നു. അതുകളിൽ വെച്ചു വാതം ഹേതുവായിട്ടു കൃശാംഗതയും അസ്ഥാനത്തിങ്കൽ രോദനാക്രോശഹസിതസ്മിതനൎത്തനവും ഗീതവാദിത്രവാഗംഗവിക്ഷേപാസ്ഫോടനങ്ങളും അസാമത്തോടുകൂടെ വേണുവീണാദിശബ്ദാനുകരണവും ആസ്യത്തിങ്കൽനിന്നു പിന്നെയും പിന്നെയും ഫേനാഗമവും എല്ലായ്പോഴും അടനവും ബഹുഭാഷിതയും അനലംകാരങ്ങൾകൊണ്ടു അലംകാരവും അയാനങ്ങളുടെ ഗമനോദ്യമവും അപ്രാപ്യങ്ങളായ ഭോഗങ്ങളിൽ ഗൃദ്ധിയും തല്ലാഭത്തിങ്കൽ അവമാനിതം ഉൽപ്പിണ്ഡിതാരുണാക്ഷിതയും അന്നം ജീൎണ്ണമായിരിക്കും സമയത്തിങ്കൽ ഗദോൽഭവവും ഭവിക്കുന്നു- പിത്തം ഹേതുവായിട്ടു സന്തൎജ്ജനവും ക്രോധവും മുഷ്ടിലോഷ്ടാദ്യഭിദ്രവവും ശീതച്ഛായോദകാകാംക്ഷയും നേത്രതാമ്രപീതവൎണ്ണതയും അസത്യജ്വലനജ്വാലാതാരദീപദൎശനവും ജനിക്കുന്നു-

പദ്ഭാഷാ—— പൃഥഗ്ദോഷനിചയാധിവിഷോൽഭവങ്ങൾ= പൃഥഗ്ദോഷനിചയാധിവിഷങ്ങൾ ഹേതുവായിട്ടു ഉൽഭവത്തോടുകൂടിയവ. പൃഥഗ്ദോഷനിചയാധിവിഷങ്ങൾ=പൃഥഗ്ദോഷങ്ങളും നിചയവും ആധിയും വിഷവും- പൃഥഗ്ദോഷങ്ങൾ=വെവ്വേറെ ഉള്ള ദോഷങ്ങൾ- ദോഷങ്ങൾ=വാത പിത്ത കഫങ്ങൾ- നിചയം=സന്നിപാതം- ആധി=മനസ്സന്താപം- വിഷം=ഉൽഭവം (ജനനം) ഉന്മാദങ്ങൾ=ഉന്മാദമെന്ന രോഗങ്ങൾ- ദുഷ്ടങ്ങ

ൾ=ദൂഷിക്കപ്പെട്ടവ- ഉന്മാർഗ്ഗഗങ്ങൾ=ഉന്മാദത്തെ ഗമിക്കുന്നവ-
ഉന്മാർഗ്ഗം=ഊർദ്ധ്വമാർഗ്ഗം- ശാരീരമാനസങ്ങൾ=ശാരീരങ്ങളായിയും
മാനസങ്ങളായിയും ഇരിക്കുന്നവ- ശാരീരങ്ങൾ=ശരീരത്തിങ്ക
ൽ ഭവിച്ചവ- മാനസങ്ങൾ=മനസ്സിങ്കൽ ഭവിച്ചവ- മദം=അ
ഹങ്കാരം- വികൃതാസാത്മ്യശമലം=വികൃതമായിയും അസാത്മ്യമാ
യിയും ശമലമായിയും ഇരിക്കുന്നത- വികൃതം=വേണ്ടവിധമല്ലാ
തെ ഉള്ളത- അസാത്മ്യം=സാത്മ്യമല്ലാത്തത- സാത്മ്യം=ശീലിതം-
ശമലം=മലിനം- അഹിതം=അപത്ഥ്യം- വിഷമം=അനിയതമാ
ത്രാകാലാദിഭേദം- (മാത്രാഭേദത്തിന്നും കാലഭേദത്തിന്നും നിയമ
മില്ലാത്തതായ ആഹാരം) ഉപയോഗം=സേവനം- വിഷണ്ണൻ=
വിഷാദത്തോടുകൂടിയവൻ- വിഷാദം=ദുഃഖം- അല്പസത്വൻ=
അല്പമായിരിക്കുന്ന സത്വത്തോടുകൂടിയവൻ- സത്വം=ബലം-
വ്യാധിവേഗസമുത്ഭവം=വ്യാധിവേഗത്തിന്റെ സമുത്ഭവം-
വ്യാധിവേഗം=വ്യാധിയുടെ വേഗം- വ്യാധി=രോഗം- വേഗം=
ബലം- സമുത്ഭവം=ജനനം- ക്ഷീണൻ=ക്ഷീണശരീരൻ- ചേ
ഷ്ടാവൈഷമ്യം=ചേഷ്ടയുടെ വൈഷമ്യം- ചേഷ്ടാ=പ്രവൃത്തി-
വൈഷമ്യം=വിഷമത- പൂജ്യപൂജാവ്യതിക്രമം=പൂജ്യപൂജയുടെ വ്യ
തിക്രമം- പൂജ്യപൂജാ=പൂജ്യന്മാരുടെ പൂജാ- പൂജ്യന്മാർ=ഗുർവ്വാദി
കൾ- വ്യതിക്രമം=വ്യത്യാസം- ചിത്തവിഭ്രംശം=ബുദ്ധിഭ്രംശം- വി
ഷം=സർപ്പാദിവിഷം- ഉപവിഷം=കൂട്ടുവിഷം- ഹീനസത്വൻ=
ഹീനമായിരിക്കുന്ന സത്വത്തോടുകൂടിയവൻ- ഹീനം=നഷ്ടം-
സത്വം=ധൈര്യം- ഹൃത്=മനസ്സ്- പ്രദൂഷിതങ്ങൾ=പ്രകർഷേ
ണ ദൂഷിക്കപ്പെട്ടവ- ദൂഷിക്ക=ദുഃഖത്തെ ഉണ്ടാക്കുക- മനോവഹ
ങ്ങൾ=മനസ്സിനെ വഹിക്കുന്നവ- വഹിക്ക=ധരിക്കുക- മാർഗ്ഗങ്ങ
ൾ=സ്രോതോമാർഗ്ഗങ്ങൾ- ഹനിക്ക=തടയുക- ധീ=ബുദ്ധി- കാലു
ഷ്യം=കലുഷത- വിധാനം ചെയ്യു=ചെയ്യുക- ഉന്മാദം=ഉന്മാദമെ
ന്ന രോഗം- അതു=ഉന്മാദം- ധീവിജ്ഞാനസ്മൃതിഭ്രമം=ധീവിജ്ഞാന
സ്മൃതികളുടെ ഭ്രമം- ധീവിജ്ഞാനസ്മൃതികൾ=ധീയും വിജ്ഞാനവും
സ്മൃതിയും- ധീ=ബുദ്ധി- വിജ്ഞാനം=വിശേഷജ്ഞാനം- സ്മൃതി=
അതീതകാലസ്മരണം- ഭ്രമം=ഭ്രംശം- ദേഹം=ശരീരം- ദുഃഖസുഖഭ്ര
ഷ്ടം=ദുഃഖസുഖങ്ങളിൽനിന്ന ഭ്രഷ്ടം- ദുഃഖസുഖങ്ങൾ=ദുഃഖവും
സുഖവും- ഭ്രഷ്ടം=രഹിതം- രഥം=തേര- നഷ്ടസാരഥി=നഷ്ടനാ
യിരിക്കുന്ന സാരഥിയോടുകൂടിയത- നഷ്ടം=നശിച്ചത- സാര
ഥി=തേരാളി- അചിന്തിതാരംഭൻ=അചിന്തിതമായിരിക്കുന്ന ആ
രംഭത്തോടുകൂടിയവൻ- അചിന്തിതം=വിചാരിക്കാതെകണ്ടുള്ളത-

ആരംഭം=ഉത്സാഹം- ഭ്രമിക്ക=സഞ്ചരിക്ക- അത്തുകൾ=ഉന്മാദങ്ങൾ-
കൃശാംഗതാ=കൃശാംഗനാവൂ എന്നുള്ളത- കൃശാംഗൻ= കൃശമായി
രിക്കുന്ന അംഗത്തൊടുകൂടിയവൻ- കൃശം=മെലിഞ്ഞത- അംഗം=
ശരീരം- അസ്ഥാനം=സ്ഥാനമല്ലാത്തത- സ്ഥാനം=വിഷയം- രൊ
ദനാക്രൊശഹസിതസ്മിതനൃത്തനം=രൊദനവും ആക്രൊശവും ഹ
സിതവും സ്മിതവും നൃത്തനവും- രൊദനം=കരയുക- ആക്രൊ
ശം=നിന്ദാ- ഹസിതം=ഹാസം- സ്മിതം=മന്ദഹാസം- നൃത്തനം=
നൃത്തം- ഗീതവാദിത്രവാഗംഗവിക്ഷെപാസ്ഫൊടനങ്ങൾ=ഗീതവും
വാദിത്രവും വാഗ്വിക്ഷെപവും അംഗവിക്ഷെപവും ആസ്ഫൊട
നവും- ഗീതം=പാട്ട- വാദിത്രം=വാദ്യാനുകരണം- വാഗ്വിക്ഷെ
പം=അസംബന്ധവാക്ക- അംഗവിക്ഷെപം=അംഗങ്ങളുടെ വി
ക്ഷെപം- അംഗങ്ങൾ=അവയവങ്ങൾ- വിക്ഷെപം=എറിയു
ക- ആസ്ഫൊടനം=പൊട്ടുക- അസാമം= സാമത്തൊടുകൂടാത്തത-
സാമം=മാധുൎയ്യം- വെണുവീണാദിശബ്ദാനുകരണം=വെണുവീ
ണാദിശബ്ദത്തിന്റെ അനുകരണം. വെണുവീണാദിശബ്ദം=വെ
ണുവീണാദികളുടെ ശബ്ദം- വെണുവീണാദികൾ= വെണുവീ
ണകൾ തുടങ്ങിയുള്ളവ- വെണുവീണകൾ=വെണുവും വീണ
യും- വെണു=കുഴൽ- അനുകരണം=അനുസരിച്ചുചെയ്യുക- ആ
സ്യം=മുഖം- ഫെനാഗമം=ഫെനത്തിന്റെ ആഗമം- ഫെനം-
നുരാ- ആഗമം=വരിക- അടനം=ഗമനം- ബഹുഭാഷിതാ= ബ
ഹുഭാഷിയാവൂ എന്നുള്ളത- ബഹുഭാഷി=വളരെ പറയുന്നവൻ-
അനലംകാരങ്ങൾ=അലംകാരങ്ങളില്ലാത്തവ- അലംകാരങ്ങൾ=അ
ലംകാരസാധനങ്ങൾ- അലംകാരം=അലംകൃതി- അയാനങ്ങൾ=
യാനങ്ങളില്ലാത്തവ- യാനങ്ങൾ=വാഹനങ്ങൾ- ഗമനൊദ്യമം=
ഗമനത്തിനായികൊണ്ടുള്ള ഉദ്യമം- ഗമനം=നടക്കുക- ഉദ്യമം=
ഉത്സാഹം- അഭ്യവഹാൎയ്യങ്ങൾ=ഭക്ഷണസാധനങ്ങൾ- ഗൃദ്ധി=
താല്പൎയ്യം- തല്ലാഭം=അത്തുകളുടെ ലാഭം- അത്തുകൾ=അന്നാദിക
ൾ- ലാഭം=ലഭിക്കുക- അവമാനിതാ=അവമാനിയാവൂ എന്നുള്ള
ത- അവമാനി=അവമാനത്തൊടുകൂടിയവൻ- അവമാനം=നിര
സനം- ഉല്പിണ്ഡിതാരുണാക്ഷിതാ= ഉല്പിണ്ഡിതാരുണാ
ക്ഷിയാവൂ എന്നുള്ളത- ഉല്പിണ്ഡിതാരുണാക്ഷി=ഉല്പിണ്ഡി
തങ്ങളായി അരുണങ്ങളായിരിക്കുന്ന അക്ഷികളൊടുകൂടിയവൻ
ഉല്പിണ്ഡിതങ്ങൾ=മുഴന്നവ- അരുണങ്ങൾ=രക്തവൎണ്ണങ്ങൾ-
അക്ഷികൾ=കണ്ണുകൾ- ജീൎണ്ണം=പക്വം- ഗദൊത്ഭവം=വ്യാധി
വൃദ്ധി- സന്തൎജ്ജനം=ഭത്സനം- ക്രൊധം=കൊപം- മുഷ്ടിബലാഷ്ടാ

ദ്യഭിദ്രവം=മുഷ്ടിലൊഷ്ടാദ്യങ്ങളൊടുകൂടെ അഭിദ്രവം- മുഷ്ടിലൊ
ഷ്ടാദ്യങ്ങൾ=മുഷ്ടിലൊഷ്ടങ്ങൾ തുടങ്ങിയുള്ളവ- മുഷ്ടിലൊഷ്ടങ്ങൾ=
മുഷ്ടിയും ലൊഷ്ടവും- ലൊഷ്ടം=മണ്ണിൻകട്ട- അഭിദ്രവം=അഭി
ധാവനം (ഓടുക) ശീതച്ഛായൊദകാകാംക്ഷാ= ശീതച്ഛായൊദക
ങ്ങളിൽ ആകാംക്ഷാ- ശീതച്ഛായൊദകങ്ങൾ=ശീതച്ഛായയും ശീ
തൊദകവും- ശീതച്ഛായ=തണുത്ത നിഴല- ശീതൊദകം=തണുത്ത
വെള്ളം- ആകാംക്ഷാ=ആഗ്രഹം- നെത്രത്വക്പീതവർണ്ണതാ=
നെത്രത്വക്കുകളിൽ പീതവർണ്ണതാ- നെത്രത്വക്കുകൾ=നെത്രങ്ങ
ളും ത്വക്കും- നെത്രങ്ങൾ=കണ്ണുകൾ- ത്വക്ക=തൊലി- പീതവ
ർണ്ണതാ=പീതവർണ്ണമാവു എന്നുള്ളത- പീതവർണ്ണം=പീതമായിരിക്കു
ന്ന വർണ്ണം- പീതം=മഞ്ഞളിച്ചത- വർണ്ണം=നിറം- അസത്യജ്വല
നജ്വാലാതാരകാദീപദർശനം=അസത്യങ്ങളായിരിക്കുന്ന ജ്വലന
ജ്വാലാതാരകാദീപങ്ങളുടെ ദർശനം- അസത്യങ്ങൾ=ഉണ്ടാവാത്ത
വ- ജ്വലനജ്വാലാതാരകാദീപങ്ങൾ=ജ്വലനജ്വാലയും താരക
ങ്ങളും ദീപവും- ജ്വലനജ്വാലാ=അഗ്നിജ്വാലാ- താരകങ്ങൾ=ന
ക്ഷത്രങ്ങൾ- ദീപം=വിളക്ക- ദർശനം=കാണുക-

സാരം—— വാതംകൊണ്ടും പിത്തംകൊണ്ടും കഫംകൊണ്ടും വാതപിത്തകഫങ്ങളെക്കൊണ്ടും വ്യസനംകൊണ്ടും സ്ഥാവരജംഗമാദി വിഷംകൊണ്ടും ഇങ്ങിനെ ആറ വിധം ഭ്രാന്തുകളുണ്ടാകുന്നു- താഴെ പറയുന്നകാരണങ്ങൾ കൊണ്ടദുഷിച്ചിരിക്കുന്നതുകളായിയും ഊർദ്ധ്വമാർഗ്ഗത്തെ ഗമിക്കുന്നതുകളായിയും ഇരിക്കുന്ന ശാരീരദൊഷങ്ങളായ വാതാദി ദൊഷങ്ങൾകൊണ്ടും മാനസദൊഷങ്ങളായ രജൊഗുണതമൊഗുണങ്ങൾകൊണ്ടും ഉണ്ടാകുന്ന മനസ്സിന്റെ മദമെത്രെ ഉന്മാദമെന്നത- വെണ്ടവിധമല്ലാതെ ഉണ്ടാക്കിയതായിയും ശീലിക്കാത്തതായിയും എറവും ചളിയൊടുകൂടിയതായിയും ഇഷ്ടമല്ലാത്തതായിയും ഇരിക്കുന്നതിനെ അനുപാനം ചെയ്യുക ഹെതുവായിട്ടും മാത്രാഭെദത്തിന്നുംസമയഭെദത്തിന്നും നിയമമില്ലാതെ അന്നപാനാദികളെ ഉപയൊഗിക്ക ഹെതുവായിട്ടും ദുഃഖത്തൊടുകൂടിയവനായിയും ശക്തികുറഞ്ഞവനായിയും ഇരിക്കുന്നവന്ന അധികമായ രൊഗമുണ്ടാക ഹെതുവായിട്ടും ശരീരം ക്ഷീണിച്ചവന്റെ അവസ്ഥക്കു തക്കതല്ലാതെയും വെണ്ടവിധമല്ലാതെയും ഉള്ള പ്രവൃത്തി ഹെതുവായിട്ടും ഗുരു മുതലായവരുടെ പൂജയെ ലംഘിക്കുക ഹെതുവായിട്ടും കാമക്രൊധാദികൾകൊണ്ടുണ്ടായ മനസ്സിന്റെ വ്യസനംകൊണ്ടുള്ള ബുദ്ധിഭ്രമം ഹെതുവായിട്ടും പാമ്പ, ഉറുമ്പുചി മുത

ലായതുകളുടെ വിഷം ഹെതുവായിട്ടും കൂട്ടുവിഷം ഹെതുവായിട്ടും ഇതുകൾ കൊണ്ടുതന്നെ ധൈൎയ്യമില്ലാത്തവനായിരിക്കുന്നവന്റെ മനസ്സിംകൽ വികാരത്തെ ഉണ്ടാക്കുന്നതുകളായിരിക്കുന്ന ദൊഷങ്ങൾ മനസ്സിനെ ധരിക്കുന്നതുകളായ സ്രൊതൊമാൎഗ്ഗങ്ങളെ തടഞ്ഞിട്ടു ബുദ്ധിക്കു കലുഷതയെ ഉണ്ടാക്കീട്ടു ഉന്മാദമെന്ന രൊഗത്തെ ഉണ്ടാക്കുന്നു- ഉന്മാദം ഹെതുവായിട്ടു ബുദ്ധിക്കും വിശെഷജ്ഞാനത്തിന്നും കഴിഞ്ഞതിന്റെ വിചാരത്തിന്നും നഷ്ടതവരിക ഹെതുവായിട്ടു ശരീരം സുഖദുഃഖങ്ങളൊടു കൂടാത്തതായിട്ടു തെര തെളിക്കുന്നവനില്ലാതിരിക്കുന്ന തെരപൊലെ വിചാരിക്കാതെ കണ്ടുള്ള ഉത്സാഹത്തൊടു കൂടിയവനായിട്ടു അവിടവിടെ സഞ്ചരിക്കുന്നു- മെൽ പറഞ്ഞ ഉന്മാദങ്ങളിൽവെച്ചു വാതം ഹെതുവായിട്ടുള്ള ഉന്മാദത്തിംകൽ ശരീരം മെലിയുകയും വെണ്ടുന്നെപ്പൊഴല്ലാതെ കരയുകയും നിലവിളിക്കുകയും ഒറക്കെ ചിരിക്കുകയും പതുക്കെ ചിരിക്കുകയും നൃത്തം വെക്കുകയും പാട്ടു പാടുകയും വാദ്യങ്ങളെപൊലെ ശബ്ദിക്കുകയും അസംബന്ധം പറകയും കയ്യ, കാല മുതലായതിനെ അങ്ങൊട്ടു മിങ്ങൊട്ടും എറിയുകയും നടക്കുമ്പൊൾ കാലമുതലായതുകളിലുള്ള അസ്ഥികൾപൊട്ടുന്നപൊലെ ഉള്ള ശബ്ദമുണ്ടാകയും മാധുൎയ്യത്തൊടുകൂടാതെ കുഴൽ, വീണാ മൃദംഗം ഇത്യാദികളുടെ ശബ്ദത്തെ അനുസരിച്ചു ശബ്ദിക്കുകയും വായയിൽ നിന്ന പിന്നെയും പിന്നെയും നുരവരികയും എല്ലായ്പൊഴും നടക്കുകയും വളരെ പറയുകയും മണ്ണ, പല്ല മുതലായതുകൾ കൊണ്ടു അലംകരിക്കുകയും കല്ല, മരം ഇത്യാദികളിൽ കൂടി പൊവാനുത്സാഹിക്കുകയും ഭക്ഷണ സാധനങ്ങളിൽ താല്പൎയ്യമുണ്ടാകയും ഭക്ഷണ സാധനങ്ങൾ കിട്ടിയാൽ ഉപെക്ഷിക്കുകയും കണ്ണു ചൊന്ന തുറിച്ചിരിക്കുകയും ഭക്ഷിച്ചു അന്നം ദഹിച്ചാൽ രൊഗം വൎദ്ധിക്കുകയും ചെയ്യുന്നു- പിത്തം ഹെതുവായിട്ടു അസഹ്യവാക്കുകളെ പറകയും കൊപമുണ്ടാകയും കയ്യ ചുരുട്ടി പിടിച്ചും മണ്ണ് കട്ട മുതലായതിനെ എടുത്തും പ്രഹരിപ്പാനായി കൊണ്ടു ഓടുകയും തണുത്ത വൃക്ഷത്തിംകലും നിഴലിംകലും തണുത്ത വെള്ളത്തിംകലും താല്പൎയ്യമുണ്ടാകയും കണ്ണുകളും തൊലിയും മഞ്ഞളിച്ചിരിക്കുകയും ഇല്ലാത്തെ കണ്ടുള്ള അഗ്നിജ്വാലയെയും നക്ഷത്രത്തെയും വിളക്കു കത്തുന്നതിനെയും കാണുകയും ചെയ്യും.

൧൨- കഫാദരൊചകഛൎദ്ദിമന്ദെഹാഹാരചെഷ്ടതാ । സ്ത്രീകാമതാ രഹഃപ്രീതിൎല്ലാലാശിംഘാണകസ്രുതിഃ ॥

൧൩. ബൈഭത്സ്യംശൌചവിദ്വേഷോനിദ്രാശ്വയഥുരാനനേ।
ഉന്മാദോബലവാന്രാത്രൌഭുക്തമാത്രേചജായതേ ॥

അന്വയം- കഫാൽ- അരോചകഃ- ഛർദ്ദിഃ- അല്പേഹാഹാരവാക്യതാ- സ്ത്രീകാമതാ- രഹഃപ്രീതിഃ- ലാലാശിംഘാണകസ്രുതിഃ- ബൈഭത്സ്യം- ശൌചവിദ്വേഷഃ- നിദ്രാ- ആനനേ- ശ്വയഥുഃ- ഉന്മാദഃ- രാത്രൌ- ഭുക്തമാത്രേ- ച- ബലവാൻ- ജായതേ-

അന്വയാർത്ഥം—— കഫംഹേതുവായിട്ട അരോചകവും ഛർദ്ദിയും അല്പേഹാഹാര വാക്യതയും സ്ത്രീകാമതയും രഹഃപ്രീതിയും ലാലാശിംഘാണക സ്രുതിയും ബൈഭത്സ്യവും ശൌചവിദ്വേഷവും നിദ്രയും ആനനത്തിങ്കൽ ശ്വയഥുവും ഉന്മാദം രാത്രിയിങ്കലും ഭുക്തമാത്രത്തിങ്കലും ബലവാനായി ജനിക്കുന്നു-

പരിഭാഷാ —— അരോചകം=അരുചി- (രുചിയില്ലായ്മ) അല്പേഹാഹാരവാക്യതാ=അല്പേഹാഹാരവാക്യങ്ങളോടുകൂടി എന്നുള്ളത- അല്പേഹാഹാരവാക്യങ്ങൾ=അല്പങ്ങളായിരിക്കുന്ന ഈഹാഹാരവാക്യങ്ങൾ- ഈഹാഹാരവാക്യങ്ങൾ= ഈഹയും ആഹാരവും വാക്യവും -ഈഹാ=പ്രവൃത്തി- ആഹാരം=ഭക്ഷണം- വാക്യം=വചനം- സ്ത്രീകാമതാ=സ്ത്രീകാമത്വം- (സ്ത്രീകളിൽ താല്പര്യമുണ്ടാവുക) രഹഃപ്രീതി=രഹസ്സിങ്കൽ പ്രീതി- രഹസ്സ=വിജനം- പ്രീതി=താല്പര്യം- ലാലാശിംഘാണകസ്രുതി=ലാലാശിംഘാണകങ്ങളുടെ സ്രുതി- ലാലാശിംഘാണകങ്ങൾ=ലാലയും ശിംഘാണകവും- ലാലാ=തുപ്പലം- ശിംഘാണകം=മൂക്കുനീർ- സ്രുതി=സ്രവണം- (ഒലിക്കുക) ബൈഭത്സ്യം=ബീഭത്സത- ശൌചവിദ്വേഷം=ശൌചങ്ങളുടെ വിദ്വേഷം- ശൌചങ്ങൾ=ശുദ്ധികർമ്മങ്ങൾ- വിദ്വേഷം=അസഹനം- (സഹിക്കവയ്യായ്ക) നിദ്രാ=ഉറക്കം- ആനനം=മുഖം- ശ്വയഥു=നീര- ഉന്മാദം=ഉന്മാദമെന്നരോഗം- ഭുക്തമാത്രം=ഭോജനാവസാനം- ബലവാൻ=ബലത്തോടുകൂടിയത- ബലം=ശക്തി-

സാരം—— കഫം ഹേതുവായിട്ട അരുചിയും ഛർദ്ദിയും ഉണ്ടാവുകയും കുറച്ചു പ്രവൃത്തിക്കുകയും കുറച്ചു ഭക്ഷിക്കുകയും കുറച്ചു വിശേഷം പറയുകയും സ്ത്രീകളിൽ താല്പര്യമുണ്ടാകയും ആരുമില്ലാത്ത ദിക്കിൽ ചെന്നിരിക്കുകയും വായയിൽനിന്നും മൂക്കിൽനിന്നും വെള്ളം വരികയും ബീഭത്സവേഷനാവുകയും ശൌചാദിയിങ്കൽ ദ്വേഷമുണ്ടാവുകയും എല്ലായ്പ്പോഴും ഉറങ്ങുകയും മു

ഖത്ത നീരുണ്ടാകയും ഉന്മാദരോഗം രാത്രിയിങ്കലും ഊണി
ന്റെ അവസാന സമയമായ ആമാവസ്ഥയിങ്കലും അധിക
മുണ്ടാകയും ചെയ്യും-

൧൪. സർവ്വായതനസംസ്ഥാനംസന്നിപാതേനതദാത്മകം। ഉന്മാ
ദംദാരുണംവിദ്യാത്തംഭിഷക്പരിവർജ്ജയേൽ ॥

അന്വയം —— സന്നിപാതേ- സർവായതനസംസ്ഥാനം- ത
ദാത്മകം- ഉന്മാദം- ദാരുണം- വിദ്യാൽ- ഭിഷക്- തം- പരിവ
ർജ്ജയേൽ-

അന്വയാർത്ഥം —— സന്നിപാതത്തിങ്കൽ സർവ്വായതനസംസ്ഥാ
നമായി തദാത്മകമായിരിക്കുന്ന ഉന്മാദത്തെ ദാരുണമെന്നറി
യേണം- ഭിഷക്ക അതിനെ പരിവർജ്ജിക്കേണം-

പരിഭാഷാ —— സർവ്വായതനസംസ്ഥാനം=സർവ്വായതനമായി
രിക്കുന്ന സംസ്ഥാനത്തോടു കൂടിയത- സർവായതനം=സർവ്വമാ
യിരിക്കുന്ന ആയതനം- സർവ്വം ഒട്ടൊഴിയാതെ ഉള്ളത- ആയത
നം=കാരണം- തദാത്മകം=സന്നിപാത സ്വരൂപം- ദാരണം=
ഘോരം- ഭിഷക്ക=വൈദ്യൻ- അത=ഉന്മാദം- പരിവർജ്ജിക്ക=ഉ
പേക്ഷിക്ക-

സാരം —— സന്നിപാതം ഹേതുവായിട്ടുള്ള ഉന്മാദത്തിങ്കൽ
ഒട്ടൊഴിയാതെ ഉള്ള കാരണങ്ങളോടു കൂടിയതായിട്ടും എല്ലാ ലക്ഷ
ണങ്ങളോടുകൂടിയതായിട്ടും ഇരിക്കുന്ന ഉന്മാദത്തെ ഘോരമെ
ന്ന അറിയേണം- വൈദ്യൻ അതിനെ ഉപേക്ഷിക്കുകയും
വേണം-

൧൫. ധനകാന്താദിനാശേനദുസ്സഹേനാഭിഷംഗവാൻ । പാ
ണ്ഡുർദ്ദീനോമുഹുർമ്മുഹ്യൻഹാഹേതിപരിദേവതെ ॥

൧൬. രോദിത്യകസ്മാന്മ്രിയതെതൽഗുണാൻബഹുമന്യതെ ।
ശോകക്ലിഷ്ടമനാധ്യായൻജാഗർത്തികോപിവേപതെ ॥

അന്വയം —— ദുസ്സഹേന- ധനകാന്താദിനാശേന- അഭി
ഷംഗവാൻ- പാണ്ഡുഃ- ദീനഃ- മുഹുഃ-മുഹ്യൻ- ഹാ- ഹാ ഇ
തി- പരിദേവതെ- അകസ്മാൽ- രോദിതി- മ്രിയതെ- തൽഗുണാ
ൻ- ബഹുമന്യതെ- ശോകക്ലിഷ്ടമനാഃ- ധ്യായൻ- ജാഗർത്തികഃ-
പിവേപതെ-

അന്വയാർത്ഥം —— ദുസ്സഹമായിരിക്കുന്ന ധനകാന്താദിനാശം
ഹേതുവായിട്ട അഭിഷംഗവാനായി പാണ്ഡുവായി ദീനനായി പി
ന്നെയും പിന്നെയും മുഹ്യന്നായി അയ്യോ അയ്യോ എന്നിങ്ങി
നെ പരിദേവനം ചെയ്യുന്നു- കാരണം കൂടാതെ രോദിക്കുന്നു-

സ്മിതത്തെ ചെയ്യുന്നു- തൽഗുണങ്ങളെ ബഹുമാനിക്കുന്നു- ശോകക്ലിഷ്ടമനസ്സായി ധ്യായന്നായി ജാഗരൂകനായിട്ട വിവെഷ്ടനം ചെയ്യുന്നു-

പരിഭാഷാ —— ദുസ്സഹം=സഹിക്കപ്പെടുവാൻ അശക്യം- ധനകാന്താദിനാശം=ധനകാന്താദികളുടെ നാശം- ധനകാന്താദികൾ=ധനകാന്തകൾ തുടങ്ങിയുള്ളവ- ധനകാന്തകൾ=ധനവും കാന്തയും കാന്താ=ഭാൎയ്യാ- അഭിഷംഗവാൻ=അഭിഷംഗത്തോടുകൂടിയവൻ- അഭിഷംഗം=പരിഭവം- പാണ്ഡു=വെളുപ്പോടുകൂടിയവൻ- ദീനൻ=ദൈന്യത്തോടു കൂടിയവൻ- മുഗ്ദ്ധൻ=മോഹത്തോടുകൂടിയവൻ- മോഹം=വൈചിത്ത്യം- പരിദേവനം ചെയ്യു=പരവശമാകുംവണ്ണം പറയുക- രോദിക്ക= കരയുക- സ്മിതം=മന്ദഹാസം- തൽഗുണങ്ങൾ=അതുകളുടെ ഗുണങ്ങൾ- അതുകൾ=ധനകാന്താദികൾ- ബഹുമാനിക്ക=പുകഴ്ത്തുക- ശോകക്ലിഷ്ടമനസ്സ്=ശോകത്താൽ ക്ലിഷ്ടമായിരിക്കുന്ന മനസ്സോടുകൂടിയവൻ- ശോകം=ദുഃഖം- ക്ലിഷ്ടം= ക്ലേശിക്കപ്പെട്ടത- ധ്യായൻ=ധ്യാനിച്ചിയങ്ങുന്നവൻ ധ്യാനിക്ക=വിചാരിക്ക- ജാഗരൂകൻ=ജാഗരണശീലൻ- (ഉറക്കമിളക്കുന്നവൻ) വിവെഷ്ടനം ചെയ്യു= ഉരുളുക-

സാരം—— ധനം ഭാൎയ്യാ പുത്രൻ ബന്ധു- ഇവരുടെ സഹിക്കാൻ വഹിയാത്തതായ നാശം ഹേതുവായിട്ടുണ്ടാകുന്ന ആധികൊണ്ടുള്ള ഉന്മാദത്തിങ്കൽ പരിഭവത്തോടു കൂടിയവനായിരിക്കകയും വെളുപ്പിനോടും ദൈന്യത്തോടും കൂടിയിരിക്കുകയും പിന്നെയും പിന്നെയും മോഹാന്ധ്യപ്പെടുകയും അയ്യോ കഷ്ടം എന്നിങ്ങിനെ പരവശത്തോടു കൂടി പറയുകയും കാരണം കൂടാതെ കരയുകയും ചിരിക്കുകയും മെൽ പറഞ്ഞവരുടെ ഓരോരൊ ഗുണത്തെ തന്നെ പിന്നെയും പിന്നെയും വൎണ്ണിക്കുകയും വ്യസനത്തൊടു കൂടിയിരിക്കുകയും എല്ലായ്പൊഴും വിചാരത്തൊടു കൂടിയിരിക്കുകയും രാത്രിയിങ്കൽ കൂടി ഉറക്കമില്ലാതിരിക്കുകയും കിടന്നു ഉരുളുകയും ചെയ്യുന്നു-

൧൭. വിഷേണശ്യാവവദനൊനഷ്ടച്ഛായൊബലേന്ദ്രിയഃ വെഗാന്തരെപിസംഭ്രാന്തൊരക്താക്ഷസ്തംവിവൎജ്ജയെൽ ॥

അന്വയം—— വിഷേണ- ശ്യാവവദനഃ- നഷ്ടച്ഛായഃ- അബലേന്ദ്രിയഃ- വെഗാന്തരെ- അപി- സംഭ്രാന്തഃ-രക്താക്ഷഃ- ഭവതി- തം-വൎജ്ജയെൽ-

അന്വയാൎത്ഥം—— വിഷം ഹെതുവായിട്ട ശ്യാവവദനനായിയും നഷ്ടച്ഛായനായിയും അബലേന്ദ്രിയനായിയും വെഗാന്ത

രത്തിംകൽ കൂടി സംഭ്രാന്തനായിയും രക്താക്ഷനായിയും ഭവിക്കു ന്നു- അവനെ വിവൎജ്ജിക്കെണം-

പരിഭാഷാ —— ശ്യാവവദനൻ=ശ്യാവമായിരിക്കുന്ന വദന ത്തൊടുകൂടിയവൻ- ശ്യാവം=കറുവാളിച്ചത- വദനം=മുഖം- നഷ്ട ഛായൻ=നഷ്ടയായിരിക്കുന്ന ഛായയൊടുകൂടിയവൻ- നഷ്ടാ= നശിച്ചത- ഛായാ=കാന്തി- അബലെന്ദ്രിയൻ=അബലങ്ങളാ യിരിക്കുന്ന ഇന്ദ്രിയങ്ങളൊടുകൂടിയവൻ- അബലങ്ങൾ=ബലമി ല്ലാത്തവ- ഇന്ദ്രിയങ്ങൾ=ചക്ഷുരാദികൾ- വെഗാന്തരം=വെഗ ങ്ങളുടെ അന്തരം- അന്തരം=മദ്ധ്യം- സംഭ്രാന്തൻ=സംഭ്രമത്തൊടു കൂടിയവൻ- സംഭ്രമം=പരിഭ്രമം- രക്താക്ഷൻ=രക്തങ്ങളായിരി ക്കുന്ന അക്ഷങ്ങളൊടു കൂടിയവൻ-രക്തങ്ങൾ=രക്തവൎണ്ണങ്ങൾ- അക്ഷങ്ങൾ=കണ്ണുകൾ- അവൻ=ഉന്മാദമുള്ളവൻ- വിവൎജ്ജി ക്ക= ഉപെക്ഷിക്കുക-

സാരം —— വിഷം ഹെതുവായിട്ടുള്ള ഉന്മാദത്തിംകൽ മുഖം ക റുവാളിച്ചിരിക്കുകയും കണ്ണു മുതലായ ഇന്ദ്രിയങ്ങൾ അവരവരു ടെ വിഷയമായ കാൎയ്യങ്ങളിൽ ശക്തിയില്ലാതിരിക്കുകയും ശരീ രത്തിന്റെ കാന്തി നശിച്ചിരിക്കുകയും ഒഴിക്കൽ മാറുകയും പി ന്നെ തുടങ്ങാതിരിക്കുകയും ചെയ്യുന്ന ഇടക്കും സംഭ്രമമുണ്ടാകയും കണ്ണു ചുകന്നിരിക്കുകയും ചെയ്യും- ഇങ്ങിനെ ഉള്ള ഉന്മാദത്തെ ചികിത്സിക്കരുത-

മവ്വം അഥാനിലജെ ഉന്മാദെസ്നെഹപാനംപ്രയൊജയെൽ ॥ പൂ ൎവ്വമാവൃതമാൎഗ്ഗെതുസസ്നെഹംമൃദുശൊധനം ॥

അന്വയം —— അഥ- അനിലജെ- ഉന്മാദെ- പൂൎവ്വം- സ്നെഹ പാനം- പ്രയൊജയെൽ- ആവൃതമാൎഗ്ഗെ- തു- പൂൎവ്വം- സസ്നെ ഹം- മൃദു- ശൊധനം- പ്രയൊജയെൽ-

അന്വയാൎത്ഥം —— അനന്തരം അനിലജമായിരിക്കുന്ന ഉന്മാ ദത്തിംകൽ മുമ്പെ സ്നെഹപാനത്തെ പ്രയൊഗിക്കെണം- ആവൃ തമാൎഗ്ഗത്തിംകലാകട്ടെ മുമ്പെ സസ്നെഹമായി മൃദുവായിരിക്കുന്ന ശൊധനത്തെ യൊജിക്കെണം-

പരിഭാഷാ —— അനിലജം=അനിലംകൽനിന്ന ജനിച്ചത- അ നിലൻ=വായു- ഉന്മാദം=ഉന്മാദരൊഗം- സ്നെഹപാനം=സ്നെഹങ്ങ ളുടെപാനം- സ്നെഹങ്ങൾ=എണ്ണ മുതലായവ- പാനം=സെവി ക്കുക- പ്രയൊജിക്ക=ചെയ്ക- ആവൃതമാൎഗ്ഗം=ആവൃതമായിരി ക്കുന്ന മാൎഗ്ഗത്തൊടുകൂടിയത- ആവൃതം=ആവരണംചെയ്യപ്പെട്ട ത- ആവരണംചെയ്ക=തടയുക- മാൎഗ്ഗം=വഴി- സസ്നെഹം=സ്നെ

ഹത്തൊടുകൂടിയത- സ്നേഹം=തൈലം-മൃദു=തീക്ഷ്ണമല്ലാത്തത- ശൊധനം=ശുദ്ധി-

സാരം—— ഉന്മാദലക്ഷണങ്ങളെ അറിഞ്ഞതിന്ന ശെഷം വാതം ഹെതുവായിട്ടുണ്ടായ ഉന്മാദത്തിംകൽ മുമ്പെ തൈലം മുതലായതിനെ പാനം ചെയ്യെണം- തന്റെ മാൎഗ്ഗത്തിന്റെ തടവ ഹെതുവായിട്ട കൊപിച്ച വായുവിംകൽ തൈലത്തൊട കൂടിയതും തീക്ഷ്ണമല്ലാത്തതും ആയ ഛൎദ്ദിപ്പിക്കുക- വയറിളക്കുകമുതലായതിനെയും ചെയ്യെണം-

൧൯. കഫപിത്തൊൽഭവെപ്യാദൌ വമനംസവിരെചനം ।
സ്നിഗ്ദ്ധസ്വിന്നസ്യവസ്തിംചശിരസശ്ചവിരെചനം ॥

അന്വയം—— കഫപിത്തൊൽഭവെ- അപി- ആദൌ- സ്നിഗ്ദ്ധസ്വിന്നസ്യ- സവിരെചനം- വമനം വസ്തിം- ച- ശിരസഃ- വിരെചനം- ച- യൊജയെൽ-

അന്വയാൎത്ഥം—— കഫ പിത്തൊൽ ഭവത്തിംകലും ആദിയിംകൽ സ്നിഗ്ദ്ധസ്വിന്നന്ന സവിരെചന മായിരിക്കുന്ന വമനത്തെയും വസ്തിയെയും ശിരസ്സിന്റെ വിരെചനത്തെയും യൊജിപ്പിക്കെണം-

പരിഭാഷാ—— കഫപിത്തൊൽഭവം=കഫപിത്തങ്ങളിൽനിന്ന ഉണ്ടായത- കഫപിത്തങ്ങൾ=കഫവും പിത്തവും- സ്നിഗ്ദ്ധസ്വിന്നൻ=സ്നിഗ്ദ്ധനായിയും സ്വിന്നനായിയും ഇരിക്കുന്നവൻ- സ്നിഗ്ദ്ധൻ=സ്നെഹിക്കപ്പെട്ടവൻ- സ്നെഹിക്ക=തൈലാദികളെപാനംചെയ്ക-സ്വിന്നൻ=സ്വെദിക്കപ്പെട്ടവൻ-സ്വെദിക്ക=വിയൎപ്പിക്കുക- സവിരെചനം=വിരെചനത്തൊടുകൂടിയത- വിരെചനം=വയറിളക്കുക- വമനം=ഛൎദ്ദി- വസ്തി=വസ്തികൎമ്മം- ശിരസ്സിന്റെവിരെചനം=നസ്യം-

സാരം- കഫംകൊണ്ടും പിത്തംകൊണ്ടും ഉണ്ടായ ഉന്മാദത്തിംകലും മുമ്പെ സ്നിഗ്ദ്ധസ്വിന്നനാക്കീട്ട ഛൎദ്ദിപ്പിക്കുകയും വയറിളക്കുകയും വസ്തിചെയ്യുകയും നസ്യം ചെയ്കയും വെണം- ഇവിടെ കഫ പിത്തൊൽ ഭവത്തിംകലും എന്ന പറഞ്ഞത കെവലം വാതം കൊണ്ടുണ്ടായതിംകൽ തന്നെ അല്ല- കഫപിത്തങ്ങൾ കൊണ്ടുണ്ടായതിംകലും സ്നെഹപാനത്തെ ചെയ്യെണമെന്ന സൂചിപ്പിച്ചിരിക്കുന്നു എന്ന- ഉന്മാദംസ്നെഹപാനെന പൂൎവ്വം സമുപാചരെൽ- എന്ന പ്രമാണാന്തര മുണ്ടാകകൊണ്ടും സ്നെഹകാലെതുവാതൊത്ഥെ തൈലം ശൈരീഷകം തഥാമഹാ കല്യാണകംപിത്തെപഞ്ചഗവ്യം കഫൊൽ ഭവെ എന്നു- സംഗ്രഹവു മുണ്ടാകകൊണ്ടെ അറി

ഞ്ഞു കൊടുക്കയും വെണം–

൨൦. തഥാസ്യ ശുദ്ധദെഹസ്യ പ്രസാദം ലഭതെ മനഃ । ഇത്ഥമപ്യനിവൃത്തൌ തു തീക്ഷ്ണം നാവനമഞ്ജനം ॥

൨൧. ഹർഷണാശ്വാസനൊത്രാസഭയതാഡനതർജ്ജനം । അഭ്യംഗൊദ്വർത്തനാലെപധൂപാൻപാനം ച സർപ്പിഷഃ ॥

൨൨. യുഞ്ജ്യാത്താനി ഹി ശുദ്ധസ്യ നയന്തി പ്രകൃതിം മനഃ । ഹിംഗുസൌവർച്ചലവ്യൊഷൈർദ്വിപലാംശൈർഘൃതാഢകം ॥

൨൩. സിദ്ധം സമൂത്രമുന്മാദഭൂതാപസ്മാരനുൽപരം । ദ്വൌ പ്രസ്ഥൌ സ്വരസാൽ ബ്രാഹ്മ്യാ ഘൃതപ്രസ്ഥം ച സാധിതം ॥

൨൪. വ്യൊഷശ്യാമാത്രിവൃൽബ്രഹ്മീശംഖപുഷ്പീനൃപദ്രുമൈഃ । സസപ്തലാക്രിമിഘ്നൈശ്ച കല്കിതൈരക്ഷസമ്മിതൈഃ ।

൨൫. പലവൃദ്ധ്യാ പ്രയുഞ്ജീത പരം മാത്രാ ചതുഷ്പലം । ഉന്മാദകുഷ്ഠാപസ്മാരഹരം വന്ധ്യാസുതപ്രദം ॥

൨൬. വാക്സ്വരസ്മൃതിമെധാകൃദ്ധന്യം ബ്രാഹ്മീഘൃതം സ്മൃതം । വരാവിശാലാഭദ്രൈലാദെവദാര്വെലവാലുകൈഃ ॥

൨൭. ദ്വിശാരിബാദ്വിരജനീദ്വിസ്ഥിരാഫലിനീനതൈഃ । ബൃഹതീകുഷ്ഠമഞ്ജിഷ്ഠാനാഗകെസരദാഡിമൈഃ ॥

൨൮. വെല്ലതാലീസപത്രൈലാമാലതീമുകുളൊൽപലൈഃ । സദന്തീപത്മകഹിമൈഃ കർഷാംശൈഃ സർപ്പിഷഃ പചെൽ ॥

൨൯. പ്രസ്ഥം ഭൂതഗ്രഹൊന്മാദകാസാപസ്മാരപാപ്മസു । പാണ്ഡുകണ്ഡൂവിഷെ ശൊഷെ മൊഹമെഹജ്വരെ ഗരെ ॥

൩൦. അരെതസ്യല്പരജസി ദൈവൊപഹതചെതസി । അമെധസി സ്ഖലദ്വാചി സ്മൃതികാമെ ല്പപാവകെ ॥

൩൧. ബല്യം മംഗല്യമായുഷ്യം കാന്തിസൌഭാഗ്യപുഷ്ടിദം । കല്യാണകമിദം സർപ്പിഃ ശ്രെഷ്ഠം പുംസവനെഷു ച ॥

അന്വയം—— തഥാ- ശുദ്ധദെഹസ്യ- അസ്യ- മനഃ- പ്രസാദം- ലഭതെ- ഇത്ഥം- അപി- അനിവൃത്തൌ- തു- തീക്ഷ്ണം- നാവനം- അഞ്ജനം- ഹർഷണാശ്വാസനൊത്രാസഭയതാഡനതർജ്ജനം- അഭ്യംഗൊദ്വർത്തനാലെപധൂപാൻ- സർപ്പിഷഃ- പാനം- ച- യുഞ്ജ്യാൽ- താനി- ശുദ്ധസ്യമനഃ- പ്രകൃതിം- നയന്തി- ഹി- ദ്വിപലാംശൈഃ- ഹിംഗുസൌവർച്ചലവ്യൊഷൈഃ- സമൂത്രം- സിദ്ധം- ഘൃതാഢകം- പരം- ഉന്മാദഭൂതാപസ്മാരനുൽ- ബ്രാഹ്മ്യാഃ- സ്വരസാൽ- ദ്വൌ- പ്രസ്ഥൌ- ഘൃതപ്രസ്ഥം- ച- അക്ഷസമ്മിതൈഃ- കല്കിതൈഃ- സസപ്തലാക്രിമിഘ്നൈഃ- വ്യൊഷശ്യാമാത്രിവൃൽബ്രഹ്മീശംഖപുഷ്പീനൃപദ്രുമൈഃ- സാധിതം- പലവൃ

ദ്ധ്യാ- പ്രയുഞ്ജീത- ചതുഷ്പലം- പരം- മാത്രാ- ഉന്മാദകുഷ്ഠാപ സ്മാരഹരം- വന്ധ്യാസുതപ്രദം- വാക്സ്വരസ്മൃതിമെധാകൃൽ- ധന്യം- തൽ- ബ്രാഹ്മീഘൃതം- സ്മൃതം- കഷായൈഃ- വരാവിശാ ലാഭദ്രൈലാദെവദാൎവ്വെലവാലുകൈഃ- ദ്വിശാരിവാദ്വിരജ നീദ്വിസ്ഥിരാഫലിനീനതൈഃ- ബൃഹതീകുഷ്ഠമഞ്ജിഷ്ഠാനാഗ കെസരദാഡിമൈഃ- സദന്തീപത്മകഹിമൈഃ- വെല്ലതാലീസ പത്രൈലാമാലതീമുകുളോൽപ്പലൈഃ- സൎപ്പിഷഃ- പ്രസ്ഥം- പ ചെൽ-തൽ- ഭൂതഗ്രഹോന്മാദകാസാപസ്മാരപാപ്മനൽ- പാണ്ഡു കണ്ഡൂവിഷെ-ശൊഷെ- മെഹെ- ജ്വരെ- ഗരെ- അരെതസി- അപ്രജസി- ദൈവൊപഹതചെതസി-അമെധസി- സ്ഖലദ്വാ ചി- സ്മൃതികാമെ- അല്പപാവകെ-ശസ്യം-ബല്യം- മംഗല്യം- ആയുഷ്യം- കാന്തിസൌഭാഗ്യപുഷ്ടിദം- ഇദം- കല്യാണകം- സൎപ്പിഃ-പുംസവനെഷു- ച-ശ്രെഷ്ഠം-

അനന്തരാൎത്ഥം—— അപ്രകാരം ശുദ്ധദെഹനായിരിക്കുന്ന ഇ വന്റെ മനസ്സു പ്രസാദത്തെ ലഭിക്കുന്നു- ഇപ്രകാരമായിട്ടും അനിവൃത്തിയിംകലാകട്ടെ തീക്ഷ്ണമായിരിക്കുന്ന നാവനത്തെയും അഞ്ജനത്തെയും ഹൎഷണാശപാസനൊത്രാസഭയതാഡന ത ൎജ്ജനത്തെയും അഭ്യംഗൊദ്വൎത്തനാലെപ ധൂപങ്ങളെയും സ ൎപ്പിസ്സിന്റെ പാനത്തെയും യൊജിക്കെണം- അതുകൾ ശുദ്ധനാ യിരിക്കുന്നവന്റെ മനസ്സിന്ന പ്രകൃതിയെനയിക്കുന്നു- എ ന്നത ഹെതുവായിട്ട ദ്വിപലാംശങ്ങളായിരിക്കുന്ന ഹിംഗുസൌ വൎച്ചലവ്യൊഷങ്ങൾകൊണ്ടെ സമൂത്രമായി സിദ്ധമായിരിക്കുന്ന ഘൃതാഢകം എറെവും ഉന്മാദഭൂതാപസ്മാരനത്താകുന്നു- ബ്രാഹ്മി യുടെ സ്വരസത്തിംകൽ നിന്ന രണ്ടെ പ്രസ്ഥങ്ങളെയും ഘൃതപ്ര സ്ഥത്തെയും അക്ഷസമ്മിതങ്ങളായി കല്ക്കിതങ്ങളായി സസ്വൎജ്ജ ലാക്രിമിഹരങ്ങളായിരിക്കുന്ന വ്യൊഷശ്യാമാത്രിവൃൽദന്തീശം ഖപുഷ്പീനൃപദ്രുമങ്ങൾകൊണ്ടെ സാധിതമായിട്ട പലവൃദ്ധികൊണ്ടെ പ്രയൊജിക്കെണം- ചതുഷ്പലം പരമായിരിക്കുന്ന മാത്രയാകു ന്നു- ഉന്മാദകുഷ്ഠാപസ്മാരഹരമായിട്ടും വന്ധ്യാസുതപ്രദമായിട്ടും വാക്സ്വരസ്മൃതിമെധാകൃത്തായിട്ടും ധന്യമായിട്ടും ഇരിക്കുന്ന അത ബ്രാഹ്മീഘൃതമായിട്ട സ്മൃതമാകുന്നു- കഷായങ്ങളായിരിക്കു ന്ന വരാവിശാലാഭദ്രൈലാദെവദാൎവ്വെലവാലുകങ്ങൾകൊണ്ടും ദ്വിശാരിവാദ്വിരജനീദ്വിസ്ഥിരാഫലിനീനതങ്ങൾ കൊണ്ടും ബൃഹതീകുഷ്ഠമഞ്ജിഷ്ഠാ നാഗകെസരദാഡിമങ്ങൾകൊണ്ടും സ ദന്തീപത്മകഹിമങ്ങളായിരിക്കുന്ന വെല്ലതാലീസപത്രൈലാമാ

ലതീമുക്കളൊൽപ്പലങ്ങൾകൊണ്ടും സപ്പിസ്സിന്റെ പ്രസ്ഥത്തെ പചിക്കേണം- അത ഭൂതഗ്രഹോന്മാദകാസാപസ്മാര പാപ്മജിത്തായിട്ടു പഥ്യേകണ്ഠ്യവിഷയത്തിങ്കലും ശോഷത്തിങ്കലും മൊഹത്തിങ്കലും മെഹത്തിങ്കലും ജ്വരത്തിങ്കലും ഗരത്തിങ്കലും അരെതസ്സിങ്കലും അല്പരജസ്സിങ്കലും ദൈവൊപഹത ചെതസ്സിങ്കലും അമെധസ്സിങ്കലും സ്ഥലഭാക്കിങ്കലും സ്മൃതികാമമെങ്കിലും അല്പപാവകെങ്കലും ശസ്തമായിട്ടും ബല്യമായിട്ടും മംഗല്യമായിട്ടും ആയുഷ്യമായിട്ടും കാന്തിസൌഭാഗ്യപുഷ്ടിദമായിട്ടും ഭവിക്കുന്നു- ഘൃതം കല്യാണകമായിരിക്കുന്ന സപ്പിസ്സ പുംസവനങ്ങളിൽ ശ്രെഷ്ഠമായിട്ടും ഭവിക്കുന്നു-

പരിഭാഷാ——ശുദ്ധദെഹൻ=ശുദ്ധമായിരിക്കുന്ന ദെഹത്തൊടുകൂടിയവൻ- ദെഹം=ശരീരം- പ്രസാദം=സ്വഭാവം- ലഭിക്ക=സ്വീകരിക്ക- അനിവൃത്തി=നിവൃത്തിഇല്ലാത്തത- നിവൃത്തി=ശമനം- നാവനം=നസ്യം- അഞ്ജനം=മഷി- ഹഷണാശ്വാസനൊത്രാസഭയതാഡനതജ്ജനം=ഹഷണവും ആശ്വാസനവും ഉത്രാസവും ഭയവും താഡനവും തജ്ജനവും- ഹഷണം=സന്തൊഷിപ്പിക്കുക. ആശ്വാസനം=ആശ്വസിപ്പിക്കുക- ഉത്രാസം=ഞെട്ടുക- ഭയം=ഭീതി- താഡനം=അടിക്കുക- തജ്ജനം=ഭത്സനം- (ഹിതമല്ലാത്തതിനെ പറയുക) അഭ്യംഗൊദ്വത്തനാലെപധൂപങ്ങൾ=അഭ്യംഗവും ഉദ്വത്തനവും ആലെപവും ധൂപവും- അഭ്യംഗം=എണ്ണതെക്കുക- ഉദ്വത്തനം=തിരുമ്പുക- ആലെപം=ഔഷധങ്ങളെ അരച്ചുതെക്കുക-ധൂപം=പുക- സപ്പിസ്സ=നെയ്യ- പാനം=സെവനം- യൊജിക്ക=ചെക്കുക- അതുകൾ=തിക്ഷ്ണനസ്യാദികൾ- പ്രകൃതി=സ്വഭാവം- (രൊഗത്തൊടു കൂടാത്തതെന്നസാരം) നയിക്ക=പ്രാപിപ്പിക്ക- ദ്വിപലാംശങ്ങൾ=ദ്വിപലപ്രമാണങ്ങൾ- (ഘൃം രണ്ടു പലങ്ങളെന്നസാരം) ഹിംഗുസൌവച്ചലവ്യൊഷങ്ങൾ=ഹിംഗുവും സൌവച്ചലവും വ്യൊഷവും- ഹിംഗു=കായം- സൌവച്ചലം=തുവച്ചിലഉപ്പ- വ്യൊഷം=ത്രികടു- സമൂത്രം=മൂത്രത്തൊടുകൂടിയത- മൂത്രം=ഗൊമൂത്രം- സിദ്ധം=പക്വം- ഘൃതാഢകം=ഘൃതത്തിന്റെ ആഢകം- ഘൃതം=നെയ്യ- ആഢകം=നാലിടങ്ങഴി- ഉന്മാദഭൂതാപസ്മാരനുത്ത=ഉന്മാദഭൂതാപസ്മാരങ്ങളെ നൊദിക്കുന്നത- ഉന്മാദഭൂതാപസ്മാരങ്ങൾ=ഉന്മാദവും ഭൂതവും അപസ്മാരവും- നൊദിക്ക=നശിപ്പിക്ക- സ്വരസം=നീര- പ്രസ്ഥം=ഇടങ്ങഴി- ഘൃതപ്രസ്ഥം=ഘൃതത്തിന്റെ പ്രസ്ഥം- ഘൃതം=നെയ്യ- പ്രസ്ഥം=ഇടങ്ങഴി- അക്ഷസ

ന്മിതങ്ങൾ=അക്ഷപ്രമാണങ്ങൾ- അക്ഷം=മൂന്നുകഴഞ്ച- കല്ക്കിതങ്ങൾ=കല്ക്കങ്ങളാക്കപ്പെട്ടവ- സസുവൎച്ചലാക്രിമിഹരങ്ങൾ= സുവൎച്ചലാക്രിമിഹരങ്ങളോടുകൂടിയവ- സുവൎച്ചലാക്രിമിഹരങ്ങൾ= സുവൎച്ചലയും ക്രിമിഹരവും- സുവൎച്ചലാ=ബ്രഹ്മി- ക്രിമിഹരം=വിഴാലരി- വ്യോഷശ്യാമാത്രിവൃദ്ദന്തീശംഖപുഷ്പീനൃപദ്രുമങ്ങൾ= വ്യോഷവും ശ്യാമയും ത്രിവൃത്തും ദന്തിയും ശംഖപുഷ്പിയും നൃപദ്രുമവും- വ്യോഷം=ത്രികടു- ശ്യാമാ=നാല്ക്കോല്പകൊന്ന- ത്രിവൃത്ത=ത്രികൊല്പകൊന്ന- ദന്തീ=നാകദന്തി- ശംഖപുഷ്പീ=ശംഖുപുഷ്പം- നൃപദ്രുമം=കൊന്ന- സാധിതം=സാധിക്കപ്പെട്ടത- സാധിക്ക=കാച്ചുക- പലവൃദ്ധി=പലങ്ങളുടെവൃദ്ധി- വൃദ്ധി=വൎദ്ധനാ- ചതുഷ്പലം=നാലുപലം- ഉന്മാദകൃഛ്രാപസ്മാരഹരം= ഉന്മാദകൃഛ്രാപസ്മാരങ്ങളെ ഹരിക്കുന്നത- ഉന്മാദകൃഛ്രാപസ്മാരങ്ങൾ=ഉന്മാദവും കൃഛ്രവും അപസ്മാരവും- ഹരിക്ക=നശിപ്പിക്കുക- വന്ധ്യാസുതപ്രദം= വന്ധ്യയുടെ സുതപ്രദം- വന്ധ്യാ=പ്രസവിക്കാത്തവൾ- സുതപ്രദം=സുതനെ പ്രകൎഷേണ ദാനംചെയ്യുന്നത- സുതൻ=പുത്രൻ- ദാനംചെയ്ക=കൊടുക്കുക- വാക്സ്വരസ്മൃതിമേധാകൃത്ത=വാക്സ്വരസ്മൃതിമേധകളെ ഉണ്ടാക്കുന്നത- വാക്സ്വരസ്മൃതിമേധകൾ=വാക്കും സ്വരവും സ്മൃതിയും മേധയും- സ്വരം=ശബ്ദം- സ്മൃതി= അതീതകാലാനുസ്മരണം- മേധാ=ആശുഗ്രഹണശക്തി- ധന്യം=ഭാഗ്യകരം- ഘൃതം=നെയ്യ- ബ്രാഹ്മീഘൃതം= ബ്രാഹ്മീഘൃതമെന്ന പെരൊടുകൂടിയത- സ്മൃതം=സ്മരിക്കപ്പെട്ടത- സ്മരിക്ക=വിചാരിക്കുക- കൎഷങ്ങൾ=കൎഷപ്രമാണങ്ങൾ- കൎഷം=മുക്കഴഞ്ച- വരാവിശാലാഭദ്രൈലാദേവദാരുവെലവാലുകങ്ങൾ=വരയും വിശാലയും ഭദ്രൈലയും ദേവദാരുവും ഏലവാലുകവും- വരാ=ത്രിഫലാ- വിശാലാ=കാട്ടുവെള്ളരി- ഭദ്രൈലം=ചിററേലം- ദേവദാരു=ദേവതാരം- ഏലവാലുകം=ഏലാവാലുകമെന്ന പെരൊടുകൂടിയത- ദ്വിശാരിബാദ്വിരജനീദ്വിസ്ഥിരാഫലിനീനതങ്ങൾ=ദ്വിശാരിബയും ദ്വിരജനിയും ദ്വിസ്ഥിരയും ഫലിനിയും നതവും- ദ്വിശാരിബാ= നന്നാറിയും പാല്വള്ളിയും- ദ്വിരജനി=മഞ്ഞളും മരമഞ്ഞളും- ദ്വിസ്ഥിരാ=ഓരിലയും മൂവിലയും- ഫലിനീ=ഞാഴൽപൂവ- നതം=തകരം- ബൃഹതീകുഷ്ഠമഞ്ജിഷ്ഠാനാഗകെസരദാഡിമങ്ങൾ= ബൃഹതിയും കുഷ്ഠവും മഞ്ജിഷ്ഠയും നാഗകെസരവും ദാഡിമവും- ബൃഹതി=ചെറുവഴുതിന- കുഷ്ഠം=കൊട്ടം- മഞ്ജിഷ്ഠാ=മഞ്ചട്ടി- നാഗകെസരം=നാഗപ്പൂവ- ദാഡിമം=ഉറുമാമ്പഴം- സദന്തീപത്മകഹിമങ്ങൾ= ദന്തീപത്മകഹിമങ്ങളോടുകൂടിയവ- ദന്തീപത്മകഹിമ

ങ്ങൾ=ദന്തിയും പത്മകവും ഹിമവും- ദന്തി=നാകാന്തി- പത്മകം=പതിമുകം- ഹിമം=ചന്ദനം- വെല്ലതാലീസപത്രൈലാമാലതീമുകുളോൽപ്പലങ്ങൾ=വെല്ലവും താലീസപത്രവും ഏലയും മാലതിമുകുളവും ഉൽപലവും- വെല്ലം=വിഴാലരി- താലീസപത്രം=താലീസപത്രമെന്ന പെരൊടുകൂടിയത- ഏലാ=ഏലത്തരി- മാലതീമുകുളം=പിച്ചകമൊട്ട- ഉൽപലം=ചെങ്ങഴിനീൎക്കിഴങ്ങ- സൎപ്പിസ്സ=നെയ്യ- പ്രസ്ഥം=ഇടങ്ങഴി- പചിക്ക=കാച്ചുക- ഘൃതം=നെയ്യ- ഭൂതഗ്രഹോന്മാദകാസാപസ്മാരപാപ്മജിത്ത= ഭൂതഗ്രഹോന്മാദകാസാപസ്മാരപാപ്മാക്കളെ ജയിക്കുന്നത- ഭൂതഗ്രഹോന്മാദകാസാപസ്മാരപാപ്മാക്കൾ=ഭൂതവും ഗ്രഹവും ഉന്മാദവും കാസവും അപസ്മാരവും പാപ്മാവും- കാസം=കുര- പാപ്മാവ=പാപം- പാണ്ഡുകണ്ഡൂവിഷം=പാണ്ഡുവും കണ്ഡുവും വിഷവും- പാണ്ഡു=പാണ്ഡുരൊഗം- കണ്ഡു=ചൊറി- ശൊഷം=ക്ഷയരൊഗം- മൊഹം=വൈചിത്ത്യം- മെഹം=പ്രമെഹം- ഗരം=കൈവിഷം- അരെതസ്സ= അല്പമായ രെതസ്സൊടുകൂടിയവൻ- രെതസ്സ=ശുക്ലം- അല്പരജസ്സ=അല്പമായിരിക്കുന്ന രജസ്സൊടുകൂടിയവൾ- രജസ്സ=ആൎത്തവം- (ഋതുകാലത്തിങ്കലുള്ളരക്തം) ദൈവൊപഹതചെതസ്സ=ദൈവത്താൽ ഉപഹതമായിരിക്കുന്ന ചെതസ്സൊടുകൂടിയവൻ- ദൈവം=വിധി- ഉപഹതം=ഉപഹനിക്കപ്പെട്ടത- ഉപഹനിക്ക=നശിപ്പിക്ക- ചെതസ്സ=മനസ്സ- അമെധസ്സ= മെധയൊടു കൂടാത്തവൻ- മെധാ=ആശുഗ്രഹണശക്തി- സ്ഖലദ്വാക്ക=സ്ഖലന്തിയായിരിക്കുന്നവാക്കൊടുകൂടിയവൻ- സ്ഖലന്തി=സ്ഖലിച്ചിരിക്കുന്നത- സ്ഖലിക്ക=ഇടറുക- സ്മൃതികാമൻ=സ്മൃതിയെകാമിക്കുന്നവൻ- സ്മൃതി=അതീതകാലാനുസ്മരണം- കാമിക്ക=ആഗ്രഹിക്കുക- അല്പപാവകൻ=മന്ദാഗ്നി- ശസ്തം=പ്രശസ്തം- ബല്യം=ബലത്തെ ഉണ്ടാക്കുന്നത- ബലം=ശക്തി- മംഗല്യം=മംഗലത്തെ ഉണ്ടാക്കുന്നത- മംഗലം=ശുഭം- ആയുഷ്യം=ആയുസ്സിനെ ഉണ്ടാക്കുന്നത- കാന്തിസൌഭാഗ്യപുഷ്ടിദം=കാന്തിസൌഭാഗ്യപുഷ്ടികളെ ദാനംചെയ്യുന്നത- കാന്തിസൌഭാഗ്യപുഷ്ടികൾ=കാന്തിയും സൌഭാഗ്യവും പുഷ്ടിയും കാന്തി=ശൊഭാ- സൌഭാഗ്യം=സൌന്ദൎയ്യം- പുഷ്ടി=തടി- ദാനം ചെയ്യു=കൊടുക്കുക- കല്യാണകം=കല്യാണകമെന്ന പെരൊടു കൂടിയത- സൎപ്പിസ്സ=നെയ്യ- പുംസവനം=പുമാനെ പ്രസവിക്കുന്നത- പുമാൻ=പുരുഷൻ ശ്രെഷ്ഠം=വിശിഷ്ടം-

സാരം—— മെൽ പറഞ്ഞതുപൊലെ വമനവിരെചനാദികൾ കൊണ്ട ശുദ്ധിവന്നിരിക്കുന്ന ദെഹത്തൊടുകൂടിയവന്റെ മന

സ്സ സ്വസ്ഥതയെ ലഭിക്കും- ഇപ്രകാരം ചെയ്തിട്ടും രോഗ
ത്തിന്ന ശമനം ഭവിച്ചില്ലെങ്കിൽ തീക്ഷ്ണദ്രവ്യങ്ങൾകൊണ്ട നസ്യം
ചെയ്യുകയും തീക്ഷ്ണദ്രവ്യങ്ങളെ അരച്ച കണ്ണിലെഴുതുകയും സന്തൊ
ഷിപ്പിക്കുകയും നല്ലവാക്കുകളെക്കൊണ്ടൊ മറെറാ ആശ്വാസപ്പെടു
ത്തുകയും ഞെട്ടിപ്പിക്കുകയും ഭയപ്പെടുത്തുകയും അടിക്കുകയും ഹി
തമല്ലാത്ത വാക്കിനെ പറയുകയും എണ്ണ തെപ്പിക്കുകയും മെൽതി
രുമ്പുകയും ഔഷധങ്ങൾ അരച്ച മെൽ തെപ്പിക്കുകയും പുകക്കു
കയും കല്യാണകം മുതലായ നെയ്യ സെവിപ്പിക്കുകയും വെണം.
തീക്ഷ്ണനസ്യം തുടങ്ങിയവകൾ- വമന വിരെചനത്തെ ചെയ്ത
ശുദ്ധി വന്നിരിക്കുന്നവന്റെ മനസ്സിനെ രോഗത്തോട കൂടാ
ത്തതാക്കിചെയ്യും- അതു ഹെതുവായിട്ട ശമനമില്ലെന്ന വന്നാൽ
മെൽ പറഞ്ഞതുകളെ ചെയ്യെണമെന്ന അറിഞ്ഞുകൊൾക- കാ
യം, തുവള്ളിലയുപ്പ, ചുക്ക, മുളക, തിപ്പലി ഇതുകൾ ഈരണ്ട
പലം ഗൊമൂത്രത്തിൽ അരച്ച കലക്കി കാച്ചിയ നാലിടങ്ങഴിനെ
യ്യ ഉന്മാദരൊഗത്തെയും ഭൂതഗ്രഹത്തെയും അപസ്മാരത്തെയും ന
ശിപ്പിക്കും- ബ്രഹ്മി, വിഴാലരി ചുക്ക മുളക, തിപ്പലി, നാൽകൊ
ൽപ്പകൊന്ന, ത്രികൊൽപ്പകൊന്ന നാഗദന്തിവെര ശംഖുപുഷ്പത്തി
ൻവെര, കൊന്ന- ഇതുകൾമുമ്മൂന്നകഴഞ്ച രണ്ടിടങ്ങഴി ബ്രഹ്മി
യുടെ നീരിൽ അരച്ചുകലക്കി ഒരിടങ്ങഴി നെയ്യ കാച്ചണം- ആ
നെയ്യ ദിവസെന ഓരൊ പലം വൎദ്ധിച്ചിട്ട പ്രയൊഗിക്കെണം-
അങ്ങിനെ നാല പലമായാൽ വലിയ മാത്രയാകുന്നു- ബ്രഹ്മീ
ഘൃതമെന്ന പെരായ ഈ നെയ്യ ഉന്മാദത്തെയും കുഷ്ഠത്തെയും
അപസ്മാരത്തെയും നശിപ്പിക്കുകയും പ്രസവിക്കാത്തവൾക്കു
പുത്രനെ കൊടുക്കുകയും എടറി പറയുന്നതിനെ നല്ലവാക്കാ
ക്കുകയും ഒച്ചനന്നാക്കുകയും കഴിഞ്ഞതിന്റെ ഓൎമ്മയെ ഉണ്ടാക്കു
കയും വെഗത്തിൽ ഗ്രഹിപ്പാനുള്ള ശക്തിയെ ഉണ്ടാക്കുകയും ഭാ
ഗ്യത്തെ ഉണ്ടാക്കുകയും ചെയ്യും- കടുക്ക താന്നിക്ക, നെല്ലിക്ക,
കാട്ടുവെള്ളരിവെര, ചിററെല, തെവതാരം എലാവാലുകം, നന്നാ
രിക്കിഴങ്ങ, പാല്മുതുക്കിഴങ്ങ, വരട്ടുമഞ്ഞൾ, മരമഞ്ഞത്തൊലി,
ഓരിലവെര, മൂവിലവെര, ഞാഴൽപൂവ്വ, തകരം, വിഴാലരി, താലീ
സപത്രം, എലത്തരി, പിച്ചകമൊട്ട, ചെങ്ങഴിനീക്കിഴങ്ങ, നാ
കാന്തിവെര, പരിമുകം, ചന്ദനം, ചെറുവഴുതിനവെര, കൊട്ടം,
മഞ്ചട്ടിപ്പൊടി, നാഗപ്പൂവ്വ, ഉറുമാമ്പഴത്തൊട, ഇതുകൾ മുമ്മൂന്ന
കഴഞ്ച അരച്ച കലക്കി ഒരിടങ്ങഴി നെയ്യ കാച്ചണം- ഈ നെ
യ്യ ഭൂതഗ്രഹങ്ങളെയും ബാലഗ്രഹങ്ങളെയും ഉന്മാദത്തെയും കര

ബൃംഹണം- സന്നിപാതഘ്നം ഗുണൈഃ- പൂൎവസ്മാൽ- അധികം- ജടിലാ- പൂതനാ- കെശീ- ചാരടീ- മൎക്കടീ- വചാ- ത്രായമാണാ- ജയാ- വീരാ- ചൊരാ- കടുകരൊഹണീ- കയസ്ഥാ- സൂകരീ- ഛത്രാ- സാധിഛത്രാ പലംകഷാ- മഹാപുരുഷദന്താ- ച- വയസ്ഥാ- നാകുലീദ്വയം- കടംഭരാ- വൃശ്ചികാളീ- സാലപൎണ്ണീ- ച- തൈഃ- സിദ്ധം- മഹാപൈശാചികം- നാമ- ഘൃതം- ചാതുൎത്ഥകൊന്മാദഗ്രഹാപസ്മാരനാശനം- അമൃതം- യഥാ- തഥാ- ഹിതം- ബുദ്ധിമെധാസ്മൃതികരം- ബാലാനാം- അംഗവൎദ്ധനം- ച ബ്രാഹ്മീം- ഐന്ദ്രീം- വിഡംഗം- ച- വ്യൊഷം- ഹിംഗു- ജടാമൎത്തം- രാസ്നാം- വിഷഘ്നാം- ലശുനം- വിശല്യാം- സുരസാം- വചാം- ജ്യൊതിഷ്മതിം- നാഗവിന്നാം- അനന്താം- സഹരീതകീം- കാമ്പില്ലീം- ച- ഹസ്തിമൂത്രെണ- പിഷ്ട്വാ- ഛായാവിശൊഷിതാ- വൎത്തിഃ- നസ്യാഞ്ജനാലെപധൂപൈഃ- ഉന്മാദസൂദനീ-

അന്വയാൎത്ഥം —— ഇതുകളിൽനിന്ന ഭാശാരിബൊദികളായിരിക്കുന്ന ഏകവിംശതികളെ ജലത്തിങ്കൽ പചിച്ചിട്ട ആ രസത്തിങ്കൽ സപ്തപൎണ്ണിയുംകൂടിയായിരിക്കുന്ന വീരൎദ്ധിമെദാ കാകൊളീകപികച്ഛുവിഷാണികൾകൊണ്ടും ക്ഷീര ചതുൎഗ്ഗുണമാകുംവണ്ണം സൎപ്പിസ്സിനെ പചിക്കെണം- ഈ മഹാകല്യാണകം ഏററവും ബൃംഹണമായിട്ടും സന്നിപാതഘ്നമായിട്ടും ഗുണങ്ങൾകൊണ്ട പൂൎവത്തെക്കാൾ അധികമായിട്ടും ഭവിക്കുന്നു ജടിലയും പൂതനയും കെശിയും ചാരടിയും മൎക്കടിയും വചയും ത്രായമാണയും ജയയും വീരയും ചൊരയും കടുകരൊഹണിയും കയസ്ഥയും സൂകരിയും ഛത്രയും സാധിഛത്രയായിരിക്കുന്ന പലംകഷയും മഹാപുരുഷദന്തയും വയസ്ഥയും നാകുലദ്വയവും കടംഭരയും വൃശ്ചികാളിയും സാലപൎണ്ണിയും ഇതുകൾകൊണ്ട സിദ്ധമായി മഹാപൈശാചികമെന്ന പ്രസിദ്ധമായിരിക്കുന്ന ഈ ഘൃതം ചാതുൎത്ഥകൊന്മാദഗ്രഹാപസ്മാരനാശനമായിട്ടും അമൃതം എപ്രകാരം അപ്രകാരം ഹിതമായിട്ടും സ്മൃതിബുദ്ധികരമായിട്ടും ബാലന്മാരുടെ അംഗവൎദ്ധനമായിട്ടും ഭവിക്കുന്നു- ബ്രാഹ്മിയെയും ഐന്ദ്രിയെയും വിഡംഗത്തെയും വ്യൊഷത്തെയും ഹിംഗുവിനെയും ജടാമൎത്തെയും രാസ്നയെയും വിഷഘ്നയെയും ലശുനത്തെയും വിശല്യയെയും സുരസത്തെയും വചയെയും ജ്യൊതിഷ്മതിയെയും നാഗവിന്നയെയും അനന്തയെയും സഹരീതകിയായിരിക്കുന്ന കാമ്പില്ലിയെയും ഹസ്തിമൂത്രംകൊണ്ടരെച്ചിട്ട

ഛായാവിശൊഷിതയായിരിക്കുന്ന വൎത്തി നസ്യാഞ്ജനാലെപധൂപങ്ങൾകൊണ്ടു ഉന്മാദ സൂദനിയായി ഭവിക്കുന്നു-

പരിഭാഷാ—— ഇതുകൾ=ത്രിഫലതുടങ്ങിയവ- ദ്വിശാരിബാദികൾ=ദ്വിശാരിബകൾ തുടങ്ങിയുള്ളവ- ദ്വിശാരിബകൾ=നന്നാരിയുംപാൽവള്ളിയും- ഏകവിംശതി=ഇരുപത്തൊന്ന- ജലം=വെള്ളം- പചിക്ക=പാകംചെയ്ക- സൂൎപ്പപൎണ്ണിയുതങ്ങൾ=സൂൎപ്പപൎണ്ണികളൊടുകൂടിയത- സൂൎപ്പപൎണ്ണികൾ=കാട്ടുഴുന്നും കാട്ടുപയറും- വീരൎദ്ധിമെദാകാകൊളികപികച്ശൂവിഷാണികൾ=വീരയുംഋദ്ധിയും മെദയും കാകൊളിയും കപികച്ശൂവും വിഷാണികയും- വീരാ=കൊവ- ഋദ്ധി=കാട്ടുമുതിര- മെദാ=മെദാഎന്നപെരായത- കാകൊളി=കാകൊളി എന്ന പെരായത- കപികച്ശൂ=നായ്ക്കുരണ- വിഷാണികാ=ആട്ടുകൊട്ടപാല- ഗൃഷ്ടിക്ഷീരചതുൎഗ്ഗുണം=ചതുൎഗ്ഗുണമായിരിക്കുന്ന ഗൃഷ്ടിക്ഷീരത്തൊടുകൂടിയത- ചതുൎഗ്ഗുണം=നാലിരട്ടി- ഗൃഷ്ടിക്ഷീരം=ഗൃഷ്ടിയുടെക്ഷീരം- ഗൃഷ്ടി=ഒന്നപെററപശു- ക്ഷീരം=പാല- സൎപ്പിസ്സ=നെയ്യ- പചിക്ക=കാച്ചുക- മഹാകല്യാണകം=മഹാകല്യാണകമെന്ന പെരൊടുകൂടിയത- ബൃംഹണം=ശരീരപുഷ്ടിയെ ഉണ്ടാക്കുക- സന്നിപാതഘ്നം=സന്നിപാതത്തെ ഹനിക്കുന്നത- സന്നിപാതം=സന്നിപാത കൊപശമനം- (കൊപിച്ച സന്നിപാതത്തെ ശമിപ്പിക്കുന്നത) പൂൎവ്വം=മുമ്പെ പറഞ്ഞത- ജടിലാ=മാഞ്ചി- പൂതനാ=കടുക്ക- കെശീ=നലമാഞ്ചി- ചാരടീ=ഓരിലത്താമര- മൎക്കടീ=നായ്ക്കുരണ- വചാ=വയമ്പ- ത്രായമാണാ=ബ്രഹ്മി- ജയാ=മുഞ്ഞ- വീരാ=കാകൊളി- ചൊരാ=ചണ്ണ- കയസ്ഥാ=നെല്ലിക്ക- സൂകരീ=നിലപ്പന- ഛത്രാ=ഛത്രാ എന്ന പെരൊടുകൂടിയത- സാധിഛത്രാ=അധിഛത്രയൊടുകൂടിയത- അധിഛത്രാ=അധിഛത്ര എന്ന പെരൊടുകൂടിയത- പലംകഷാ=അരക്ക- മഹാപുരുഷദന്താ=ശതാവരിക്കിഴങ്ങ- വയസ്ഥാ=ക്ഷീരകാകൊളി- നാകുലിദ്വയം=നന്നാരിയും കരളെകവും- കടംഭരാ=വെൺകുന്നി- വൃശ്ചികാളീ=തെക്കട- സാലപൎണ്ണീ=മുഞ്ചില- സിദ്ധം=സാധിതം- ഘൃതം=നെയ്യ- ചതുൎത്ഥകൊന്മാദഗ്രഹാപസ്മാരനാശനം=ചതുൎത്ഥകൊന്മാദ ഗ്രഹാപസ്മാരങ്ങളെ നശിപ്പിക്കുന്നത- ചതുൎത്ഥകൊന്മാദഗ്രഹാപസ്മാരങ്ങൾ=ചതുൎത്ഥകവും ഉന്മാദവും ഗ്രഹവും അപസ്മാരവും- ചതുൎത്ഥകം=ചാതുൎത്ഥികജ്വരം- ഉന്മാദം=ഉന്മാദമെന്നരൊഗം- ഗ്രഹം=ഭൂതഗ്രഹം- അപസ്മാരം=അപസ്മാരമെന്ന രൊഗം- അമൃതം=അമൃത- ഹിതം=പത്ഥ്യം- ബാലന്മാർ=കുട്ടികൾ- അംഗവൎദ്ധനം=അംഗ

ത്തെ വദ്ധിപ്പിക്കുന്നത- അംഗം=ശരീരം- വദ്ധിപ്പിക്ക=തടിപ്പിക്കുക- ബ്രാഹ്മീ=മുത്തൾ- ഐന്ദ്രീ=ശംഖപുഷ്പം- വിഡംഗം=വിഴാലരി- വ്യൊഷം=ചുക്ക മുളക തിപ്പലി- ഹിംഗു=കായം- ജടാമുരം=ജടയും മുരവും- ജടാ=മാഞ്ചി- മുരം=മുരമെന്നപെരൊടുകൂടിയത- രാസ്നാ=അരത്ത- വിഷാഹ്വാ=വെൾവയമ്പ- ലശുനം=വെളുള്ളി- വിശല്യാ=മെത്തൊന്നി- സുരസം=തുത്താവ- വചാ=വയമ്പ- ജ്യൊരിഷ്മതീ=ചെറുപ്പുന്നയരി- നാഗവിന്നാ=കീരിക്കട്ടി- അനന്താ=കറുക- സഹരീതകി=ഹരീതകിയൊടുകൂടിയത- ഹരീതകീ=കടുക്ക- കാമ്ലീ=ചുരുട്ടരൊഹണി- ഹസ്തിമൂത്രം=ആനമൂത്രം- പെഷിക്ക=അരക്കുക- ഛായാവിശൊഷിതാ=ഛായയിങ്കൽ വിശൊഷിതാ- ഛായാ=നിഴല- വിശൊഷിതാ=ശൊഷിപ്പിക്കപ്പെട്ടത- ശൊഷിപ്പിക്ക=ഉണക്കുക- വത്തി=ഗുളികാ- നസ്യാഞ്ജനാലെപധൂപങ്ങൾ=നസ്യവും അഞ്ജനവും ആലെപവും ധൂപവും- നസ്യം=മൂക്കിലൊഴിക്കുക- അഞ്ജനം=കണ്ണിലെഴുതുക- ആലെപം=മെൽതെക്കുക- ധൂപം=പുക- ഉന്മാദസൂദനീ=ഉന്മാദത്തെ സൂദിപ്പിക്കുന്നത- ഉന്മാദം=ഉന്മാദമെന്ന രൊഗം- സൂദിപ്പിക്ക=നശിപ്പിക്കുക-

സാരം—— വരാവിശാലാ എന്ന തുടങ്ങിയ ഔഷധങ്ങളിൽ നിന്ന നന്നാരിക്കിഴങ്ങ തുടങ്ങിയ ഇരിപത്തൊന്ന ഔഷധങ്ങളെ വെള്ളത്തിൽ കഷായം വെക്കെണം- ആ കഷായത്തിങ്കൽ കാട്ടുഴുന്നിൻവെര, കാട്ടുപയററിൻവെര, കൊവക്കിഴങ്ങ, ചെറിയകാട്ടുമുതിരവെര, മെദാ, കാകൊളി, നായ്ക്കുരണവെര, ആട്ടുകൊട്ടപാല ഇതുകൾ കല്ക്കമായിട്ട നെയ്യിങ്കൽ നിന്ന നാലിരട്ടിച്ചു ഒന്ന് പെററ പശുവിന്റെ പാലും കൂട്ടി നെയ്യുകാച്ചണം- ആ മഹാ കല്യാണകമെന്ന പെരായനെയ്യ ശരീരത്തെ ഏററവും തടിപ്പിക്കുന്നതായിട്ടും സന്നിപാത കൊപത്തെ നശിപ്പിക്കുന്നതായിട്ടും ശെഷം ഗുണങ്ങൾകൊണ്ട കല്യാണകഘൃതത്തെക്കാൾ അധികമായിട്ടും ഭവിക്കുന്നു- മാഞ്ചി, കടുക്ക, നമമാഞ്ചി, ഓരിലത്താമര, നായ്ക്കുരണവെര, വയമ്പ, ബ്രഹ്മി, മുത്തെവെര, കാകൊളി, ചണ്ണക്കിഴങ്ങ, നെല്ലിക്ക നിലപ്പനക്കിഴങ്ങ, ഛത്രാ, അധിഛത്രാ, അരക്ക, ശതാവരിക്കിഴങ്ങ, ക്ഷീരകാകൊളി. നന്നാരിക്കിഴങ്ങ, കരളകത്തിൻവെര, വെങ്കുന്നിവെര, തെക്കടവെര, മുപ്പിലവെര ഇതുകൾകൊണ്ട കാച്ചിയ മഹാപൈശാചികമെന്ന പെരായ നെയ്യ ചാതുൎത്ഥികജ്വരത്തെയും ഉന്മാദരൊഗത്തെയും ഭൂതഗ്രഹത്തെയും അപസ്മാരത്തെയും നശിപ്പിക്കുന്നതായിട്ടും അ

മൂതിനെപ്പൊലെ പത്ഥ്യമായിട്ടും ബുദ്ധിയെയും വെഗത്തിൽഗ്രഗ്രഹിപ്പാനുള്ള ശക്തിയെയും കഴിഞ്ഞതിന്റെ ഓൎമ്മയെയും ഉണ്ടാക്കുന്നതായിട്ടും ബാലന്മാരുടെ ശരീരത്തെ തടിപ്പിക്കുന്നതായിട്ടും ഭവിക്കുന്നു. മുത്തിൾ, ശംഖപുഷ്പത്തിൻവെര, വിഴാലരി, ചുക്ക, മുളക, തിപ്പലി, കായം, മാഞ്ചി, മുരം, അരത്ത, വെൾവയമ്പ, വെളുള്ളി, മൈത്തൊന്നി, തുത്താവ, വയമ്പ, ചെറുപ്പുന്നയരി, കീരിക്കടി, കറുക, കടുക്ക, ചുരുട്ട രൊഹിണി ഇതുകൾ ആട്ടിൻ മൂത്രത്തിൽ അരച്ച ഗുളികയാക്കി നിഴലിലൊണക്കി നസ്യം ചെയ്യുകയൊ കണ്ണിലെഴുതുകയൊ അരച്ചു മെൽ തെക്കുകയൊ പൊടിച്ചു പുകക്കുകയൊ ചെയ്യുാൽ ഉന്മാദരൊഗത്തെ നശിപ്പിക്കും-

൪൫. അവപീഡാശ്ചവിവിധാസ്സൎഷപസ്നെഹസംയുതാഃ കടുതൈലെന ചാഭ്യംഗൊ ധ്മാപയെച്ചാസ്യ തദ്രജഃ ॥

അന്വയം— സൎഷപസ്നെഹസംയുതാഃ- വിവിധാഃ- അവപീഡാഃ- ച- ഉന്മാദസൂദനാഃ- കടുതൈലെന- അഭ്യംഗഃ- ച- ഉന്മാദസൂദനഃ അസ്യ തദ്രജഃ ധ്മാപയെൽ- ച-

അന്വയാൎത്ഥം— സൎഷപസ്നെഹ സംയുതങ്ങളായി വിവിധങ്ങളായിരിക്കുന്ന അവപീഡങ്ങളും ഉന്മാദ സൂദനങ്ങളാകുന്നു- കടു തൈലംകൊണ്ടു അഭ്യംഗവും ഉന്മാദ സൂദനമാകുന്നു- ഇവന്ന തദ്രജസ്സിനെ ധ്മാനം ചെയ്യിപ്പിക്കെണം.

പരിഭാഷാ— സൎഷപസ്നെഹസംയുതങ്ങൾ=സൎഷപസ്നെഹത്തൊടുകൂടിയവ- സൎഷപസ്നെഹം=കടുകെണ്ണ- വിവിധങ്ങൾ=നാനാപ്രകാരങ്ങൾ- അവപീഡങ്ങൾ=നസ്യവിശെഷങ്ങൾ- ഉന്മാദസൂദനങ്ങൾ=ഉന്മാദത്തെ സൂദനം ചെയ്യുന്നവ- ഉന്മാദം=ഉന്മാദരൊഗം- സൂദനംചെയ്ക=നശിപ്പിക്കുക- കടുതൈലം=കടുകെണ്ണ- അഭ്യംഗം=തെക്കുക- ഉന്മാദസൂദനം=ഉന്മാദത്തെസൂദനം ചെയ്യുന്നത- ഇവൻ=ഉന്മാദരൊഗി- തദ്രജസ്സ=അതുകളുടെ രജസ്സ- അതുകൾ=കടുകുകൾ- രജസ്സ=പൊടി- ധ്മാനംചെയ്യുക= ഊതി മൂക്കിൽ കയറുക-

സാരം— അനെകപ്രകാരം അരച്ചു കലക്കി ഉണ്ടാക്കിയ നസ്യൌഷധത്തിൽ കടുകെണ്ണ കൂട്ടി നസ്യം ചെയ്യുാൽ ഉന്മാദത്തെ നശിപ്പിക്കുന്നു- കടുകെണ്ണ മെൽ പുരട്ടിയാലും കടുകപൊടിരൊഗിയുടെ മൂക്കിൽ ഊതികയററിയാലും ഉന്മാദത്തെനശിപ്പിക്കും -

൪൬. സഹിംഗുസ്തീക്ഷ്ണപുഷ്പശ്ച മൂത്രസാധനൊക്തിതൊഹിതസ്സൃ
ഗാലശല്യകൊലൂകജളൂകാവൃകബസ്തജൈഃ ॥

൪൩. മൂത്രപിത്തശകൃല്ലോമനഖചൎമ്മഭിരാചരെൽ ; ധൂപധൂമാഞ്ജനാഭ്യംഗപ്രദെഹപരിഷെചനം ॥

അന്വയം —— സൂത്രസ്ഥാനൊദിതഃ- തീക്ഷ്ണധൂമഃ-സഹിംഗുഃ- ഹിതഃ- ച- സൃഗാലശല്യകൊലൂകജതുകാവൃകബസ്തജൈഃ- മൂത്രപിത്തശകൃല്ലോമനഖചൎമ്മഭിഃ- ധൂപധൂമാഞ്ജനാഭ്യംഗപ്രദെഹപരിഷെചനം- ആചരെൽ-

അന്വയാൎത്ഥം—— സൂത്രസ്ഥാനൊദിതമായിരിക്കുന്ന തീക്ഷ്ണധൂമം സഹിംഗുവായിട്ടു ഹിതമാകുന്നു- സൃഗാലശല്യകൊലൂകജതുകാവൃകബസ്തജങ്ങളായിരിക്കുന്ന മൂത്രപിത്തശകൃല്ലോമനഖചൎമ്മങ്ങൾകൊണ്ടു ധൂപധൂമാഞ്ജനാഭ്യംഗ പ്രദെഹപരിഷെചനത്തെ ആചരിക്കെണം-

പരിഭാഷാ—— സൂത്രസ്ഥാനൊദിതം=സൂത്രസ്ഥാനത്തിംകൽ ഉദിതം- ഉദിതം=ഉക്തം- (പറയപ്പെട്ടത) തീക്ഷ്ണധൂമം=തീക്ഷ്ണമായിരിക്കുന്നധൂമം ധൂമം=പുക- സഹിംഗു=ഹിംഗുവിനൊടുകൂടിയത- ഹിംഗു=കായം- ഹിതം=പത്ഥ്യം- സൃഗാലശല്യകൊലൂകജതുകാവൃകബസ്തജങ്ങൾ=സൃഗാലശല്യകൊലൂകജതുകാവൃകബസ്തങ്ങളിൽ നിന്ന ജനിച്ചവ- സൃഗാലശല്യകൊലൂകജതുകാവൃകബസ്തങ്ങൾ=സൃഗാലവും ശല്യകവും ഉലൂകവും ജതുകയും വൃകവും ബസ്തവും- സൃഗാലം=കുറുക്കൻ- ശല്യകം=എയ്യൻ- ഉലൂകം=കൂമൻ-ജതുകാ=നരിച്ചീറ- വൃകം=ചെന്നായ- ബസ്തം=കുറിയാട- മൂത്രപിത്തശകൃല്ലോമനഖചൎമ്മങ്ങൾ=മൂത്രവും പിത്തവും ശകൃത്തും ലൊമവും നഖവും ചൎമ്മവും- ശകൃത്ത=മലം- ലൊമം=രൊമം- ചൎമ്മം=തൊലി- ധൂപധൂമാഞ്ജനാഭ്യംഗപ്രദെഹപരിഷെചനം=ധൂപവും ധൂമവും അഭ്യംഗവും പ്രദെഹവും പരിഷെചനവും- ധൂപം=പുകക്കുക- ധൂമം=പുകസെവിക്കുക- അഞ്ജനം=കണ്ണിലെഴുതുക- അഭ്യംഗം=തെക്കുക-പ്രദെഹം=പുരട്ടുക-പരിഷെചനം=ധാരയിടുക- ആചരിക്ക=ചെയ്യുക-

സാരം—— സൂത്രസ്ഥാനത്തിംകൽ ധൂമപാനവിധിയിംകൽ പറഞ്ഞ തീക്ഷ്ണധൂമത്തെ കായത്തൊടുകൂടി സെവിക്കുകയും നല്ലതാകുന്നു കുറുക്കൻ എയ്യൻ, ഊമൻ, നരിച്ചീറ, ചെന്നായ, കുറിയാട ഇതുകളുടെ മൂത്രം പിത്തം, മലം രൊമം,നഖം, തൊലി ഇതുകൊണ്ടു പുകച്ചുപുക ഏൽക്കുകയും ഇതുകൾ കൊണ്ടുള്ള പുകയെ പാനംചെയ്യുകയും ഇതുകൾ അരച്ചു കണ്ണിലെഴുതുകയും ഇതുകളിട്ടു എണ്ണ കാച്ചി തെക്കുകയും ഇതു അരച്ചു മെൽ തെക്കുകയും വെള്ളം വെച്ചു ധാരയിടുകയും വെണം.

൪൪. ധൂപയേൽസതതംചൈനംശ്വഗോമത്സ്യൈസ്സുപൂതിഭിഃ। വാതശ്ലേഷ്മാത്മകേപ്രായഃപൈത്തികേതുപ്രശസ്യതേ ॥

൪൫. തിക്തകംജീവനീയംചസർപ്പിസ്നേഹശ്ചമിശ്രകഃ। ശീതാനിചാന്നപാനാനിമധുരാണിലഘൂനിച ॥

അന്വയം— ഏനം- സുപൂതിഭിഃ- ശ്വഗോമത്സ്യൈഃ- സതതം- ധൂപയേൽ- ച- വാതശ്ലേഷ്മാത്മകേ- പ്രായഃ- ഏഷഃ-വിധിഃ- പൈത്തികേ- തു- തിക്തകം- ജീവനീയം- ച-സർപ്പിഃ- മിശ്രകഃ- സ്നേഹഃ-ച- ശീതാനി- മധുരാണി- ലഘൂനി-ച-അന്നപാനാനി- ച- പ്രശസ്യതേ-

അന്വയാർത്ഥം—ഇവനെ സുപൂതികളായിരിക്കുന്ന ശ്വഗോമത്സ്യങ്ങൾകൊണ്ടു എല്ലായ്പോഴും ധൂപിക്കേണം. വാതശ്ലേഷ്മാത്മകത്തിങ്കൽ പ്രായേണ ഈ വിധി തന്നെ പൈത്തികമായിട്ടുള്ളതിങ്കലാകട്ടെ തിക്തകമായിട്ടും ജീവനീയമായിട്ടും ഇരിക്കുന്ന സർപ്പിസ്സും മിശ്രകമായിരിക്കുന്ന സ്നേഹവും ശീതങ്ങളായിട്ടും മധുരങ്ങളായിട്ടും ലഘുക്കളായിട്ടും ഇരിക്കുന്ന അന്നപാനങ്ങളും പ്രശസ്തമായി ഭവിക്കുന്നു.

പരിഭാഷാ— ഇവൻ=ഉന്മാദരോഗി- സുപൂതികൾ=ഏററവും പൂതികൾ- പൂതികൾ=ദുർഗ്ഗന്ധത്തോടുകൂടിയവ- ശ്വഗോമത്സ്യങ്ങൾ=ശ്വാവും ഗോവും മത്സ്യവും- ശ്വാവ=നായ- ഗോവ-പശു- ധൂപിക്ക=പുകക്കുക- വാതശ്ലേഷ്മാത്മകം=വാതാത്മകവും ശ്ലേഷ്മാത്മകവും- വാതാത്മകം=വാതസ്വരൂപം- ശ്ലേഷ്മാത്മകം=കഫസ്വരൂപം- വിധി=കർമ്മം- പൈത്തികം=പിത്തസ്വരൂപം- തിക്തകം=തിക്തകമെന്നപേരോടുകൂടിയത- ജീവനീയം=ജീവനീയമെന്ന പേരൊടുകൂടിയത- സർപ്പിസ്സ=നെയ്യ- മിശ്രകമായിരിക്കുന്നസ്നേഹം=യമകസ്നേഹം- ശീതങ്ങൾ=ശീതവീര്യങ്ങൾ- മധുരങ്ങൾ=മധുരരസങ്ങൾ- ലഘുക്കൾ=ലഘുഗുണങ്ങൾ- അന്നപാനങ്ങൾ അന്നങ്ങളും പാനങ്ങളും പ്രശസ്തം=ശ്രേഷ്ഠം-

സാരം— ഉന്മാദരോഗിയെ ദുർഗ്ഗന്ധത്തോടു കൂടിയ ശ്വാവ, പശു, മത്സ്യം ഇതുകളുടെ മാംസംകൊണ്ടു എല്ലായ്പോഴും പുകക്കേണം- വാതംകൊണ്ടുള്ള ഉന്മാദത്തിങ്കലും കഫംകൊണ്ടുള്ള ഉന്മാദത്തിങ്കലും പ്രായേണ ഈ വിധി തന്നെയാകുന്നു ചെയ്യേണ്ടുത- പ്രായേണ എന്നു പറഞ്ഞതുകൊണ്ടു പിത്തംകൊണ്ടുള്ളതിങ്കലും ചിലേടത്തു ചെയ്യേണമെന്നു സൂചിപ്പിച്ചിരിക്കുന്നു എന്നു അറിഞ്ഞുകൊൾക. പിത്തം കൊണ്ടുള്ളതിങ്കൽ വിശേഷിച്ചും തിക്തകംനെയ്യും- ഓജോവൃദ്ധിയെ ഉണ്ടാക്കുന്നതുകളായ ഔഷ

ധങ്ങൾ കൊണ്ടു കാച്ചിയ ജീവനീയമെന്ന നെയ്യും സൂത്രസ്ഥാനത്തിങ്കൾ സ്നേഹപാന വിധിയിൽ പറഞ്ഞിരിക്കുന്ന യമകസ്നേഹവും സ്വേദത്തിങ്കലും വസ്തിത്തിങ്കലും തണുത്തതുകളായിയും മധുരരസത്തൊടു കൂടിയതുകളായിയും ലഘുഗുണങ്ങളായിയും ഇരിക്കുന്ന അന്നപാനങ്ങളും നല്ലതുകളാകുന്നു-

൩൩. വിധ്യേൽസിരാംയഥോക്താംചതൃപ്തംമെദ്ധ്യാമിഷസ്യ വാ। നിവാതെശായയെദെവംമുച്യതെമതിവിഭ്രമാൽ॥

അന്വയം — യഥോക്താം-സിരാം-വിധ്യേൽ- ച- മെദ്ധ്യാമിഷസ്യ-തൃപ്തം-നിവാതെ-ശായയെൽ-വാ-ഏവം-മതിവിഭ്രമാൽ മുച്യതെ-

അന്വയാർത്ഥം — യഥോക്തയായിരിക്കുന്ന സിരയെ വെധിക്കുകയൊ മെദ്ധ്യാമിഷംകൊണ്ടു തൃപ്തനായിരിക്കുന്നവനെ നിവാതത്തിങ്കൽ ശയിപ്പിക്കുകയൊ വെണം. ഈവണ്ണമായാൽ മതിവിഭ്രമത്തിങ്കൽ നിന്നു മൊചിക്കപ്പെടുന്നു.

യഥോക്താ=യഥാപ്രകാരം ഉക്താ- ഉക്താ=പറകപ്പെട്ടത- സിരാ=ഞരമ്പ- വെധിക്ക= മുറിക്കുക- മെദ്ധ്യാമിഷം=മെദുരമാംസം (മെദസ്സിനെ വർദ്ധിപ്പിക്കുന്ന മാംസം) തൃപ്തൻ= തൃപ്തിയെ പ്രാപിച്ചവൻ) തൃപ്തി=അലംഭാവം- (മതിയെന്നു തൊന്നുക) നിവാതം=വാതത്തൊടുകൂടാത്തത. വാതം=വായു- ശയിപ്പിക്ക=കിടത്തുക- മതിവിഭ്രമം=ബുദ്ധിഭ്രമം- (ഉന്മാദരൊഗം)മൊചിക്ക=വിടുക-

സാരം — സൂത്രസ്ഥാനത്തിങ്കൽ ഉന്മാദരൊഗത്തിങ്കൽ വെണ്ടതായ മാറത്തും വാൽകണ്ണിങ്കലും നെററിയിന്മെലും ഉള്ള ഞരമ്പുമുറിക്കുകയും മെദസ്സിനെ വർദ്ധിപ്പിക്കുന്നതുകളായതുകളുടെ മാംസം ഭക്ഷിച്ചു തൃപ്തിവന്നിരിക്കുന്ന രൊഗിയെ കാററില്ലാത്ത സ്ഥലത്തു കിടത്തുകയുംവെണം. ഈവണ്ണം ചെയ്താൽ ഉന്മാദം ശമിക്കും-

൩൪. പ്രക്ഷിപ്യാസലിലെകൂപെശൊഷയെദ്വാബുഭുക്ഷയാ ।
ആശ്വാസയെൽസുഹൃത്തംവാവാക്യൈർദ്ധർമ്മാർത്ഥസംയുതൈഃ॥

അന്വയം — അസലിലെ-കൂപെ- പ്രക്ഷിപ്യ- ബുഭുക്ഷയാ- ശൊഷയെൽ-വാ-സുഹൃൽ- തം-ധർമ്മാർത്ഥസംയുതൈഃ-വാക്യൈഃ ആശ്വാസയെൽ-വാ-

അന്വയാർത്ഥം — അസലിലമായിരിക്കുന്ന കൂപത്തിങ്കൽ പ്രക്ഷെപിച്ചിട്ടു ബുഭുക്ഷകൊണ്ടു ശൊഷിപ്പിക്കുകയുംവെണം- സുഹൃത്ത അവനെ ധർമ്മാർത്ഥസംയുതങ്ങളായിരിക്കുന്ന വാക്യങ്ങൾ കൊണ്ടു ആശ്വസിപ്പിക്കുകയും വെണം.

പരിഭാഷാ——അസലിലം=സലിലത്തൊടുകൂടാത്തത- സലിലം=ജലം-കൂപം=കിണറ- പ്രക്ഷെപിക്ക=തള്ളിവിടുക-ബുഭുക്ഷാ=ഭുജിപ്പാനായികൊണ്ടുള്ള ഇഛാ- ഭുജിക്ക=ഭക്ഷിക്ക- ഇഛാ=ആഗ്രഹം- ശൊഷിപ്പിക്ക=കൃശനാക്കുക- സുഹൃത്ത=ബന്ധു- അവൻ=ഉന്മാദരൊഗി- ധൎമ്മാൎത്ഥസംയുതങ്ങൾ=ധൎമ്മാൎത്ഥങ്ങളൊടുകൂടിയവ- ധൎമ്മാൎത്ഥങ്ങൾ=ധൎമ്മവും അൎത്ഥവും- വാക്യങ്ങൾ = വചനങ്ങൾ- ആശ്വസിപ്പിക്കുക= സമാധാനമാക്കുക-

സാരം——വെള്ളമില്ലാത്ത പൊട്ടക്കിണററിൽ തള്ളിവിട്ടിട്ട പട്ടിണിയിട്ട കൃശനാക്കുകയും ബന്ധുക്കൾ ധൎമ്മാൎത്ഥങ്ങളൊടുകൂടിയ വാക്കുകളെക്കൊണ്ട അവനെ ആശ്വസിപ്പിക്കുകയും വെണം.

൩൭. ബ്രൂയാദിഷ്ടവിനാശംവാ ദൎശയെദത്ഭുതാനിവാ। ബദ്ധം സംക്ഷിപ്തതൈലാക്തം ന്യസ്തമുത്താനമാതപെ॥

൩൮. കപികച്ഛ്വാഥവാ തപ്തൈൎല്ലോഹതൈലജലൈസ്പൃശെൽ। കശാഭിസ്താഡയിത്വാവാ ബദ്ധം ശ്വഭ്രെ വിനിക്ഷിപെൽ

അന്വയം——ഇഷ്ടവിനാശം- ബ്രൂയാൽ-വാ-അത്ഭുതാനി- ദൎശയെൽ-വാ-സംക്ഷിപ്തതൈലാക്തം- ബദ്ധം- ആതപെ- ഉത്താനം-ന്യസ്തം-ച-കപികച്ഛ്വാ-അഥ വാ-തപ്തൈഃ- ലൊഹതൈലജലൈഃ-സ്പൃശെൽ-ബദ്ധം-കശാഭിഃ-താഡയിത്വാ- ശ്വഭ്രെ- വിനിക്ഷിപെൽ-വാ-

അന്വയാൎത്ഥം——ഇഷ്ടവിനാശത്തെ ബ്രവിക്കുകയും അത്ഭുതങ്ങളെ ദൎശിപ്പിക്കുകയും വെണം.- സംക്ഷിപ്തതൈലാക്തനായിട്ടും ബദ്ധനായിട്ടും ആതപത്തിങ്കൽ ഉത്താനനാക്കി ന്യസ്തനായിട്ടും ഇരിക്കുന്നവനെ കപികച്ഛുകൊണ്ടും എന്നിയെ തപ്തങ്ങളായിരിക്കുന്ന ലൊഹതൈലജലങ്ങൾകൊണ്ടും സ്പൎശിക്കെണം. ബദ്ധനായിരിക്കുന്നവനെ കശകൾകൊണ്ട താഡിച്ചിട്ട ശ്വഭ്രത്തിങ്കൽ നിക്ഷെപിക്കുകയും വെണം.

പരിഭാഷാ——ഇഷ്ടവിനാശം=ഇഷ്ടന്മാരുടെ വിനാശം- ഇഷ്ടന്മാർ=പുത്രൻതുടങ്ങിയുള്ളവർ- വിനാശം=മരണം-ബ്രവിക്ക=പറയുക- അത്ഭുതങ്ങൾ=ആശ്ചൎയ്യങ്ങൾ- ദൎശിക്ക= കാട്ടുക- സംക്ഷിപ്തതൈലാക്തം=സംക്ഷിപ്തതൈലത്താൽ അക്തൻ- സംക്ഷിപ്തതൈലം=കടുകെണ്ണ-അക്തൻ=സിക്തൻ- (നനെക്കപ്പെട്ടവനെന്നുസാരം) ബദ്ധൻ=ബന്ധിക്കപ്പെട്ടവൻ- ബന്ധിക്ക=കെട്ടുക- ആതപം=വെയില- ഉത്താനം=മലൎന്നത- ന്യസ്തൻ=ന്യസിക്കപ്പെട്ടവൻ- ന്യസിക്ക=വെക്കുക-കപികച്ഛു= നായ്ക്കുരണ- തപ്തങ്ങൾ= തപിപ്പിക്കപ്പെട്ടവ- തപിപ്പിക്ക= ചൂടുള്ളതാക്കിചെയ്ക-ലൊഹതൈല

ജ്വലങ്ങൾ=ലോഹങ്ങളും തൈലങ്ങളും ജലങ്ങളും- ലോഹങ്ങൾ=ഇരുമ്പുകൾ- തൈലങ്ങൾ=എണ്ണകൾ- സ്പർശിക്ക=തൊടുക- ബദ്ധൻ=ബന്ധിക്കപ്പെട്ടവൻ- ബന്ധിക്ക=കെട്ടുക- കശകൾ=ചമ്മട്ടികൾ- താഡിക്ക=അടിക്കുക- ശ്വഭ്രം=പൊട്ടക്കിണറ- നിക്ഷെപിക്ക=സ്ഥാപിക്ക-

സാരം —— പുത്രൻ മുതലായവരമരിച്ചു എന്നുപറയുകയും ആശ്ചര്യങ്ങളായ ഇന്ദ്രജാലാദികളെ കാണിക്കുകയും കടുകെണ്ണ മെൽപുരട്ടി കെട്ടിവെയിലത്തമലത്തികിടത്തി നഃഖ്ഖൂരണപ്പൊടിവിതറുകയൊ ചുട്ടിരിക്കുന്ന എണ്ണ, വെള്ളം ഇതുകളെ മെൽപകരുകയൊ ഇരിമ്പുപഴുപ്പിച്ചുവെക്കുകയൊ വെണം- കെട്ടിവരിഞ്ഞിരിക്കുന്നവനെ കുതിരയെ അടിക്കുന്ന പടികൊണ്ടു അടിച്ചിട്ടു പൊട്ടക്കിണററിൽ തള്ളിവിടുകയും വെണം.

൫൦. അഥവാവീതശസ്ത്രാശ്മജനെസന്തമസെഗൃഹെ സർപ്പെണോദ്ധൃതദംഷ്ട്രേണ ദാന്തൈസ്സിംഹൈർഗ്ഗജൈശ്ചതം।

൫൧. അഥവാരാജപുരുഷാബഹിർന്നീത്വാസുസംയതം। ഭായയെയുർവ്വധെനൈനംതജ്ജ്ഞയന്തൊനൃപാജ്ഞയാ॥

അന്വയം —— അഥവാ-വീതശസ്ത്രാശ്മജനെ-സന്തമസെ-ഗൃഹെ-വിനിക്ഷിപെൽ- ഉദ്ധൃതദംഷ്ട്രേണ-സർപ്പെണ-ദാന്തൈഃ-സിംഹൈഃ-ഗജൈഃ-ച-തം- ഭായയെയുഃ-അഥവാ- രാജപുരുഷാഃ-നൃപാജ്ഞയാ-സുസംയതം-ഏനം-ബഹിഃ- നീത്വാ-തജ്ജ്ഞയന്തഃ-വധെന-ഭായയെയുഃ-

അന്വയാർത്ഥം —— എന്നിയെ വീതശസ്ത്രാശ്മജനമായി സന്തമസമായിരിക്കുന്ന ഗൃഹത്തിങ്കൽ നിക്ഷെപിക്കെണം- ഉദ്ധൃതദംഷ്ട്രമായിരിക്കുന്ന സർപ്പത്തെകൊണ്ടൊ ദാന്തങ്ങളായിരിക്കുന്ന സിംഹങ്ങളെകൊണ്ടൊ ഗജങ്ങളെകൊണ്ടൊ അവനെ ഭയത്തെ ചെയ്യെണം. എന്നിയെ രാജപുരുഷന്മാർ നൃപാജ്ഞഹെതുവായിട്ടു സുസംയതനായിരിക്കുന്ന ഇവനെ ബഹിർഭാഗത്തിങ്കൽ നയിച്ചിട്ടു തജ്ജ്ഞയന്തുകളായിട്ടു വധംകൊണ്ടു ഭയത്തെ ചെയ്യെണം.

പരിഭാഷാ —— വീതശസ്ത്രാശ്മജനം=വീതങ്ങളായിരിക്കുന്നശസ്ത്രാശ്മജനങ്ങളൊടുകൂടിയത- വീതങ്ങൾ=നഷ്ടങ്ങൾ- ശസ്ത്രാശ്മജനങ്ങൾ=ശസ്ത്രവും അശ്മവും ജനവും- ശസ്ത്രം=ആയുധം. അശ്മം=കല്ലു- സന്തമസം=ഏററവും ഉള്ളതമസ്സ- തമസ്സ=ഇരുട്ടു- ഗൃഹം=ഭവനം- നിക്ഷെപിക്ക=സ്ഥാപിക്ക- ഉദ്ധൃതദംഷ്ട്രം=ഉദ്ധൃതമായിരിക്കുന്ന ദംഷ്ട്രത്തൊടുകൂടിയത- ഉദ്ധൃതം=ഉദ്ധരിക്കപ്പെട്ടത- ഉദ്ധരിക്ക=ഉല്പാടനംചെയ്ക- (പറിക്കുക) ദംഷ്ട്രം=പല്ലു- ദാന്ത

ദന്ത

ങ്ങൾ=സുശിക്ഷിതങ്ങൾ- (വെണ്ടതുപോലെ പഠിപ്പിച്ചശീലംവ
രുത്തിയിരിക്കുന്നവ എന്നസാരം) ഗജങ്ങൾ=വാരണങ്ങൾ-
(ആനകൾ) അവൻ=ഉന്മാദരോഗി- ഭയം=പെടി- രാജപുരുഷ
ന്മാർ=രാജഭടന്മാർ- നൃപാജ്ഞാ=നൃപന്റെആജ്ഞാ- നൃപൻ=രാ
ജാവ- ആജ്ഞാ=കല്പനാ- സുസംയതൻ=വഴിപൊലെസംയതൻ-
സംയതൻ=ബദ്ധൻ- (കെട്ടപ്പെട്ടവൻ) ഇവൻ=ഉന്മാദരോഗി-
ബഹിർഭാഗം=പുറം- നയിക്ക=പ്രാപിപ്പിക്ക- തജ്ജ്ഞയത്നകൾ=ഭ
ത്സയത്നകൾ- (ഇഷ്ടമല്ലാത്തവാക്കിനെപറഞ്ഞിയങ്ങുന്നവരെ
ന്നസാരം)- വധം=നിഗ്രഹം-

സാരം——ആയുധം, കല്ല്, ജനം ഇതുകൾ ഇല്ലാത്തതും വളരെ ഇരുട്ടുള്ളതും ആയ ഒരുഗൃഹത്തിൽ താമസിപ്പിക്കേണം- അ
ല്ലെങ്കിൽ വിഷമില്ലാതിരിപ്പാനായികൊണ്ട പല്ലപറിച്ചിരിക്കുന്ന
പാമ്പിനെകൊണ്ടൊ വഴിപൊലെ അഭ്യസിപ്പിച്ച ശീലംവരുത്തി
പറഞ്ഞതുപൊലെ കെൾക്കുന്നതായ സിംഹത്തെകൊണ്ടൊ ആ
നയെകൊണ്ടൊ ഇപ്പോൾ കടിപ്പിക്കും ഇപ്പോൾ ഭക്ഷിപ്പിക്കും
ഇപ്പോൾ കുത്തിക്കും എന്നപറഞ്ഞ പെടിപ്പിക്കേണം- എന്നി
യെരാജഭൃത്യന്മാർ രാജാവിന്റെ കല്പനഹെതുവായിട്ട വഴിപൊ
ലെകെട്ടിവധസ്ഥാനത്തിങ്കൽകൊണ്ടുവന്നിട്ട നീ ഇന്നദൊഷം
ചെയ്തിരിക്കുന്നുഅതുകൊണ്ട നിന്നെ ഇപ്പോൾവധിക്കുന്നുണ്ട
എന്നുള്ളവാക്കുകൊണ്ട പെടിപ്പിക്കേണം-

൫൨. ദെഹദുഃഖഭയെഭ്യോഹിപരംപ്രാണഭയംമതം। തെനയാ
തിസമംതസ്യസവ്വതൊവിപ്ലുതംമനഃ॥

അന്വയം—— ദെഹദുഃഖഭയെഭ്യഃ-പ്രാണഭയം-പരം-മതം-
ഹി-തെന-തസ്യ-സവ്വതഃ-വിപ്ലുതം-മനഃ-ശമം-യാതി-

അന്വയാൎത്ഥം—— ദെഹദുഃഖഭയങ്ങളിൽനിന്ന പ്രാണഭയം
പരമെന്നമതമാകുന്നു എന്നത യാതൊന്ന അത ഹെതുവായിട്ട
അതുകൊണ്ട അവന്റെ സവ്വപ്രകാരെണ വിപ്ലുതമായിരിക്കു
ന്ന മനസ്സ ശമത്തെ യാനം ചെയ്യുന്നു-

പരിഭാഷാ—— ദെഹദുഃഖഭയങ്ങൾ=ദെഹവിഷയങ്ങളായിരി
ക്കുന്ന ദുഃഖഭയങ്ങൾ- ദെഹവിഷയം=ദെഹംവിഷയമായിട്ടുള്ളത-
ദെഹം=ശരീരം- വിഷയം=കാരണം- ദുഃഖഭയങ്ങൾ=ദുഃഖവും ഭ
യവും- പ്രാണഭയം=പ്രാണവിഷയമായിരിക്കുന്ന ഭയം- പ്രാ
ണവിഷയം=പ്രാണവിഷയമായിട്ടുള്ളത- പ്രാണൻ=പ്രാണ
വായു- പരം=ശ്രെഷ്ഠം- മതം=ഉക്തം- അത=ഭയം- അവൻ=ഉന്മാ
ദരൊഗി- വിപ്ലുതം=ചാടിയത- ശമം=സ്വസ്ഥത- നയിക്ക=പ്രാ

പിക്ക-

സാരം.—— ശരീരം നിമിത്തമായ ദുഃഖഭയങ്ങളെക്കാൾ പ്രാണൻ നിമിത്തമായ ഭയമാകുന്നവലുതായിട്ടുള്ളത- അതഹെതുവായിട്ട പെടിപ്പിക്കഹെതുവായിട്ട ഉന്മാദരൊഗിയുടെ അവിടവിടെസഞ്ചരിച്ചിരിക്കുന്നമനസ്സ സ്വാസ്ഥതയെ പ്രാപിക്കും-

൫൩. സിദ്ധാക്രിയാപ്രയൊജ്യെയംദെശകാലാദ്യപെക്ഷയാ ഇഷ്ടദ്രവ്യവിനാശാത്തുമനൊയസ്യൊപഹന്യതെ ॥

൫൪. തസ്യതത്സദൃശപ്രാപ്തിസാന്ത്വാശ്വാസൈഃ പ്രസാദയെൽ । കാമശൊകഭയക്രൊധഹർഷെർഷ്യാലൊഭസംഭവാൻ ॥

൫൫. പരസ്പരപ്രതിദ്വന്ദ്വൈരെഭിരെവശമംനയെൽ । ഭൂതാനുബന്ധമീക്ഷെതപ്രൊക്തലിംഗാധികാകൃതിം ॥

൫൬. യദ്യുന്മാദെതതഃകുര്യാൽഭൂതനിർദ്ദിഷ്ടമൌഷധം । ബലിം ചദദ്യാൽപലലംയാവകംസക്തുപിണ്ഡികാം ॥

൫൭. സ്നിഗ്ദ്ധംമധുരമാഹാരംതണ്ഡുലാൻദധിരൊക്ഷിതാൻ । പക്വാമകാനിമാംസാനിസുരാംമൈരെയമാസവം ॥

൫൮. അതിമുക്തസ്യപുഷ്പാണിജാത്യാസ്സഹചരസ്യച । ചതുഷ്പഥെഗവാംതീർത്ഥെനദീനാംസംഗമെഷുച ॥

അന്വയം.— സിദ്ധാ- ഇയം- ക്രിയാ- ദെശകാലാദ്യപെക്ഷയാ പ്രയൊജ്യാ- യസ്യ- മനഃ- തു- ഇഷ്ടദ്രവ്യവിനാശാൽ- ഉപഹന്യതെ- തസ്യ- തത്സദൃശപ്രാപ്തിസാന്ത്വാശ്വാസൈഃ- പ്രസാദയെൽ- കാമശൊകഭയക്രൊധഹർഷെർഷ്യാലൊഭസംഭവാൻ- പരസ്പരപ്രതിദ്വന്ദ്വൈഃ- ഏഭിഃ. ഏവ- ശമം- നയെൽ- ഉന്മാദെ- പ്രൊക്തലിംഗാധികാകൃതിം- ഭൂതാനുബന്ധംഈക്ഷെത- യദി- തതഃ- ഭൂതനിർദ്ദിഷ്ടം- ഔഷധം- കുര്യാൽ- ചതുഷ്പഥെ- ഗവാം- തീർത്ഥെ- നദീനാം- സംഗമെഷു- ച- പലലം- യാവകം- സക്തുപിണ്ഡികാം- സ്നിഗ്ദ്ധം- മധുരം- ആഹാരം- ദധിരൊക്ഷിതാൻ- തണ്ഡുലാൻ- പക്വാമകാനി- മാംസാനി സുരാം- മൈരെയം- ആസവം- അതിമുക്തസ്യ- ജാത്യാഃ- സഹചരസ്യ- ച- പുഷ്പാണി- ബലിം- ദദ്യാൽ-

അന്വയാർത്ഥം.—— സിദ്ധയായിരിക്കുന്ന ഈ ക്രിയാദെശകാലാദ്യപെക്ഷകൊണ്ട പ്രയൊജ്യയാകുന്നു. യാവനൊരുത്തന്റെമനസ്സാകട്ടെ ഇഷ്ടദ്രവ്യവിനാശം ഹെതുവായിട്ട ഉപഹനിക്കുന്നു. അവന്ന തത്സദൃശപ്രാപ്തിസാന്ത്വാശ്വാസങ്ങൾകൊണ്ട പ്രസാദിപ്പിക്കെണം- കാമശൊകഭയക്രൊധഹർഷെർഷ്യാലൊഭസംഭവങ്ങളെ പരസ്പരപ്രതിദ്വന്ദ്വങ്ങളായിരിക്കുന്ന ഇതുകൾകൊ

ന്റെ തന്നെ ശമത്തെ നയിക്കെണം- ഉന്മാദത്തിംകൽ പ്രൊക്ത ലിംഗാധി കാകൃതിയായിരിക്കുന്ന ഭൂതാനുബന്ധത്തെ ലംക്ഷിക്കും എങ്കിൽ അതുഹെതുവായിട്ട ഭൂതനിൎദ്ദിഷ്ടമായിരിക്കുന്ന ഔഷധത്തെ ചെയ്യെണം- ചതുഷ്പഥത്തിംകലൊ ഗൊക്കളുടെ തീൎത്ഥത്തിംകലും നദികളുടെ സംഗമങ്ങളിലും വെച്ച പലലത്തെയും യാവകത്തെയും സക്തുപിണ്ഡികയെയും സ്നിഗ്ദ്ധമായി മധുരമായിരിക്കുന്ന ആഹാരത്തെയും രുധിരൊക്ഷിതങ്ങളായിരിക്കുന്ന തണ്ഡുലങ്ങളെയും പക്വാമകങ്ങളായിരിക്കുന്ന മാംസങ്ങളെയും സുരയെയും മൈരെയമായിരിക്കുന്ന ആസവത്തെയും അതിമുക്തത്തിന്റെയും ജാതിയുടെയും സഹചരത്തിന്റെയും പുഷ്പങ്ങളെയും ബലിയായിട്ട ദാനംചെയ്യെണം-

പരിഭാഷാ— സിദ്ധാ=പ്രസിദ്ധാ- ക്രിയാ=ചികിത്സാ-ദെശകാലാദ്യപെക്ഷാ=ദെശകാലാദികളുടെ അപെക്ഷ- ദെശകാലാദികൾ=ദെശകാലങ്ങൾ തുടങ്ങിയുള്ളവ- ദെശകാലങ്ങൾ=ദെശവും കാലവും- ദെശം=ജാംഗലാദി- കാലം=വൎഷാദി- അപെക്ഷ=ആശ്രയം- പ്രയൊജ്യാ=പ്രയൊജിക്കപ്പെടുവാൻയൊഗ്യാ- പ്രയൊജിക്ക=ചെയ്യുക- ഇഷ്ടദ്രവ്യവിനാശം=ഇഷ്ടദ്രവ്യത്തിന്റെ വിനാശം- ഇഷ്ടദ്രവ്യം=ഇഷ്ടവസ്തു- വിനാശം നാശം- ഉപഹനിനിക്ക=വികാരത്തെപ്രാപിക്ക- തത്സദൃശപ്രാപ്തിസാന്ത്വാശ്വാസങ്ങൾ=തത്സദൃശപ്രാപ്തിയും സാന്ത്വവും ആശ്വാസവും- തത്സദൃശപ്രാപ്തി=തത്സദൃശത്തിന്റെപ്രാപ്തി- തത്സദൃശം=അതിനൊടസദൃശം- അത=നഷ്ടദ്രവ്യം സദൃശം=തുല്യം- പ്രാപ്തി=പ്രാപിപ്പിക്കുക-സാന്ത്വം=സാന്ത്വവാക്ക- ആശ്വാസം=ആശ്വാസവാക്ക-പ്രസാദിപ്പിക്ക=സന്തൊഷിപ്പിക്കുക- കാമശൊകഭയക്രൊധഹൎഷെൎഷ്യാലൊഭസംഭവങ്ങൾ=കാമശൊകഭയക്രൊധ ഹൎഷെൎഷ്യാലൊഭങ്ങളിൽനിന്ന സംഭവിച്ചവ- കാമശൊകഭയക്രൊധഹൎഷെൎഷ്യാലൊഭങ്ങൾ=കാമവും ശൊകവും ഭയവും ക്രൊധവും- ഹൎഷവും ൟൎഷ്യയും ലൊഭവും- കാമം=ആഗ്രഹം- ശൊകം=ദുഃഖം- ഭയം=പെടി- ക്രൊധം=കൊപം- ഹൎഷം=സന്തൊഷം- ൟൎഷ്യാ=ഇഷ്ടമല്ലാത്തതിനെ കാണുമ്പൊൾ ഉണ്ടാവുന്ന സഹിക്കവയ്യായ്ക- ലൊഭം=ലുബ്ധ- പരസ്പരപ്രതിദ്വന്ദ്വങ്ങൾ=അന്യൊന്യപ്രതിപക്ഷങ്ങൾ- പ്രതിപക്ഷങ്ങൾ=ശത്രുക്കൾ- ശമം=ശമനം- നയിക്ക=പ്രാപിപ്പിക്ക- ഉന്മാദം=ഉന്മാദരൊഗം- പ്രൊക്തലിംഗാധികാകൃതി=പ്രൊക്തലിംഗങ്ങളിൽനിന്ന അധികമായിരിക്കുന്നആകൃതിയൊടുകൂടിയത- പ്രൊക്തലിംഗങ്ങൾ=പ്രൊക്തങ്ങളായിരി

ക്കുന്ന ലിംഗങ്ങൾ- പ്രോക്തങ്ങൾ=പറകപ്പെട്ടവ- ലിംഗങ്ങൾ=ലക്ഷണങ്ങൾ- ആകൃതി=ലക്ഷണം- ഭൂതാനുബന്ധം=ഭൂതങ്ങളുടെ അനുബന്ധം- ഭൂതങ്ങൾ=ദേവദാനവാദിഗ്രഹങ്ങൾ- അനുബന്ധം=അനുഷംഗം- ഭൂതനിൎദ്ദിഷ്ടം=ഭൂതത്തിങ്കൽനിൎദ്ദിഷ്ടം- ഭൂതം=ഭൂതപ്രതിഷേധം- നിൎദ്ദിഷ്ടം=പറകപ്പെട്ടത- ഔഷധം=ചികിത്സിതം- ചതുഷ്പഥം=നാല്ക്കൂട്ടൽപെരുവഴി- ഗോക്കളുടെ തീൎത്ഥം=പശുക്കളിറങ്ങുന്ന കടവ- നദികൾ=പുഴകൾ- സംഗമം=ചെൎച്ച- (പുഴകൾ കൂടുന്നദിക്ക) പലലം=എൾപൊടി- യാവകം=യവച്ചോറ- സക്തുപിണ്ഡികാ=മലരിട്ടുണ്ട- സ്നിഗ്ദ്ധം=സ്നേഹത്തോടുകൂടിയത- മധുരം=മധുരദ്രവ്യത്തോടുകൂടിയത- ആഹാരം=അന്നം- രുധിരോക്ഷിതങ്ങൾ=രുധിരത്താൽ ഉക്ഷിതങ്ങൾ- രുധിരം=രക്തം- ഉക്ഷിതങ്ങൾ=സിക്തങ്ങൾ (നനെക്കപ്പെട്ടവ) തണ്ഡുലങ്ങൾ=അരികൾ- പക്വാമകങ്ങൾ=പക്വങ്ങളായിട്ടും ആമകങ്ങളായിട്ടും ഇരിക്കുന്നവ- പക്വങ്ങൾ=പചിച്ചവ- പചിക്ക=വെവിക്ക- ആമകങ്ങൾ=പച്ചകൾ- സുരാ=മദ്യം- മൈരെയമായിരിക്കുന്ന ആസവം=മദ്യവിശേഷം- അതിമുക്തം=കുരുക്കത്തിമുല്ല- ജാതി=പിച്ചകം- സഹചരം=കരിങ്കുറുഞ്ഞി- പുഷ്പങ്ങൾ=കുസുമങ്ങൾ- ബലി=പൂജാ- ദാനംചെയ്ക=കൊടുക്കുക-

സാരം—— പ്രസിദ്ധമായിരിക്കുന്ന ഈ ചികിത്സയെ ജാംഗലാദിദേശത്തെയും വൎഷാദികാലത്തെയും ദൃഷ്ട്യാദികളെയും അനുസരിച്ചു ചെയ്യേണം- ഏതൊരു പുരുഷന്റെ മനസ്സ്, ദ്രവ്യം, ഭാൎയ്യാ മുതലായവറ്റുകളുടെ നാശം ഹേതുവായിട്ട ദുഃഖത്തോടുകൂടിയതായിഭവിക്കുന്നു- അവനെ നശിച്ച ദ്രവ്യത്തോട തുല്യമായ ദ്രവ്യംകൊണ്ടും ആ ഭാൎയ്യയോട തുല്യയായ ഭാൎയ്യയെ കൊണ്ടും സാന്ത്വവാക്കുകൊണ്ടും ആശ്വാസവാക്കുകളെക്കൊണ്ടും സന്തോഷിപ്പിക്കേണം- വിഷയങ്ങളിൽ അധികമായ താല്പൎയ്യമുണ്ടാക ഹേതുവായിട്ടും വ്യസനം ഹേതുവായിട്ടും ഭയം ഹേതുവായിട്ടും കോപം ഹേതുവായിട്ടും തനിക്ക ഇഷ്ടമല്ലാത്ത വസ്തുവിനെ കാണുകകൊണ്ടുണ്ടായ സഹിപ്പാൻ വയ്യായ്ക ഹേതുവായിട്ടും ധനത്തെ കൊടുക്കുന്നത സഹിക്കാൻ പാടുള്ളതല്ലാത്തതാക ഹേതുവായിട്ടും ഉണ്ടാകുന്ന ഉന്മാദങ്ങളെ അന്യോന്യം ശത്രുക്കളായിരിക്കുന്ന കാമാദികളെ കൊണ്ടു തന്നെ ശമിപ്പിക്കേണം- കാമംകൊണ്ടുണ്ടായ ഉന്മാദത്തെ കാമത്തിന്ന വിരോധിയായ കോപംകൊണ്ടും ഭയംകൊണ്ടും ഭയക്രോധങ്ങൾകൊണ്ടുണ്ടായ ഉന്മാദത്തെ കാമംകൊണ്ടും ജയിക്കേണം- ഇതു പോലെ തന്നെ ശേഷങ്ങ

ളെയും ജയിക്കെണമെന്നാകുന്നുമെൽ പറഞ്ഞതിന്ന താല്പൎയ്യമെന്ന അറിഞ്ഞുകൊൾക- സന്നിപാതം കൊണ്ടുള്ള ഉന്മാദവും വിഷംകൊണ്ടുള്ള ഉന്മാദവും അസാദ്ധ്യമാകയാൽ ചികിത്സ പറഞ്ഞിട്ടില്ലെന്നും അറിഞ്ഞുകൊൾക. ഉന്മാദരോഗത്തിംകൽ ആറുവിധം പറഞ്ഞിരിക്കുന്ന ഉന്മാദത്തിന്റെ ലക്ഷണത്തിംകൽ നിന്ന അധികമായ ലക്ഷണത്തൊടു കൂടിയ ഭൂതഗ്രഹങ്ങളുടെ ബാധയുണ്ടെന്നറിയെണം- ഭൂതഗ്രഹബാധയുണ്ടെന്ന അറിഞ്ഞാൽ ഭൂതപ്രതിഷെധത്തിൽ പറഞ്ഞ ചികിത്സയെയും ചെയ്യെണം- നാൽക്കൊൽ പെരുവഴിയിൽവെച്ചൊ പശുക്കളിറങ്ങുന്നകടവിൽവെച്ചൊ രണ്ടു പുഴകൾ വന്ന ചെരുന്ന ദിക്കിൽ വെച്ചൊ എൾപൊടിയും യവച്ചൊറ, തവിട്ടുണ്ട,നെയ്യ മുതലായ സ്നെഹത്തൊടൊ ശക്കരമുതലായ മധുരദ്രവ്യത്തൊടൊ കൂടിയ അന്നം രക്തത്തിൽ മുക്കിയ അരി, പാലും ചൊറും പച്ചയും ആമമാംസവും മദ്യവിശെഷങ്ങൾ കരുക്കത്തി മല്ലപ്പൂവും പിച്ചകപ്പൂവും കരിക്കുറുഞ്ഞിപ്പൂവും ഇതുകൾകൊണ്ടു പൂജയെയും കൊടുക്കണം.

൯൯. നിവൃത്താമിഷമദ്യൊയൊഹിതാശീപ്രയതശ്ശുചിഃ। നിജാഗന്തുഭിരുന്മാദൈസ്സത്വവാൻനസയുജ്യതെ ॥

അന്വയം—— യഃ- നിവൃത്താമിഷമദ്യഃ- ഹിതാശീ- പ്രയതഃ- ശുചിഃ- സത്വവാൻ- ഭവതി- സഃ- നിജാഗന്തുഭിഃ- ഉന്മാദൈഃ- ന- യുജ്യതെ-

അന്വയാൎത്ഥം—— യാവനൊരുത്തൻ നിവൃത്താമിഷമദ്യനായി ഹിതാശിയായി പ്രയതനായി ശുചിയായി സത്വവാനായി ഭവിക്കുന്നു അവൻ നിജാഗന്തുകളായിരിക്കുന്ന ഉന്മാദങ്ങളൊട യൊജിക്കുന്നില്ലാ-

പരിഭാഷാ—— യാവനൊരുത്തൻ=യാതൊരു പുരുഷൻ- നിവൃത്താമിഷമദ്യൻ=നിവൃത്തങ്ങളായിരിക്കുന്ന ആമിഷമദ്യങ്ങളൊടുകൂടിയവൻ- നിവൃത്തങ്ങൾ=നിവൃത്തിച്ചവ- നിവൃത്തിക്ക=വെർപെടുക- ആമിഷമദ്യങ്ങൾ=ആമിഷവും മദ്യവും- ആമിഷം മാംസം- ഹിതാശീ=ഹിതത്തെ അശിക്കുന്നവൻ- ഹിതം=പത്ഥ്യം- അശിക്ക=ഭക്ഷിക്ക- പ്രയതൻ=ക്ഷമയൊടുകൂടിയവൻ- ശുചി=ശുദ്ധൻ- സത്വവാൻ=സത്വത്തൊടുകൂടിയവൻ- സത്വം=ധൈൎയ്യം- നിജാഗന്തുക്കൾ=നിജങ്ങളായിട്ടും ആഗന്തുക്കളായിട്ടും ഇരിക്കുന്നവ- നിജങ്ങൾ=വാതാദിദൊഷങ്ങൾ കൊണ്ടു ഉണ്ടായവ- ആഗന്തുക്കൾ=ഭൂതഗ്രഹബാധ കൊണ്ടു ഉണ്ടായവ- ഉന്മാദങ്ങൾ=ഉന്മാദരൊഗങ്ങൾ- യൊജിക്ക=ചെരുക-

സാരം—— ഏതൊരു പുരുഷൻ മദ്യമാംസങ്ങളിൽ നിന്നു നിവൃത്തിക്കുകയും പത്ഥ്യമായ അന്നത്തെ ഭക്ഷിക്കുകയും ക്ഷമയൊടു കൂടിയിരിക്കുകയും ശരീരത്തിന്നും മനസ്സിന്നും ശുദ്ധിയൊടു കൂടിയിരിക്കുകയും ധൈൎയ്യത്തൊടു കൂടിയിരിക്കുകയും ചെയ്യുന്നു- ആ പുരുഷൻ വാതാദി ദൊഷങ്ങൾ ഹെതുവായിട്ടും ഭൂതഗ്രഹം ഹെതുവായിട്ടും ഉള്ള ഉന്മാദങ്ങളൊടു ചെരുന്നില്ല-

ന്യാ- ഇന്ദ്രിയാണാംപ്രസന്നത്വംബുദ്ധ്യാത്മമനസാംതഥാ।
ധാതൂനാംപ്രകൃതിസ്ഥത്വംവിഗതൊന്മാദലക്ഷണം॥

അന്വയം——ഇന്ദ്രിയാണാം-തഥാ-ബുദ്ധ്യാത്മമനസാം- പ്രസന്നത്വം-ധാതൂനാംപ്രകൃതിസ്ഥത്വം-വിഗതൊന്മാദലക്ഷണം-

അന്വയാൎത്ഥം——ഇന്ദ്രിയങ്ങൾക്കും അപ്രകാരം ബുദ്ധ്യാത്മമനസ്സുകൾക്കും പ്രസന്നത്വവും ധാതുക്കൾക്കു പ്രകൃതിസ്ഥത്വവും വിഗതൊന്മാദലക്ഷണമായി ഭവിക്കുന്നു.

പരിഭാഷാ——ഇന്ദ്രിയങ്ങൾ=കണ്ണു തുടങ്ങിയുള്ളവ- ബുദ്ധ്യാത്മമനസ്സുകൾ=ബുദ്ധിയും ആത്മാവും മനസ്സും- പ്രസന്നത്വം=പ്രസന്നമാവു എന്നുള്ളതു- പ്രസന്നം=നിൎമ്മലം- ധാതുക്കൾ=രസാദിസപ്തധാതുക്കൾ- പ്രകൃതിസ്ഥത്വം=പ്രകൃതിസ്ഥമാവു എന്നുള്ളതു- പ്രകൃതിസ്ഥം=പ്രകൃതിയിങ്കൽ സ്ഥിതിചെയ്യുന്നതു- പ്രകൃതി=സ്വസ്ഥാനം- സ്ഥിതിചെയ്ക=നില്ക്കുക- വിഗതൊന്മാദലക്ഷണം=വിഗതൊന്മാദത്തിന്റെ ലക്ഷണം- വിഗതൊന്മാദം=വിഗതമായിരിക്കുന്ന ഉന്മാദം- വിഗതം=നഷ്ടം- ഉന്മാദം=ഉന്മാദരൊഗം-

സാരം——കണ്ണുതുടങ്ങിയ പഞ്ചെന്ദ്രിയങ്ങൾക്കു അവരവരുടെ പ്രവൃത്തിയെ ചെയ്വാൻ സാമൎത്ഥ്യമുണ്ടായിരിക്കുകയും ബുദ്ധിക്കു പരമാൎത്ഥജ്ഞാനമുണ്ടാകയും മനസ്സിന്നു കഴിഞ്ഞതിന്റെ ഓൎമ്മ ഉണ്ടാകയും ആത്മാവിന്നു ശുദ്ധാനന്ദാനുഭവമുണ്ടാകയും രസാദിധാതുക്കൾ വൃദ്ധിക്ഷയങ്ങളൊടുകൂടാതെ അവരവരുടെ സ്ഥാനത്തു നില്ക്കുകയും ചെയ്താൽ ഉന്മാദരൊഗം ശമിച്ചു എന്നു അറിയെണം-

ഇതി വാശദാസൊപനാമകരാമാനന്ദനാഥപണ്ഡിതപാരശവെന്ദ്രകൃതൌ അഷ്ടാംഗഹൃദയവ്യാഖ്യാനെ സാരാൎത്ഥദൎപ്പണാഖ്യാനെ ബാലൊപചരണീയെ ഷഷ്ഠൊദ്ധ്യായഃ



# അഷ്ടാംഗഹൃദയം
# ബാലൊപചരണീയം

## സപ്തമാദ്ധ്യായപ്രാരംഭഃ

അഥാതൊപസ്മാരപ്രതിഷെധംനാമാദ്ധ്യായംവ്യാഖ്യാസ്യാമഃ ഇതിഹസ്മാഹുരാത്രെയാദയൊമഹർഷയഃ ॥

൧. സ്മൃത്യപായൊഹ്യപസ്മാരസ്സധീസത്വാഭിസംപ്ലവാൽ। ജായതെഭിഹതെ ചിത്തെ ചിന്താശൊകഭയാദിഭിഃ॥

൨. ഉന്മാദവൽപ്രകുപിതൈശ്ചിത്തദെഹഗതൈർമ്മലൈഃ। ഹതെസത്വെഹൃദിവ്യാപ്തെസംജ്ഞാവാഹിഷുഖെഷുച॥

൩. തമൊവിശന്മൂഢമതിർബ്ബീഭത്സാഃകുരുതെക്രിയാഃ। ദന്താൻ ഖാദൻവമൻഫെനംഹസ്തൌപാദൌചവിക്ഷിപൻ—

൪. പശ്യന്നസന്തിരൂപാണിപ്രസ്ഖലൻപതതിക്ഷിതൌ। വിജിഹ്മാക്ഷിഭ്രുവൊദൊഷവെഗെതീതെവിബുദ്ധ്യതെ॥

൫. കാലാന്തരെണസപുനശ്ചൈവമെവവിചെഷ്ടതെ। അപസ്മാരശ്ചതുർഭെദൊവാതാദ്യൈർന്നിചയെനച।

അന്വയം——സ്മൃത്യപായഃ-ഹി-അപസ്മാരഃ-സഃ-ധീസത്വാഭിസംപ്ലവാൻ-ജായതെ-ചിന്താശൊകഭയാദിഭിഃ-ചിത്തെ-അഭിഹതെ-ഉന്മാദവൽ-പ്രകുപിതൈഃ-ചിത്തദെഹഗതൈഃ-മലൈഃ-സത്വെ-ഹതെ-ഹൃദി-സംജ്ഞാവാഹിഷു-ഖെഷു-ച-വ്യാപ്തെ-തമഃ-വിശൻ-മൂഢമതിഃ-ബീഭത്സാഃ-ക്രിയാഃ-കുരുതെ-ദന്താൻ-ഖാദൻ-ഫെനം-വമൻ-ഹസ്തൌ-പാദൌ-ച-വിക്ഷിപൻ-അസന്തി-രൂപാണി-പശ്യൻ-പ്രസ്ഖലൻ-വിജിഹ്മാക്ഷിഭ്രുവഃ-ക്ഷിതൌ-പതതി-ദൊഷവെഗെ-അതീതെ-വിബുദ്ധ്യതെ-ച-സഃ-പുനഃ-ച-കാലാന്തരെണ-ഏവം-ഏവ-വിചെഷ്ടതെ-അപസ്മാരഃ-വാതാദ്യൈഃ-നിചയെന-ച-ചതുർഭെദഃ-ഭവതി-

അന്വയാർത്ഥം—— സ്മൃത്യപായം തന്നെ അപസ്മാരമാകുന്നു. അതു ധീസത്വാഭിസംപ്ലവം ഹെതുവായിട്ട ജനിക്കുന്നു. ചിന്താശൊകഭയാദികളാൽ ചിത്തം അഭിഹതമായിരിക്കുന്ന സമയത്തിങ്കൽ ഉന്മാദത്തെ പൊലെ പ്രകുപിതങ്ങളായി ചിത്തദെഹഗത

ങ്ങളായിരിക്കുന്ന മലങ്ങളാൽ സ്വതഃ ഹതമായിരിക്കും സമയത്തിങ്കലും ഹൃത്തും സംജ്ഞാവാഹികളായിരിക്കുന്ന ഖങ്ങളും വ്യാപ്തമായിരിക്കും സമയത്തിങ്കലും തമസ്സിനെ വിശന്നായി മൂഢമതിയായിട്ട ബീഭത്സകളായിരിക്കുന്ന ക്രിയകളെ ചെയ്യുന്നു- ദന്തങ്ങളെ ഖാദന്നായിട്ടും ഫേനത്തെ വമന്നായിട്ടും ഹസ്തങ്ങളെയും പാദങ്ങളെയും വിക്ഷിപന്നായിട്ടും അസത്തുകളായിരിക്കുന്ന രൂപങ്ങളെ പശ്യന്നായിട്ടും പ്രസ്ഖലന്നായിട്ടും വിജിഹ്മാക്ഷിഭ്രുവനായിട്ടും ക്ഷിതിയിങ്കൽ പതിക്കുന്നു- ദൊഷവെഗം അതീതമായിരിക്കും സമയത്തിങ്കൽ വിബോധിക്കുകയും ചെയ്യുന്നു- അവൻ പിന്നെയും കാലാന്തരംകൊണ്ട ഒരു വണ്ണം തന്നെ ചെഷ്ടിക്കുന്നു- അപസ്മാരം മാഹാത്മ്യങ്ങൾകൊണ്ടും നിചയംകൊണ്ടും ചതുർഭേദമായി ഭവിക്കുന്നു-

പരിഭാഷാ—— സ്മൃത്യപായം=സ്മൃതിയുടെഅപായം- സ്മൃതി=സ്മരണം- അപായം=നാശം- അപസ്മാരം=അപസ്മാരമെന്ന രൊഗം- അത=അപസ്മാരം- ധീസത്വാദിസംപ്ലവം=ധീസത്വാദികളുടെ സംപ്ലവം- ധീസത്വാദികൾ=ധീസത്വങ്ങൾ തുടങ്ങിയുള്ളവ- ധീസത്വങ്ങൾ=ധീയും സത്വവും- ധീ=ബുദ്ധി- സത്വം=ധൈര്യം- സംപ്ലവം=നാശം- ജനിക്ക=ഉണ്ടാവുക- ചിന്താശൊകഭയാദികൾ=ചിന്താശൊകഭയങ്ങൾ തുടങ്ങിയുള്ളവ- ചിന്താശൊകഭയങ്ങൾ=ചിന്തയും ശൊകവും ഭയവും- ചിന്താ=വിചാരം- ശൊകം=ദുഃഖം- ഭയം=പെടി- ചിത്തം=മനസ്സ അഭിഹതം=അപഹനിക്കപ്പെട്ടത- അപഹനിക്ക=കലുഷമായി ഭവിക്കുക- ഉന്മാദം=ഉന്മാദരൊഗം- പ്രകുപിതങ്ങൾ=ഏറ്റവും കുപിതങ്ങൾ- കുപിതങ്ങൾ=കൊപിക്കപ്പെട്ടവ- ചിത്തദെഹഗതങ്ങൾ=ചിത്തദെഹങ്ങളെ ഗതങ്ങൾ- ചിത്തദെഹങ്ങൾ=ചിത്തവും ദെഹവും- ചിത്തം=മനസ്സ- ദെഹം=ശരീരം- ഗതങ്ങൾ=ഗമിച്ചവ- ഗമിക്ക=പ്രാപിക്ക- മലങ്ങൾ=ദൊഷങ്ങൾ- സ്വതഃ=സ്വതഃഗുണം- ഹതം=ഹനിക്കപ്പെട്ടത- ഹനിക്ക=നശിപ്പിക്ക- ഹൃത്=ഹൃദയം- സംജ്ഞാവാഹികൾ=സംജ്ഞയെ വഹിക്കുന്നവ- സംജ്ഞാ=മനസ്സ- വഹിക്ക=ധരിക്ക- ഖങ്ങൾ=സ്രൊതസ്സുകൾ- വ്യാപ്തം=വ്യാപിക്കപ്പെട്ടത- വ്യാപിക്ക=ചുറ്റുക- തമസ്സ=ഇരുട്ട- വിശൻ=വെശിച്ചിരിക്കുന്നവൻ- വെശിക്ക=പ്രാപിക്ക- മൂഢമതി=മൂഢയായിരിക്കുന്ന മതിയൊട കൂടിയവൻ- മൂഢാ=നഷ്ടാ- മതി=ജ്ഞാനം- ബീഭത്സകൾ=നിന്ദിക്കപ്പെട്ടവ- ക്രിയകൾ=പ്രവൃത്തികൾ- ദന്തങ്ങൾ=പല്ലുകൾ- ഖാദൻ=ഖാദിച്ചിരിക്കുന്നവൻ- ഖാദി

ക്ക=കടിക്കുക- ഫേനം=നുര- വമൻ=വമിച്ചിയങ്ങുന്നവൻ- ഹസ്തങ്ങൾ=കൈകൾ- പാദങ്ങൾ=കാലുകൾ- വിക്ഷിപൻ=വിക്ഷേപിച്ചിയങ്ങുന്നവൻ- വിക്ഷേപിക്ക=എറിയുക- അസത്തുകൾ=സത്തുകളല്ലാത്തവ- സത്തുകൾ=സേവിച്ചിയങ്ങുന്നവ- രൂപങ്ങൾ=സ്വരൂപങ്ങൾ- പശ്യൻ=ദർശിച്ചിയങ്ങുന്നവൻ- പ്രസ്ഖലൻ=പ്രസ്ഖലിച്ചിയങ്ങുന്നവൻ- പ്രസ്ഖലിക്ക=ഇടറുക- വിജിഹ്മാക്ഷിഭ്രുവൻ=വിജിഹ്മങ്ങളായിരിക്കുന്ന അക്ഷിഭ്രുക്കളോടുകൂടിയവൻ- വിജിഹ്മങ്ങൾ=വക്രങ്ങൾ- (വളഞ്ഞവ) അക്ഷിഭ്രുക്കൾ=അക്ഷികളും ഭ്രുക്കളും- അക്ഷികൾ=കണ്ണുകൾ- ഭ്രുക്കൾ=പുരികങ്ങൾ- ക്ഷിതി=ഭൂമി- പതിക്ക=വീഴുക- ദോഷവേഗം=ദോഷങ്ങളുടെവേഗം- അതീതം=അതിക്രാന്തം- (അതിക്രമിച്ചത- വിബോധിക്ക=ബോധമുണ്ടാവുക അവൻ=അപസ്മാരരോഗമുള്ളവൻ- കാലാന്തരം=കാലത്തിന്റെ അന്തരം- കാലം=സമയം- അന്തരം=അതിക്രമം- ചേഷ്ടിക്ക=പ്രവൃത്തിക്ക- അപസ്മാരം=അപസ്മാരമെന്നരോഗം- വാതാദ്യങ്ങൾ=വാതംതുടങ്ങിയുള്ളവ- നിചയം=സന്നിപാതം- ചതുർഭേദം=ചതുർവിധം- (നാലുപ്രകാരമെന്നസാരം)

സാരം—— സ്മരണമില്ലായ്കു തന്നെ അപസ്മാരമെന്നത അപസ്മാരം ബുദ്ധി, ധൈര്യം തുടങ്ങിയതുകളുടെ നാശം ഹേതുവായിട്ട ഉണ്ടാകുന്നു- ചിന്താ, ദുഃഖം, ഭയം തുടങ്ങിയതുകളാൽ ഉന്മാദരോഗത്തെപ്പോലെ ഏറ്റവും കോപിക്കപ്പെട്ടതുകളായി മനോഗതങ്ങളായ രജോഗുണതമോഗുണദോഷങ്ങളും ശരീരത്തെ പ്രാപിച്ചിരിക്കുന്നതുകളായ വാത പിത്ത കഫങ്ങളാകുന്ന ദോഷങ്ങളും സത്വഗുണത്തെ നശിപ്പിക്കുകയും മനസ്സിനെ ചുറ്റിയിരിക്കുകയും മനസ്സിനെ ധരിക്കുന്നതുകളായ സ്രോതസ്സുകളെ തടഞ്ഞിരിക്കുകയും ചെയ്യുന്ന സമയങ്ങളിൽ രോഗി ഇരുട്ടടപ്പോടുകൂടിയവനായിട്ടും ജ്ഞാനമില്ലാത്തവനായിട്ടും ചിത്തയായ ഓരോന്ന പ്രവൃത്തിക്കുകയും ചെയ്യുന്നു. പല്ലുകടിച്ചിട്ടും നുരയെ ഛർദ്ദിച്ചിട്ടും കയ്യും കാലും അവിടവിടെക്ക എടുത്തിട്ടിട്ടും ഇല്ലാതെ കണ്ടുള്ള വസ്തുവിനെ കണ്ടിട്ടും കണ്ണു പുരികവും വളച്ചിട്ടും ഏടറിനിലത്ത വീഴുകയും ചെയ്യുന്നു- ദോഷവേഗം അവസാനിച്ചാൽ ബോധമുണ്ടാവുകയും ചെയ്യുന്നു- അവൻ പിന്നെയും കാലക്രമേണ മേൽ പറഞ്ഞപോലെ തന്നെ പ്രവൃത്തിക്കുകയും ചെയ്യുന്നു- അപസ്മാര രോഗം വാതംകൊണ്ടും പിത്തം കൊണ്ടും കഫം കൊണ്ടും സന്നിപാതം കൊണ്ടും ഇങ്ങിനെ നാ

ലവിധം ഉണ്ടാകുന്നു

൬൦. രൂപമുൽപ്സ്യമാനെസ്മിൻഹൃൽകമ്പഃ ശൂന്യതാ ഭ്രമഃ । തമ
സോദർശനം ധ്യാനം ഭ്രൂവ്യുദാസോക്ഷിവൈകൃതം

൬൧. അശബ്ദശ്രവണം സ്വേദോ ലാലാശിംഘാണകസ്രുതിഃ ।
അവിപാകോരുചിർമൂർഛാ കുക്ഷ്യാടോപോ ബലക്ഷയഃ ॥

൬൨. നിദ്രാനാശോംഗമർദ്ദസ്തൃട് സ്വപ്നേ ഗാനം സനർത്തനം । പാ
നം തൈലസ്യ മദ്യസ്യ തയോരേവ ച മേഹനം ॥

അന്വയം — അസ്മിൻ- ഉൽപ്സ്യമാനെ- ഹൃൽകമ്പഃ- ശൂന്യതാ- ഭ്രമഃ- തമസഃ- ദർശനം- ധ്യാനം- ഭ്രൂവ്യുദാസഃ- അക്ഷിവൈകൃതം- അശബ്ദശ്രവണം- സ്വേദഃ- ലാലാശിംഘാണകസ്രുതിഃ- അവിപാകഃ- അരുചിഃ- മൂർഛാ- കുക്ഷ്യാടോപഃ- ബലക്ഷയഃ- നിദ്രാനാശഃ- അംഗമർദ്ദഃ- തൃട്- സ്വപ്നെ- സനർത്തനം- ഗാനം- തൈലസ്യ- മദ്യസ്യ-ച- പാനം- തയോഃ ഏവ- മേഹനം- ച- രൂപം-

അന്വയാർത്ഥം — ഇതു ഉൽപ്സ്യമാനമായിരിക്കുംസമയത്തിങ്കൽ ഹൃൽകമ്പവും ശൂന്യതയും ഭ്രമവും തമസ്സിന്റെ ദർശനവും ധ്യാനവും ഭ്രൂവ്യുദാസവും അക്ഷിവൈകൃതവും അശബ്ദശ്രവണവും സ്വേദവും ലാലാശിംഘാണകസ്രുതിയും അവിപാകവും അരുചിയും മൂർഛയും കുക്ഷ്യാടോപവും ബലക്ഷയവും നിദ്രാനാശവും അംഗമർദ്ദവും തൃട്ടും സ്വപ്നത്തിങ്കൽ സനർത്തനമായിരിക്കുന്ന ഗാനവും തൈലത്തിന്റെയും മദ്യത്തിന്റെയും പാനവും അതുകളുടെ തന്നെ മേഹനവും രൂപമാകുന്നു-

പരിഭാഷാ- ഇത=അപസ്മാരം- ഉൽപ്സ്യമാനം=ഉണ്ടാവാൻഭാവിക്കുന്നത- ഹൃൽകമ്പം=ഹൃത്തിങ്കൽകമ്പം- ഹൃത്ത=ഹൃദയം- കമ്പം=ഇളക്കം- ശൂന്യതാ=ശൂന്യതപം- (ഹൃദയത്തിങ്കൽ ഒന്നുമില്ലെന്ന തൊന്നുക) ഭ്രമം=ബുദ്ധിഭ്രമം- (ചുഴൽച്ച) തമസ്സ=അന്ധകാരം- (ഇരുട്ട) ദർശനം=കാണുക- ധ്യാനം=ചിന്താ- ഭ്രൂവ്യുദാസം=ഭ്രൂവിന്റെവ്യുദാസം- ഭ്രൂ=പുരികം- വ്യുദാസം=ക്ഷേപം- (എറിയുക) അക്ഷിവൈകൃതം=അക്ഷികളിൽവൈകൃതം- അക്ഷികൾ=കണ്ണുകൾ- വൈകൃതം=വികൃതി- (രോഗമെന്നസാരം) അശബ്ദശ്രവണം=അശബ്ദത്തിങ്കൽ ശ്രവണം- അശബ്ദം=ശബ്ദമില്ലായ്ക- ശ്രവണം=ശ്രവണപ്രതീതി- (കെൾക്കുന്നു എന്നതൊന്നുക) സ്വേദം=വിയൎപ്പ- ലാലാശിംഘാണകസ്രുതി=ലാലാശിംഘാണകങ്ങളുടെസ്രുതി ലാലാശിംഘാണകങ്ങൾ=ലാലയും ശിംഘാണകവും- ലാലാ=തിഴലാ- ശിംഘാണകം=മൂക്കുനീർ- സ്രു

തി=സ്രവണം- (ഒലിക്കുക) അവിപാകം=വിപാകമില്ലായ്ക- വി
പാകം=ദഹനം- അരുചി=രുചിയില്ലായ്ക- മൂർച്ഛാ=മോഹം- കു
ക്ഷ്യാടോപം=കുക്ഷിയിങ്കൽ ആടോപം-കുക്ഷി=വയറ- ആടോ
പം=മിട്ടമിട്ടുക- ബലക്ഷയം=ബലഹാനി- നിദ്രാനാശം=നി
ദ്രയുടെനാശം- നിദ്രാ=ഉറക്കം- നാശം=ക്ഷയം- അംഗമർദ്ദം=മെ
ൽനുറുങ്ങിനൊക- തൃട്=തണ്ണീർദാഹം-സ്വപ്നം=ഒറക്കം- സനൎത്ത
നം=നൎത്തനത്തോടുകൂടിയതു- നൎത്തനം=നൃത്തം- ഗാനം=പാ
ട്ടു- തൈലം=എണ്ണ- പാനം=സെവിക്കുക- അതുകൾ=തൈലമ
ദ്യങ്ങൾ- മെഹനം=മൂത്രണം- രൂപം=ലക്ഷണം-

സാരം—— അപസ്മാര രോഗം ഉണ്ടാവാൻ ഭാവിക്കുമ്പോൾ ഹൃദയത്തിങ്കൽ ഇളക്കവും ഹൃദയത്തിങ്കൽ ഒന്നുമില്ലെന്ന തൊന്നുകയും ചുഴൽച്ചയും ഇരുട്ടണ്ടെന്നതൊന്നുകയും വിചാരിച്ചിരിക്കുകയും പുരികമിളക്കുകയും കണ്ണുകളിൽ രോഗമുണ്ടാകയും ശബ്ദമില്ലെങ്കിലും ശബ്ദത്തെ കെൾക്കുന്നു എന്ന തൊന്നുകയും വിയർക്കുകയും വായയിൽനിന്നും മൂക്കിൽനിന്നും കൊഴുത്തവെള്ളം ഒലിക്കുകയും ദഹനമില്ലായ്കയും രുചിയില്ലായ്കയും മോഹാലസ്യമുണ്ടാകയും വയററിൽ മിട്ടമിട്ടന്നനെ പൊട്ടുകയും ശരീരത്തിന്ന ബലമില്ലായ്കയും ഒറക്കമില്ലായ്കയും മെൽനുറുങ്ങിനൊകയും തണ്ണീർദാഹമുണ്ടാകയും ഒറക്കത്തിൽ പാട്ടുപാടുകയും നൃത്തം വെക്കുകയും മദ്യവും തൈലവും സെവിച്ചു എന്ന കാണുകയും ഒറക്കം ഉണൎന്നാൽ അതുകളെ മൂത്രം വീഴ്ത്തുകയും ചെയ്യും.

൯. തത്രവാതാൽസ്ഫുരത്സക്ഥഃപ്രപതംശ്ചമുഹുർമ്മുഹുഃ । അപസ്മരതിസംജ്ഞാംചലഭതേവിസ്വരംരുദൻ ॥

൧൦. ഉൽപിണ്ഡിതാക്ഷഃശ്വസിതിഫേനംവമതികമ്പതേ। ആവിധ്യതിശിരോദന്താൻദശത്യാധ്മാതകന്ധരഃ ॥

൧൧. പരിതോവിക്ഷിപത്യംഗംവിഷമംവിനതാംഗുലിഃ । രൂക്ഷശ്യാവാരുണാക്ഷിത്വങ്നഖാസ്യഃകൃഷ്ണമീക്ഷതേ ॥

൧൨. ചപലംപരുഷംരൂപംവിരൂപംവികൃതാനനം। അപസ്മരതിപിത്തേനമുഹുസ്സംജ്ഞാംചവിന്ദതി ॥

൧൩. പീതഫേനാക്ഷിവക്ത്രത്വഗാസ്ഫാലയതിമേദിനീം। ഭൈരവാദീപ്തരുഷ്ടരൂപദർശീതൃഷാന്വിതഃ ॥

അന്വയം——തത്ര വാതാൽ- സ്ഫുരത്സക്ഥഃ- പ്രപതൻ- ച- മുഹുഃ- മുഹുഃ- അപസ്മരതി- വിസ്വരം- രുദൻ- സംജ്ഞാം- ലഭതേ- ച- ഉൽപിണ്ഡിതാക്ഷഃ- ശ്വസിതി- ഫേനം- വമതി- കമ്പതേ- ശിരഃ- ആവിധ്യതി- ദന്താൻ- ദശതി- ആധ്മാത

കന്ധരഃ- അംഗംവരിതഃ- വിഷമം- വിക്ഷിപതി- വിനതാംഗുലിഃ- രൂക്ഷശ്യാവാരുണാക്ഷിത്വങ്നഖാസ്യഃ- കൃഷ്ണം- ചപലം- പരുഷം- വിരൂപം- വികൃതാനനം- രൂപം- രൂപം- ഈക്ഷതെ- ച- പിത്തെന- അപസ്മരതി- മുഹുഃ- മുഹുഃ- സംജ്ഞാം- വിന്ദതി- ച- പീതഫെനാക്ഷിവക്ത്രത്വക്- മെദിനീം- ആസ്ഫാലയതി- ഭൈരവാദീപ്തരുഷിതരൂപദർശീ- തൃഷാ- അന്വിതഃ-

അന്വയം —— ശ്രോതുകളിൽ പെട്ട വാതം ഹേതുവായിട്ട സ്ഫുരത്സക്ഥനായിട്ടും പ്രപതന്നായിട്ടും പിന്നെയും പിന്നെയും അപസ്മരിക്കുന്നു. വിസ്വരമാകുംവണ്ണം രുദന്നായിട്ട സംജ്ഞയെ ലഭിക്കുകയും ചെയ്യുന്നു- ഉൽപ്പിണ്ഡിതാക്ഷനായിട്ട ശ്വസിക്കുന്നു- ഫെനത്തെ വമിക്കുന്നു- കമ്പിക്കുന്നു- ശിരസ്സിനെ വെധിക്കുന്നു- ദന്തങ്ങളെ ദംശിക്കുന്നു- ആദ്ധ്മാതകന്ധരനായിട്ട അംഗത്തെ എല്ലാടത്തും വിഷമമാകുംവണ്ണം വിക്ഷെപിക്കുന്നു- വിനതാംഗുലിയായി രൂക്ഷശ്യാവാരുണാക്ഷിത്വങ്നഖാസ്യനായിട്ട കൃഷ്ണമായിട്ടും ചപലമായിട്ടും പരുഷമായിട്ടും വിരൂപമായിട്ടും വികൃതാനനമായിട്ടും ഇരിക്കുന്ന രൂപത്തെ ഈക്ഷിക്കുകയും ചെയ്യുന്നു- പിത്തം ഹേതുവായിട്ട അപസ്മരിക്കുന്നു- പിന്നെയും പിന്നെയും സംജ്ഞയെ ലാഭം ചെയ്യുന്നു- പീതഫെനാക്ഷിവക്ത്രത്വക്കായിട്ട മെദിനിയെ ആസ്ഫാലനം ചെയ്യുന്നു- ഭൈരവാദീപ്തരുഷിത രൂപദർശിയായിട്ടും തൃഷ്ണയോട അന്വിതനായിട്ടും ഭവിക്കുന്നു-

പരിഭാഷാ —— അത്തുകൾ=അപസ്മാരങ്ങൾ- സ്ഫുരത്സക്ഥൻ= സ്ഫുരത്തുകളായിരിക്കുന്ന സക്ഥികളൊടുകൂടിയവൻ- സ്ഫുരത്തുകൾ=സ്ഫുരിച്ചിയങ്ങുന്നവ- സ്ഫുരിക്ക=ഇളകുക- സക്ഥികൾ=തുടകൾ- പ്രപതൻ=പ്രപതിച്ചിയങ്ങുന്നവൻ- പ്രപതിക്ക=വീഴുക- അപസ്മരിക്ക=സ്മരണയില്ലാത്തവനായി ഭവിക്കുക- വിസ്വരം= വികൃതസ്വരം- (ചീത്തയായ ഒച്ച എന്ന സാരം) രുദൻ=രൊദിച്ചിയങ്ങുന്നവൻ- രൊദിക്ക=കരയുക- സംജ്ഞാ=പ്രബൊധം- ലഭിക്ക=സ്വീകരിക്കുക- ഉൽപ്പിണ്ഡിതാക്ഷൻ=ഉൽപ്പിണ്ഡിതങ്ങളായിരിക്കുന്ന അക്ഷികളൊടുകൂടിയവൻ- ഉൽപ്പിണ്ഡിതങ്ങൾ=ഉഴന്നവ- അക്ഷികൾ=കണ്ണുകൾ- ശ്വസിക്ക=ശ്വാസത്തെകളയുക- ഫെനം=നുര- വമിക്ക=ഛർദ്ദിക്ക- കമ്പിക്ക=വിറക്കുക- വെധിക്ക=അടിക്കുക- ആദ്ധ്മാതകന്ധരൻ=ആദ്ധ്മാതയായിരിക്കുന്ന കന്ധരയൊടുകൂടിയവൻ- ആദ്ധ്മാതാ=വീർത്തത- കന്ധരാ=കഴുത്ത- അംഗം=ശരീരം- വിഷമം=കടിലം (വളഞ്ഞ

ന) വിക്ഷേപിക്ക=എടുത്തിടുക- വിനതാംഗുലീ=വിനതങ്ങളായി
രിക്കുന്ന അംഗുലികളോടുകൂടിയവൻ- വിനതങ്ങൾ=വളഞ്ഞവ-
അംഗുലികൾ=വിരലുകൾ- രൂക്ഷശ്യാവാരുണങ്ങളായിരിക്കുന്ന
അക്ഷിത്വങ്നഖാസ്യൻ=രൂക്ഷശ്യാവാരുണങ്ങളായിരിക്കുന്ന അ
ക്ഷിത്വങ്നഖാസ്യങ്ങളോടുകൂടിയവൻ- രൂക്ഷശ്യാവാരുണങ്ങൾ=
രൂക്ഷമായിയും ശ്യാവമായിയും അരുണമായിയും ഇരിക്കു
ന്നവ- രൂക്ഷം=കലന്നത- ശ്യാവം=കറുവാളിച്ചത- അരുണം=
ചുകന്നത- അക്ഷിത്വങ്നഖാസ്യങ്ങൾ=അക്ഷിയും ത്വക്കും നഖവും
ആസ്യവും- അക്ഷി=കണ്ണ- ത്വക്ക=തൊലി- ആസ്യം=മുഖം- കൃ
ഷ്ണം=കൃഷ്ണവൎണ്ണം- (കറുത്തനിറം) ചപലം=ഇളകിയിരിക്കുന്നത-
പരുഷം=പരുപരുപ്പോടുകൂടിയത- വിരൂപം=വിഗതമായിരിക്കുന്ന
രൂപത്തോടുകൂടിയത- വിഗതം=നഷ്ടം- രൂപം=സൌന്ദൎയ്യം- വികൃ
താനനം=വികൃതമായിരിക്കുന്ന ആനനത്തോടുകൂടിയത- വികൃതം=
വിരൂപം- ആനനം=മുഖം- രൂപം=ശരീരം- ഈക്ഷിക്ക=കാണുക-
അപസ്മരിക്ക=അപസ്മാരത്തോടുകൂടിയവനായിഭവിക്കുക- സം
ജ്ഞാ=ബോധം- ഭാനം ചെയ്ക=കാട്ടുക- പീതഫേനാക്ഷിവക്ത്ര
ത്വക്ക=പീതങ്ങളായിരിക്കുന്ന ഫേനാക്ഷിവക്ത്രത്വക്കുകളോടുകൂടി
യവൻ- പീതങ്ങൾ=പീതവൎണ്ണങ്ങൾ- ഫേനാക്ഷിവക്ത്രത്വക്കുക
ൾ=ഫേനവും അക്ഷിയും വക്ത്രവും ത്വക്കും- ഫേനം=നുര- അക്ഷി=
കണ്ണ- വക്ത്രം=മുഖം- ത്വക്ക=തൊലി- മേദിനീ=ഭൂമി- ആസ്ഫാലനം
ചെയ്ക=അടിക്കുക- ഭൈരവാദീപ്തരുഷിതരൂപദൃക=ഭൈരവമാ
യിയും ആദീപ്തമായിയും രുഷിതമായിയും ഇരിക്കുന്ന രൂപത്തെ
ദൎശിക്ക ശീലമായിട്ടുള്ളവൻ- ഭൈരവം=ഭയങ്കരം- ആദീപ്തം=
ഏററവും ദീപ്തം- ദീപ്തം=ജ്വലിച്ചത- രുഷിതം=രോഷിക്കപ്പെട്ട
വൻ- രോഷിക്ക=കോപിക്ക- രൂപം=ശരീരം- ദൎശിക്ക=കാണുക-
തൃട=തണ്ണീർദാഹം- അന്വിതൻ=കൂടിയവൻ-

സാരം— നാലുവിധം അപസ്മാരമുള്ളതുകളിൽ വെച്ച വാ
തം കൊണ്ടുള്ള അപസ്മാരത്തിങ്കൽ വിറച്ചിരിക്കുന്ന തുടയോട
കൂടിയവനായിട്ട പിന്നെയും പിന്നെയും വീണിട്ട ബോധമില്ലാ
ത്തവനായി ഭവിക്കുകയും പിന്നെ നല്ലതല്ലാതെ കണ്ടുള്ള ഒച്ച
യോടുംകൂടി കരഞ്ഞിട്ട ബോധമുണ്ടാവുകയും കണ്ണുതുറിച്ചിട്ട ശ്വാ
സത്തെ കളകയും നുരയെ ഛൎദ്ദിക്കുകയും വിറക്കുകയും ശിരസ്സി
നെ ചുമരിന്മെലൊ മരത്തിന്മെലൊ കൊണ്ടു ചെന്ന മുട്ടുകയും
പല്ലുകടിക്കുകയും കഴുത്ത വിഷ്പിച്ചിട്ട ശരീരത്തെ വളച്ചിട്ട എ
ല്ലാടവും കൊണ്ടു ഇടുകയും വിരലുകളെ വളച്ചിട്ട പറുപറുത്തി

ട്ടു കരുവാളിച്ചിട്ടൊ ചുകന്നിട്ടൊ ഇരിക്കുന്ന കണ്ണുകളൊടും തൊലിയൊടും നഖങ്ങളൊടും, മുഖത്തൊടും കൂടിയവനായിട്ടു കറുത്തനിറമായിയും ഇരുകിയിരിക്കുന്നതായിയും പറുപറുപ്പൊടു കൂടിയതായിയും സൌന്ദൎയ്യമില്ലാത്തതായിയും കൊടിയമുഖത്തൊടു കൂടിയതായിയും, ഇരിക്കുന്ന ഒരു പുരുഷ ശരീരത്തെ കാണുകയുംചെയ്യുന്നു- പിത്തം ഹെതുവായിട്ടുള്ള അപസ്മാരത്തിങ്കൽ ബൊധമില്ലാത്തവനായി ഭവിക്കകയും പിന്നെ ബൊധമുണ്ടാവുകയും വായയിൽ നിന്നു മഞ്ഞളിച്ച നുരവരികയും, കണ്ണു, മുഖം, തൊലി ഇതുകൾ മഞ്ഞളിച്ചിരിക്കുന്നവനായിട്ടു ഭൂമിയിങ്കൽ അടിക്കകയും ഭയംകരമായിയും ഘൊരവും ജ്വലിച്ചിരിക്കുന്നതായിയും കൊപിച്ചിരിക്കുന്നതായിയും ഇരിക്കുന്നശരീരത്തെ കാണുകയും തണ്ണീർദാഹമുണ്ടാകയും ചെയ്യും-

൧൮. കഫാച്ചിരെണ ഗ്രഹണം ചിരെണൈവ വിബൊധനം। ചെഷ്ടാല്പാ ഭൂയസീ ലാലാ ശുക്ലനെത്രനഖാസ്യതാ ॥

൧൯. ശുക്ലാഭരൂപദൎശിത്വം സൎവ്വലിംഗം തു വൎജ്ജയെൽ। അഥാവൃതാനാം ധീചിത്തഹൃൽഖാനാം പ്രാക്പ്രബൊധനം ।

൨൦. തീക്ഷ്ണൈഃ കുൎയ്യാദപസ്മാരെ കൎമ്മഭിൎവ്വമനാദിഭിഃ । വാതികം വസ്തിഭൂയിഷ്ഠൈഃ പൈത്തം പ്രായൊ വിരെചനൈഃ ।

അന്വയം——കഫാൽ- ചിരെണ- ഗ്രഹണം- ചിരെണ- എവ- വിബൊധനം- അല്പാ- ചെഷ്ടാ- ഭൂയസീ- ലാലാ- ശുക്ലനെത്രനഖാസ്യതാ- ശുക്ലാഭരൂപദൎശിത്വം- ഭവതി- സൎവ്വലിംഗം- തു- വൎജ്ജയെൽ- അഥ- അപസ്മാരെ- പ്രാക്- തീക്ഷ്ണൈഃ- വമനാദിഭിഃ- കൎമ്മഭിഃ- ആവൃതാനാം ധീചിത്തഹൃൽഖാനാം- പ്രബൊധനം കുൎയ്യാൽ- വാതികം- അപസ്മാരം- വസ്തിഭൂയിഷ്ഠൈഃ- പൈത്തം- പ്രായഃ- വിരെചനൈഃ- ശ്ലൈഷ്മികം- വമനപ്രായൈഃ- ഉപാചരെൽ-

അന്വയാൎത്ഥം——കഫം ഹെതുവായിട്ടു ചിരകാലം കൊണ്ടു ഗ്രഹണവും ചിരകാലംകൊണ്ടു തന്നെ വിബൊധനവും അല്പയായിരിക്കുന്ന ചെഷ്ടയും, ഭൂയസിയായിരിക്കുന്ന ലാലയും ശുക്ലനെത്രനഖാസ്യതയും ശുക്ലാഭരൂപദൎശിത്വവും ഭവിക്കുന്നു- സൎവ്വലിംഗത്തെയാകട്ടെ വൎജ്ജിക്കെണം- അനന്തരം അപസ്മാരത്തിങ്കൽ മുമ്പെ തീക്ഷ്ണങ്ങളായി വമനാദികളായിരിക്കുന്ന കൎമ്മങ്ങളെക്കൊണ്ടു ആവൃതങ്ങളായിരിക്കുന്ന ധീചിത്തഹൃൽഖങ്ങളുടെ പ്രബൊധനത്തെ ചെയ്യെണം- വാതികമായിരിക്കുന്ന അപസ്മാരത്തെ വസ്തിഭൂയിഷ്ഠങ്ങളെക്കൊണ്ടും, പൈത്തത്തെ പ്രായെണ

വിരേചനങ്ങൾകൊണ്ടും ശ്ലൈഷ്മികത്തെ വമനപ്രായങ്ങൾകൊണ്ടും ഉപചരിക്കേണം.

പരിഭാഷാ—— ചിരകാലം=വളരെകാലം. ഗ്രഹണം=സ്വീകാരം. (അപസ്മാരം ഉണ്ടാവുക എന്ന സാരം) വിബോധനം=അറിവ. (അപസ്മാര നിവൃത്തി എന്ന സാരം) അല്പാ=കുറഞ്ഞത. ചേഷ്ടാ=പ്രവൃത്തി. ഭൂയസി=അധികാ. ലാലാ=തിഴലാ. ശുക്ലനേത്രനഖാസ്യതാ=ശുക്ലനേത്രനഖാസ്യനാവു എന്നുള്ളത. ശുക്ലനേത്രനഖാസ്യൻ=ശുക്ലങ്ങളായിരിക്കുന്ന നേത്രനഖാസ്യങ്ങളോടു കൂടിയവൻ. ശുക്ലങ്ങൾ=വെളുത്തവ. നേത്രനഖാസ്യങ്ങൾ=നേത്രങ്ങളും നഖങ്ങളും ആസ്യവും. നേത്രങ്ങൾ=കണ്ണുകൾ. ആസ്യം=മുഖം. ശുക്ലാഭരൂപദർശിതാ=ശുക്ലാഭരൂപദർശിയാവു എന്നുള്ളത. ശുക്ലാഭരൂപദർശീ=ശുക്ലാഭമായിരിക്കുന്ന രൂപത്തെ ദർശിക്ക ശീലമായിട്ടുള്ളവൻ. ശുക്ലാഭം=വെളുത്തത. രൂപം=സ്വരൂപം. ദർശിക്ക=കാണുക. സർവ്വലിംഗം=സന്നിപാതം. വർജ്ജിക്ക=ഉപേക്ഷിക്ക. തീക്ഷ്ണങ്ങൾ=തീക്ഷ്ണഗുണങ്ങൾ. വമനാദികൾ=വമനം തുടങ്ങിയുള്ളവ. വമനം=ഛർദ്ദി. കർമ്മങ്ങൾ=ക്രിയകൾ. ആവൃതങ്ങൾ=ആവരണം ചെയ്യപ്പെട്ടവ. ആവരണംചെയ്ക=തടയുക. ധീചിത്തഹൃൽഖങ്ങൾ=ധീചിത്തഹൃദയവാഹികളായിരിക്കുന്ന ഖങ്ങൾ. ധീചിത്തഹൃദയവാഹികൾ=ധീചിത്തഹൃദയങ്ങളെ വഹിക്കുന്നവ. ധീചിത്തഹൃദയങ്ങൾ=ധീയും ചിത്തവും ഹൃദയവും. ധീ=ബുദ്ധി. ചിത്തം=മനസ്സ. വഹിക്ക=ധരിക്ക. ഖങ്ങൾ=സ്രോതസ്സുകൾ. പ്രബോധനം=വിശോധനം. (ശുദ്ധി) വാതികം=വാതംകൊണ്ടുണ്ടായത. വസ്തിഭൂയിഷ്ഠങ്ങൾ=വസ്തിബഹുലങ്ങൾ. (വസ്തി അധികമായിട്ടെന്ന സാരം) പൈത്തം=പിത്തംകൊണ്ടുണ്ടായത. വിരേചനങ്ങൾ=വിരേചനൌഷധങ്ങൾ. ശ്ലൈഷ്മികം=ശ്ലേഷ്മാവ കൊണ്ടുണ്ടായത. ശ്ലേഷ്മാവ=കഫം. വമനപ്രായങ്ങൾ=വമനാധികങ്ങൾ. (ഛർദ്ദിപ്പിക്ക അധികമായിട്ടുള്ളതെന്ന സാരം) ഉപചരിക്ക=ചികിത്സിക്ക.

സാരം—— കഫം കൊണ്ടുള്ള അപസ്മാരത്തിങ്കൽ പതുക്കെ പതുക്കെ അപസ്മാരമുണ്ടാവുകയും വളരെ നേരം കഴിഞ്ഞു മാറുകയും കയ്യ കാല മുതലായതുകളുടെ പ്രവൃത്തി കുറഞ്ഞിരിക്കുകയും വായയിൽ നിന്ന വളരെ കൊഴുത്ത വെള്ളം വരികയും കണ്ണ, നഖം, മുഖം ഇതുകൾ വെളുത്തിരിക്കുകയും വെളുത്ത സ്വരൂപത്തെ കാണുകയും ചെയ്യും. സന്നിപാതം കൊണ്ടുള്ള അപസ്മാരത്തിന്ന എല്ലാ അപസ്മാരങ്ങളുടെ ലക്ഷണമുണ്ടാവുകയും ചെയ്യും. ആ

സ്യ- സമ്യക്- ആശ്വാസിതസ്യ- ച-അപസ്മാരവിമൊക്ഷാ ൎത്ഥം സംശമനാൻ-യൊഗാൻ- ശൃണു ഗൊമയസ്വരസക്ഷീ രദധിമൂത്രശൃതം- അപസ്മാരജ്വരൊന്മാദകാമിലാന്തകരം- ഹ വിഃ- പിബെൽ. ദ്വിപലാഃ- ദ്വിപഞ്ചമൂലത്രിഫലാദ്വിനിശാ കുടജത്വചഃ- സപ്തപൎണ്ണം- അപാമാൎഗ്ഗം- നീലിനീം- കടുരൊ ഹിണീംശമ്പാകം- പുഷ്കരജടാഫൽഗുമൂലദുരാലഭാഃ- സലിലദ്രൊ ണെ- പക്ത്വാ- പാദാവശെഷിതെ- അക്ഷാംശൈഃ- ഭാൎങ്ഗീ പാഠാഢകീകുംഭനികുംഭവ്യൊഷരൊഹിഷൈഃ- മൂൎവ്വാഭൂനിംബപൂ തീകശ്രെയസീശാരിബാദ്വയൈഃ- മദയന്ത്യഗ്നിനിചുളൈഃ-ത ദ്വൽ- പൂൎവ്വൈഃ- ദ്രവൈഃ- സൎപ്പിഷഃ- പ്രസ്ഥം- പചെൽ- ഇദം- മഹൽപഞ്ചഗവ്യം- പരം- ജ്വരാപസ്മാരജഠരഭഗന്ദരഹ രം- ശൊഫാൎശഃകാമിലാ പാണ്ഡുഗുന്മകാസഗ്രഹാപഹം- ബ്ര ഹ്മീരസവചാകുഷ്ഠശംഖപുഷ്പീശൃതം- പുരാണം- ഘൃതം- മെദ്ധ്യം- ഉന്മാദാലക്ഷ്മ്യപസ്മാരപാപ്മജിൽ- ക്ഷീരദ്രൊണെ- പലൊന്മി തൈഃ- ജീവനീയൈഃ- തൈലപ്രസ്ഥം- ഘൃതപ്രസ്ഥം- പചെ ൽ- സിദ്ധം- അപസ്മാരവിമൊക്ഷണം- ക്ഷീരെക്ഷുരസയൊഃ കംസെ- അഷ്ടഗുണെ- കാശ്മൎയ്യെ- രസെ- കാഷ്ഠികൈഃ- ജീവ നീയൈഃ- ച- പ്രസ്ഥം- സൎപ്പിഃ വിപാചയെൽ- തൽ- വാ തപിത്തൊത്തരം അപസ്മാരം- ക്ഷിപ്രം- നിഹന്തി-

അന്വയാൎത്ഥം—— സൎവ്വപ്രകാരെണ സുവിശുദ്ധനായിട്ടും വഴിപൊലെ ആശ്വാസിതനായിട്ടും ഇരിക്കുന്നവന്ന അപ സ്മാര വിമൊക്ഷണത്തിന്നായിക്കൊണ്ട സംശമനങ്ങളായിരിക്കു ന്ന യൊഗികളെ ശ്രവിച്ചാലും ഗൊമയ സ്വരക്ഷീരദധിമൂത്രശൃ തമായി അപസ്മാര ജ്വരൊന്മാദ കാമിലാന്തകര മായിരിക്കുന്ന ഹവിസ്സിനെ പാനം ചെയ്യെണം- ദ്വിപലങ്ങളായിരിക്കുന്നദ്വി പഞ്ചമൂലത്രിഫലാദ്വിനിശാ കുടജത്വക്കുകളെയും സപ്തപൎണ്ണത്തെ യും അപാമാൎഗ്ഗത്തെയും നീലിനിയെയും കടുകരൊഹിണിയെയും

...കത്തെയും പുഷ്കരജടാഫൽഗുമൂലദുരാലഭകളെയും- സലില

...ത്തിംകൽ പചിച്ചിട്ട പാദാവശെഷിതത്തിംകൽ അക്ഷാം

...ക്കുന്ന ഭാൎങ്ഗീ പാഠാഢകീകുംഭനികുംഭവ്യൊഷരൊ

...ൎവ്വാഭൂനിംബപൂതീകശ്രെയസീശാരിബാ

...ന്ത്യഗ്നി നിചുളങ്ങളെക്കൊണ്ടും അതു

...ന്ന ദ്രവ്യങ്ങളെക്കൊണ്ടും സൎപ്പിസ്സി

...ണം. മഹത്തായിരിക്കുന്ന പ

...മായിട്ടും ശൊഫാൎശഃകാ

മിലാപാണ്ഡുഗുന്മകാ സംഗ്രഹാപഹമായിട്ടും ഭവിക്കുന്നു- ബ്രാഹ്മീരസത്തിങ്കൽ വചാകുഷ്ഠശംഖപുഷ്പീശൃതമായി പുരാണമായിരിക്കുന്ന ഘൃതം മേദ്ധ്യമായിട്ടും ഉന്മാദാലക്ഷ്മ്യപസ്മാരപാപ്മജിത്തായിട്ടും ഭവിക്കുന്നു- ക്ഷീരദ്രോണത്തിങ്കൽ പലോന്മിതങ്ങളായിരിക്കുന്ന ജീവനീയങ്ങൾ കൊണ്ടു തൈലപ്രസ്ഥത്തെയും ഘൃതപ്രസ്ഥത്തെയും പചിക്കേണം- സിദ്ധമായിരിക്കുന്ന അതത പസ്മാര വിമോക്ഷണമായി ഭവിക്കുന്നു- ക്ഷീരേക്ഷുരസങ്ങളുടെ കംസത്തിങ്കലും അഷ്ടഗുണമായി കാഷ്മൎയ്യമായിരിക്കുന്ന രസത്തിങ്കലും കാൽക്കികങ്ങളായിരിക്കുന്ന ജീവനീയങ്ങൾകൊണ്ടും പ്രസ്ഥമായിരിക്കുന്ന സൎപ്പിസ്സിനെ വിപചിക്കേണം- അത വാതപിത്തോത്തരമായിരിക്കുന്ന അപസ്മാരത്തെ പൊട്ടുന്നനവെ ഹനിക്കുന്നു-

പരിഭാഷാ——സുവിശുദ്ധൻ=ഏററവും ശുദ്ധൻ- ശുദ്ധൻ=വമനവിരേചനങ്ങളെ ചെയ്യപ്പെട്ടവൻ- ആശ്വാസിതൻ=ആശ്വാസിപ്പിക്കപ്പെട്ടവൻ- ആശ്വാസിപ്പിക്ക=ഇഷ്ടവാക്കുകളെ കൊണ്ടു സന്തോഷിപ്പിക്കുക- അപസ്മാരവിമോക്ഷം=അപസ്മാരത്തിന്റെ വിമോക്ഷം- അപസ്മാരം=അപസ്മാരമെന്നരൊഗം-വിമോക്ഷം=വിമൊചനം-(നശിപ്പിക്കുക)സംശമനങ്ങൾ=വഴി പൊലെശമനങ്ങൾ- ശമനങ്ങൾ=ശമിപ്പിക്കുന്നവ-ശമിപ്പിക്ക=നശിപ്പിക്കുക-യോഗങ്ങൾ=ചികിത്സകൾ-ശ്രാവിക്ക=കേൾക്കുക- ഗോമയസ്വരസക്ഷീരദധിമൂത്രശൃതം=ഗോമയസ്വരസക്ഷീരദധിമൂത്രങ്ങൾകൊണ്ടു ശൃതം=ഗോമയസ്വരസക്ഷീരദധിമൂത്രങ്ങൾ-ഗോമയസ്വരസവും ക്ഷീരവും ദധിയും മൂത്രവും-ഗോമയസ്വരസം=ചാണകനീര- ക്ഷീരം=പാല- ദധി=തൈര-മൂത്രം=ഗോമൂത്രം-ശൃതം=സിദ്ധം- (കാച്ചിയതെന്നൎത്ഥം)അപസ്മാരജ്വരോന്മാദകാമിലാന്തകരം=അപസ്മാരജ്വരോന്മാദകാമിലകളുടെഅന്തകരം-അപസ്മാരജ്വരോന്മാദകാമിലകൾ=അപസ്മാരവും ജ്വരവും ഉന്മാദവും കാമിലയും- അപസ്മാരം=അപസ്മാരമെന്ന
ജ്വരം=പനി- ഉന്മാദം=ഉന്മാദമെന്നരോഗം- കാമില
എന്നരോഗം- അന്തകരം=അന്തത്തെചെയ്യുന്നത
ശം- ഹവിസ്സ്=നെയ്യ- പാനം ചെയ്ക=സേവി
ൾ ദ്വിപലപ്രമാണങ്ങൾ- (രണ്ടു
പഞ്ചമൂലത്രിഫലാ ദ്വിനിശാകടുപ
ം ത്രിഫലയും ദ്വിനിശയും
ലിയപഞ്ചമൂലവും ചെറി

ന്നിക്ക നെല്ലിക്ക- ദ്വിനിശാ=മഞ്ഞളും മരമഞ്ഞളും കുടജത്വ
ക്ക=കുടകപ്പാലവെരന്മെൽതൊലി- സപ്തപൎണ്ണം=ഏഴിലമ്പാല-
അപാമാൎഗ്ഗം=വലിയകടലാടി- നീലിനീ=വട്ടപ്പൂന്താളി- കടുരൊഹ
ണീ=കടുകരൊഹണി- ശമ്പ്യാകം=കൊന്ന- പുഷ്കരജടാഫൽഗുമൂ
ലദുരാലഭകം=പുഷ്കരവും ജടയും ഫൽഗുമൂലവും ദുരാലഭയും- പു
ഷ്കരം=പുഷ്കരമൂലം- ജടാ=മാഞ്ചി- ഫൽഗുമൂലം=ചുവലിവെർ-സ
ലിലദ്രൊണം=സലിലത്തിന്റെ ദ്രൊണം സലിലം=വെള്ളം- ദ്രൊ
ണം=പതിനാറിടങ്ങഴി- പാദാവശെഷിതം=പാദം അവശെഷിത
മായിട്ടുള്ളത- പാദം=നാലിലൊന്ന- അവശെഷിതം=അവശെ
ഷിക്കപ്പെട്ടത- അവശെഷികം=ശെഷിക്കുക- അക്ഷാംശങ്ങൾ=
അക്ഷപ്രമാണങ്ങൾ- അക്ഷം=മൂന്നകഴഞ്ചു- ഭാൎങ്ഗീപാഠാഢകീ
കുംഭനികുംഭവ്യൊഷരൊഹിഷങ്ങൾ=ഭാൎങ്ഗിയും പാഠയും ആഢ
കിയും കുംഭവും നികുംഭവും വ്യൊഷവും രൊഹിഷവും- ഭാൎങ്ഗീ=
ചെറുതെക്ക- പാഠാ=പാടക്കിഴങ്ങ- ആഢകി=തുവര- കുംഭം=ത്രി
കൊല്പക്കൊന്ന- നികുംഭം=നാകദന്തി- വ്യൊഷം=ചുക്ക മുളക തി
പ്പലി- രൊഹിഷം=അടക്കാമണിയൻ- മൂൎവ്വാഭൂനിംബപൂതീക
ശ്രെയസീശാരിബാദ്വയങ്ങൾ=മൂൎവ്വയും ഭൂനിംബവും പൂതീക
വും ശ്രെയസിയും ശാരിബാദ്വയവും- മൂൎവ്വാ=പെരുങ്കുരുമ്പവെ
ര- ഭൂനിംബം=പുത്തരിച്ചുണ്ടവെര- പൂതികം=ആവിൽതൊലി-
ശ്രെയസീ അത്തിത്തിപ്പലി- ശാരിബാദ്വയം=നന്നാരിയും പാ
ൽവള്ളിയും- മദയന്ത്യഗ്നിനിചുളങ്ങൾ= മദയന്തിയും അഗ്നിയും
നിചുളവും- മദയന്തി=താതിരിപ്പൂവ്വ- അഗ്നി=കൊടുവെലി- നി
ചുളം=പുഴവഞ്ഞി- പൂൎവ്വങ്ങൾ=മുമ്പെപറയപ്പെട്ടവ- ദ്രവങ്ങൾ=
ഗൊമയസ്വരസാദികൾ- സൎപ്പിസ്സ=നെയ്യ- പ്രസ്ഥം=ഇടങ്ങ
ഴി- പചിക്ക=കാച്ചുക- മഹത്ത=വലിയത- പഞ്ചഗവ്യം=പഞ്ചഗവ്യ
മെന്ന പെരൊടുകൂടിയത- ജ്വരാപസ്മാരജഠരഭഗന്ദരഹരം=ജ്വരാ
സ്മാരജഠരഭഗന്ദരങ്ങളെ ഹരിക്കുന്നത ജ്വരാപസ്മാരജഠരഭഗ
ന്ദരങ്ങൾ=ജ്വരവും അപസ്മാരവും ജഠരവും ഭഗന്ദരവും- ജഠരം=
ം=മഹോദരം- ഭഗന്ദരം=ഭഗന്ദരമെന്നരൊഗം- ഹരി
ശൊഫാൎശ്ശഃകാമിലാപാണ്ഡുഗുന്മകാസഗ്രഹാപ
പാണ്ഡുഗുന്മകാസഗ്രഹങ്ങളെ അപഹ
മിലാ പാണ്ഡുഗുന്മകാസഗ്രഹങ്ങൾ=
ണ്ഡുവും ഗുന്മവും കാസവും ഗ്രഹ
ൎശ്ശൊരൊഗം- കാമിലാ=കാമിലാ
ഗന്മം=ഗുന്മരൊഗം- കാ

സം=കരം-ഗ്രഹം=സ്കന്ദാദിഗ്രഹം- അപഹനിക്ക=നശിപ്പിക്കുക- ബ്രാഹ്മീരസം=ബ്രാഹ്മിനീര- വചാകുഷ്ഠശംഖപുഷ്പീശൃതം=വചാകുഷ്ഠശംഖപുഷ്പികളെക്കൊണ്ടു ശൃതം-വചാകുഷ്ഠശംഖപുഷ്പികൾ=വചയും കുഷ്ഠവും ശംഖപുഷ്പിയും വചാ=വയമ്പ-കുഷ്ഠം=കൊട്ടം-ശംഖപുഷ്പീ=ശംഖപുഷ്പം- ശൃതം=സാധിതം- പുരാണം=പഴകിയത- ഘൃതം=നെയ്യ-മേദ്ധ്യം=മേധക്കായിക്കൊണ്ടുഹിതം- മേധാ=ആത്മഗ്രഹണശക്തി- ഉന്മാദാലക്ഷ്മ്യപസ്മാരപാപ്മജിത്ത=ഉന്മാദാലക്ഷ്മ്യപസ്മാരപാപ്മാക്കളെ ജയിക്കുന്നത- ഉന്മാദാലക്ഷ്മ്യപസ്മാരപാപ്മാക്കൾ- ഉന്മാദവും അലക്ഷ്മിയും അപസ്മാരവും പാപ്മാവും- ഉന്മാദം=ഉന്മാദമെന്നരോഗം- അലക്ഷ്മി=അശ്രീ- അപസ്മാരം=അപസ്മാരമെന്നരോഗം- പാപ്മാവ=പാപം- ക്ഷീരദ്രോണം=ക്ഷീരത്തിന്റെ ദ്രോണം- ക്ഷീരം=പാല- ദ്രോണം=പതിനാറിടങ്ങഴി- പലോന്മിതങ്ങൾ=പലപ്രമാണങ്ങൾ- ജീവനീയങ്ങൾ=ജീവനീയഗണങ്ങൾ- തൈലപ്രസ്ഥം=തൈലത്തിന്റെ പ്രസ്ഥം- തൈലം=എണ്ണ- ഘൃതപ്രസ്ഥം=ഘൃതത്തിന്റെ പ്രസ്ഥം- ഘൃതം=നെയ്യ- പ്രസ്ഥം=എടങ്ങഴി- പചിക്ക=കാച്ചുക- സിദ്ധം=സാധിതം- അപസ്മാരവിമോക്ഷണം=അപസ്മാരത്തിന്റെ വിമോക്ഷണം- വിമോക്ഷണം=വിമോചനം- (അപസ്മാരത്തെ നശിപ്പിക്കുന്നതെന്നസാരം-) ക്ഷീരേക്ഷുരസങ്ങൾ=ക്ഷീരവും ഇക്ഷുരസവും- ക്ഷീരം=പാല- ഇക്ഷുരസം=കരിമ്പിൻനീര- കംസം=നാലിടങ്ങഴി- അഷ്ടഗുണം=എട്ടിരട്ടിച്ചത- കാഷ്മര്യമായിരിക്കുന്ന രസം=കാഷ്മര്യത്തെ സംബന്ധിച്ചിട്ടുള്ള രസം- കാഷ്മര്യം=കുമിഴ- രസം=കഷായം- കാർഷികങ്ങൾ=കർഷപ്രമാണങ്ങൾ- കർഷം=മൂന്നുകഴഞ്ച- ജീവനീയങ്ങൾ=ജീവനീയഗണങ്ങൾ-പ്രസ്ഥം=എടങ്ങഴി- സർപ്പിസ്സ=നെയ്യ- പചിക്ക=കാച്ചുക- അത നെയ്യ- വാതപിത്തോത്തരം=വാതപിത്തങ്ങൾ ഉത്തരമായിട്ടുള്ളത- വാതപിത്തങ്ങൾ=വാതവും പിത്തവും- ഉത്തരം=അധികം- അപസ്മാരം=അപസ്മാരമെന്നരോഗം- ഹനിക്ക=നശിപ്പിക്കുക-

സാരം — ഊർദ്ധ്വാധോഭാഗങ്ങളിൽ കൂടി വമനവിര
പെണ ഏററവും ശുദ്ധിവരുത്തിയിരിക്കുകയും
കൊണ്ടു വഴിപോലെ സാവധാന ചിത്തന
ന്റെ അപസ്മാരത്തെ നശിപ്പിപ്പാൻ
ഭാവിക്കുന്ന ശമനപ്രായങ്ങളായ
ം പിഴിഞ്ഞനീര, പാല, നെ
ാച്ചിയനെയ്യ സെവി

ലാ, ഇതുകളെ നശിപ്പിക്കും- കുമിഴിൻവെര, കൂവളത്തിൻവെര, പാതിരിവെര, പലകപ്പയ്യാനവെര, മുഞ്ഞവെര, ഓരിലവെര, മൂവ്വിലവെര, ചെറുവഴുവെര, ചെറുവഴുതിനവെര, ഞെരിഞ്ഞിലും കടുക്ക, താന്നിക്ക, നെല്ലിക്ക, വരട്ടുമഞ്ഞൾ, മരമഞ്ഞൾത്തൊലി, കൊടകപ്പാലവെരമെൽത്തൊലി, ഏഴിലംപാല, വലിയകടലാടിവെര, വട്ടപ്പൂത്താളി- കടുകരൊഹണി കൊന്നത്തൊലി. പുഷ്കരമൂലം- മാഞ്ചി, ചുഴലിവെര കൊടുത്തൂവ്വവെര- ഇതുകൾ ഓരോരണ്ട പലം പതിനാറിടങ്ങഴി വെള്ളത്തിൽ കഷായം വെച്ചു നാലിടങ്ങഴിയാക്കി അതിൽ പാടക്കിഴങ്ങ, ചെറുതെക്കിൻവെര, തുവര, ത്രികൊല്പകൊന്ന, നാകാന്തി അടക്കാമണിയൻവെര, പെരുങ്കുരുമ്പവെര, പുത്തരിച്ചുണ്ടവെര, ആവിൽത്തൊലി, അത്തിത്തിപ്പലി, നന്നാറിക്കിഴങ്ങ പാർവള്ളിക്കിഴങ്ങ, താതിരിപ്പൂവ്വ, കൊടുവെലിക്കിഴങ്ങ, പുഴവഞ്ഞി ഇതുകൾ മുമ്മൂന്നുകഴഞ്ചു കല്ക്കമാക്കി മുമ്പെ പറകപ്പെട്ട ചാണകനീര, തൈര, ഗോമൂത്രം, പാല ഇതുകളും കൂട്ടി എടങ്ങഴി നെയ്യ കാച്ചണം- വലിയപഞ്ചഗവ്യമായ ഈ നെയ്യ പനി, അപസ്മാരം, മഹോദരം, ഭഗന്ദരം, വീക്കം അർശൊരോഗം, കാമില, പാണ്ഡുരോഗം, ഗുന്മരോഗം, കുര സ്കന്ദാദിഗ്രഹം ഇതുകളെ നശിപ്പിക്കും- ബ്രഹ്മിനീരിൽ, വയമ്പ കൊട്ടം, ശംഖപുഷ്പത്തിൻവെര ഇതുകളെ കൊണ്ട കാച്ചിയ പഴയ നെയ്യ ശ്രുതഗ്രഹണ ശക്തിയെ ഉണ്ടാക്കുന്നതായിട്ടും ഉന്മാദം, അശ്രീ, അപസ്മാരം, പാപം ഇതുകളെ നശിപ്പിക്കുന്നതായിട്ടും ഭവിക്കുന്നു- പതിനാറിടങ്ങഴി പാലിൽ അടപതിയൻ കിഴങ്ങ, കാകൊളി, ക്ഷീരകാകൊളി, മെദാ, മഹാമെദാ, കാട്ടുപയറിൻവെര, കാട്ടുഴുന്നിൻവെര, ജീവകം, ഇടവകം, ഇരട്ടിമധുരം ഇതുകൾ ഓരൊ പലം അരച്ചു കലക്കി ഒരിടങ്ങഴി എണ്ണയും ഒരിടങ്ങഴി നെയ്യും കൂട്ടി കാച്ചണം. കാച്ചിയ നെയ്യ പാനലെപനാദികളെക്കൊണ്ട അപസ്മാരത്തെ നശിപ്പിക്കും. എട്ടെടങ്ങഴി കുമിഴിൻവെരകഷായം വെള്ളത്തിൽ രണ്ടിടങ്ങഴി പാലു, രണ്ടിടങ്ങഴി കരിമ്പിൻനീരും
പറഞ്ഞ അടപതിയൻ കിഴങ്ങ മുതൽ എരട്ടിമധുരം വ
രെയും മുമ്മൂന്നുകഴഞ്ചു അരച്ചു കലക്കി എടങ്ങഴി
ത നെയ്യ സെവിച്ചാൽ വാതം അധികമായി
ട്ടിട്ടും ഉണ്ടാവുന്ന അപസ്മാരത്തെ വെ

ഷ്കപാദശ്രുതംപായഃ । ക്ഷ്മോ
ഃശ്രുതം ।

൨൯. യഷ്ടീകല്കമപസ്മാരഹരം ധീവാക്സ്വരപ്രദം । കപിലാനാം ഗവാം പിത്തം നാവനം പരമം ഹിതം

അന്വയം —— കാശവിദാരീക്ഷുകുശക്വാഥ ശൃതം - പയഃ - തദ്വൽ - അഷ്ടാദശഗുണൈഃ - കൂശ്മാണ്ഡസ്വരസൈഃ - യഷ്ടീകല്കം - ശൃതം - സർപ്പിഃ - അപസ്മാരഹരം - ധീവാക്സ്വരപ്രദം - ഭവതി - കപിലാനാം - ഗവാം - പിത്തം - നാവനം - പരമം - ഹിതം -

അന്വയാർത്ഥം —— കാശവിദാരീക്ഷുകുശക്വാഥ ശൃതമായിരിക്കുന്ന പയസ്സും അതുപോലെയാകുന്നു - അഷ്ടാദശഗുണങ്ങളായിരിക്കുന്ന കൂശ്മാണ്ഡസ്വരസങ്ങൾകൊണ്ടു യഷ്ടീകല്കമായി ശൃതമായിരിക്കുന്ന സർപ്പിസ്സ അപസ്മാരഹരമായിട്ടും ധീവാക്സ്വര പ്രദമായിട്ടും ഭവിക്കുന്നു - കപിലകളായിരിക്കുന്ന ഗൊക്കളുടെ പിത്തം നാവനമായിട്ടു ഏറ്റവും ഹിതമാകുന്നു -

പരിഭാഷാ —— കാശവിദാരീക്ഷുകുശക്വാഥശൃതം = കാശവിദാരീക്ഷുകുശക്വാഥത്തൊടുകൂടെ ശൃതം - കാശവിദാരീക്ഷുകുശക്വാഥം = കാശവിദാരീക്ഷുകുശകളുടെ ക്വാഥം - കാശവിദാരീക്ഷുകുശകൾ = കാശവും വിദാരിയും ഇക്ഷുവും കുശയും - കാശം = അമവെര - വിദാരി = മുതുക - ഇക്ഷു = കരിമ്പ - ക്വാഥം = കഷായം - ശൃതം = കുറുക്കിയത - പയസ്സ = പാല - അഷ്ടാദശഗുണങ്ങൾ = പതിനെട്ടു ഇരട്ടിച്ചവ - കൂശ്മാണ്ഡസ്വരസങ്ങൾ = കൂശ്മാണ്ഡത്തിന്റെ സ്വരസം - കൂശ്മാണ്ഡം = എളവൻകായ - സ്വരസം = നിര - യഷ്ടീകല്കം = യഷ്ടിയാകുന്ന കല്കത്തൊടുകൂടിയത - യഷ്ടി = എരട്ടിമധുരം - ശൃതം = കാച്ചിയത - സർപ്പിസ്സ = നെയ്യ - അപസ്മാരഹരം = അപസ്മാരത്തെ ഹരിക്കുന്നത - അപസ്മാരം = അപസ്മാരരൊഗം - ഹരിക്ക = നശിപ്പിക്ക - ധീവാക്സ്വരപ്രദം = ധീവാക്സ്വരങ്ങളെ കൊടുക്കുന്നത - ധീവാക്സ്വരങ്ങൾ = ധീയും വാക്കും സ്വരവും - ധീ = ബുദ്ധി - സ്വരം = ശബ്ദം - കപിലകൾ = കപിലവർണ്ണകൾ - ഗൊക്കൾ = പശുക്കൾ - നാവനം = നസ്യം - ഹിതം = പഥ്യം -

സാരം —— അമവെര, മുതുക്കിൻകിഴങ്ങ, കരി[illegible]
ര ഇതുകളുടെ കഷായത്തൊടു കൂടി കുറുക്കിയ പ[illegible]
മായും പിത്താധികമായും ഇരിക്കുന്ന അ[illegible]
ന്നു - നെയ്യിൽ നിന്ന പതിനെട്ടിരട്ടി[illegible]
പിഴിഞ്ഞെ നീററിൽ ഇരട്ടിമധുര[illegible]
പസ്മാരത്തെ കളയുന്നതായി[illegible]
നല്ല ശബ്ദത്തെയും ഉ[illegible]

ണ്ണങ്ങളായിരിക്കുന്ന പശുക്കളുടെ ഹൃദയത്തിന്റെ താഴെഇരിക്കുന്ന ദ്രവസ്വരൂപമായ പിത്തവും നസ്യമായിട്ടു യോജിപ്പിച്ചാൽ അപസ്മാരത്തെ നശിപ്പിക്കും-

൨൩. ശ്വസൃഗാലവിലാളാനാംസിംഹാദീനാംചപൂജിതം। ഗോധാനകുലനാഗാനാംപൃഷതർക്ഷഗവാമപി ॥

൨൪. പിത്തേഷുസാധിതംതൈലംനസ്യേഭ്യംഗേചശസ്യതേ। ത്രിഫലാവ്യോഷപീതദ്രുയവക്ഷാരഫണിജ്ജകൈഃ॥

൨൫. ശ്യാഹ്വാപാമാർഗ്ഗകാരഞ്ജബീജൈസ്തൈലംവിപാചിതം। ബസ്തമൂത്രേഹിതംനസ്യം ചൂർണ്ണംവാധ്മാപയേൽഭിഷക് ॥

അന്വയം—— ശ്വസൃഗാലവിലാളാനാം- സിംഹാദീനാം- പൂജിതം- ഗോധാനകുലനാഗാനാം- പൃഷതർക്ഷഗവാം- അപി- പിത്തേഷു- സാധിതം- തൈലം- നസ്യേ- അഭ്യംഗേ- ച- ശസ്യതേ- ത്രിഫലാവ്യോഷപീതദ്രുയവക്ഷാരഫണിജ്ജകൈഃ- ശ്യാഹ്വാപാമാർഗ്ഗകാരഞ്ജബീജൈഃ- ബസ്തമൂത്രേ- വിപാചിതം- തൈലം- നസ്യം- ഹിതം- ഭിഷക്- ചൂർണ്ണം ധ്മാപയേൽ-വാ-

അന്വയാർത്ഥം——ശ്വസൃഗാലവിലാളങ്ങളുടെയുംസിംഹാദികളുടെയും പൂജിതമായി ഭവിക്കുന്നു- ഗോധാനകുലനാഗങ്ങളുടെയും പൃഷതർക്ഷഗോക്കളുടെയും പിത്തങ്ങളിൽ സാധിതമായിരിക്കുന്ന തൈലം നസ്യത്തിങ്കലും അഭ്യംഗത്തിലും ശസ്തമായി ഭവിക്കുന്നു- ത്രിഫലാവ്യോഷപീതദ്രുയവക്ഷാരഫണിജ്ജകങ്ങൾ കൊണ്ടും ശ്യാഹ്വാപാമാർഗ്ഗകാരഞ്ജബീജങ്ങൾകൊണ്ടും ബസ്തമൂത്രത്തിങ്കൽ വിപാചിതമായിരിക്കുന്ന തൈലം നസ്യമായിട്ടു ഹിതമാകുന്നു- ഭിഷക്ക ചൂർണ്ണത്തെ ധ്മാനം ചെയ്യുകയുംവേണം-

പരിഭാഷ——ശ്വസൃഗാലവിലാളങ്ങൾ=ശ്വാവും സൃഗാലവും വിലാളവും- ശ്വാവ-നായ- സൃഗാലം=കുറുക്കൻ- വിലാളം=പൂച്ച- സിംഹാദികൾ=സിംഹംതുടങ്ങിയുള്ളവ- പൂജിതം=ശ്രേഷ്ഠം- ഗോധാനകുലനാഗങ്ങൾ=ഗോധയും നകുലവും നാഗ[illegible] ഗോധാ=ഉടുമ്പ- നകുലം=കീരി- നാഗം=ഗജം- പൃഷതർക്ഷ[illegible]=പൃഷതവും ഋക്ഷവും ഗോവും- പൃഷതം=പുള്ളിമാൻ- പത്തുക്കെ [illegible] ഗോവ=പശു- സാധിതം=കാച്ചിയത- തൈലം=[illegible] കയ്യും കല്ലു കാ[illegible] ശസ്തം- ത്രിഫലാവ്യോഷപീതദ്രുയവക്ഷാര [illegible] വായയിൽ നിന്ന വളു[illegible]യും വ്യോഷവും പീതദ്രുവും യവക്ഷാ[illegible] ഐം,മുഖ, ഇതുകൾ വെളുത്ത[illegible]ഷം=ചുക്ക, മുളക, തിപ്പലി- പീത [illegible] കാണുകയും ചെയ്യും- സന്നിപാതം [illegible]ക്ഷാരം- ഫണിജ്ജകം=മരുവ [illegible] എല്ലാ അപസ്മാരങ്ങളുടെ ലക്ഷണങ്ങളെ [illegible] ബീജങ്ങൾ=ശ്യാഹ്വാവും

അപാമാൎഗ്ഗവും കാരഞ്ജബീജവും- ശ്വാഗമൂത്രം=കൂവാളും- അപാമാൎഗ്ഗം=വലിയകടലാടി- കാരഞ്ജബീജം=ഉങ്ങിൻകുരു- ബസ്തമൂത്രം= കറിയാടിൻമൂത്രം- വിപാചിതം=വിപാകപം- (കാച്ചിയതെന്നൎത്ഥം) തൈലം=എണ്ണ ഹിതം=പത്ഥ്യം- ഭിഷക്ക=വൈദ്യൻ- ചൂൎണ്ണം=പൊടി- ധ്മാനംചെയ്യു=ഊതികയററുക-

സാരം—— ശപാവ, കഴുക്കൻ, പൂച്ച, സിംഹം ഇവകളുടെ പിത്തവും നസ്യം ചെയ്വാൻ നല്ലതാകുന്നു- ഉടുമ്പ, കിരി, ഗജം, പുള്ളിമാൻ, കരടി, പശു ഇവകളുടെ പിത്തങ്ങളിൽ കാച്ചിയ തൈലവും നസ്യം ചെയ്യാനും തേപ്പാനും നല്ലതാകുന്നു- കടുക്ക, താന്നിക്ക, നെല്ലിക്ക, ചുക്ക, മുളക, തിപ്പലി, മരമഞ്ഞൾ, ചവൎക്കാരം, മണിക്കുന്തകം, കൂവളം, വലിയ കടലാടിവേര, ഉങ്ങിൻകുരു- ഇവകൾ കറിയാട്ടിൻ മൂത്രത്തിൽ അരച്ചുകലക്കി കാച്ചിയ തൈലം നസ്യം ചെയ്യാൻ നല്ലതാകുന്നു- ഇവകൾ പൊടിച്ചു വൈദ്യൻ രോഗിയുടെ മൂക്കിൽ ഊതികയററുകയും വേണം-

൩൩. നകുലോലൂകമാൎജ്ജാരഗൃദ്ധ്രകീടാഹികാകജൈഃ। തുണ്ഡൈഃ പക്ഷൈഃ പുരീഷൈശ്ച ധൂമസ്യ പ്രയോജയെൽ ॥

അന്വയം——നകുലോലൂകമാൎജ്ജാരഗൃദ്ധ്രകീടാഹികാകജൈഃ- തുണ്ഡൈഃ- പക്ഷൈഃ- പുരീഷൈഃ- ച- അസ്യ- ധൂമം- പ്രയോജയെൽ-

അന്വയാൎത്ഥം——നകുലോലൂകമാൎജ്ജാരഗൃദ്ധ്രകീടാഹികാകങ്ങളിൽ നിന്നുണ്ടാകുന്ന തുണ്ഡങ്ങളെക്കൊണ്ടും പക്ഷങ്ങൾകൊണ്ടും പുരീഷങ്ങൾകൊണ്ടും ഇവന്ന ധൂമത്തെ പ്രയോജിക്കേണം-

പരിഭാഷ—— നകുലോലൂകമാൎജ്ജാരഗൃദ്ധ്രകീടാഹികാകജങ്ങൾ=നകുലോലൂകമാൎജ്ജാരഗൃദ്ധ്രകീടാഹികാകങ്ങളിൽനിന്ന ജനിച്ചവ- നകുലോലൂകമാൎജ്ജാരഗൃദ്ധ്രകീടാഹികാകങ്ങൾ=നകുലവും ഉലൂകവും മാൎജ്ജാരവും ഗൃദ്ധ്രവും അഹിയും കാകനും- നകുലം=കീരി- ഉലൂകം=ഊമൻ- മാൎജ്ജാരൻ=പൂച്ച- ഗൃദ്ധ്രം=കഴു- കീടം=തേള- അഹി=സൎപ്പം- കാകൻ=കാക്ക- തുണ്ഡങ്ങൾ= കൊക്കുകൾ- പക്ഷം=ചിറക- പുരീഷം=കാഷ്ഠം- ഇവൻ=അപസ്മാരരോഗമുള്ളവൻ- ധൂമം=പുക- പ്രയോജിക്ക=പ്രയോഗിക്ക-

സാരം—— കീരി, ഊമൻ, പൂച്ച, കഴു, തേള, പാമ്പ, കാക്ക ഇവകളിൽനിന്നുണ്ടായ കൊക്ക, ചിറക, കാഷ്ഠം ഇവകളെ ലാഭത്തിന്ന തക്കവണ്ണം പുകച്ചു അപസ്മാര രോഗിയെ ഏല്പിക്കേണം.

൩൪. ശീലയെത്തൈലമുത്സന്നം പയസാവാശതാവരീം। ബ്രഹ്മീരസം കുഷ്ഠരസം വചാം വാ മധുസംയുതാം ॥

പീഡിതം - (വ്യാധി വെഗത്താൽ ദുഃഖിക്കപ്പെട്ടതെന്ന സാരം) ചെതസ്സ = മനസ്സ - വിഷയങ്ങൾ = പദാൎത്ഥങ്ങൾ - ബൃംഹിപ്പിക്ക = വൎദ്ധിപ്പിക്ക

സാരം —— ബാധിതമം മാറി സുഖബോധമുണ്ടായാൽ അവനോട നിന്ദ്യ ബീഭത്സകഥാദികളെ ചെയ്യൂ എന്നി പ്രകാരം പറയരുത. വ്യാധി വെഗം കൊണ്ട ദുഃഖിച്ചിരിക്കുന്ന ഇവന്റെ മനസ്സിനെ മനസ്സിന്ന അനുകൂലങ്ങളായ ഭാൎയ്യാ പുത്രൻ, ബന്ധു സല്ലാപം ഇത്യാദികൾ കൊണ്ട ഉത്സാഹത്തോട കൂടിയതാക്കി ചെയ്യെണം.

ഇതി ശ്രീശാരദാനന്ദനാമകരാമാനന്ദനാഥപാദസെവൈകപരായണെന വെമ്പുകുറെന അഷ്ടാംഗഹൃദയവ്യാഖ്യാനെ സാരാൎത്ഥദൎപ്പണാഖ്യാനെ ബാലോപചരണീയൊ നാമ ദ്വിതീയോദ്ധ്യായഃ

